കേരള

# ഭാഷാസാഹിത്യചരിത്രം

## അഞ്ചാം ഭാഗം



സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം 1954 വരെ മുദ്രിതമായ ഭാഷാ പുസ്തകങ്ങളിൽ വച്ച്, നമ്മുടെ വാത്സല്യഭാജനവും അഭിമാനപാത്രവും ആയ പണ്ഡിത് ജവഹർലാൽജിയുടെ നേതൃത്വത്തിൽ നടക്കുന്ന ഇൻഡ്യൻ നാഷണൽ അക്കാഡമി സമ്മാനാർഹമായി തീർച്ചപ്പെടുത്തി അയ്യായിരം രൂപ പാരിതോഷികം നല്കിയ ഏക മലയാള മഹാഗ്രന്ഥം.

ആർ. നാരായണപ്പണിക്കർ ബി. എ., എൽ. റ്റി.

# കേരള
# ഭാഷാസാഹിത്യചരിത്രം
## അഞ്ചാം ഭാഗം

---




ഗ്രന്ഥകർത്താ

**ആർ. നാരായണപ്പണിക്കർ**
ബി. ഏ., എൽ. റ്റി.

പ്രസാധകൻ
**പി. ഗോവിന്ദപ്പിള്ള,**
വിദ്യാവിലാസിനി ബുക്ക്ഡിപ്പോ,
ചാല—തിരുവനന്തപുരം.

[വില രൂപ 5

# പ്രസ്താവന

1099 കക്കടകം 8-ാനു- അച്ചടി തുടങ്ങിയ ഈ സാഹിത്യചരിത്രം ജഗദംബികയുടെ കൃപയാൽ ഇപ്പോൾ പൂത്തിയായിരിക്കുന്നു. രണ്ടായിരത്തി അഞ്ഞൂറിൽപരം വശങ്ങളുള്ള ഈ പ്രാമാണികഗ്രന്ഥത്തെ—അതേ, സർദാർ കെ. എം. പണിക്കർ അവർകൾ പ്രസ്താവിച്ചിട്ടുള്ളതുപോലെ, 'ആരു് എന്തൊക്കെ പറഞ്ഞാലും ഇതു് ഒരു പ്രാമാണിക ഗ്രന്ഥമായ് തന്നെ പരിലസിക്കും'—അപ്രകാരമുള്ള ഈ പ്രാമാണികഗ്രന്ഥത്തെ പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ ഞങ്ങൾക്കു നേരിട്ടിട്ടുള്ള ക്ലേശങ്ങളെ പറഞ്ഞറിയിക്കാവുന്നതല്ല. അവയിൽ പ്രധാനമായിട്ടുള്ളതു് കടലാസ്സിനു നേരിട്ട ദൗർലഭ്യവും യുദ്ധപരിതഃസ്ഥിതിയിൽ മുദ്രണാലയങ്ങൾക്കു സംഭവിച്ച ക്ഷമതക്കുറവും അമിതമായ അച്ചടിക്കൂലിവർദ്ധനയും ആണു്. അഞ്ചാംവാല്യത്തിന്റെ മാറ്റർ ഒരു പ്രസ്സുകാരുടെ കൈയിൽ ഒരു വഷത്തോളം ഇരുന്നു. അതിനുശേഷമാണു് കൊല്ലം "വിജ്ഞാനപോഷിണി" അച്ചുക്കൂടക്കാരെ ഏല്പിക്കയുണ്ടായതു്. അവക്കും കൃത്യാന്തരബാഹുല്യത്താലും കൈയെഴുത്തുപ്രതിയുടെ അസ്ഫുടതകൊണ്ടും ഒരു കൊല്ലത്തിൽ കൂടുതൽ ഇതിനു വേണ്ടിവന്നു.

ഒന്നാംഭാഗം 1102 കക്കടകം 7-ാംതീയതിയും രണ്ടാം ഭാഗം 1104 ധനു 10-ാംതീയതിയും പ്രസിദ്ധീകരിക്കപ്പെട്ടു.

സാഹിത്യപരമായി ഇതിനെക്കാൾ ബൃഹത്തായ ഒരു ഗ്രന്ഥം ഇതേവരെ ഭാഷയിൽ ഉണ്ടായിട്ടില്ലെന്നാണു് ഞങ്ങളുടെ അഭിമാനം. ഞങ്ങളെ ഈ വിഷയത്തിൽ പ്രോത്സാഹിപ്പിച്ച സഹൃദയവരേണ്യന്മാരായ ഉള്ളൂർ, വള്ളത്തോൾ, സർദാർ കെ. എം. പണിക്കർ മുതലായവരോടു് ഞങ്ങൾ അത്യന്തം കടപ്പെട്ടിരിക്കുന്നു. ഏതു പ്രസിദ്ധീകരണത്തിന്റെ വിജയവും പൊതുജനങ്ങളുടെ ഹൃദയപൂർവ്വമായ സഹകരണത്തെ

ആശ്രയിച്ചാണല്ലോ ഇരിക്കുന്നതു്. ആ വിഷയത്തിലും ഞങ്ങൾക്കു സംതൃപ്തിക്കേ അവകാശമുള്ളു.

ഞങ്ങളുടെ ഏററവും വലിയ കടപ്പാടു് ഗ്രന്ഥകാരനോടാണു്. അദ്ദേഹത്തിന്റെ സാഹിത്യസേവനത്തിൽ അന്തർഭവിച്ചിരിക്കുന്ന നിഷ്കാമകർമ്മത്തിന്റെ വൈപുല്യം ഞങ്ങളെപ്പോലെ അടുത്തു പരിചയിച്ചിട്ടുള്ളവർക്കേ പൂർണ്ണമായി അറിഞ്ഞുകൂടൂ. മററു പലരും ശീതരശ്മിയോഗയുക്തങ്ങളായ ഗ്രന്ഥങ്ങൾ രചിച്ചുകൊണ്ടിരിക്കേ, ഇദ്ദേഹം പലേ തരത്തിലുള്ള ജീവിതക്ലേശങ്ങളേയും പ്രതിബന്ധങ്ങളേയും തരണംചെയ്തു് സാഹിത്യചരിത്രം, നവയുഗഭാഷാനിഘണ്ടു, സാങ്കേതികനിഘണ്ടു, ആംഗലമലയാള ബൃഹൽകോശം, തിരുവിതാംകൂർ ചരിത്രം, ആയുർവേദചരിത്രം ഇത്യാദി ആപേക്ഷികമായി ആദായശൂന്യങ്ങളും അത്യന്തം ശ്രമാവഹങ്ങളുമായ ബൃഹദ്ഗ്രന്ഥങ്ങളേയാണു് കൈരളിയുടെ തൃപ്പാദങ്ങളിൽ കാഴ്ച വയ്ക്കുന്നതു്.

പ്രചാരലുപ്തങ്ങളും അമുദ്രിതങ്ങളും ആയ ഗ്രന്ഥങ്ങളെ തേടിപ്പിടിക്കുന്നതിലും, അവയിൽ യുക്തിയുടെ വെളിച്ചം പതിപ്പിച്ചു് തദ്ഗ്രന്ഥകർത്താക്കളെ കണ്ടുപിടിക്കുന്ന വിഷയത്തിലും അദ്ദേഹം പ്രദർശിപ്പിച്ചിരിക്കുന്ന സാമർത്ഥ്യം അന്യാദൃശമാണെന്നു് നിഷ്പക്ഷപാതികളായ ഏവരും സമ്മതിക്കാതിരിക്കയില്ല. ഈ വിഷയത്തിൽ അദ്ദേഹം പരസഹായം ലേശംപോലും അപേക്ഷിച്ചിട്ടില്ലെന്നുള്ളതാണു് അത്ഭുതാവഹമായിരിക്കുന്നതു്. സ്വാഭിപ്രായപ്രകടനത്തിൽ അദ്ദേഹം മുഖം നോക്കാറില്ലെങ്കിലും, തെററു ചൂണ്ടിക്കാണിച്ചാൽ കൃതജ്ഞതാപൂർവ്വം അതിനെ അംഗീകരിക്കയും, അഭിവന്ദ്യന്മാരെ യഥോചിതം ആദരിക്കയും ചെയ്യുന്നതിൽ ലേശം വിമുഖനല്ല. താൻ എല്ലാവരേയുംകാൾ എളിയവനാണെന്നുള്ള വിശ്വാസവും, ആ വിശ്വാസത്തിനു് അനുരൂപമായുള്ള പെരുമാററവും, സർവ്വോപരി ജഗദംബികയിലുള്ള ദൃഢവിശ്വാസവും ആണു് അദ്ദേഹത്തിന്റെ വിജയഹേതു. കാഴ്ചയിലോ, സംഭാഷണാവസരങ്ങളിലോ അദ്ദേഹത്തിന്റെ ബഹുമുഖവും വിപുലവുമായ പാണ്ഡിത്യം അത്ര പ്രസ്ഫുരിക്കാറില്ലെ

കിലും, തെല്ലൊന്നു് ഇളക്കിവിട്ടാൽ ആ വിജ്ഞാനഭണ്ഡാഗാരത്തിന്റെ ചില അംശങ്ങൾ പ്രത്യക്ഷപ്പെടാതിരിക്കയില്ല. മനുഷ്യർ അറിഞ്ഞിരിക്കേണ്ട വിജ്ഞാനശാഖകളിലൊന്നിലും അദ്ദേഹം അപരിചിതനല്ല. എല്ലാററിലും സാമാന്യത്തിൽ കവിഞ്ഞ പരിജ്ഞാനം അദ്ദേഹം സമ്പാദിച്ചിട്ടുണ്ടു്. ഗ്രന്ഥങ്ങളാണു് അദ്ദേഹത്തിന്റെ ആരാധനാമൂർത്തികൾ. അവയുടെ ഇടയ്ക്കു് നിരന്തരം ജീവിതം നയിക്കുന്ന ഒരാളെ സംബന്ധിച്ചിടത്തോളം അങ്ങിനെ വരാതിരിക്കാൻ നിവൃത്തിയില്ലല്ലോ. ഭാരതഖണ്ഡത്തിൽ അദ്ദേഹത്തിനു് അറിഞ്ഞുകൂടാത്ത ഒരു സാഹിത്യഭാഷയും ഇല്ലെന്നു് യാതൊരു സംശയവും കൂടാതെ പറയാം. ഇങ്ങനെയുള്ള ഈ മഹാനുഭാവനോടു് ഞങ്ങൾക്കുള്ള കടപ്പാടിനെ ഞങ്ങൾ എങ്ങനെ പറഞ്ഞറിയിക്കേണ്ടു?



അഞ്ചാം വാല്യത്തെപ്പററി രണ്ടു വാക്കു പറയാതെ തരമില്ല. എത്രതന്നെ സംക്ഷേപിച്ചിട്ടും, അതു എഴുനൂറിൽപരം വശങ്ങളായിത്തീർന്നിരിക്കുന്നു. ജീവിച്ചിരിക്കുന്ന കവികളെപ്പററി ഒന്നും പറയാതെ കഴിച്ചുകൂട്ടണമെന്നായിരുന്നു ഞങ്ങളുടെ ഉദ്ദേശം. അതിനാൽ ഇന്നത്തെ സാഹിത്യപ്രവണതകളുടെ ഒരു ദിഗ്ദർശനം ചെയ്വാൻ മാത്രമേ ഇതിൽ ശ്രമിച്ചിട്ടുള്ളു. വേണ്ടിവന്നാൽ അചിരേണ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിക്കൊള്ളാം.

ഈ ഗ്രന്ഥപ്രസിദ്ധീകരണവിഷയത്തിൽ ഞങ്ങളെ മനഃപൂർവ്വം സഹായിച്ചിട്ടുള്ള എല്ലാ മുദ്രണാലയപ്രവർത്തകന്മാരോടും ഞങ്ങൾ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. ഈ പ്രസിദ്ധീകരണം അപൂർണ്ണമോ വികലമോ ആയിരിക്കാം. എന്നാൽ സ്നേഹപൂർവ്വം അതിലെ ന്യൂനതകളെ ചൂണ്ടിക്കാണിച്ചുതരുന്നവരോടു് ഞങ്ങൾ കൃതജ്ഞരായിരിക്കുന്നതാണു്. തിരുനാൾ വാരത്തിൽ ഇതിനെ പ്രസിദ്ധീകരിക്കാൻ സാധിച്ചതു് ഒരു ഭാഗ്യമായി ഞങ്ങൾ കരുതുന്നു.

തിരുവനന്തപുരം<br>6—3—1122.

പി. ഗോവിന്ദപ്പിള്ള<br>പ്രസാധകൻ.

# മുഖവുര

ഞാൻ എഫ്. ഏ. ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു് മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അവർകൾ അമ്പലപ്പുഴ മലയാളം സ്കൂളിന്റെ വാർഷികയോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാനായി വന്നിരുന്നു. അന്നാണു് ഞാൻ അദ്ദേഹത്തിനെ ഇദംപ്രഥമമായി കണ്ടതു്. മനസാ ആരാധിച്ചുപോന്ന ആ മഹാപുരുഷനെ കാണ്മാൻ സാധിച്ചതിൽ ഞാൻ അത്യന്തം സന്തുഷ്ടനായി. പ്രസംഗമദ്ധ്യേ അദ്ദേഹം ചെയ്ത ഒരു പ്രസ്താവന എന്നെ കുറേക്കൂടി ആനന്ദിപ്പിച്ചു. അതായതു് ഒരു വ്യാഴവട്ടമായി അദ്ദേഹം സാഹിത്യചരിത്രനിർമ്മാണത്തിൽ ഏർപ്പെട്ടിരിക്ക ആയിരുന്നുവത്രേ. ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാരുടെ ഭാഷാചരിത്രം രണ്ടു മൂന്നു കുറി വായിച്ചു തീർന്നിരുന്ന എനിക്കു് അന്നേ അതിന്റെ പോരായ്മകളെക്കുറിച്ചു ബോധ്യം ഉണ്ടായിരുന്നു.

കാലം പിന്നെയും മുന്നോട്ടു പോയി. ഞാൻ പറവൂർ ഇംഗ്ലീഷ് പള്ളിക്കൂടം ഹെഡ്മാസ്റ്റർ ഉദ്യോഗം കൈയേററു. അന്നുണ്ടായ ഒരു ദാരുണസംഭവം, അതായതു് എന്റെ പ്രഥമപത്നിയുടെ ദേഹവിയോഗം, എന്നെ സങ്കടക്കടലിൽ ആഴ്ത്തി. ഐഹികങ്ങളായ കാര്യങ്ങളിൽ അതു് എന്നെ ഏറെക്കുറെ വിരക്തനാക്കിത്തീർത്തു. ഉപനിഷത്തുകൾ, ശ്രീരാമകൃഷ്ണചരിതാമൃതം, ഭഗവദ്ഗീത, Imitatiou of Christ എന്നീ ഗ്രന്ഥങ്ങളാണു് അന്നു് എനിക്കു് ഏറെക്കുറെ ആശ്വാസപ്രദമായിരുന്നതു്. അതിനോടുകൂടി, സമയം കൊല്ലുന്നതിനു വേണ്ടി, അദ്ധ്യാപകന്മാരെ ഹൈയർ പരീക്ഷയ്ക്കു പഠിപ്പിക്കുന്ന ഭാരവും ഞാൻ കൈയേററു. അപ്പോഴാണു് സാഹിത്യചരിത്രത്തിന്റെ അഭാവംകൊണ്ടുള്ള വൈഷമ്യം എനിക്കു മനസ്സിലായതു്. സ്വന്തമായി ഒരു ലൈബ്രറിയുണ്ടായിരുന്നതിനാൽ, അതിന്റെ സഹായത്തോടുകൂടി ഞാൻ ചില നോട്ടുകൾ തയ്യാറാക്കി. അതാണു് ഈ സാഹിത്യചരിത്രത്തിന്റെ പ്രാരംഭം.

പരമേശ്വരയ്യരവർകളുടെ ചരിത്രം വെളിയിൽ വന്നിരുന്നെങ്കിൽ, ഞാൻ തീർച്ചയായും ഈ സാഹസത്തിനു് ഉദ്യമിക്കുമായിരുന്നില്ല. അദ്ദേഹത്തിന്റെ പ്രസ്തുതമായ അദ്ധ്യക്ഷപ്രസംഗം കഴിഞ്ഞിട്ടു് പിന്നെയും മൂന്നു വ്യാഴവട്ടങ്ങൾ ആയിരിക്കുന്നു. അതിനാൽ എന്റെ സാഹസം ക്ഷന്തവ്യമാണെന്നാണു് എന്റെ വിശ്വാസം.

ഇപ്പോഴിതാ പിന്നെയും ചില പാഷണ്ഡന്മാരുടെ ഗർജ്ജനം കേൾക്കുന്നു—"മൂവായിരത്തിൽപരം വശങ്ങളുള്ള ഒരു പ്രാമാണിക സാഹിത്യചരിത്രം പുറപ്പെടാൻ പോകുന്നു. പണിക്കരുടെ ചരിത്രം സാരമില്ല." സാരമുണ്ടെന്നു് ആരു പറഞ്ഞു? ആ സാഹിത്യസവ്യസാചിയുടെ പുസ്തകം ആദ്യമായി വിലയ്ക്കു വാങ്ങുന്നതു് ഞാനായിരിക്കും. പക്ഷെ അതുകൊണ്ടു് എന്റെ ഗ്രന്ഥം അന്തർദ്ധാനം ചെയ്യുമെന്നു് ആരും വിചാരിക്കേണ്ട. ഹിമവാനോടൊപ്പം മൂക്കുന്നിമലയ്ക്കും പ്രപഞ്ചവ്യവസ്ഥിതിയിൽ സ്ഥാനമില്ലേ? കേരളീയജനതയ്ക്കു് ഗുണദോഷവിവേചനശക്തിയില്ലെന്നും അവർ എന്തും വിശ്വസിച്ചുകൊള്ളുമെന്നും ആയിരിക്കണം ഈ പാഷണ്ഡന്മാരുടെ വിശ്വാസം. എന്നാൽ വാസ്തവം അങ്ങിനെയല്ല. മഹാത്മാഗാന്ധി അരുളിച്ചെയ്യുന്നതുപോലും അപ്പാടെ കണ്ണടച്ചു വിശ്വസിക്കാൻ ഇന്നത്തെ മലയാളികൾ സന്നദ്ധരല്ലെന്നാണു കാണുന്നതു്. അഥവാ എന്റെ ഗ്രന്ഥം കാലസമുദ്രത്തിൽ ആണ്ടുപോയെന്നു വന്നാൽതന്നെയും എനിക്കു യാതൊരു ക്ലേശവുമില്ല. എത്ര മഹാ സാമ്രാജ്യങ്ങൾ തകന്നുപോയിരിക്കുന്നു! എന്നിട്ടും മനുഷ്യൻ പുരോഗമിച്ചുകൊണ്ടല്ലേ ഇരിക്കുന്നതു്?

എന്റെ പുസ്തകം സമ്പൂർണ്ണമാണെന്നോ അങ്ങിനെ അതിശയിക്കത്തക്ക ഒരു ഗ്രന്ഥവും ഇനി ഉണ്ടാവുകയില്ലെന്നോ വിശ്വസിക്കത്തക്കവണ്ണം ഞാൻ അത്രയ്ക്കു ദാംഭികനല്ല. നേരേ മറിച്ചു് സാക്ഷാൽ സരസ്വതീദേവിതന്നെ വന്നു് ഒരു സാഹിത്യചരിത്രം നിർമ്മിച്ചാലും, അതിലും തെററു പററുമെന്നാണു് എന്റെ വിശ്വാസം. ഞാൻ എന്റെ ഭാഷയുടെ അഭ്യുദയത്തിനുവേണ്ടി പ്രയത്നിച്ചു; എന്നാൽ കഴിയുന്നത്ര യത്നിച്ചു—ഫലാപേക്ഷ കൂടാതെ യത്നിച്ചു; അതു് ഏതെങ്കിലും വിധത്തിൽ മലയാളികൾക്കു പ്രയോജനീഭവിച്ചിട്ടുണ്ടെങ്കിൽ ഞാൻ ചരിതാർത്ഥനായി. അതല്ല മറിച്ചാണു് ഫലമെങ്കിൽ, അതുകൊണ്ടുണ്ടായ ദോഷം മററാക്കുമല്ലല്ലോ. ബഹുസഹസ്രം ദിനങ്ങളിലെ നിദ്രാഭംഗവും മററു ക്ലേശങ്ങളും ഞാനല്ലേ അനുഭവിച്ചതു്? ജഗദംബികയുടെ പ്രേരണ അനുസരിച്ചു് ഞാൻ എഴുതി. ദേവിയുടെ കടാക്ഷത്താൽ അതിനെ പൂർത്തിയാക്കുകയും ചെയ്തു. ആരു കൊഞ്ഞനം കാണിച്ചാലെന്തു്?

തിരുവനന്തപുരം,
2—3—1122.

ആർ. നാരായണപ്പണിക്കർ

# ഉള്ളടക്കം

അദ്ധ്യായം 19. പേജ്


| | | |
|---|---|---|
| കേരളവർമ്മ വലിയകോയിത്തമ്പുരാൻ | .... | 1—18 |
| ,, കൃതികൾ | .... | 18—19 |
| കവളപ്പാറ നമ്പൂരി .... | .... | 19 |
| കിളിമാനൂർ തമ്പുരാക്കന്മാർ .... | .... | 19—24 |
| വൈപ്പള്ളി സുബ്രഹ്മണ്യൻപോററി | .... | 24 |
| വില്വവട്ടത്താശാൻ .... | | 25 |
| ഒയ്യാരത്തു ചന്തുമേനോൻ .... | .... | 25—65 |
| രാമക്കുറുപ്പു മുൻഷി .... | .... | 65—67 |
| ഗോവിന്ദപ്പിള്ള സർവാധികാര്യക്കാർ | .... | 67—69 |
| നെല്ലൂർ കുമാരപിള്ള .... | .... | 69—70 |
| മാക്കോത്തു കൃഷ്ണമേനോൻ .... | .... | 70—72 |
| ചെങ്ങാരപ്പള്ളിൽ ദാമോദരശർമ്മ | .... | 72—73 |
| പേട്ടയിൽ രാമൻപിള്ള ആശാൻ | .... | 73—74 |
| കാരായ് കൃഷ്ണക്കുരുക്കൾ .... | .... | 74—75 |
| മടവൂർ കേശവനാശാൻ .... | | 75 |
| ചെന്നിത്തല വാസുദേവഭട്ടതിരി | .... | ,, |
| അമ്പലപ്പുഴ കേരളവർമ്മൻ തിരുമുല്പാട് | .... | ,, |
| ആറവപുറത്തു കൃഷ്ണൻനമ്പൂരി | .... | 76 |
| ദാമോദരൻ കർത്താവു് .... | .... | 76—78 |
| രണ്ടു ശങ്കരകവികൾ .... | .... | 78—84 |
| ആറവകാൽ ശങ്കരപ്പിള്ള .... | .... | 84—92 |
| ചട്ടമ്പിസ്വാമികൾ അഥവാ കുഞ്ഞൻപിള്ളച്ചട്ടമ്പി | .... | 92—104 |
| ജസ്റ്റീസ് ഗോവിന്ദപ്പിള്ള .... | .... | 104—117 |
| ഗ്രാമത്തിൽ രാമവർമ്മ കോയിത്തമ്പുരാൻ | .... | 117—119 |
| ആർ. ഈശ്വരപിള്ള .... | .... | 119—121 |
| കൊട്ടാരത്തിൽ ശങ്കുണ്ണി ... | .... | 121—126 |
| കോട്ടയത്തു അനിഴംതിരുനാൾ തമ്പുരാൻ | .... | 128 |
| ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ | .... | 128—130 |
| ഒറവങ്കര നീലകണ്ഠൻനമ്പൂതിരി | .... | 131—138 |
| നരിക്കുഴി ഉണ്ണീരിക്കുട്ടിവൈദ്യൻ | .... | 138—139 |
| കല്ലമ്പള്ളി വിഷ്ണുനമ്പൂതിരി .... | .... | 139—141 |
| മടവൂർകാവിൽ കാളുആശാൻ .... | .... | 141—156 |
| കാത്തുള്ളി അച്ചുതമേനോൻ .... | .... | 156—158 |
| കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള .... | .... | 158—162 |
| നാരായണഗുരുസ്വാമികൾ .... | .... | 162—169 |
| എരുവയിൽ ചക്രപാണിവാര്യർ .... | .... | 169—174 |
| കുമ്മമ്പിള്ളി രാമൻപിള്ള ആശാൻ | .... | 174—176 |
| കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ | .... | 176—186 |
| എഴുത്തുകൂട്ടു തമ്പുരാൻ .... | .... | 186—187 |
| സാഹിത്യകുശലൻ സി. വി. രാമൻപിള്ള | .... | 187—201 |
| പരവൂർ കേശവനാശാൻ .... | .... | 202—209 |
| കോമരത്തു് അമ്മുണ്ണിമേനോൻ | .... | 210 |
| ചുനക്കര ഉണ്ണികൃഷ്ണവാര്യർ .... | .... | 210—211 |

| | പേജു് |
|---|---|
| അമ്പലപ്പുഴ മാധവപ്പുതുവാൾ | 211—212 |
| മുരിങ്ങൂർ ശങ്കരൻപോററി | 212—214 |
| മൂത്തേടത്തു് പോററിമാർ | 214—216 |
| ചിറയിൻകീഴു് ആററുപുറത്തു് ഗോവിന്ദപ്പിള്ള ചട്ടമ്പി | 216—221 |
| തരവത്തു് അമ്മാളുഅമ്മ | 221—222 |
| മംഗലശ്ശേരിൽ കൊച്ചുകുഞ്ഞിഅമ്മ | 223 |
| കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള | 223—235 |
| വേങ്ങയിൽ കുഞ്ഞുരാമൻനായർ | 236—252 |
| ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു രവിവർമ്മ കോയിത്തമ്പുരാൻ | 253—256 |
| ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ | 256—272 |
| പെരുനെല്ലി കൃഷ്ണൻവൈദ്യൻ | 272—276 |
| വെളുത്തേരി കേശവൻവൈദ്യൻ | 276—278 |
| തോട്ടയ്ക്കാട്ടു് ഇക്കാവമ്മ | 278—279 |
| സി. അന്തപ്പായി | 279 |
| കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻ തമ്പുരാൻ | 280—311 |
| അഴകത്തു പത്മനാഭക്കുറുപ്പു് | 311—314 |
| കടത്തനാട്ടു് ഉദയവർമ്മരാജാവു് | 315—316 |
| കരുവേലി ഗൗരിക്കുട്ടിഅമ്മ | 316 |
| പരുവക്കാട്ടു് അമ്മുക്കുട്ടിഅമ്മ | ,, |
| കോടശ്ശേരി കുഞ്ഞൻ തമ്പാൻ | 316—317 |
| മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ | 317—327 |
| ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ | 327—339 |
| സരസഗായക കവിമണി കെ. സി. കേശവപിള്ള | 339—375 |
| കുണ്ടൂർ നാരായണമേനോൻ | 375—381 |
| കുമാരനാശാൻ | 381—394 |
| കായംകുളം സി. കുഞ്ഞൻവൈദ്യൻ | 394—395 |
| കല്ലമ്പള്ളി വേലുത്തമ്പി | 395 |
| പുതുപ്പള്ളി വാരണപ്പള്ളി ഗോവിന്ദപ്പണിക്കർ | ,, |
| അമ്പലപ്പുഴ ചുപ്പുഅണ്ണാവി | ,, |
| രാമവർമ്മ അപ്പൻതമ്പുരാൻ | 395—398 |
| വിദ്വാൻ 'കുട്ടി | 398—400 |
| പത്രാധിപർ രാമകൃഷ്ണപിള്ള | 401—409 |
| പി. കെ. നാരായണപിള്ള | 409—413 |
| കരയംവെട്ടത്തു് സുകുമാരപിള്ള | 413—416 |
| വി. എൻ. ഗോവിന്ദൻജ്യോത്സ്യൻ | 417—419 |
| പേരൂർ രാമക്കുറുപ്പു് | 419—420 |
| എടമന ഗണപതിപ്പോററി | 420—422 |
| മടവൂർ വയക്കൽ സി. നാരായണപിള്ള | 423 |
| മലപ്പുറത്തു ഗോവിന്ദൻതമ്പി | ,, |
| ഒ. എം. ചെറിയാൻ | ,, |
| നന്ത്യാരുവീട്ടിൽ കെ. പരമേശ്വരൻപിള്ള | 424 |
| സി. എസ്സ്. ഗോപാലപ്പണിക്കർ ബി. ഏ. | 424—425 |
| കാരാട്ടു് അച്യുതമേനോൻ | 425—426 |
| താഴമൺ പ്രഭാകരൻതന്ത്രി | 426—428 |

# അദ്ധ്യായം 19

## കേരളവൎമ്മ വലിയകോയിത്തമ്പുരാൻ

ഇദ്ദേഹം 1020 കുംഭം 10-ാനു- പൂയം നക്ഷത്രത്തിൽ ജനിച്ചു. മാതാവു് ദേവി അംബത്തമ്പുരാട്ടിയും പിതാവു് തളിപ്പറമ്പത്തു മല്ലപ്പള്ളി നാരായണൻനമ്പൂരിയും ആയിരുന്നു. സകലശാസ്ത്രപാരാവാരപാരംഗതനായിരുന്ന പിതാവു് സ്വപുത്രന്റെ വിദ്യാഭ്യാസവിഷയത്തിൽ സദാ ശ്രദ്ധാലുവായി വൎത്തിച്ചു. അഞ്ചാംവയസ്സിൽ തിരുവാപ്പിൽ രാമവാരിയർ ബാലനെ എഴുത്തിനിരുത്തി. പ്രഥമപാഠങ്ങളെല്ലാം അദ്ദേഹം പഠിപ്പിച്ചുവെങ്കിലും കാവ്യപരിശീലനം പിതാവിന്റെ മേൽനോട്ടത്തിലാണു നടന്നതു്. നാലു കൊല്ലംകൊണ്ടു് ശ്രീകൃഷ്ണവിലാസം, രഘുവംശം, കുമാരസംഭവം, മാഘം, നൈഷധം എന്നീ കാവ്യങ്ങളം അദ്ദേഹം വായിച്ചുകഴിഞ്ഞു.

കേരളവൎമ്മ വലിയകോയിത്തമ്പുരാന്റെ മാതുലനായ രാജരാജവൎമ്മ കോയിത്തമ്പുരാൻ മൂലംതിരുനാൾ തിരുമേനിയുടെ പിതാവായിരുന്നു. അദ്ദേഹം ഭാഗിനേയനെ തിരുവനന്തപുരത്തേക്കു കൂട്ടിക്കൊണ്ടു പോയി. മഹാവിദ്വാനായിരുന്ന അദ്ദേഹം മരുമകന്റെ പഠിത്തത്തിൽ പ്രത്യേകം നിഷ്കൎഷിച്ചതിനാൽ നാലു കൊല്ലംകൊണ്ടു് രാജകുമാരൻ നാടകാലങ്കാരങ്ങളിലും, വ്യാകരണം, തൎക്കം, മീമാംസ ഇത്യാദി ശാസ്ത്രങ്ങളിലും അഗാധമായ പാണ്ഡിത്യം സമ്പാദിച്ചു. 1034-ൽ പ്രിയമാതുലനു് ദേഹവിയോഗം സംഭവിച്ചു. ഇതിനിടയ്ക്കു് പാച്ചുമൂത്തതിന്റെ അടുക്കൽ വൈദ്യവും പഠിച്ചുകൊണ്ടിരുന്നു. അതേ കൊല്ലത്തിൽതന്നെ അദ്ദേഹത്തിനു് ഉപനയനം നടത്തിയിട്ടു് അദ്ദേഹത്തിനെക്കൊണ്ടു് മഹാരാജാവു്

മഹാവിദുഷിയും സംഗീതകുശലയും ആയ ലക്ഷ്മീറാണിയുടെ പള്ളിക്കെട്ടു നടത്തിച്ചു.

വിവാഹത്തിനു ശേഷവും വിദ്യാഭ്യാസം തുടർന്നുകൊണ്ടിരുന്നു. സുബ്ബയ്യാദീക്ഷിതർ, ശീനുഅയ്യങ്കാർ ഇവരുടെ അടുക്കൽ "ശബ്ദേന്ദുശേഖര"പര്യന്തം വ്യാകരണവും, ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ വേദാന്തവും, മറെറാരു രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ തക്കവും പഠിച്ചു് അവിടുന്നു് അഭിജ്ഞോത്തമനായിത്തീൎന്നു. ഇതിനോടുകൂടി ഇംഗ്ലീഷു്, മഹാരാഷ്ട്രം, ഹിന്ദുസ്ഥാനി, തമിഴ്, തെലുങ്കു് എന്നീ ഭാഷകളും തക്ക ഗുരുക്കന്മാരിൽനിന്നും പഠിച്ചുകൊണ്ടിരുന്നു. 'സ്വസ്ഥമായ ശരീരത്തിൽ സ്വസ്ഥമായ മനസ്സു്'' എന്നൊരു യവനപഴമൊഴിയുണ്ടു്. ചെറുപ്പത്തിൽതന്നെ വലിയകോയിത്തമ്പുരാൻ മൃഗയാവിനോദത്തിലും കായികവിദ്യയിലും ഏർപ്പെട്ടു് ശരീരത്തിനു നല്ല ദൃഢതയും മെയ്വഴക്കവും സമ്പാദിച്ചു. അദ്ദേഹത്തിനു് എട്ടടി ഉയരമുള്ള മതിൽ ചാടിക്കടപ്പാൻ കഴിയുമായിരുന്നത്രെ. മൃഗയാവിനോദത്തിൽ തനിക്കു് എത്രമാത്രം താല്പര്യമുണ്ടായിരുന്നു എന്നു് അദ്ദേഹം 'എന്റെ മൃഗയാസ്മരണകൾ' എന്ന ലേഖനംവഴിക്കും,

"കുന്നിന്നങ്ങേപ്പുറമടവിയൊന്നായതിൽ പോയതന്നും
കുന്നിച്ചീടും കുതുകമൊടു ഞാൻ കൂട്ടി നായാട്ടുകാരെ
പന്നിക്കൂട്ടം പുലിയിതുകളേ വേട്ടയാടീട്ടയത്നം
കൊന്നിട്ടുണ്ടൊന്നതിലൊരുരസം സ്വല്പമായല്ല ബാലേ"

എന്നു് മയൂരസന്ദേശപദ്യംവഴിക്കും പ്രകാശിപ്പിച്ചിരിക്കുന്നു.

അതിബാല്യംമുതല്ക്കുതന്നെ അദ്ദേഹം സാഹിത്യവ്യവസായത്തിൽ ഏർപ്പെട്ടു. മിക്ക കവിതകളും സംസ്കൃതത്തിലായിരുന്നു. അങ്ങിനെയിരിക്കേയാണു് ആയില്യംതിരുനാൾ മഹാരാജാവു് 1042-ൽ അദ്ദേഹത്തിനെ ബുക്കുകമ്മററിയുടെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തതു്. പാഠപുസ്തകക്കമ്മററിയിലെ അംഗങ്ങളിൽ ഒരാൾ ഒഴികെ, മററാരും മലയാളത്തിൽ കൂട്ടിച്ചേർത്തു വായിപ്പാൻ പോലും വശമുള്ളവരായിരുന്നില്ല. അണ്ണാജിരായർ ഇംഗ്ലീഷിലും, സുബ്ബോദീക്ഷിതർ സംസ്കൃത

ത്തിലും പാണ്ഡിത്യമുള്ളവരായിരുന്നു എങ്കിൽ മുൻഷി രാമൻ തമ്പിക്ക് Lying in hospital എന്നതിനെ ആശുപത്രിയിൽ കിടമുറി കിടക്കുന്ന എന്നു തർജ്ജമ ചെയ്യത്തക്ക പരിചയമേ ഇംഗ്ലീഷുമായുണ്ടായിരുന്നുള്ളൂ. അങ്ങിനെയായിരുന്നു കമ്മററിയുടെ സ്വഭാവം. അണ്ണാജിരായരുടെ അപേക്ഷ അനുസരിച്ചാണ് വലിയകോയിത്തമ്പുരാൻ കമ്മററിയുടെ അദ്ധ്യക്ഷപദത്തിൽ അവരോധിക്കപ്പെട്ടതു്.

ആ നിലയിൽ പല ഗദ്യപുസ്തകങ്ങൾ എഴുതുന്നതിനു് വലിയ കോയിത്തമ്പുരാൻ നിർബ്ബന്ധിതനായി. വിജ്ഞാനമഞ്ജരി, സന്മാർഗ്ഗപ്രദീപം, മഹച്ചരിതസംഗ്രഹം, സന്മാർഗ്ഗസംഗ്രഹം മുതലായ നല്ല നല്ല പുസ്തകങ്ങൾ കമ്മററിയുടെ ആഭിമുഖ്യത്തിൽ പ്രസാധിതങ്ങളായി. ഞാൻ ഇംഗ്ലീഷ് സ്കൂളിൽ II ഫാറത്തിൽ പഠിക്കുന്ന കാലംവരെ ഈ പുസ്തകക്കമ്മററിവക ഒന്നു മുതൽ മൂന്നുവരെയുള്ള പാഠപുസ്തകങ്ങളാണു നടപ്പിൽ ഇരുന്നിരുന്നതു്.

മലയാളത്തിലെ പറയത്തക്ക അന്നത്തെ പദ്യകൃതികൾ ആട്ടക്കഥകളും ചില സ്തോത്രങ്ങളുമായിരുന്നു. അക്കാലത്തെ പ്രസിദ്ധ പണ്ഡിത കവികളെല്ലാം കഥകളി രചിച്ചിട്ടുള്ളവരായിരുന്നു. മാതുലൻെറ ശിക്ഷണത്തിൽ അദ്ദേഹം മുദ്രക്കൈകൾ നല്ലപോലെ വശമാക്കിയിരുന്നു. ഹനുമദുൽഭവം, മത്സ്യവല്ലഭവിജയം, പ്രലംബവധം, ധ്രുവചരിതം, പരശുരാമവിജയം എന്നീ കഥകൾ അദ്ദേഹം രചിച്ചിട്ടുള്ളവയാണു്. മാതുലൻ എഴുതി പൂരിപ്പിക്കാതെ ഇട്ടിരുന്ന സോമവാരവ്രതം ആട്ടക്കഥ പൂർത്തിയാക്കിയതും അദ്ദേഹമായിരുന്നു.

ഈ കഥകൾ ഒരുപോലെ ശബ്ദാർത്ഥസുന്ദരങ്ങളാണെങ്കിലും ധ്രുവചരിതമാണു് ഏററവും പ്രൌഢം. പ്രസിദ്ധഗായകനായിരുന്ന ഹരിഹരശാസ്ത്രികളുടെ ഉപദേശം അനുസരിച്ചു് സാർവ്വത്രികമായി അന്ത്യപ്രാസം ഘടിപ്പിച്ചിട്ടുള്ളതിനാൽ പാട്ടുകളെല്ലാം പാടിക്കേൾപ്പാൻ രസമുള്ളവയാകുന്നു. അശ്വതിയും, ഇരയിമ്മനും ആയിരുന്നു ആട്ടക്കഥകളെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിൻെറ ആദർശങ്ങൾ.

ഹനുമദുൽഭവം 1039-ൽ അരങ്ങേററം കഴിഞ്ഞു.

ഘനാഘന ഭയാവഹ ത്രിദശശാത്രവാനീകിനീ
ഘനാഘന പരമ്പരാസ്ഫുടദുരഘോരവാതായിതം
ഘനാഘനമുഖം ചരാചരശരണ്യമേകം മഹോ
ഘനാഘനരുകവ്യഥാ ഹരണ ധീരമാരാധ്നമഃ

വേണീധൂതഘനാഘനാഘനതരശ്രോണീ സരോജാസന
പ്രാണീഭൂതമൃദുസ്മിതാ നതജനശ്രേണീ വ്യഥാഹാരിണീ
വാണീ മഞ്ജിമ പുഞ്ജനിർജ്ജിതസുധാവേണീ കൃപാധോരണീ
വാണീവാഞ്ഛിതപൂരണീ മമ ഹൃദി പ്രീത്യാ നരീനൃത്യതാം!

ഈ ശ്ലോകങ്ങൾ പതിനെട്ടു വയസ്സുള്ള ഒരു ബാലൻ എഴുതിയതാണെന്നു പറഞ്ഞാൽ ആരു വിശ്വസിക്കും?

"ഭിന്ദാനേ യുവലോകധൈര്യധമനീ സന്ദാരണേ ദാരുണൈഃ
ഖിന്ദാനസ്യ ഹൃദന്തരം വിരഹിണഃ കുന്ദായുധേ സായകൈഃ
മന്ദാന്ദോളിതമഞ്ജരീ മധുകരീ വൃന്ദാകുലം പ്രാചൃത-
മന്ദാരോപവനം ബഭാണരമണീം വൃന്ദാരക ഗ്രാമണീഃ"

എന്ന ശ്ലോകം 'മാകന്ദോൽക്കരമഞ്ജരീ മധുരധുരീ മത്താന്യപുഷ്ടാംഗനാ' എന്ന അശ്വതിയുടെ ശ്ലോകത്തെ അനുസ്മരിപ്പിക്കുന്നു.

മത്സ്യവല്ലഭവിജയം—ഇതു് അദ്ദേഹത്തിന്റെ രണ്ടാമത്തെ കൃതിയാകുന്നു. ഈ രണ്ടു കൃതികളിലും കഥാസന്ദർഭത്തിന്റേയും രംഗവിഭാഗത്തിന്റേയും സമ്പ്രദായം ഏറെക്കുറെ തൃപ്തികരമല്ലാത്തതിനാൽ, അനന്തപുരത്തു മൂത്തകോയിത്തമ്പുരാന്റെ നിർദ്ദേശമനുസരിച്ചു് എഴുതപ്പെട്ട കൃതിയാണു് പ്രലംബവധം.

പ്രലംബവധം—പാട്ടുകൾ പാടിക്കേൾപ്പാൻ വളരെ സുഖമുള്ളവയാണു്. ഒരു പാട്ടുദ്ധരിക്കാം.

"നന്ദഗോപകുമാര നന്ദനീയചരിത
നിന്ദിതനീലമേഘ സുന്ദരാംഗ
കുന്ദരദ കിം ഗോപവൃന്ദ സമേതനര-
വിന്ദനേത്ര ഭോ നമന്ദം വനേ ചരതി?
കാനനനിവാസിൻ ഞാനൊരു സീമന്തിനി
മാനനീയ ചരിത്ര മാധവ കേൾ
അനന്തമെന്നിയെ സന്തതം വന്നു നിങ്ങൾ
നാനാഫലമൂലങ്ങൾ നലമോടു ഭുജിച്ചാലും."

പരശുരാമചരിതം നാലാമത്തെ ആട്ടക്കഥയാണു്. ഇതിലേ ശ്ലോകങ്ങളും ഗാനങ്ങളും പ്രായേണ ലളിതങ്ങളായിരിക്കുന്നു. അർത്ഥഗാംഭീര്യം കുറയും.

ധ്രുവചരിതം--1043-ൽ ഒൻപതുദിവസംകൊണ്ടു രചിച്ചതാണു് ഇക്കൃതി. ഹരിഹരഭാഗവതരുടെ നിർദ്ദേശപ്രകാരം എല്ലാ പാട്ടുകളിലും അന്ത്യപ്രാസം ഘടിപ്പിച്ചിരിക്കുന്നു.

"ശ്യാമാം കൈരവചാരുഹാസലഹരീ വിഭ്രാജിതാമുൽബണ
ശ്രീമത്താമരസേതരാം പ്രണയിനീമല്പാല്പതാ താരകാം
സ്വഹായദ്രാഗഭരോ യദാ ഹിമകരോ ഭേജേ ത്രിയാമാം തദാ
കശ്ചിദ്വൃക്ഷകലേശപരസ്തമനകൃത്യാപ സഞ്ജീവേശപരം"

എന്ന ശ്ലോകം 'ഉന്മീലത് പത്രവല്ലീം' എന്ന ശ്ലോകത്തിന്റെ സന്താനംപോലെയിരിക്കുന്നു.

"മതിമുഖിമാരണിയുമ്മ ണിമാലേ മദകളകുഞ്ജരഗാമിനി ബാലേ,
മധുരിമകലരും മാധവകാലേ മടിയരുതേ തവ മഞ്ജുളശീലേ
ശീതഗു തന്നുടെ രാജതിബിംബം ധൃതമദനേന തമോ നികരംബം
ജാതവികാസം കുമുദകദംബം പ്രീതിമതീവ ചകോരകുടുംബം"

ഇങ്ങനെ സാർവ്വത്രികമായി അന്ത്യപ്രാസം കാണുന്നുണ്ടു്.

ഈ കഥകളിലൊന്നും ഇപ്പോൾ ആടാറുണ്ടെന്നു തോന്നുന്നില്ല. വായിച്ചു രസിക്കാൻ കൊള്ളാവുന്നവയാണു മിക്കവയും. ഹനുമദുൽഭവവും ധ്രുവചരിതവും മദ്രാസ് സർവ്വകലാശാലക്കാർ പലപ്പോഴും പാഠപുസ്തകമായി സ്വീകരിച്ചിട്ടുണ്ടു്. ഞാൻ ബി. ഏ-യ്ക്കു വായിക്കുന്ന കാലത്തു് ധ്രുവചരിതം പാഠ്യപുസ്തകമായിരുന്നു. അവിടുത്തെ പ്രിയശിഷ്യനും ഭാഗിനേയനുമായ ഏ. ആർ. തമ്പുരാനായിരുന്നു പഠിപ്പിച്ചതും.

1046-ൽ മഹാരാജാവു തിരുമനസ്സിലെ തുലാഭാരത്തെ സംബന്ധിച്ചു് ഒരു ശതകം സംസ്കൃതത്തിൽ രചിച്ചു് മഹാരാജഹസ്തേന ആറു കല്ലു പതിച്ച ഒരു വൈരമോതിരം സമ്പാദിച്ചു. അതേ വർഷംതന്നെ ആ തിരുമേനിക്കു് ഒരു സ്വർണ്ണഡപ്പിയും അവിടുന്നു സമ്മാനിച്ചു.

പലപ്പോഴും രാജ്യകാര്യങ്ങളെ സംബന്ധിച്ചു് മഹാരാജാവു് അദ്ദേഹത്തിനെ റസിഡണ്ടിന്റെ അടുക്കൽ അയയ്ക്കുക പതിവായിരുന്നു. ഇങ്ങനെ പല വിധത്തിൽ രാജ

പ്രീതിക്കു പാത്രമായിരുന്ന കോയിത്തമ്പുരാൻ തിരുമനസ്സു കൊണ്ടു് എങ്ങനെ അവിടത്തെ ശത്രുത്വത്തിനു പാത്രീഭവിച്ചു എന്നുള്ളതു് അജ്ഞാതമായിരിക്കുന്നു. ഒരു പക്ഷേ വിശാഖംതിരുനാൾ തിരുമനസ്സിനോടുള്ള വലുതായ അടുപ്പം ഒരു കാരണമായിരുന്നിരിക്കാം. ഒരിക്കൽ ചങ്ങനാശ്ശേരി രാമവൎമ്മകോയിത്തമ്പുരാൻ തിരുവെഴുത്തിൽ,

ശ്രീമത്തയാ വിഭാത്യേഷഃ സപ്പരാഡിവ പപ്പരാഡ്.

എന്നൊരു സമസ്യ ചേൎത്തിരുന്നതിനെ, വലിയകോയിത്തമ്പുരാൻ,

ദ്വിജിഹ്വസ്യ ഭുജംഗസ്യ വക്രൈവാസ്യഗതിഃ സദാ

എന്നു പൂരിപ്പിച്ചയയ്ക്കുകയുണ്ടായിട്ടുള്ളതിൽനിന്നു് അദ്ദേഹത്തിനു് മഹാരാജാവിനോടുണ്ടായിരുന്ന മനോഭാവം വ്യക്തമാകുന്നുണ്ടു്.

ആയില്യംതിരുനാൾ ഉഗ്രശാസനനായിരുന്നു. കേരളവൎമ്മദേവന്റെ യൌവനസഹജമായ ചോരത്തിളപ്പിന്റെ ഫലമായുണ്ടായ വല്ല ചാപല്യവും അവിടത്തെ ക്ഷോഭിപ്പിച്ചു കാണണം. എന്നാൽ ആന്തരമായ ഹേത്വന്തരമുണ്ടായിരുന്നു എന്നു് വിശാഖം തിരുനാൾ തന്റെ ജീവചരിത്രത്തിൽ സൂചിപ്പിച്ചിട്ടുണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാണു്. കാരണമെന്തെങ്കിലുമാവട്ടെ; 1050 കൎക്കടകം 21-ാംതീയതി അവിടുന്നു് ബന്ധനസ്ഥനാക്കപ്പെട്ടു. ബന്ധിക്കാൻ നിയുക്തനായതു് വിക്രമൻതമ്പിയായിരുന്നു. അദ്ദേഹത്തിന്റെ സാമൎത്ഥ്യം ഒന്നുകൊണ്ടു മാത്രമാണു് മഹാബലിഷ്ഠനും അഭ്യാസിയുമായിരുന്ന വലിയകോയിത്തമ്പുരാനെ നിഷ്പ്രയാസം ബന്ധിക്കുവാൻ സാധിച്ചതു്. മഹാരാജാവു തിരുമനസ്സുകൊണ്ടു് തമ്പിയെ വിളിച്ചു് "നീ വിക്രമനായ ത്രിവിക്രമനാണു്" എന്നു കല്പിച്ചുപോലും. ഈ വിക്രമൻതമ്പിയായിരുന്നു കായംകുളം കൊച്ചുണ്ണി എന്ന തസ്കരപ്രമാണിയെ പിടിച്ചു ബന്ധനസ്ഥനാക്കിയതും.

ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ ക്ഷമാപണം ചെയ്യുന്നതിനു് കോയിത്തമ്പുരാനോടു് ഉപദേശിച്ചുനോക്കിയെങ്കിലും

അവിടുന്നു് അതിനു വഴിപ്പെട്ടില്ല. മഹാറാണി തന്റെ പ്രിയതമനെ വിട്ടുവിക്കുന്നതിനു കഴിയുന്നതും ശ്രമിച്ചുനോക്കി; എന്നാൽ മറ്റൊരു വരനെ സ്വീകരിക്കുന്നപക്ഷം അങ്ങിനെ ചെയ്യാമെന്നായിരുന്നു തിരുമനസ്സിലെ മറുപടി. അതിനു് ഭർത്തൃപ്രണയപരവശയായ മഹാറാണി വഴിപ്പെട്ടതുമില്ല.

വലിയകോയിത്തമ്പുരാനാകട്ടെ കാരാഗൃഹത്തിൽ ഇരുന്നുകൊണ്ടു് ക്ഷമാപണസഹസ്രം രചിച്ചു. ഉഗ്രശാസനനായ മഹാരാജാവിന്റെ ഹൃദയം അതുകൊണ്ടും കുലുങ്ങുന്നില്ലെന്നു കണ്ടു്, കോയിത്തമ്പുരാൻ യമപ്രണാമശതകം രചിച്ചു. അതും പ്രയോജകീഭവിച്ചില്ല. ഒടുവിലാണു് വരാനുള്ളതു വഴിയിൽ തങ്ങുകില്ലെന്നു് അവിടുന്നു സമാധാനപ്പെട്ടതു്.

ഏതായിരുന്നാലും ഈ ദാരുണസംഭവം മലയാളഭാഷയെ സംബന്ധിച്ചിടത്തോളം ഉർവ്വശീശാപം ഉപകാരമായിട്ടാണു തീർന്നതു്. കോയിത്തമ്പുരാനെ അചിരേണ ഹരിപ്പാട്ടു കൊട്ടാരത്തിലേക്കു മാറ്റി പാർപ്പിച്ചു.

കളിയും ചിരിയും പോയിക്കളിയും ജപവും മുറ്റു് വർദ്ധിച്ചു
നളിനദളാക്ഷിക്കന്നാൾ വെളിയിലിറങ്ങി സ്സവാരിയും നിന്നു
ഭൂഷാമണിഗണമെല്ലാം യോഷാമണിയാൾ വെടിഞ്ഞിതക്കാലം
ദോഷാകരമുഖി ഹന്ത വിശേഷാംബരവും ത്യജിച്ചു സന്താപാൽ.

ഈ നിലയിൽ വാണിരുന്ന പ്രാണപ്രേഷ്ഠപ്രണയിനിക്കു് അയച്ച എന്ന നിലയിൽ രചിക്കപ്പെട്ട കൃതിയാണു് മയൂരസന്ദേശം. ദിവസേന ഒന്നും രണ്ടും പദ്യങ്ങൾ വീതമേ അവിടുന്നു രചിച്ചിരുന്നുള്ളു. ഉള്ളിൽ തിങ്ങി നിറഞ്ഞിരുന്ന വിചാരപരമ്പരയെ ഒരുമാതിരി മുട്ടിട്ടു നിർത്തിക്കൊണ്ടാണു് ഇക്കാവ്യം രചിച്ചതെന്നു് അതിലെ ശൈലി നോക്കിയാൽ അറിയാം.

മലയാളഭാഷയിൽ ഇക്കാലത്തുണ്ടായിട്ടുള്ള കാവ്യങ്ങളുടെ കൂട്ടത്തിൽ അഗ്രഗണ്യസ്ഥാനം മയൂരസന്ദേശത്തിനാണു്. പാമ്പിനെ ചേരയെന്നു പറഞ്ഞു ശീലമില്ലാത്ത ആളും,

മണിപ്രവാളവ്യാപാരി മന്നിലിക്കവിപുംഗവൻ
നോട്ടക്കാരിലുമഗ്ഗണ്യൻ നാട്ടോടേ ചന്തുമേനവൻ

എന്നു കീർത്തിതനും ആയ ആ രസികശിരോമണിക്ക്,

പാലിക്കാനായ് ഭുവനമഖിലം ഭൂതലേ ജാതനായ-
ക്കാലിക്കൂട്ടം കലിതകുതുകം കാത്ത കണ്ണന്നു ഭക്ത്യാ
പീലിക്കോലൊന്നടിമലരിൽ നീ കാഴ്ചയായ് വച്ചിടേണം
മൌലിക്കെട്ടിൽ തിരുകമതിനെത്തീർച്ചയായ് കേതദാസൻ.

എന്ന പദ്യം വായിച്ചപ്പോൾ രോമാഞ്ചമുണ്ടായത്രേ. അദ്ദേഹമായിരുന്നല്ലോ അതിനെ 'നാനാചിത്രോപശോഭിതങ്ങളായ പത്രങ്ങളിൽ സവിശേഷമായി അച്ചടിച്ചു പ്രസിദ്ധംചെയ്തതും.' അഭിജ്ഞാനശാകുന്തളം പ്രസിദ്ധീകൃതമായപ്പോൾ അതിനെ നിഷ്കരുണം വിമർശിച്ചവരുടെ കൂട്ടത്തിൽ ചന്തുമേനോനും ഉൾപ്പെട്ടിരുന്നതിനാൽ അദ്ദേഹത്തിന്റെ പ്രശംസ പ്രസ്തുത കാവ്യത്തിന്റെ മഹിമാതിശയത്തെ പ്രത്യക്ഷപ്പെടുത്തുകതന്നെ ചെയ്യുന്നു. അതുപോലെതന്നെയാണ് 'വിദ്യാവിനോദിനി' പത്രാധിപരായിരുന്ന സി. അച്യുതമേനോന്റെ പ്രശംസയും.

"മയൂരസന്ദേശത്തിന് മേഘസന്ദേശത്തെക്കാൾ ഒരു മാററു കൂടുകയില്ലയോ എന്നാണ് എന്റെ തർക്കം. പ്രാചീനകാളിദാസൻ ശബ്ദഭംഗിയിൽ ലേശം മനസ്സു വച്ചിട്ടില്ല. നവീനകാളിദാസന്റെ സൂക്തികളിലാകട്ടെ ശബ്ദമോ അർത്ഥമോ സരസതരമെന്ന്, ഒരുവനും പരിച്ഛേദിക്കാൻ പാടില്ല" എന്ന് ഏ. ആർ. തിരുമേനി അഭിപ്രായപ്പെട്ടിട്ടുള്ളത് സ്വജനപക്ഷപാതത്താലുണ്ടായ വ്യാമോഹംകൊണ്ടല്ലെന്ന് നിഷ്പക്ഷപാതികൾ സമ്മതിക്കുമെന്നു തോന്നുന്നു. അതിൽ,

രണ്ടും മൂന്നും തവണ കൃഷിയേറുന്ന കണ്ടങ്ങളേയും
വണ്ടും ഞണ്ടും വടിവൊടു കളിക്കുന്ന കച്ഛങ്ങളേയും
തണ്ടും കെട്ടിത്തരമൊടു ചരിക്കുന്ന വള്ളങ്ങളേയും
കണ്ടുംകൊണ്ടച്ചെറുപുഴകൾതൻ തീരമാർഗ്ഗേണ പോക.

എന്ന മാതിരി ശബ്ദമാത്രഗതമായ ചമൽക്കാരത്തോടുകൂടിയ പദ്യങ്ങളും,

ഹന്താനന്താപരിവൃഢമഹൈശ്വര്യ സമ്പത്പ്രശസ്താ
ഹന്താമന്ദാവളഗതി പ്രൌഢചേതാവിനീതാ

സന്താപന്താർമധുമൊഴിയകററീയഭീഷ്ടങ്ങളെല്ലാം
സന്താനന്താനടിമലർ പണിഞ്ഞീട്ടുവോക്കേകിടുന്നു.

എന്നിങ്ങനെ ശബ്ദാർത്ഥാഭയചമൽകൃതമെങ്കിലും സംസ്കൃത പദബഹുലമായ പദ്യങ്ങളും അവിടവിടെക്കാണ്മാനുണ്ടെന്നു വരികിലും,

"ഓമൽപ്പിച്ചിച്ചെടിലതമരുല്ലോളിതാ വർഷബിന്ദു-
സ്തോമക്ലിന്നാ പുതുമലർ പതുക്കെ സ്ഫുടിപ്പിച്ചിട്ടുയോൾ
പ്രേമക്രോധക്ഷുഭിതഭവതി ബാഷ്പധാരാവിലാംഗീ
ശ്രീമന്മന്ദസ്മിതസുമുഖിയാകുന്നതോർമ്മിച്ചിടുന്നേൻ.
മല്ലീജാതിപ്രഭൃതികുസുമസ്മേരമായുല്ലസിക്കും
സല്ലീലാഭിഃ കിസലയകരം കൊണ്ടു നിന്നെത്തലോടും
വല്ലീനാം നീ പരിചയരസം പൂണ്ടു കൌതുഹലത്താ-
ലല്ലീഡാത്മാ ചിരതരമിരുന്നങ്ങമാന്തിച്ചിടൊല്ലേ"

എന്നിങ്ങനെയുള്ള സഹൃദയഹൃദയാഹ്ലാദകരങ്ങളായ ശ്ലോകങ്ങളാണു ബാഹുല്യേന കാണപ്പെടുന്നതു്. പരമാർത്ഥത്തിൽ വെണ്മണിക്കവികളുടെ മുരിശ്ശൃംഗാരപദ്യങ്ങൾ വായിച്ചു ചെടിച്ചിരിക്കുന്നവർക്കു് രസരാജനെന്ന അഭിധാനത്തിനെ സർവ്വഥാ അർഹിക്കുന്ന സാക്ഷാൽ ശൃംഗാരത്തിന്റെ ആസ്വാദ്യത ഇദംപ്രഥമമായി അനുഭവപ്പെടുത്തിക്കൊടുത്ത ആദ്യത്തെ സ്വതന്ത്രമലയാളകൃതി മയൂരസന്ദേശംതന്നെയാണു്.

'വീറോ നവോവാ' എന്ന പ്രാചീന റോമൻകാവ്യത്തിൽ പരിശുദ്ധമായ പ്രേമത്തെ സ്വർഗ്ഗത്തിലേക്കുള്ള രാജവീഥിയായിട്ടാണു ചിത്രീകരിച്ചിരിക്കുന്നതു്. തന്റെ കാമുകി ചവിട്ടുന്ന മണ്ണും അവൾ ശ്വസിക്കുന്ന വായുവും അവളെ പ്രശംസിച്ചു് ആരെങ്കിലും ഉരിയാടുന്ന വാക്കുകളും കാമുകനു സ്വർഗ്ഗാനുഭൂതിയുണ്ടാക്കുന്ന വസ്തുക്കളായി ഡാൻടിക്കു തോന്നി. അവളുടെ ദർശനമാത്രത്താൽ ദുർവിചാരങ്ങളും ദുർവികാരങ്ങളും മാഞ്ഞുപോകുന്നതായി അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹം പറയുന്നു:—"അവൾ ഈ ലോകം വിട്ടു പോകുമ്പോൾ അവളുടെ ആകാരസുഷമയിൽനിന്നുണ്ടാകുന്ന ആനന്ദം നമ്മുടെ ദൃഷ്ടിയിൽനിന്നു മറയുന്നുവെന്നിരുന്നാലും അതൊരു് ആദ്ധ്യാത്മികസൌന്ദര്യമായി പരിണമിച്ചു് ദേവദൂതന്മാരെ അഭിവാദനംചെയ്യുന്ന പ്രേമനിർവൃതിയെ സ്വർഗ്ഗലോകത്തിൽ

എല്ലായിടത്തും പരത്തുന്നു." ഈ മഹാകാവ്യമെവിടെ? സ്ത്രീജനങ്ങളെ കാമോപാസനയ്ക്കുള്ള ഉപകരണങ്ങളായി മാത്രം ദർശിച്ചു് അവരെ നീചനീചമായി ചിത്രണംചെയ്യാൻ പ്രേരിപ്പിച്ച വെണ്മണിപ്രഭൃതികളുടെ മനോഭാവമെവിടെ?

വലിയകോയിത്തമ്പുരാന്റെ മയൂരസന്ദേശം ഒരു പുതിയ ലോകത്തെ നമുക്കു് ഉൽഘാടനം ചെയ്തുതന്നു. സംസ്കാരസമ്പന്നനായ അദ്ദേഹത്തിന്റെ കവിതകളിൽ ഒരിടത്തും മൂരിശ്ശൃംഗാരത്തിന്റെ സ്പർശംപോലും കാണുന്നില്ല.

"ശ്രീലാസ്യത്താലഴകുദഞ്ചിച്ചുമൂലംപുക്കു വാഴും"

എന്നു തുടങ്ങുന്ന സ്യാനന്ദൂരവർണ്ണന കവിയുടെ കല്പനാശക്തിക്കും ചിത്രരചനാപാടവത്തിനും നികഷോപലങ്ങളായി വിളങ്ങുന്നു. അതിനു മുൻപും പിമ്പും ഭാഷയിൽ സന്ദേശകാവ്യങ്ങൾ പലതുണ്ടായിട്ടുണ്ടെങ്കിലും കാവ്യശുദ്ധി തികഞ്ഞ കൃതി ഇതു മാത്രമേയുള്ളു.

ശാകുന്തളം തർജ്ജിമയ്ക്കു് എന്തെല്ലാം ദൂഷ്യങ്ങളുണ്ടായിരുന്നാലും അതു് അനേകം ഭാഷാനാടകങ്ങളുടെ ആവിർഭാവത്തിനു പ്രേരകമായിത്തീർന്നു. കുംഭാണ്ഡന്റെ പ്രഹരമേറ്റിട്ടു് അവയിൽ ഒട്ടു മുക്കാലും കല്പിതാംകോട്ടേക്കു് ഓടിപ്പോയിരിക്കുന്നു. എന്നാൽ ലക്ഷ്മീകല്യാണം, ചന്ദ്രിക, മധുരമംഗലം എന്നിങ്ങനെ പറയത്തക്ക മൂന്നു നാലു കൃതികൾ എങ്കിലും നമുക്കു ലഭിച്ചതു ഭാഗ്യമല്ലയോ.

കാളിദാസരുടെ കൃതികൾ, പ്രത്യേകിച്ചു് ധ്വനിപ്രധാനമായ ശാകുന്തളം തർജ്ജിമ ചെയ്യുന്നതു് സുകരമായ കാര്യമല്ല. വലിയകോയിത്തമ്പുരാൻ അന്നു് അത്രയെങ്കിലും സാധിച്ചതു് വലിയ കാര്യമായി. ഇപ്പോൾ നാലഞ്ചു തർജ്ജിമകൾ ആവിർഭവിച്ചുകഴിഞ്ഞു. അവയിൽ പി. ജി. രാമയ്യരുടെ തർജ്ജിമയൊഴിച്ചാൽ ശേഷമെല്ലാം ഓരോ നിലയിൽ കൊള്ളാവുന്നവ തന്നെ. അന്യൂനമെന്നു പറയാവുന്നതായി ഒന്നുമില്ലതാനും. അതു തർജ്ജിമക്കാരന്റെ ദോഷമല്ല. മൂലകവിതയുടെ സ്വഭാവമാണു് അതിനു ഹേതു. സംസ്കൃതബഹുലങ്ങ

ളായ ചില ഭാഗങ്ങളെ വലിയകോയിത്തമ്പുരാൻ തന്നെ പിൽക്കാലത്തു മാററുകയുണ്ടായിട്ടുണ്ടു്.

മാനോടൊത്തു വളൻ മന്ദമതികളാ-
ഗന്ധം ഗ്രഹിക്കാത്തൊരാരാൾ
താനോ നാഗരികാംഗനാരസികനാ-
മെന്നെ ഭ്രമിപ്പിക്കുവാൻ
ഞാനോതാരാനു വൃഥാ പറഞ്ഞു പരിഹാസാ-
ർത്ഥംപരം തോഴരേ
താനോ ത്രപാനതാംഗകയെയിന്ദു പരമാ-
ർത്ഥത്തെപ്പററി ബോധിക്കൊലാ.

മുന്നിടമല്പുന്നതമായ് പിന്നതമായ് പിൻപുറം ജഘനഭാരാൽ
പെൺമണിയുടെ മുമ്പിലിടെ വെൺമണലിൽക്കാണ്മതുണ്ട നവമാരാൽ
ഉണ്ടെങ്കിലും ഭൂരി കളത്രസംഗ്രഹം രണ്ടേ കുലത്തിന്നു മമ പ്രതിഷ്ഠകൾ
ഒന്നാമതേഴാഴികൾ ചൂഴുമൂഴിയും രണ്ടാമതീ നിങ്ങടെയിഷ്ടതോഴിയും.

"പുല്ലിനെ മാൻ തുപ്പുന്നു, നല്ലിളമയിൽ നർത്തനം നിറുത്തുന്നു
വള്ളികളുമന്താപത്താൽ വെള്ളില കണ്ണീർകണങ്ങ ചൊരിയുന്നു."

ഇത്തരം പദ്യങ്ങൾ തർജ്ജിമകളാണെന്നു തോന്നിക്കയേ ഇല്ല. എന്നാൽ

'ശാലയെച്ചുഴവേ ക്ലൃപ്തധിഷ്ണ്യാസ്സമിൽഭിഃ സമിദ്ധാ'
'അത്യന്തം വേപമാനാം സ്പൃശസി തരളിതാപാംഗമാലോകമാനഃ'
'തന്നാളാലംകൃതാം തായി പ്രണയിതാമസ്യാഃ'

ഇങ്ങനെയുള്ള പദ്യങ്ങൾ മൂലശ്ലോകങ്ങളെക്കാൾ കഠിനങ്ങളാണു്.

അംഭോബിന്ദുതുഷാരമന്ദമരുതാ ഭേഹക്ലമച്ഛേദിയാ
മംഭോജച്ഛദ താലവൃന്തമതുകൊണ്ടയ്യോട്ട വീശട്ടയോ?
രംഭോരുപ്രചുരാദരം മടിയിൽവച്ചിപ്പൊനരോധനങ്ങാ-
നംഭോജാരുണമാം ഭവൽപദയുഗം ബാലേ തലോടട്ടയോ?

എന്ന ശ്ലോകം ശ്രവണസുഭഗംതന്നെ എന്നുള്ളതിൽ സംശയമേയില്ല. എന്നാൽ മൂലശ്ലോകവുമായി ചേർത്തു വച്ചുനോക്കുക. 'അംഭോ രംഭോരു'' എന്നിങ്ങനെയുള്ള പടങ്ങൾ ശകുന്തളയുടെ ചെവിയിൽ ബംഭരാസ്ത്രങ്ങൾപോലെ ആയിരിക്കണം പതിഞ്ഞതു്.

ഇങ്ങനെയുള്ള ന്യൂനതകൾ പലതും പുരോഭാഗികൾക്കു ചൂണ്ടിക്കാണിക്കാൻ കഴിയും. പക്ഷേ ഏതെങ്കിലും തർജ്ജിമ അന്യൂനമായിട്ടുണ്ടോ? അതു സാധ്യമായ കാര്യമേ അല്ലല്ലോ.

അക്ബർതർജ്ജിമ ഇന്നു് അധികം ആളുകൾ വായിക്കുന്നില്ലെങ്കിൽ അതു് പ്രഥമാദ്ധ്യായം തരണംചെയ്യാനുള്ള ഭയംകൊണ്ടു മാത്രമാണു്. അടുത്ത അദ്ധ്യായത്തിലേക്കു കടന്നാൽ ഭാഷ ഒരുവിധം ലളിതമായിട്ടുണ്ടു്. എന്നാൽ ഒന്നാമദ്ധ്യായത്തിലെ വ്യാഘ്രത്തിന്റെ കിടപ്പിനെ ശുദ്ധമലയാളത്തിൽ ഇത്ര ഭംഗിയായി വൎണ്ണിപ്പാൻ ആൎക്കെങ്കിലും കഴിയുമോ എന്നൊന്നു പരിശോധിച്ചു നോക്കുക. വൈഷമ്യം അപ്പോൾ വെളിപ്പെടും. 1070-ൽ ഈ ഗ്രന്ഥം അച്ചടിക്കപ്പെട്ടു.

അമരുകശതകംതർജ്ജിമ ശാകുന്തളത്തേക്കാൾ ലളിതമാണു്. രസഭാവാദിസുരഭിലമായ ഈ കാവ്യവും എളുപ്പത്തിൽ തർജ്ജിമ ചെയ്യാവുന്നതല്ല.

മുഗ്ദ്ധാംഗീനാദരം പുല്കിയമുലകളുമന്നേറെ രോമാഞ്ചമാർന്നും
സദ്രാഗോദ്രേകമൂലം കടിതടമതിൽനിന്നംശുകം സ്രംസിയായും
ഭദ്രാ സാ വേണ്ട വേണ്ടെന്നിളമതിമതിയെന്നാകുലാലാപിനീ കിം
നിദ്രാണാ മൂർച്ഛിതാ കിം മമ മനസി ലയിച്ചോ ദ്രവത്വം ഭവിച്ചോ?

ഇതാണു തർജ്ജിമയുടെ രീതി. ചമ്പുക്കളിലെ പദ്യംപോലിരിക്കുന്നു. സജാതീയദ്വിതീയാക്ഷരപ്രാസനിർബന്ധം ഉണ്ടെന്നൊരു വ്യത്യാസമേയുള്ളു.

ഈ സജാതീയ ദ്വിതീയാക്ഷരപ്രാസനിർബന്ധം എത്ര കവികളെ വഴി തെററിച്ചിരുന്നു എന്നു് അക്കാലത്തുണ്ടായിട്ടുള്ള കവിതകൾ വായിച്ചാൽ അറിയാം. ദ്വിതീയാക്ഷരപ്രാസം ദ്രാവിഡൎക്കൊക്കെ പ്രിയമായിട്ടുള്ളതാണു്. തമിഴു്, തെലുങ്കു്, കന്നടം ഈ ഭാഷകളിലെല്ലാം ദ്വിതീയാക്ഷരപ്രാസനിർബന്ധവുമുണ്ടു്. സംസ്കൃതപ്രാബല്യകാലത്താണു മണിപ്രവാളകവികളിൽ ചിലർ ചില ദിക്കുകളിൽ മാത്രം ദ്വിതീയാക്ഷരപ്രാസം ദീക്ഷിക്കാതെ ഇരുന്നതു്. എന്നാൽ ഒരു കാൎയ്യം നാം ഓൎക്കണം. അനേകം പ്രാസങ്ങളുടെ കൂട്ടത്തിൽ ഒന്നു മാത്രമേ ആകുന്നുള്ളു ദ്വിതീയാക്ഷരപ്രാസം. ചെറിയ വൃത്തങ്ങളിൽ അതു ശ്രവണസുഖപ്രദമാണെങ്കിൽ ദീർഘവൃത്തങ്ങളിൽ ഇതരപ്രാസങ്ങളാണു് സുഖകരങ്ങളായിരിക്കുന്നതു്.

ദ്വിതീയാക്ഷരപ്രാസം തന്നെയും സ്വരവ്യഞ്ജനൈകത്ര്യത്തോടുകൂടിയിരുന്നാൽ ഭംഗി കൂടുമെന്നു് പൂർവ്വകവികൾക്കും അറിയാമായിരുന്നു. പ്രാസം ഉപേക്ഷിച്ചാലും വേണ്ടില്ല; അത്ഥത്തിനു പുഷ്ടിയുണ്ടായിരിക്കണമെന്നു് ഏ. ആർ. തമ്പുരാൻ വാദിച്ചതും കേ. സി. കേശവപിള്ള ആ വാദത്തെ പിൻതാങ്ങിയതും ചില അല്പബുദ്ധികൾ വിചാരിക്കുംപോലെ അവക്കു് പ്രാസപ്രയോഗത്തിൽ അശക്തതയുണ്ടായിരുന്നിട്ടല്ല. കേ. സി-യ്ക്കു പ്രാസപ്രയോഗത്തിൽ കെല്പില്ലായിരുന്നെന്നു പറഞ്ഞാൽ ആരെങ്കിലും വിശ്വസിക്കുമോ? സദുദ്ദേശത്തോടുകൂടിയാണു് ഏ. ആർ. ഈ വാദം സമാരംഭിച്ചതു്. കുടിലമതികളും അസൂയാലുക്കളുമായ ചില കണ്ണേജപന്മാർ അവരുടെ ശ്രമം കേരളവർമ്മ വലിയകോയിത്തമ്പുരാനെ അധിക്ഷേപിക്കാനാണെന്നു് അദ്ദേഹത്തിനെ ധരിപ്പിച്ചു. ഇങ്ങനെയാണു് പ്രാസവഴക്കിന്റെ ആരംഭം. ഏ. ആറും, കേ. സിയും ദിവംഗതരായിട്ടും ആ കുടിലമതികളുടെ പക തീന്നിട്ടില്ല.

അന്യാപദേശശതകതർജ്ജിമയാണു് അദ്ദേഹത്തിന്റെ തർജ്ജിമകളിൽ ഏററവും ഉൽകൃഷ്ടം. ഭാഷ അതിലളിതം. സാവ്വത്രികമായി സജാതീയദ്വിതീയാക്ഷരപ്രാസം പ്രയോഗിക്കാൻ യാതൊരു ക്ലേശവും അദ്ദേഹത്തിനുണ്ടായിരുന്നില്ല.

മൂലം—നാംഭോജായ ശശീ ന ചാപി ശശിനേ യദ്രോച തേഽംഭോരുഹാം
കിം തേന ക്ഷതമസ്തി കിഞ്ചന ജഗത്യേതസ്യ വാ തസ്യ വാ
ലോകാനന്ദകയോഃ പരന്ത്വിഹതയോ, പ്രേമ്ണൈവ ഭാവ്യം മിഥ-
സ്തച്ചേന്ന ജനി തൽപ്രരൂഢമയശഃ സ്ഫാരം വിധേഃ കേവലം.

തർജ്ജിമ—താമരയ്ക്കു ശശിയോടുമില്ലിഹ ശശിക്കു താമരയോടും തഥാ
പ്രേമമെന്നതു നിമിത്തമേതുമൊരു ചേതമില്ലതിനു രണ്ടിനും
സാമരസ്യനിലയാണു വേണ്ടതഖിരാമരാമവരു തങ്ങളിൽ
കാമമിന്നതുളവായിടായ്കയിലയശസ്സതീവ നിയതിക്കുതാൻ.

ശ്വാനസ്സന്ത്യഭിതോഽപി ദന്തമുകുള വ്യാവത്തനോദ്ഘാടിത
സ്സൈപരോത്താനിത വിധ്വരാഹപൃഥുകാഃ കിം തൈഃസ്ഥിതൈർവാ-
[മൃതൈഃ

വത്തവ്യം ഗിരിരാജമെഖലിഷു വിഹത്തവ്യം പുനഃ സ്വേച്ഛയാ
ഹന്തവ്യാഃ കരിണോ മൃഗേന്ദ്ര ഇതി ച ശ്ലാഘ്യത്വമുച്ചൈര്യ്യശഃ

തർജ്ജിമ—പല്ലണച്ചു ചെറുവിട് ചരങ്ങളെയുപദ്രവിച്ചു വിളയാടുവാൻ
വല്ലതേമെഴുമെത്ര പട്ടികളിരിയ്ക്കിലെന്തിഹ മരിക്കിലും
നല്ലവന്മലയിലേറിവാണിടണമിപ്പുലിപോലെ വിഹരിക്കണം
കൊല്ലണം മദഗജങ്ങളെ ശ്രുതിമൃഗേന്ദ്രനെന്നിഹ പരത്തണം.

വലിയകോയിത്തമ്പുരാൻ ഒരു അസാധാരണ മനുഷ്യനായിരുന്നു. ദ്വിതീയാക്ഷരപ്രാസമില്ലാതെയും നല്ല കവിതകൾ എഴുതാമെന്ന് അദ്ദേഹം വെളിപ്പെടുത്താതിരുന്നില്ല. ദ്വിതീയാക്ഷരപ്രാസവഴക്കിന്റെ ശരിയായ ഒരു ചരിത്രം ഞാൻ എഴുതി വരുന്നതുകൊണ്ട് ഇവിടെ അധികമായി ഒന്നും അതിനെപ്പററി പറയുന്നില്ല. ഒരു സംഗതി മാത്രം പറയാം. എത്രതന്നെ അർത്ഥമുണ്ടായിരുന്നാലും പ്രാസമില്ലാതിരുന്നാൽ മാധുര്യം കുറയും; നേരേമറിച്ച് അർത്ഥം കുറഞ്ഞ കവിതയും പ്രാസബഹുളമായിരുന്നാൽ കേൾക്കാൻ ഇമ്പമുണ്ട്. പ്രാസം വർജ്ജിക്കുന്നത് അത്യന്തം പരിതാപകരമാണു്; എന്നാൽ പ്രാസം ദ്വിതീയാക്ഷരപ്രാസം മാത്രമല്ലതാനും. കവികൾ എല്ലാം ശബ്ദസുഖത്തിനു വേണ്ടി ഓരോ മാതിരി പ്രാസങ്ങൾ അവസരോചിതം പ്രയോഗിക്കാറുണ്ട്. സാർവ്വത്രികമായ നിയമം ഏർപ്പെടുത്താവുന്നതേയല്ല.

വാസന്തീ മധുവാന്ന വാക്കിനു സജാതീയദ്വിതീയാക്ഷര-
പ്രാസം തീർപ്പതു കൈരളീമഹിളതൻ മംഗല്യമാണോർക്കണം
ഹാ! സംസത്തിലസംശയം പഴിയതിൽ പാഴായ് പറഞ്ഞാൽപരീ-
ഹാസം സജ്ജകളൾത്തടത്തിലതിയായ് ചെയ്യുന്നതാശ്ചര്യമോ?

എന്ന ശ്ലോകത്തിലുള്ള ചമൽക്കാരം മുഴുവനും ശബ്ദഗതമാകുന്നു. ദ്വി. പ്രാസം സ്വരവ്യഞ്ജനൈകരൂപ്യത്തോടുകൂടി നാലു വരികളിലും നിബന്ധിച്ചിട്ടുള്ളതുകൊണ്ടാണോ? അതു ശ്രവണസുഖദമായിരിക്കുന്നത്. തീർച്ചയായും അല്ല. പൂർവ്വാർദ്ധത്തിൽ ദ്വിതീയതൃതീയാക്ഷരങ്ങൾക്കും ഉത്തരാർദ്ധത്തിൽ ആദ്യത്തെ നാലക്ഷരങ്ങൾക്കും പ്രാസമുണ്ട്. എന്നാൽ അതിനെക്കാൾ കൂടുതൽ സുഖം കൊടുക്കുന്നത്,

വാസന്തീ മധുവാന്ന വാക്കിനു് എന്നും,
മഹിളതൻ മംഗല്യമാണോർക്കണം എന്നും,
പഴിയതിൽ പാഴായ് പറഞ്ഞാൽ പരീഹാസം

എന്നും കാണുന്ന ആദ്യക്ഷരപ്രാസവും, സജാതീയദ്വിതീയാക്ഷരപ്രാസം എന്നതിൽ കാണുന്ന അനുപ്രാസവും ആകുന്നു. ഇങ്ങനെ പ്രാസബഹുളമായിരിക്കുന്നതിനാൽ ഭാഷ വശമില്ലാത്തവനുപോലും അതു കേൾക്കുമ്പോൾ ഏതാണ്ടൊരു സുഖം തോന്നും. അർത്ഥത്തിനു് എന്തെങ്കിലും ചമൽക്കാരമുണ്ടോ? ഇല്ലെന്നു സത്യംചെയ്യാൻ യാതൊരു നിവൃത്തിയുമില്ല.

'മാംദ്ധാദരവിന്ദസുന്ദരദരസ്മേരാനനാ സമ്പ്രതി
ദ്രാഗുത്തുംഗഭരസ്തനാംഗണഗളച്ചാരുത്തരീയാഞ്ചലാ
പ്രത്യാസന്ന ജനപ്രതാരണപരാ പാണിം പ്രസാര്യാന്തികേ
നേത്രാന്തസ്യ ചിരം കുരംഗനയനാ സാകൂതമാലോകതേ."

എന്ന സംസ്കൃതപദ്യത്തിലോ,

കാളിദാസകവീന്ദ്രന്റെ കാൽനഖേന്ദുമരീചികൾ
കാവ്യാധ്വാവിൽസ്സഞ്ചരിക്കുമെനിക്കു വഴികാട്ടണം.

എന്നമലയാള പദ്യത്തിലോ സജാതീയദ്വിതീയാക്ഷരപ്രാസം ഇല്ലാത്തതുകൊണ്ടു ശ്രവണസുഖം കുറഞ്ഞുപോയിട്ടുണ്ടോ?

ഏ ആർ. കോയിത്തമ്പുരാൻ ഈ വസ്തുതയാണു ചൂണ്ടിക്കാണിച്ചതു്. അനേകം കവിമല്ലന്മാരോടൊപ്പം കവിതാപരീക്ഷയ്ക്കിരുന്നു ക്ലിപ്തസമയത്തിനുള്ളിൽ കവിത എഴുതിത്തീർത്തു് ഒന്നാംസമ്മാനം നേടിയ മഹാകവി പ്രാസപ്രയോഗത്തിൽ കെല്പില്ലാത്തവനാണെന്നു പറയുന്നതു് വെറും കുറുമ്പുകൊണ്ടല്ലെങ്കിൽ പിന്നെയെന്തുകൊണ്ടാണെന്നറിയുന്നില്ല. ആ ദ്രുതകവിതയിൽപോലും സജാതീയദ്വിതീയാക്ഷരപ്രാസം അദ്ദേഹം നിയമേന ദീക്ഷിച്ചു കാണുന്നു.

ശ്രീപത്മനാഭപാദപാദ്മശതകം—അദ്ദേഹത്താൽ വിരചിതമായ അതിമനോഹരമായ ഒരു സ്തോത്രമാണു്. സംസ്കൃതത്തിൽ അദ്ദേഹം രചിച്ചിട്ടുള്ള കൃതികളെപ്പററി ഇവിടെ ഒന്നും വിവരിക്കുന്നില്ല.

ഒരു മഹാകവി, ഗദ്യകാരൻ, ബുക്കുകമ്മിററി പ്രസിഡണ്ടു് എന്നീ നിലകളിൽ കേരളവർമ്മവലിയകോയിത്തമ്പുരാൻ ഭാഷയുടെ ഉന്നമനത്തിനു വേണ്ടി ചെയ്തിട്ടുള്ള യത്നങ്ങൾ വിലമതിക്കാവുന്നതല്ല. എന്നാൽ ആ വഴിക്കെല്ലാം ചെ

യ്ക്കിട്ടുള്ളതിൽ പതിന്മടങ്ങു ഗുണം വേറൊരുവഴിക്കു് അദ്ദേഹം ചെയ്കിട്ടുണ്ടു്. കവിയുടെ നിലയിൽ അദ്ദേഹം കേരളകാളിദാസനാണെങ്കിൽ ശബ്ദശുദ്ധിയെ സംബന്ധിച്ചിടത്തോളം Dryden-ം സാഹിതീസമാരാധകന്മാരുടെ പ്രോത്സാഹകൻ എന്ന നിലയിൽ ജാൺസനും ആകുന്നു. യഥാൎത്ഥകവികളെ കണ്ടുപിടിച്ചു് അവരെ മുന്നോട്ടു തള്ളിവിടുന്ന കാൎയ്യത്തിൽ അദ്ദേഹം സദാ ജാഗരൂകനായിരുന്നു. പൊട്ടക്കവിത എഴുതിക്കൊണ്ടു ചെന്നാലും അദ്ദേഹം ശ്രദ്ധാപൂൎവ്വം വായിച്ചു് ഒരു തോത്തെങ്കിലും സമ്മാനം കൊടുക്ക പതിവായിരുന്നു. ഒരു കറുത്ത വാക്കു് അദ്ദേഹം ഒരു കവിയശഃപ്രാൎത്ഥിയോടും പറഞ്ഞിട്ടില്ല. ക്ഷുദ്രകവികൾക്കുപോലും അദ്ദേഹം സർട്ടിഫിക്കറ്റുകൾ കൊടുത്തുവന്നതിനെപ്പററി ചിലർ പരിഹസിക്കാറുണ്ടായിരുന്നു. എന്നാൽ അദ്ദേഹം നൽകീട്ടുള്ള സട്ടിഫിക്കറ്റുകൾ ഒന്നു വായിച്ചു നോക്കേണ്ടതാണു്. “നിങ്ങടെ വ്യവസായം അഭിനന്ദനീയമായിരിക്കുന്നു.” വാസ്തവമല്ലേ? ഈ ലോകത്തിൽ എന്തെല്ലാം പ്രലോഭനങ്ങൾക്കിടയിലാണു മനുഷ്യൻ ജീവിക്കുന്നതു്. അവയ്യൊന്നിനും വഴിപ്പെടാതെ ഒരാൾ അല്പം കവിത എഴുതിക്കളയാമെന്നു വിചാരിക്കുന്നു. അയാളുടെ പ്രയത്നം സഫലമായില്ലെന്നു വരാം. എന്നാൽ അതു് അഭിനന്ദനീയമല്ലെന്നു് ആക്കെങ്കിലും പറയാൻ സാധിക്കുമോ? ഒരിക്കൽ നാഗൻ വേലായുധൻ എന്നൊരു കവി യശഃപ്രാൎത്ഥി മൂലംതിരുനാൾ മഹാരാജാവിന്റെ വൈയ്ക്കത്തെഴുന്നള്ളത്തിനെ സംബന്ധിച്ചു് ഒരു വഞ്ചിപ്പാട്ടെഴുതി പണ്ടു് മാൎത്താണ്ഡവമ്മ മഹാരാജാവു് രാമപുരത്തു വാരിയരോടെന്നപോലെ ഈ മഹാരാജാവു തന്നോടു വൎത്തിക്കാതിരിക്കയില്ലെന്നായിരുന്നു കവിയുടെ വിശ്വാസം.

കണ്ണുണ്ടു രണ്ടു ചെവിയുണ്ടൊരു മൂക്കുമുണ്ടു്
വായുണ്ടു വായിലകമേ പല പല്ലുമുണ്ടു്
കാലുണ്ടു രണ്ടു കരമുണ്ടു്........

അതിനാൽ രണ്ടു പേരും മനുഷ്യരാണു് എന്ന യുക്തിയനുസരിച്ചു് ഈ കൃതിയും ഒരു വഞ്ചിപ്പാട്ടെന്നു പറയാം. അതിൽക്കവിഞ്ഞൊരു സാദൃശ്യവും അവയ്ക്കു തമ്മിലില്ല.

കവി തൻെറ പുസ്തകത്തെ അച്ചടിക്കുംമുമ്പുതന്നെ വലിയകോയിത്തമ്പുരാനെ വായിച്ചു കേൾപ്പിച്ചു. എന്തൊരു ക്ഷമ! ആലോചിച്ചു നോക്കുക. ഒടുക്കം അവിടുന്നു് ഒരു സർട്ടിഫിക്കററും എഴുതിക്കൊടുത്തു.

'നിങ്ങടെ ഭക്തി പ്രശംസാവഹമായിരിക്കുന്നു' എന്നാണു് അതിൻെറ ചുരുക്കം. കവിതയെപ്പററി ഒരക്ഷരം അതിൽ മിണ്ടീട്ടില്ല.

വലിയകോയിത്തമ്പുരാൻ ആശ്രിതന്മാക്കു് ഒരു കല്പവൃക്ഷം തന്നെയായിരുന്നു. എത്ര എളിയവനു വേണ്ടിയും ഹൃദയപൂർവ്വം പ്രയത്നിക്കുന്നതിനു് അദ്ദേഹം സദാ സന്നദ്ധനായിരുന്നു. വെറുതേയല്ല ഭാഷാസാഹിത്യസമ്രാട്ടു് എന്ന മഹനീയപദത്തിൽ അദ്ദേഹം അധിഷ്ഠിതനായതു്. അദ്ദേഹത്തിനെക്കാൾ കവിതാശക്തിയുണ്ടായിരുന്ന ചിലർ മുമ്പും ജീവിച്ചിരുന്നു. പിമ്പും ഉണ്ടായിട്ടില്ലെന്നു പറയാൻ എനിക്കു ധൈര്യമില്ല. എന്നാൽ അവക്കാക്കും ഈ അഭികാമ്യമായ പദവി ലഭിച്ചിട്ടില്ല; ലഭിക്കയുമില്ല. അത്രമാത്രമോ? കേരളവമ്മ വലിയകോയിത്തമ്പുരാനെപ്പോലെ ഒരു സർവ്വകലാവല്ലഭൻ ഇനിയുണ്ടാകുമോ? ആധുനിക വിദ്യാഭ്യാസത്തിൻെറ ഗതി കണ്ടാൽ അങ്ങിനെ ഒരു പ്രത്യാശയ്ക്കു വഴിയില്ല.

1090-ാമാണ്ടു് കന്നിമാസം കേരളീയരുടെ ജീവിതത്തിൽ ഒരു ദുർദ്ദശാസന്ധിയായിരുന്നു. വലിയകോയിത്തമ്പുരാൻ പതിവുപോലെ വൈക്കത്തെഴുന്നെള്ളിയിട്ടു് കന്നിമാസം 2-ാംതീയതി ഹരിപ്പാട്ടെത്തി. അവിടെനിന്നും കന്നി 4-ാംതീയതി മോട്ടാറിൽ തിരുവനന്തപുരത്തേക്കു തിരിച്ചു. പ്രിയഭാഗിനേയനായ ഏ. ആർ. തിരുമേനിയുമുണ്ടായിരുന്നു. കായംകുളത്തിനു സമീപത്തു വച്ചു് വലിയകോയിത്തമ്പുരാൻ കേറിയിരുന്ന വണ്ടി മറിഞ്ഞു. തൽക്കാലം മര

ണം സംഭവിച്ചില്ലെങ്കിലും ചികിത്സകളൊന്നും ഫലിക്കായ്കയാൽ കന്നി 6-ാംതീയതി അദ്ദേഹം നാട്ടുനീങ്ങി. കാട്ടുതീപോലെ ഈ സംഭവം കേരളം മുഴുവനും വ്യാപിച്ചു. കൈരളിയുടെ കരം വാടി. കവികൾ വാവിട്ടു കരഞ്ഞു. കുറേക്കാലത്തേക്കു് മാസികകളിലും പത്രങ്ങളിലും വിലാപകാവ്യങ്ങളേ കാണ്മാനുണ്ടായിരുന്നുള്ളു.

അപ്പാണ്ഡിത്യവിശേഷമാവിനയമങ്ങാംഭീൎയ്യമക്കൈശൎയ്യമാ
തൃപ്പാദാശ്രിതവത്സലത്വമികവാലോകോപകാരവ്രതം
അപ്പാരായണയോഗ്യ സൽക്കവനമാദ്യാക്ഷിന്ന്യമസ്സൗഹൃദം
പപ്പാധീശ! ഭവൽഗ്ഗുണങ്ങളിൽ മറന്നെക്കാവതെന്തെന്തുവാൻ.

## വലിയകോയിത്തമ്പുരാൻെറ കൃതികൾ

സംസ്കൃതം—(1) തിരുനാൾ പ്രബന്ധം. (2) നക്ഷത്രമാല. (3) ശൃംഗാരമഞ്ജരീഭാണം. (4) പാദാരവിന്ദശതകം. (5) ചിത്രശ്ലോകാവലി (6) അമൃതമഥനം. (7) ഗുരുവായുപുരേശസ്തവം. (8) സ്കന്ദശതകം. (9) ക്ഷമാപണസഹസ്രം. (10) ദണ്ഡകാരീസ്തോത്രസഞ്ചയം. (11) കംസവധ ചമ്പു. (12) യമപ്രണാമശതകം. (13) ശോണാദ്രീശസ്തോത്രം. (14) വിശാഖവിജയം. (15) വിക്ടോറിയാചരിതം. (16) തുലാഭാരശതകം. (17) വഞ്ചീശശതകം. (18) വ്യാഘ്രാലയേശസ്തോത്രം. (19) നാരദമഹിമാനവൎണ്ണനം. (20) നൃസിംഹാവതാരം. (21) പ്രക്രിയാസൎവ്വസ്വവ്യാഖ്യാ. (22) സന്മാൎഗ്ഗസംഗ്രഹം ഗദ്യം. (23) ശുകസന്ദേശവ്യാഖ്യാ. (34) ശാകുന്തളപാരമ്യം. (25) ശ്രീമൂലരാജപാദപദ്മശതകം. (26) ദാനവൎണ്ണനം. (27) സാംസ്കൃതലേഖമാല. (28) ജാതിനിരൂപണം. (29) ലളിതാംബാദണ്ഡകം.

മലയാളം പദ്യം (സ്വതന്ത്രകൃതികൾ)—(1) ശ്രീപത്മനാഭപാദപത്മശതകം. (2) മയൂരസന്ദേശം. (3) മത്സ്യവല്ലഭവിജയം. (4) ഹനുമദുദ്ഭവം. (5) സ്തുതിശതകം. (6) ദൈവയോഗം. (7) പ്രലംബവധം. (8) ധ്രുവചരിതം. (9) പരശുരാമവിജയം. (10) സോമവാരവ്രതമാഹാത്മ്യം (11) കേരളപ്രബന്ധം.

തർജ്ജിമകൾ—(1) ശാകുന്തളം. (2) അരുമകശതകം. (3) അന്യാപദേശശതകം.

ഗദ്യം—(1) ഒന്നാംപാഠം. (2) രണ്ടാംപാഠം. (3) മൂന്നാംപാഠം. (4) വിജ്ഞാനമഞ്ജരി. (5) സന്മാർഗ്ഗപ്രദീപം. (6) ധനതത്വനിരൂപണം. (7) ലോകത്തിൻെറ ശൈശവാവസ്ഥ. (8) ഇൻഡ്യാചരിത്രം. (9) തിരുവിതാംകൂർ ചരിത്രം. (10) മഹച്ചരിതസംഗ്രഹം. (11) സന്മാർഗ്ഗവിവരണം. (12) അക്ബർ. (13) വിജ്ഞാനസംഗ്രഹം.

## കറുത്തപാറ നമ്പൂതിരി

വെട്ടത്തുനാട്ടിനു സമീപം ആലത്തയൂർ ഗ്രാമത്തിൽ രാമൻ ചോമാതിരിപ്പാട്ടിലെ പുത്രനായി 1021-ൽ ജനിച്ചു. ചെറുപ്പത്തിൽതന്നെ കാവ്യനാടകാലങ്കാരാദികളും, തക്കം, വ്യാകരണം, വേദാന്തം മുതലായ ശാസ്ത്രങ്ങളും അഭ്യസിച്ചു് നല്ല വൈദുഷി സമ്പാദിച്ചു. വെണ്മണിക്കവിയോഗത്തിലെ അംഗമെന്ന നിലയിൽ അദ്ദേഹം നിരവധി ഒററ ശ്ലോകങ്ങളും, അക്ഷയപാത്രം, അഭിമന്യുവധം, കംസവധം എന്നിങ്ങനെ പല ഭാഷാന്തരങ്ങളും, രുഗ്മിണീസ്വയംവരം മണിപ്രവാളകാവ്യവും രചിച്ചു പ്രസിദ്ധി നേടി. വള്ളത്തോളിനെ കവിതക്കളരിയിൽ പയററുന്ന വിഷയത്തിൽ പ്രേരിപ്പിച്ച മഹാശയന്മാരിൽ ഒരാൾ അദ്ദേഹമായിരുന്നത്രേ. കവിഭാരതത്തിൽ ഇദ്ദേഹത്തിനെ ഇങ്ങനെ വിവരിച്ചുകാണുന്നു.

> ഇയ്യൂർശത്തിലണഞ്ഞിടുന്ന കവനക്കാരായ പോരാളിമാർ
> പെയ്യും പദ്യശരപ്രപഞ്ചമതുകൊണ്ടൊട്ടും സഹിക്കാതഹോ
> മയ്യന്യേ മതിയാക്കിടാതെ കവിതാബാണപ്രയോഗങ്ങളാൽ
> കയ്യൂന്നുന്നു കറുത്തപാറകൃതിയിൽ ചൊല്ലാർന്ന ശല്യൻ ദൃഢം.

## കിളിമാനൂർ തമ്പുരാക്കന്മാർ

കിളിമാനൂർ രാജകുടുംബം 880-ാമാണ്ടിടയ്ക്കു് തിരുവിതാംകൂറിൽ വന്നു താമസം തുടങ്ങിയ നെടുവിരിപ്പു പറപ്പൂർ രാജവംശമായിരുന്നു. 903-ൽ ജീവിച്ചിരുന്ന രവിവർമ്മ

കോയിത്തമ്പുരാൻേറയും, അതിനെത്തുടൎന്നു കേരളവൎമ്മകോയിത്തമ്പുരാൻേറയും വീരകൃത്യങ്ങളേയും, രാജസ്ഥാനത്തിനു വേണ്ടി ചെയ്തിട്ടുള്ള സ്വാൎത്ഥത്യാഗത്തേയും ഓൎത്തു് ശ്രീവീരമാൎത്താണ്ഡവൎമ്മ മഹാരാജാവു് 925-ൽ നൽകിയ നീട്ടായിരുന്നു ഇന്നത്തെ കിളിമാനൂർ ഇടവകയ്ക്കു് അടിസ്ഥാനമിട്ടതു്. ഈ രാജവംശം, തിരുവിതാംകൂറിൽ സമാധാനം സംസ്ഥാപിതമായതിനോടുകൂടി, സംഗീതസാഹിത്യാദികലകളിലുള്ള നൈപുണ്യത്തിനു പ്രസിദ്ധമായിത്തീൎന്നു. വിദ്വാൻ കോയിത്തമ്പുരാൻേറയും തന്മാതാവായിരുന്ന ഉമാദേവിത്തമ്പുരാട്ടിയുടേയും മകയിരംതിരുനാൾ തമ്പുരാട്ടിയുടേയും ചരിത്രം അന്യത്ര ചേൎത്തിട്ടുണ്ടല്ലോ. 982 ഇടവം 31-ാംതീയതി ജനിച്ചു് 1045 തുലാമാസത്തിൽ തീപ്പെട്ട പുണർതം തിരുനാൾ രാമവൎമ്മകോയിത്തമ്പുരാൻ മഹാപ്രതാപശാലിയും നല്ല ഉറച്ച പാണ്ഡിത്യവും സംഗീതകലയിൽ അദ്വിതീയനും ആയിരുന്നു. സീതാവിജയം ആട്ടക്കഥ അവിടുത്തെ കൃതിയാണു്. അവിടുത്തേക്കു് വലിയകൊട്ടാരത്തിൽനിന്നു് 100 രൂപ അട്ടത്തുൺ അനുവദിച്ചിരുന്നു.

987 തുലാം ഭരണിനക്ഷത്രത്തിൽ മകംതിരുനാൾ തമ്പുരാട്ടിയുടെ പുത്രനായി ജനിച്ചു് 1059-ൽ തീപ്പെട്ട ഭരണിതിരുനാൾ രാജരാജവൎമ്മ ശബ്ദശാസ്ത്രപാരാവാരപാരംഗതനായിരുന്നതിനു പുറമേ വിഷവൈദ്യം, തച്ചുശാസ്ത്രം, രസവാദം, ജാലവിദ്യ ഇവയിലും വിശേഷിച്ചു ചിത്രമെഴുത്തിലും അതിവിദഗ്ദ്ധനായിരുന്നു. മൃഗങ്ങളെ വരുത്തി വെടിവയ്ക്കു, പാമ്പിനെ വരുത്തി വിഷമിറക്കുക ഇത്യാദി പലേ അത്ഭുതക്രിയകളും അദ്ദേഹം ചെയ്തിട്ടുണ്ടു്. കേരളവൎമ്മ വലിയകോയിത്തമ്പുരാനാൽ "മൃഗയാവിനോദങ്ങൾ" എന്ന ലേഖനത്തിൽ 'കുഞ്ഞുണ്ണിഅമ്മാവൻ' എന്ന പേരിൽ ഭക്തിപൂൎവം സ്മരിക്കപ്പെട്ടിരിക്കുന്ന ഈ മഹാനുഭാവൻെറ ഭാഗിനേയനായ ചിത്രമെഴുത്തു രവിവൎമ്മ കോയിത്തമ്പുരാനും, പുത്രന്മാരായ കിളിമാനൂർ ശേഖരവാരിയർ, മാധവവാരിയർ ഇവരും അവി

ട്ടത്തേ അടുക്കൽ ആണു് ചിത്രമെഴുത്തു പഠിച്ച വിശ്രവിഖ്യാതരായിത്തീൎന്നതു്. അവിടുത്തെ നോട്ടത്തിനു് ഒരുമാതിരി ആകർഷണശക്തി ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ദാരികോത്ഭവം ആട്ടക്കഥ, ചില ഗദ്യപ്രബന്ധങ്ങൾ, അനേകം ഒററശ്ലോകങ്ങൾ മുതലായവ അവിടുന്നു രചിച്ചിട്ടുണ്ടു്.

984 കന്നിമാസത്തിൽ ജനിച്ചു് 1045-ൽ തീപ്പെട്ട സ്വാതിതിരുനാൾ ഗോദവൎമ്മതമ്പുരാൻ മഹാവിദ്വാനായിരുന്നതിനു പുറമേ കരകൌശലവിദ്യയിലും മൃഗയാവിനോദത്തിലും അസാധാരണ വൈദഗ്ദ്ധ്യമുള്ള ആളായിരുന്നു. വലിയകൊട്ടാരത്തിൽനിന്നു് പ്രതിമാസം 70 രൂപ അടുത്തൂൺ അനുവദിച്ചിരുന്നതുകൂടാതെ പുറമേ വിശിഷ്ടരീതിയിലുള്ള ഒരു നാഴികമണി ഉണ്ടാക്കിയതിനു് പാരിതോഷികമായി മഹാരാജാവു തിരുമനസ്സുകൊണ്ടു് ഒരു വീരശ്രുംഖലയും കല്പിച്ചുകൊടുത്തു. അവിടുത്തേ കൃതിയാണു് മുചുകുന്ദമോക്ഷം ആട്ടക്കഥ.

995 തുലാമാസത്തിൽ രോഹിണിതിരുനാൾ തമ്പുരാട്ടിയുടെ പുത്രനായി ജനിച്ചു് 1044-ൽ തീപ്പെട്ട ഭരണിതിരുനാൾ ഗോദവൎമ്മതമ്പുരാൻ പ്രൌഢവിദ്വാനും മഹാവൈദ്യനും ചതുരംഗപ്പോരിൽ അതിവിദഗ്ദ്ധനും ആയിരുന്നു. അവിടുന്നു് ചില തുള്ളൽക്കഥകളും നിരവധി ഒററശ്ലോകങ്ങളും രചിച്ചിട്ടുണ്ടു്. പാലാഴിമഥനം തുള്ളൽ അവിടുത്തേ കൃതിയാണു്.

'അററമില്ലാതൊരു ദാരിദ്ര്യമൊക്കെയും
തെററന്നൊഴിച്ചു സമ്പത്തു നൽകീടണം
ചെററുനിൻകാരുണ്യമുണ്ടായ്മനക്കാമ്പി-
ലേററം തെളിഞ്ഞെന്നെയൊന്നു നോക്കീടണം'

എന്നു തുടങ്ങുന്ന അകാരാദി കീൎത്തനം അവിടുത്തേ വകയാണു്. അവിടുന്നു് സ്വന്തം കൈയ്യക്ഷരത്തിൽ പകൎത്തിവച്ചിട്ടുള്ള കൃഷ്ണഗാഥ ഞാൻ കണ്ടിട്ടുണ്ടു്.

പുണർതംതിരുനാൾ രാമവൎമ്മ കോയിത്തമ്പുരാന്റേയും മകയിരംതിരുനാൾ തമ്പുരാട്ടിയുടേയും സഹോദരനായിരുന്ന

വിശാഖംതിരുനാൾ ഇത്തമ്മർതമ്പുരാൻ 991 മുതൽ 1042-വരെ ജീവിച്ചിരുന്നു. 'നാലുകെട്ടിലമ്മാവൻ' എന്നു് അറിയപ്പെട്ടിരുന്ന ഈ തമ്പുരാൻ പാർവ്വതീപരിണയം തുള്ളൽ മുതലായ കൃതികൾ രചിച്ചിട്ടുണ്ടു്.

1005 തുലാമാസത്തിൽ ജനിച്ചു് 1060-വരെ ജീവിച്ചിരുന്ന തൃക്കേട്ടതിരുനാൾ തമ്പുരാട്ടി മഹാവിദുഷിയായ ഒരു കവയിത്രിയായിരുന്നു. അവിടുന്നു് നളചരിതം തിരുവാതിരപ്പാട്ടു്, അനേകം സ്തോത്രങ്ങൾ മുതലായവ രചിച്ചിട്ടുണ്ടു്. കഥകളിയുടെ കൈകൾ എല്ലാം നല്ലപോലെ വശമാക്കിയിരുന്നു. ആ തമ്പുരാട്ടിയുടെ ദൌഹിത്രിയും ഡാക്ടർ ഗോദവർമ്മ തമ്പുരാൻെറ മാതാവും ആയിരുന്ന രോഹിണിതിരുനാൾ തമ്പുരാട്ടിയും ചില കീർത്തനങ്ങളും തിരുവാതിരപ്പാട്ടുകളും പല ഖണ്ഡകവനങ്ങളും എഴുതിയിട്ടുണ്ടു്.

1018 മേടത്തിൽ സ്വാതിനാളിൽ ജനിച്ചു് 1078 മേടത്തിൽ തീപ്പെട്ടു പോയ രാജരാജവർമ്മകോയിത്തമ്പുരാൻ 'രാസക്രീഡ' എന്ന മനോഹരമായ ആട്ടക്കഥയുടെ കർത്താവായിരുന്നു. അതിൽനിന്നു മാതൃകയ്ക്കായി ഒരു പദം ഉദ്ധരിക്കാം.

സാരി—എരിക്കിലക്കാമോദരി.

താവത്തദേണനാദാമതുഘുലഹരീപാനമത്താ സ്മരാർത്താ-
സ്സംഭ്രാന്താസ്ത്യക്തബന്ധുപ്രിയതമതനയാ വിസ്മൃതാശേഷകൃത്യാഃ
വ്യത്യസ്തന്യസ്തഭൂഷാ സുഭഗതനലതാസ്ത്രസ്തനീവീകലാപാ
ഗോപ്യശ്ശ്രീകൃഷ്ണമാപുസ്മനവിലസിതൈരാത്തഹംസീവിലാസാഃ.

കോമളാംഗിമാരായീടും ഗോപികമാർവന്നു
ശ്യാമളാംഗൻ കൃഷ്ണൻതൻെറ ചാരത്തപ്പോൾ
സ്വർണ്ണസമാനസുവർണ്ണകളർണ്ണവവർണ്ണന്തന്നെ ചേർന്നാ-
രർണ്ണോദാന്തരവിലസിത വിദ്യുജ്ജാതംപോലെ
പിഞ്ഛഭാരശോഭിതനാം ദേവൻതന്നെയവർ
സഞ്ചലിതബന്ധുരകശപാശത്തോടെ
പൂർണ്ണനിശാകരവദനവിനിസ്സൃതമന്ദഹാസം, കൃഷ്ണം
ചണ്ഡസമാസ്ത്രശരാർത്തിവിവർണ്ണിതഹാസത്തോടും
സാരഗന്ധവനമാലാ ഭൂഷിതാംഗൻതന്നെ
ഹാരഭൂഷിതോരുകുചഭാരത്തോടു,
വേണുനിനാദവിമോഹിത സകലദിഗന്തരാളം സൂനബാണകൃതാധികവിവശവിലാപവിലാസത്തോടും

ശസ്ത്രമാകും കാഞ്ചീബദ്ധപീതാംബരം തന്നെ
സ്രസ്തകാഞ്ചിനീവിമാരാം ഗോപിമാരും
നാളീകാസനവന്ദ്യപാദാബ്ജ മുകുന്ദൻതന്റെ ചാരേ
കേളീഗമനവിനിർജ്ജിതഹംസികളാംവന്നു സ്വൈരം.

ഈ രാജരാജവർമ്മ കൊച്ചുകോയിത്തമ്പുരാന്റെ സഹോദരനായിരുന്നു 1025-ാമാണ്ടു് ഇടവമാസത്തിൽ ജാതനായ ചതയം തിരുനാൾ ഇത്തമ്മർ കോയിത്തമ്പുരാൻ. അവിടുന്നു് നാട്ടുനടപ്പനുസരിച്ചു് പ്രാഥമികവിദ്യാഭ്യാസം പൂർത്തിയാക്കീട്ടു് ജ്യേഷ്ഠനായ രാജരാജവർമ്മ കോയിത്തമ്പുരാന്റെ അടുക്കൽ കാവ്യാലങ്കാരങ്ങളും ശാസ്ത്രങ്ങളും അനന്തപുരത്തു കോയിത്തമ്പുരാന്റെ അടുക്കൽ വൈദ്യവും നല്ലപോലെ അഭ്യസിച്ചു. വലിയകോയിത്തമ്പുരാനു് അവിടുത്തെ ഗുരുസ്ഥാനം ഉണ്ടായിരുന്നു. വിനോദരസികനായിരുന്ന അവിടുന്നും കാർത്തികതിരുനാൾ രാമവർമ്മത്തമ്പുരാനും കൂടെയാണു് രാമയ്യവിജയം എന്ന ഫലിതമയമായ ആട്ടക്കഥ രചിച്ചതു്. ചിത്രമെഴുത്തു കോയിത്തമ്പുരാൻ ബറോഡയിൽനിന്നു വന്നപ്പോൾ, രാമയ്യൻ എന്നൊരു പട്ടരെക്കൂടെ കൊണ്ടുവന്നിരുന്നു. ആ ബ്രാഹ്മണനു് മരാമത്തിൽ ഒരു ജോലിയും കൊടുത്തു. അയാൾ ഭർത്തൃഹരി എന്ന പേരിൽ അറിയപ്പെട്ടിരുന്ന പ്രൗഢവിദ്വാനും കിളിമാനൂർ കൊട്ടാരം അദ്ധ്യാപകനും ആയിരുന്ന കോട്ടൂർ നീലകണ്ഠപ്പിള്ള ആശാന്റെ പുത്രിയിൽ അനുരക്തനായി. ഒരു കൃഷ്ണൻ നമ്പ്യാർക്കും അവളിൽ അഭിലാഷം ജനിച്ചു. അവർ തമ്മിലുണ്ടായ മത്സരം ആണു് കഥയുടെ വിഷയം. ഒടുവിൽ രാമയ്യൻ തന്നെ ജയിച്ചു. കൃഷ്ണൻനമ്പ്യാർക്കു പററിയ അമളിയെ,

ഇത്ഥം രാമയ്യബാഹുപ്രഹരണവിവശോ ദീനദീനസ്തദാനീം
നമ്പ്യാരമ്പോട്ടു ചാടി ദ്രുതമഥ ഭവനപ്രാപ്യ ബാഹ്യം* ച കൃതവാ.

എന്നു തുടങ്ങുന്ന ശ്ലോകത്തിലും,

ആശാന്റെ മകളെ എനിക്കു തരണം അല്ലെങ്കി-
ലാശാന്റെ മുമ്പിൽതന്നെ മരണം.

എന്നും മററുമുള്ള ഗാനങ്ങളിലും സരസമായി ചിത്രീകരിച്ചിരിക്കുന്നു.

* വെളിക്കിറങ്ങീട്ടു്.

അവിടുന്നു് ശ്രീമൂലരാജ ഷഷ്ടിപൂർത്തിപ്രബന്ധം എന്നൊരു ചമ്പുവും, അനേകം സ്തോത്രരത്നങ്ങളും, സുകന്യാചരിതം നാടകവും, മുപ്പതുകൊല്ലത്തെ യുദ്ധംഎന്ന ഗദ്യഗ്രന്ഥവും രചിച്ചിട്ടുണ്ടു്. അതിലെ ചില ശ്ലോകങ്ങൾ ഉദ്ധരിക്കാം. ഘോഷയാത്രയ്ക്കു വന്നുകൂടിയ പെണ്ണുങ്ങൾ തമ്മിലുള്ള സംഭാഷണമാവിതു്:—

അക്കാ നോക്കിൻ അതാരു? നമ്മുടെ ദിവാനങ്ങുന്നു പിന്നാപ്പുറ-
ത്തെക്കാണുന്നതു മേനവൻ ജഡ്ജിയദ്ദേഹം മഹാബുദ്ധിമാൻ
കേൾക്കിൻ കേട്ടതു ചൊല്ലിൻ അക്കരെകരെക്കണ്ണു, മിഴിച്ചന്തികേ
നില്ക്കുന്നാരതു? കാലനും ഭയമെഴും രത്നസ്വരക്കൌണ്ടർചോൽ.

ശ്രീവരാഹക്ഷേത്രത്തിൽ മഹാരാജാവു വന്ദിക്കുന്നതു്.

പാരാവാരഗഭീരവാരിണി പുരാ ഘോരാന്ധകാരാവൃതാ
കാരാഗാരനിയന്ത്രിതാ വസുമതീ മുസ്തേവ യേനോദ്ധൃതാ
ദംഷ്ട്രാനിഷ്ഠുരകോടികുട്ടനരടദ്ബ്രഹ്മാണ്ഡഖണ്ഡാകൃതീം
സ്രഷ്ടാരിഷ്ടതമഭ്യഗാന്നൃപവരോ ഭൂദാരഭൂദാരകം.

വേണീസംഹാരം നാടകം ഏതാനും ഭാഗം അവിടുന്നും ബാക്കി കാർത്തികതിരുനാൾ വിദ്വാൻ രാമവർമ്മകോയിത്തമ്പുരാനും ആണു രചിച്ചതു്. കാർത്തികതിരുനാൾ തമ്പുരാൻ 1031 കർക്കടകത്തിൽ ജനിച്ചു. 1074 കർക്കടകത്തിൽ തീപ്പെട്ടു.

അശ്വതിതിരുനാൾ യുവരാജാവിന്റെ പ്രൈവറ്റു് സിക്രട്ടറിയും സീനിയർ മഹാരാണി തിരുമനസ്സിലെ പിതാവും ആയിരുന്ന കിളിമാനൂർ കുടൻതമ്പുരാൻ ബി. ഏ. 1120-ൽ അന്തരിച്ചു. നല്ല വിദ്വാനായിരുന്നു. അമരപദാർത്ഥപ്രകാശിക, പുരാണനിഘണ്ടു എന്നിങ്ങനെ ചില കൃതികൾ രചിച്ചിട്ടുണ്ടു്. പുരാണനിഘണ്ടു അച്ചടിച്ചിട്ടില്ല.

# വൈപ്പള്ളി സുബ്രഹ്മണ്യൻപോററി

993-ൽ ജനിച്ചു. കുമാരനല്ലൂർ ശങ്കരമൂത്തതിന്റെ അടുക്കൽ സംസ്കൃതം അഭ്യസിച്ചു. 1015-ൽ വിദ്യാഭ്യാസം പൂർത്തിയായി. കോട്ടയം സിറിയൻകാളേജിൽ വളരെക്കാലം പണ്ഡി

തനായിരുന്നു. ആറു് ആട്ടക്കഥകളോളം രചിച്ചിട്ടുണ്ടു്. പാർവ്വതീപരിണയവും നരകാസുരവധവും മാത്രമേ എന്റെ കൈവശമുള്ളൂ. കഥകൾ നന്നായിട്ടുണ്ടു്. പക്ഷെ അഭിനയിക്കാറില്ല. രണ്ടും മനോരമ പ്രസ്സിൽ അച്ചടിക്കപ്പെട്ടവയാണു്. അദ്ദേഹം 1052-ൽ മരിച്ചു.

## വിലപവട്ടത്താശാൻ.

അച്ചുതപം പൂണ്ടിട്ടും വായ്ക്കുരകവികിഴവൻ വില്ലവട്ടം തുടങ്ങീ-
ട്ടുച്ചന്നംപണ്ടു ക്രത്താടിയ കവിവരരുണ്ടിന്നു മെല്ലാരുമല്ലോ.

എന്നു് 1073 മകരം 3-ാംതീയതി കുഞ്ഞിക്കുട്ടൻതമ്പുരാൻ കൊട്ടാരത്തിൽ ശങ്കുണ്ണിയ്ക്കു അയച്ച കത്തിൽ 'കവി കിഴവനായി' പ്രസ്താവിക്കപ്പെട്ടിരിക്കുന്ന വിലപവട്ടത്തു രാഘവൻ നമ്പ്യാർ 997-ൽ തിരുവല്ലാ വിലപവട്ടത്തു ജനിച്ചു. കോട്ടയത്തു സുറിയാനി സിംമ്നാരിയിൽ സംസ്കൃതമുൻഷിയായിരുന്നു. മലയാളമനോരമയുടെ പോഷകന്മാരിൽ ഒരാളായിരുന്നു. നിരവധി പദ്യങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. ജ്യോതിഷം, തച്ചുശാസ്ത്രം ഇവയിലും പാണ്ഡിത്യമുണ്ടായിരുന്നു. ഖണ്ഡകവനങ്ങളല്ലാതെ പുസ്തകങ്ങളായി ഞാൻ ഒന്നും കണ്ടിട്ടില്ല. എൺപത്തിയൊന്നുവയസ്സുവരെ ജീവിച്ചിരുന്നിട്ടു് ഈയിടയ്ക്കാണു് മരിച്ചുപോയതു്.

## ഒയ്യാരത്തു ചന്തുമേനോൻ.

1022 ധനു 10-ാംതീയതി കുറുമ്പ്രനാട്ടിൽ ചേർന്ന നടുവണ്ണൂരിൽ കുളങ്ങരക്കുന്നത്തിമഠത്തിൽ ജനിച്ചു. അച്ഛനായ എടവാട്ടിൽ ചന്തുനായർ താസിൽദാരായിരുന്നു. മാതാവായ ചിറേറഴത്തു പാർവ്വതിയമ്മയും സാമാന്യം നല്ല വിദുഷിയായിരുന്നു. 1032-ൽ പിതാവു മരിച്ചുപോയി. പഴയ സമ്പ്രദായമനുസരിച്ചു് കുടിപ്പള്ളിക്കൂടത്തിൽ പ്രാഥമിക പാഠങ്ങൾ പഠിച്ചശേഷം ഇംഗ്ലീഷ്പള്ളിക്കൂടത്തിൽ ചേർന്നു. മെട്രിക്കലേഷൻപരീക്ഷയിൽ പാസ്സായി. സംസ്കൃതവും നല്ലപോലെ അഭ്യസിച്ചു. പതിനേഴാം വയസ്സിൽ അൺകവനൻറഡ്

സിവിൽസർവ്വീസ്പരീക്ഷയിൽ പാസ്സായി. നല്ല ഒത്ത ശരീരം, പ്രസന്നമായ മുഖം, മധുരമായ കണ്ഠം, വാലിട്ടു പുറകോട്ടു കെട്ടിവച്ചിരിക്കുന്ന തലമുടി, വിനോദരസികത—ഇങ്ങനെയൊരു യുവാവാണു്, ഒരുദിവസം ഷാർപ്പുസായ്പിന്റെ മുമ്പിൽ ഉദ്യോഗപ്രാർത്ഥിയായി ചെന്നുനിന്നതു്. സായ്പു് യുവാവിനെ ആപാദചൂഡം ഒന്നു നോക്കീട്ടു് ചില ചോദ്യങ്ങൾ ചെയ്തു. തൃപ്തികരമായ ഉത്തരം ലഭിക്കയാൽ പ്രസന്നനായി അദ്ദേഹം "ഇന്നുതന്നെ ജോലിയിൽ പ്രവേശിച്ചോളൂ" എന്നു കടുമയിൽ പിടിച്ചുകൊണ്ടു പറഞ്ഞു. ഇതു് 1034-ൽ ആയിരുന്നു.

ചന്തുമേനോൻ ജോലിയിൽ പ്രവേശിച്ചതുമുതൽക്കു് കച്ചേരിയെന്നതിന്റെ ഗൗരവം എല്ലാം നഷ്ടപ്പെട്ടു. അദ്ദേഹത്തിനു സംഗീതത്തിലും ചെണ്ടകൊട്ടിലും നല്ല വാസനയ്ക്കു പുറമേ സരസഭാഷണത്തിലും ഫലിതോക്തിയിലും അസാമാന്യമായ ചാതുരിയുമുണ്ടായിരുന്നു. മേലുദ്യോഗസ്ഥന്മാർ തങ്ങളുടെ കസാല വിട്ടു വെളിയിൽ പോയെന്നുകണ്ടാൽ മേനോൻ വിനോദത്തിനു വട്ടംകൂട്ടുകയായി. ചിലപ്പോൾ ഫലിതംപറഞ്ഞും മററു ചില അവസരങ്ങളിൽ വല്ല പെൻസിലോ റൂൾത്തടിതന്നെയോ എടുത്തു മേശപ്പുറത്തു താളം തകർത്തും തത്രസ്ഥരായ ക്ലാക്കന്മാരുടെ ഇടയ്ക്കു് ഹാസോല്ലാസം ജനിപ്പിച്ചുവന്നു. ചിലപ്പോൾ ചെണ്ടയുടെ സ്ഥാനത്തു് മേശയ്ക്കു പകരം സ്നേഹിതന്മാരുടെ പുറമോ കഷണ്ടിത്തലയോ കിട്ടിയാൽ അതായിരിക്കും ഉപയോഗിക്കുന്നതു്. ചന്തുമേനോൻ സായ്പിന്റെ വാത്സല്യഭാജനമായിരുന്നതിനാൽ ശിരസ്തദാർ പാവം എല്ലാം സഹിച്ചുപോന്നു.

സ്മാൾകാസ്കോടതിയിൽ ഇങ്ങനെ മൂന്നു കൊല്ലം ക്ലാക്കായിരുന്നപ്പോഴേയ്ക്കു്, അതായതു് 1042-ൽ തലശ്ശേരി സബ്കളക്ടരായിരുന്ന ലോഗൻ ഈ യുവാവിനെ തന്റെ കച്ചേരിയിൽ മൂന്നാംഗുമസ്തനായി നിയമിക്കയും, അവിടെനിന്നു് ക്രമേണ ഉയർത്തിക്കൊണ്ടുവന്നിട്ടു്, 1045-ൽ താൻ

കളക്ടരായിത്തീൎന്ന ഉടനെ പോലീസ് മുൻഷിയാക്കുകയും ചെയ്തു. അടുത്ത കൊല്ലം ഹെഡ്മുൻഷിസ്ഥാനം ഒഴിവു വന്നു. ഉടനെ ആ സ്ഥാനത്തു് ചന്തുമേനോൻ തന്നെയാണു് നിയമിക്കപ്പെട്ടതു്.

ഈ കളിയും ചിരിയും കോലാഹലവും എല്ലാം സഹജമായിരുന്ന അദ്ദേഹത്തിന്റെ സരസതയുടെ ബഹിഃസ്ഫുരണം മാത്രമായിരുന്നു. അദ്ദേഹം തന്റെ ജോലിയിൽ ഒരിക്കലും ശുഷ്കാന്തിക്കുറവു കാണിച്ചിരുന്നില്ല. ഏതു കാൎയ്യത്തിലും ശ്രദ്ധയും ചുറുചുറുപ്പും കാണിച്ചു വന്നതിലാണു് അദ്ദേഹം രണ്ടു പ്രധാന ആംഗലോദ്യോഗസ്ഥന്മാരുടെ പ്രീതിക്കു പാത്രീഭവിച്ചതു്. കൃത്യനിഷ്ഠയില്ലാത്തവരോടു സായ്പന്മാൎക്കു് പൊതുവേ വെറുപ്പാണു്. ഷാർപ്പ് സത്യനിഷ്ഠയുള്ള ഒരു നല്ല ഉദ്യോഗസ്ഥനായിരുന്നു. ലോഗൻ മലബാറിലെ സകല ജാതിമതസ്ഥന്മാരുടേയും കണ്ണിലുണ്ണിയായിരുന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടതായുമില്ല. മലബാർമാനുവൽ തുടങ്ങിയ ഗ്രന്ഥരത്നങ്ങൾവഴിക്കു് അദ്ദേഹത്തിന്റെ യശസ്സു് ഇപ്പോഴും നിലനില്ക്കുന്നു.

1047-ൽ ചന്തുമേനോൻ കാത്തോളിൽവീട്ടിൽ ലക്ഷ്മിയമ്മ എന്ന സുകൃതിനിയെ വിവാഹം ചെയ്തു.

'എന്നില്ലത്തിനു ലക്ഷ്മി മമ നയനങ്ങൾക്കു പീയൂഷധാരാ'

എന്ന മട്ടിലാണു് ആ മഹതി പരിശോഭിച്ചതു്. "ഇന്ദുലേഖാപുസ്തകത്തിൽ തിളങ്ങിക്കാണുന്ന ശൃംഗാരത്തെ സൃഷ്ടിച്ച ചന്തുമേനവന്റെ ധൎമ്മപത്നിയായിരുന്ന ആ ലക്ഷ്മിഅമ്മയുടെ വിശേഷബുദ്ധിയും ലോകപരിജ്ഞാനവും ക്ഷമാശീലവും അത്യന്തം ആദരണീയമായിരുന്നു." ആ സ്ത്രീരത്നത്തിന്റെ അപേക്ഷയനുസരിച്ചായിരുന്നു വലിയകോയിത്തമ്പുരാൻ അമരുകശതകം തൎജ്ജമ ചെയ്തതെന്നുള്ളതിനു്,

"സുമതികൾമണി ചന്തുമേനവന്റെ
കമനിമനീഷിണി ലക്ഷ്മി ചൊല്കയാലേ
അമരുകശതകം മണിപ്രവാളം
കിമപി ചമച്ചിതു ഭാഷയായിഞാനും"

എന്ന പദ്യം സാക്ഷ്യം വഹിക്കുന്നു.

ഈ ലക്ഷ്മിയമ്മ ചന്തുമേനവന്റെ സാഹിത്യയത്നങ്ങളിലെല്ലാം മനഃപൂർവ്വം സഹായിച്ചുകൊണ്ടുതന്നെയിരുന്നു. 'ഒരു പൂച്ച വന്നുകേറിയാലും അറിയാം' എന്നൊരു പഴമൊഴിയുണ്ടല്ലോ. ലക്ഷ്മിയമ്മ സഹധർമ്മിണീപദത്തിൽ പ്രതിഷ്ഠിതയായിട്ട് അധികം കഴിയുംമുമ്പെ അദ്ദേഹം ഷാർപ്പിന്റെ കോടതിയിൽ ഹെഡ്റൈട്ടരായും അചിരേണ മുൻസിഫായും നിയമിക്കപ്പെട്ടു.

1049-ൽ മഞ്ചേരി മുൻസിഫായി സ്ഥലം മാററപ്പെട്ടു. അവിടെനിന്നും 1051-ൽ പാലക്കാട്ടു മുൻസിഫായി മാറി. പാലക്കാട്ട് ആറു കൊല്ലം ജോലിയിൽ ഇരുന്നു. 1057-ൽ കോഴിക്കോട്ടേയ്ക്കു വന്നു. അവിടെത്തന്നെ നാലു കൊല്ലം ഇരുന്നതിനിടയ്ക്ക് സക്കാരിൽനിന്നും ശമ്പളം വർദ്ധിപ്പിക്കയും അദ്ദേഹത്തിനെ ഒന്നാംക്ലാസ്സ് മുൻസിഫായി ഉയർത്തുകയും ചെയ്തു. അപ്പോഠം കോഴിക്കോട്ടു സബ്ജഡ്ജിയായിരുന്ന ഈ. കെ. കൃഷ്ണൻ ചന്തുമേനോന്റെ ഉത്തമമിത്രമായിത്തീൻ. അദ്ദേഹവും ചന്തുമേനോനെപ്പോലെ മൃഗയാതല്പരനായിരുന്നുതാനും. ഡിസ്ത്രിക്ട്ജഡ്ജിയായിരുന്ന വിഗ്രാംസായ്പിനു രണ്ടുപേരിലും തൃപ്തിയും വിശ്വാസവും ഉണ്ടായിരുന്നു.

1061-ൽ ഒററപ്പാലത്തേയ്ക്കും അടുത്ത വർഷം പരപ്പനങ്ങാടിയിലേയ്ക്കും അദ്ദേഹം സ്ഥലംമാററപ്പെട്ടു. പരപ്പനങ്ങാടിയിൽ താമസിക്കുന്ന കാലത്ത് അദ്ദേഹം ബേക്കൺസ്ഫീൽഡ് പ്രഭുവിന്റെ ഹെൻറീത്താ ടെമ്പിഠം എന്ന നോവൽ പുസ്തകം വായിക്കാനിടയാവുകയും, അതുപോലെ ഉത്തരകേരളീയരുടെ ജീവിതരീതികളെ പ്രതിഫലിപ്പിക്കുന്ന ഒരു നോവൽ എഴുതാമെന്നു തീച്ചപ്പെടുത്തുകയും ചെയ്തു. അങ്ങിനെ അവിടെ വച്ച് ഏതാനും മാസങ്ങഠംകൊണ്ട് എഴുതിത്തീത്ത കഥയാനു് ഇന്ദുലേഖ. അച്ചടിച്ച് ഒരു വർഷം തികയുംമുമ്പ് പുസ്തകമെല്ലാം വിററുതീന്നതിൽനിന്നും മലയാളികഠം അതിനെ എങ്ങിനെയാണു സ്വീകരിച്ചതെന്നു് ഊഹിക്കാമല്ലോ. അതിലെ ഓരോ പാത്രവും സജീവമായിരിക്കുന്നു. പഴയ

നായർകുടുംബങ്ങളിൽ മാധവനേയും മാധവിയേയുംപോലുള്ള വരെ അധികമായി കിട്ടമായിരുന്നില്ലെങ്കിലും മുൻകോപിയും ശുദ്ധഗതിക്കാരനും കുടുംബസ്നേഹവാരാശിയും ആയിരുന്ന പഞ്ചുമേനോന്മാരെ എവിടെയും കാണാമായിരുന്നു. സ്ത്രീവിദ്യാഭ്യാസംകൊണ്ടുണ്ടാകാവുന്ന ഗുണങ്ങളെ ഉദാഹരിക്കാനായിട്ടാണു് അദ്ദേഹം മാധവിയെ സൃഷ്ടിച്ചതു്. ഏതാണ്ടു മാധവിയുടെ രീതിയിൽതന്നെയാണു് ചന്തുമേനോൻ തൻെറ പുത്രിയെ വളത്തിയതും. യാഥാസ്ഥിതികന്മാക്കു് ഇന്ദുലേഖയുടെ സൃഷ്ടി അത്ര പിടിച്ചിരുന്നില്ലെന്നു് ചക്കീചങ്കരം നാടകം വായിച്ചിട്ടുള്ളവക്കറിയാം. മൂക്കില്ലത്തെ മനയ്ക്കൽ നമ്പൂതിരിപ്പാടിൻെറ സ്വഭാവചിത്രണം ഒരു കടുത്ത കയ്യായിപ്പോയിയെന്നും തെക്കൻദിക്കിൽ ഉള്ളവർ വിചാരിച്ചേക്കാം. എന്നാൽ നമ്പൂരിസമുദായത്തിനു് അത്തരം വിദ്യാവിഹീനരും വികലാചാരന്മാരുമായ ആളുകൾ വരുത്തിവച്ചിട്ടുള്ള ഹാനിയെ പരിഹരിക്കുന്നതിന്നു വിശാലഹൃദയന്മാരായ ഉണ്ണിനമ്പൂരിമാർ എത്രകാലം ശ്രമിക്കേണ്ടിവന്നു! ഇപ്പോഴും ആ ന്യൂനത സമുദായമദ്ധ്യത്തിൽനിന്നും നിശ്ശേഷം നിർമ്മാജ്ജനം ചെയ്യുതീന്നിട്ടുണ്ടെന്നു പറയാറായിട്ടുമില്ല. കേസരി ഈ സംഗതിയെപ്പററിയെഴുതീട്ടുള്ളതു് ഇവിടെ ഉദ്ധരിക്കാം

"ഇപ്പോഴം നമുക്കു വേണ്ടി ദേവാലയങ്ങളിൽ പല സൽക്കർമ്മങ്ങളും ചെയ്യുന്നവരാണല്ലൊ ബ്രാഹ്മണർ. ഭൂദേവന്മാരാണെന്നുകൂടി പറയാൻ മടിയില്ലാത്ത ആ യോഗ്യന്മാരുടെ നടപ്പും മര്യാദയും കണ്ടിട്ടാണല്ലോ ഈയുള്ളവർ നടക്കേണ്ടതു്. അവരുടെ സ്ഥിതി ഒന്നാലോചിക്കുക. അനവധി ഭായ്യമാരെ വേൾക്കുന്നു; എന്നു മാത്രമല്ല എത്ര പേർ പരസ്യമായി രഹസ്യത്തിനും പോകുന്നു! അതൊരു പാപമാണെന്നു് അവക്കാകട്ടെ മററുള്ളവക്കാകട്ടെ ലേശംപോലും വിചാരമില്ല. അവക്കിതുകൊണ്ടു സംഘവിരോധമോ ലഘുത്വമോ ഒന്നുംതന്നെയില്ല. ഏതു പംക്തിയിലും പന്തലിലും പോകാം. ഊപ്പിടാം. യാതൊരശുദ്ധിയുമല്ല. ഗോമൂത്രമാകട്ടെ പഞ്ച

ഗവ്യമാകട്ടെ ഒന്നും സേവിക്കേണ്ട. പരസ്ത്രീസേവയുണ്ടായാൽ പ്രായശ്ചിത്തംതന്നെ വേണ്ട. ഒരു ക്രൈസ്തവദേവാലയത്തിലെ ഒരു പാതിരിയുടെ ഈവിധം ശങ്കാലേശമുണ്ടായാലത്തെ കഥ എന്തായിരിക്കും?"

നമ്പൂരിമാൎക്കു ഈ പുസ്തകത്തോടുണ്ടായ വിദ്വേഷം അത്ഥശൂന്യമാകുന്നു. രാജ്യത്തുള്ള ഇന്ദുലേഖാപുസ്തകങ്ങളൊക്കെ ചുട്ടു ഭസ്മമാക്കി അറബിക്കടലിൽ താക്കണം എന്നു ഒരു നമ്പൂരി പത്രത്തിൽ എഴുതിയിരുന്നു. എന്നാൽ അന്നു ജീവിച്ചിരിക്കുന്നവരെ പേരു പറഞ്ഞു തെറിശ്ലോകങ്ങളുണ്ടാക്കിയ വെണ്മണിയുടേയും കൂട്ടുകാരുടേയും പുസ്തകങ്ങളെ ദഹിപ്പിക്കണം എന്നുപറവാൻ അവൎക്കാകട്ടെ അവരോടൊത്തു 'ഈറാൻമൂളുന്ന' ക്ഷുദ്രപ്പരിഷകൾക്കാകട്ടെ തോന്നിയില്ല. അവർ വെണ്മണിപ്രസ്ഥാനത്തിന്റെ പുനരുൽഘാടനകൎമ്മം നിർവ്വഹിക്കാനാണു നോക്കുന്നതു്. ഇത്തരം ആളുകളോടു് മി. മൂക്കോത്തു കുമാരൻ പറയുന്നതിങ്ങനെയാണു്:—

"ഇന്ദുലേഖാപുസ്തകങ്ങളൊക്കെ, നമ്പൂരിമാർ വിലകൊടുത്തു വാങ്ങി ദഹിപ്പിക്കുന്നതു നല്ലതുതന്നെ. പക്ഷെ അതിന്റെ ഭാഷ അറബിക്കടലിൽ കലക്കി നശിപ്പിക്കുകയല്ല വേണ്ടതു്; ശുദ്ധജലങ്ങളിൽ കലക്കി ഓരോ യാഥാസ്ഥിതികനമ്പൂരിയും സേവിക്കുകയാണു വേണ്ടതു്. നാല്പതു കൊല്ലത്തിനിടയ്ക്കു് നമ്പൂരിമാരുടെ ഇടയിൽ അത്യധികം സാവധാനത്തിലെങ്കിലും ദൃഢമായ പദ്ധതിയിൽക്കൂടി വന്നുകൊണ്ടിരിക്കുന്നതും അഞ്ചു പത്തു കൊല്ലമായി ഗതിക്കു വേഗം കൂടിയതുമായ പരിഷ്കാരത്തിന്റെ അസ്ഥിവാരം ഇന്ദുലേഖാപുസ്തകമാണെന്നു പറവാൻ ഞാൻ അശേഷം മടിക്കുന്നില്ല."

ചന്തുമേനോനു് നമ്പൂരിമാരോടു യാതൊരു വെറുപ്പുമില്ലായിരുന്നു എന്നുള്ളതിനു് ചെറുശ്ശേരിയുടെ സൃഷ്ടി തന്നെ ഒരു സാക്ഷിയാണു്. നമ്പൂരിസമുദായത്തെ വെറുക്കാൻ ഏതു മലയാളിക്കു സാധിക്കും? ശ്രീശങ്കരാചാൎയ്യരേയും നാരായണഭട്ടതിരിയേയും പൂന്താനത്തേയും ബഹുസഹസ്രം മററു യോഗ്യ

പുരുഷന്മാരേയും സൃഷ്ടിച്ച ആ സമുദായത്തോടു് ആക്കും വിദ്വേഷം ഉണ്ടാവുന്നതല്ല. പരിഹാസ്യമായ ആചാരങ്ങൾ സമുദായത്തിനുള്ളിൽ കടന്നുകൂടിയിരിക്കുന്നു എന്നു സ്നേഹബുദ്ധ്യാ ചൂണ്ടിക്കാണിക്കുന്നതു വിദ്വേഷമായി വ്യാഖ്യാനിക്കുന്നവരാണു പരമാർത്ഥത്തിൽ സമുദായശത്രുക്കൾ.

1066-ൽ ചന്തുമേനോൻ വീണ്ടും കോഴിക്കോട്ടേക്കു തിരിച്ചു. അതിനുശേഷമാണു് ശാരദ എഴുതി പ്രസിദ്ധീകരിച്ചതു്. ആ പുസ്തകം പൂർത്തിയാക്കുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായില്ല. ജോലിത്തിരക്കും ശരീരാസ്വാസ്ഥ്യവും നിമിത്തം തനിക്കു് അതിനു സാധിക്കാതെ വന്നിരിക്കുന്നു എന്നു് അദ്ദേഹം കേരളവർമ്മ വലിയകോയിത്തമ്പുരാനയച്ച ഒരു കത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഹാ! ആ ആഗ്രഹം പൂർത്തിയായിരുന്നു എങ്കിൽ ശാരദയുടെ സമീപത്തു് ഇന്ദുലേഖ അസ്തപ്രഭമായിത്തീരുമായിരുന്നു.

ഇതേ കാലഘട്ടത്തിൽ സർ. സി. ശങ്കരൻനായർ മദ്രാസ് നിയമസഭയിൽ അവതരിപ്പിച്ച വിവാഹബില്ലിനെപ്പററി അന്വേഷിക്കുന്നതിനു വേണ്ടി ഏർപ്പെടുത്തപ്പെട്ട മുത്തുസ്വാമിഅയ്യർകമ്മിററിയിൽ ചന്തുമേനോനും ഒരംഗമായി.

1067-ൽ അദ്ദേഹം തിരുനൽവേലി ആക്ടിംഗു് അഡീഷണൽ സബ്ജഡ്ജിയായി ഉയർത്തപ്പെടുകയും അടുത്ത കൊല്ലം ആ ജോലി സ്ഥിരപ്പെടുകയും ചെയ്തു. സ്ഥിരം സബ്ജഡ്ജിയായി ആദ്യം ജോലിനോക്കിയതു് മംഗലാപുരത്തുവച്ചായിരുന്നതിനാൽ അദ്ദേഹത്തിനു് മയൂരസന്ദേശംകാവ്യത്തെ കമനീയമായി അച്ചടിപ്പിച്ച് പ്രസാധനം ചെയ്യുന്നതിനു സാധിച്ചു. ആ വിശിഷ്ടകാവ്യത്തെപ്പററി അദ്ദേഹം എഴുതി വിദ്യാവിനോദിനിയിൽ പ്രസിദ്ധീകരിച്ചിരുന്ന മണ്ഡനം ആണു് ആ കാവ്യത്തിനു വലുതായ പ്രചാരം നല്കിയതെന്നു പറയാം.

1070-ൽ മംഗലാപുരത്തു വച്ചു് അദ്ദേഹത്തിനു പക്ഷവാതം പിടിപെടുകയാൽ അവധിയെടുത്തു് തലശ്ശേരിയിലുള്ള

തന്റെ ഗൃഹത്തിൽ ചെന്നു പാർത്തു. രണ്ടു കൊല്ലം കഴിഞ്ഞതാണു് വീണ്ടും ജോലിയിൽ പ്രവേശിച്ചതു്. 1072-ൽ വീണ്ടും കോഴിക്കോട്ടു സബ്ജഡ്ജിയായി ചാർജെടുത്തു. 1073 ധനു പതിനാറാംതീയതി പൂരുട്ടാതി നക്ഷത്രത്തിൽ ജന്മനാൾ ആഘോഷപൂർവ്വം കൊണ്ടാടി. ശരീരത്തിനു പൂർണ്ണസ്വാസ്ഥ്യം ഉണ്ടായിരുന്നില്ല. 1075 ചിങ്ങം 23-ാംതീയതി കോടതിയിൽ പതിവുപോലെ പോയിരുന്നു. കോടതിയിൽനിന്നും തിരിച്ചുവന്നപ്പോൾ പെട്ടെന്നു രോഗം ഒന്നു കടുത്തു. പിറേറ ദിവസം അതിരാവിലെ ഇഹലോകവാസം വെടിയുകയും ചെയ്തു. ഈ വാർത്തയെപ്പററി വലിയകോയിത്തമ്പുരാൻ കടത്തനാട്ടു രാജാവിനു് എഴുതിയ എഴുത്തിൽ,

"ഹന്ത! ഹന്ത! കൃതാന്തേന നിതാന്തം നിഷ്കൃപതാ പ്രദർശിതാ. മദ്ധ്യസമ്മുഖസമീക്ഷിത തത്താദൃശസികാശ്രേയസരാന്തരം ഗമിതശ്ച ചന്തുമേനവരോഽവമദസ്മാപേക്ഷിതയിത്വാ തപോത്താവഗമാൽ പ്രഭൃതിർബ്ഭൃശമപാസ്തോവിമതായ മാനശ്ചവത്തതേ f സൈ."

എന്നു പ്രസ്താവിച്ചിരിക്കുന്നതിൽനിന്നും അവിടുത്തേക്കു് അദ്ദേഹത്തിനോടുണ്ടായിരുന്ന സ്നേഹാതിരേകം വെളിപ്പെടുന്നുണ്ടല്ലോ.

ഉദ്യോഗസ്ഥൻ എന്ന നിലയിൽ ചന്തുമേനോൻ അവ്യഭിചരിതമായ നീതിനിഷ്ഠയുള്ളവനായിരുന്നു. ഒരിക്കൽ ഒരടിയന്തിരം പ്രമാണിച്ചു് അദ്ദേഹവും സന്നിഹിതനായിരുന്നു. ഊണിനിരുന്നപ്പോൾ ഒരാൾ കൈക്കൂലിയെപ്പററി സംസാരിച്ചു. വലിയ കൈക്കൂലിക്കാരനെന്നു പൊതുവേ എല്ലാവക്കും അറിയാമായിരുന്ന ഒരു ഉദ്യോഗസ്ഥൻ അതു കേട്ടിട്ടു് "ചക്കരപ്പാടത്തു കൈകടത്തിയാൽ ഒന്നു നക്കിനോക്കാത്തവരാരുണ്ടു്" എന്നു ചോദിച്ചു. അപ്പോൾ ചന്തുമേനോൻ കൈയിൽ വാരിയിരുന്ന ചോറു് ഇലയിൽതന്നെ ഇട്ടിട്ടു നിവന്നിരുന്നുകൊണ്ടു് "ഉണ്ടു്, ഞാനുണ്ടു്. ഒയ്യാരത്തു ചന്തുവുണ്ടു്" എന്നഭിമാനപൂർവ്വം പറഞ്ഞു. എല്ലാവരും മൗനം പൂണ്ടുപോയി.

ഇനിയൊരു കഥയുള്ളതു് കുറേക്കൂടി രസാവഹമാണു്.

'കോഴിക്കോട്ടു വരക്കൽ എന്ന ഒരു തീയക്ഷേത്രത്തിലെ ചിറപ്പിനു പ്രസിദ്ധചെണ്ടകൊട്ടുകാരൻ മാരാരെ ക്ഷണിച്ചിരുന്നു. ചിറപ്പു തീൎന്നപ്പോൾ മൂന്നാംതരക്കാൎക്കു കൊടുക്കാറുള്ള പ്രതിഫലമാണു് ക്ഷേത്രാധികാരികൾ അയാൾക്കു കൊടുത്തതു്. അയാൾ തക്കിച്ചിട്ടൊന്നും ഫലിക്കായ്കയാൽ ചന്തുമേനോന്റെ കോടതിയിൽ കേസ്സൊന്നു ഫയലാക്കി. ക്ഷേത്രത്തിൽ ചിറപ്പിനു ചെന്നിരുന്നവരാരും അയാൾക്കു സാക്ഷി പറവാൻ തയാറായില്ല. ഒന്നു രണ്ടു കൃത്രിമസാക്ഷികളെ മാരാർ ഹാജരാക്കിയെങ്കിലും ചന്തുമേനോൻ ചോദ്യങ്ങൾ ചോദിച്ചു് അവൎക്കു ചെണ്ടകൊട്ടിനെപ്പററി യാതൊന്നും അറിഞ്ഞുകൂടെന്നു വരുത്തി. മാരാർ പരുങ്ങി. എന്നാൽ ചെണ്ടകൊട്ടിൽ അയാൾക്കു യഥാൎത്ഥമായ പാടവമുണ്ടോ എന്നു പരീക്ഷിക്കാതെ കേസ്സു വിധിക്കുന്നതു ശരിയല്ലെന്നു് ചന്തുമേനോന്റെ മനസ്സാക്ഷി ഉപദേശിച്ചു. ഒടുവിൽ അദ്ദേഹം ചോദിച്ചു:—"കോടതി മുമ്പാകെ ചെണ്ട കൊട്ടിക്കാണിക്കാൻ തയ്യാറുണ്ടോ?" മാരാർ അതു സമ്മതിച്ചു. മാരാർ വേഗം ചെണ്ടയുമായി കോടതിയിൽ എത്തി. മേളം കൊണ്ടുപിടിച്ചു. മേനോൻ രസിച്ചുതുടങ്ങി. എന്നാൽ ഡേവിഡ്ധാരയ്ക്കു് ചെണ്ടമേളം കൎണ്ണകഠോരമായിട്ടാണു തോന്നിയതു്. അദ്ദേഹം ചെണ്ടകൊട്ടു നിറുത്താൻ പറയുന്നതിനായി തന്റെ ഡഫേദാരെ അയച്ചു. അയാൾ വന്നുചേരുമെന്നു നേരത്തെ അറിയാമായിരുന്ന ചന്തുമേനോൻ ഡഫേദാരുടെ തലപ്പാവു കണ്ടുതുടങ്ങിയ മാത്രയിൽ ഗൗരവഭാവമവലംബിച്ചു് ഇരിപ്പായി. ആ ഗംഭീരഭാവം ഡഫേദാരെ തടഞ്ഞുനിൎത്തിയതിൽ അത്ഭുതപ്പെടാനില്ല. മാരാർ ഇതിനിടയ്ക്കു തകൎത്തുകൊണ്ടുതന്നെ ഇരുന്നു. ഡേവിഡ്ധാരയുടെ അപ്പോഴത്തെ മനോഭാവം സങ്കല്പദൃഷ്ടികൊണ്ടു കാണാൻ സാധിച്ച ചന്തുമേനോന്റെ മുഖത്തു് ഒരു പ്രസന്നത കളിയാടി. ഇതു് തന്റെ ചെണ്ടകൊട്ടിലുള്ള താല്പൎയ്യാതിശയംകൊണ്ടായിരിക്കണമെന്നു തെററിദ്ധരിച്ച മാരാർ മേളം ഒന്നുകൂടി കൊഴുപ്പിച്ചു. ധാര ഒരാളെക്കൂടി അയ

ച്ചു. അയാൾ വരുന്നതു കണ്ടപ്പോൾ ഡഫേദാരും ധൈര്യമവലംബിച്ചു മുന്നോട്ടു കാൽ വയ്ക്കാൻ തുടങ്ങി.

വിനോദരസികനായ ചന്തുമേനോനാകട്ടെ യാതൊന്നും കേൾക്കുന്ന ഭാവമേ പ്രകാശിപ്പിക്കാതെ ചെണ്ടകൊട്ടിൽ ലയിച്ചു് കണ്ണു ചിമ്മി താളത്തിനൊത്തു തലയും കലുക്കിക്കൊണ്ടു് അങ്ങിനെയിരുന്നു. ഡഫേദാർ വിഷമിച്ചു. അയിൾക്കു് ഒരു യുക്തി തോന്നി. യജമാനൻെറ അടുക്കൽ സമയം നോക്കാതെ ചെല്ലാൻ അധികാരമുണ്ടെന്നു സ്വയം അഭിമാനിച്ചിരുന്ന ഒരു ഭൃത്യനുണ്ടായിരുന്നു. അയാളെ തള്ളിവിട്ടു. എന്നാൽ ചന്തുമേനോൻെറ അടുക്കൽ ആരടുക്കും? ഡഫേദാർ ബഞ്ചിനു അടുത്തുചെന്നു് "ജഡ്ജിസായ്പിൻെറ......" എന്നിത്രയും പറഞ്ഞതും അദ്ദേഹം സംഹാരരുദ്രനെപ്പോലെ "തനിക്കു മൂന്നു രൂപാ പ്രായശ്ചിത്തം" എന്നു ഗർജ്ജിച്ചതും ഒരുമിച്ചുകഴിഞ്ഞു. സംഹാരരുദ്രൻെറ ആ ഭാവം കണ്ടു് ഡിസ്ട്രിക്ടു്ജഡ്ജിയുടെ ഭൂതഗണം പമ്പകടന്നു.

കുറേനേരംകൂടി ചെണ്ടകൊട്ടിച്ചു കേട്ടശേഷം ചന്തുമേനോൻ അന്യായത്തിനു അനുസരിച്ചു് വാദിക്കനുകൂലമായി വിധി പറഞ്ഞു. മാരാർ സന്തുഷ്ടനായി കോടതി വിട്ടു. അന്നു കാപ്പികുടിസമയത്തു് "ഡേവിഡ്സായു" ഇതെന്തൊരു മാതിരി? മററുള്ളവൎക്കു് ചെവി കേട്ടിരിക്കണ്ടേ? എന്നു ചോദിച്ചതിനു്, "ന്യായം നടത്തുന്നതിനുള്ള എൻെറ ഉദ്യമം താങ്കൾക്കു് അസഹ്യതയുണ്ടാക്കിയാൽ ഞാൻ അതിനു ക്ഷമായാചനം ചെയ്തുകൊള്ളുന്നു" എന്നദ്ദേഹം മറുപടിയും പറഞ്ഞു.

'ഫലിതംപറയുന്നതിൽ മാത്രമല്ല അതു കേട്ടു രസിക്കുന്നതിലും അദ്ദേഹം അദ്വിതീയനായിരുന്നു. ഒരിക്കൽ ഒരു നമ്പൂരി 'മകൾ ഇപ്പോൾ പാട്ടത്തിലാ' എന്നു ചോദിച്ചപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുവത്രേ. വേറൊരിക്കൽ ഇദ്ദേഹത്തിനു് ഒരു കോട്ടു തയ്പിക്കേണ്ട ആവശ്യം നേരിട്ടു. ചന്തുമേനോൻെറ ദേഹം ആറടിയിൽ കവിഞ്ഞിരുന്നെങ്കിലും അതിനൊത്ത വണ്ണവുമുണ്ടായിരുന്നു. എന്നാൽ പൊക്കത്തെയും വ

ണ്ണത്തേയും അതിശയിക്കുമാറായിരുന്നു കുടവയറിന്റെ സ്ഥിതി. തയ്യൽക്കാരൻ വയറിന്റെ അളവു പിടിക്കാൻ ഭാവിച്ചിട്ട് ടേപ്പിന്റെ ഒരുഭാഗം അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തിട്ട്, 'ഇതൊന്നു പിടിച്ചോളണം. ഞാൻ മറുവശം ഒന്നു ചുററിവരാം' എന്നു പറഞ്ഞപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുകൊണ്ട് കീശയിൽനിന്ന് അഞ്ചുറുപ്പികയുടെ ഒരു നോട്ടെടുത്തു സമ്മാനിച്ചു.

ചന്തുമേനോന്റെ ഗദ്യശൈലി ഇംഗ്ലീഷിൽ ജയിൻഔസ്റ്റിന്റേതുപോലെ അനുകരിക്കാൻ വിഷമമായിട്ടുള്ളതാണ്. അനാവശ്യമായി സംസ്കൃതപദങ്ങളെ പ്രയോഗിച്ചിട്ടില്ലെന്നു മാത്രമല്ല ഭാഷയിൽ പ്രചുരപ്രചാരംവന്നിട്ടുള്ള 'മനോസാക്ഷി, അഹോവൃത്തി' എന്നീ അപശബ്ദങ്ങളെ ക്രൂസൽ കൂടാതെ ഉപയോഗിച്ചുവന്നു. ഈ പ്രയോഗങ്ങളുടെ സാധുതയെപ്പററി വലിയ വാദപ്രതിവാദം അന്നു നടന്നിരുന്നു. ഒടുവിൽ ചന്തുമേനോന്റെ പക്ഷമാണ് ജയിച്ചതെന്നു പറയാം.

## ഇന്ദുലേഖ

മാധവൻ ആധുനികരീതിയിൽ അഭ്യസ്തനായ ഒരു കോമളയുവാവാണ്. അയാൾ തന്റെ ജ്യേഷ്ഠനേയും അനുജനേയും ഇംഗ്ലീഷ്പഠിപ്പിക്കാൻ നിശ്ചയിച്ചിരിക്കുന്നു. കല്യാണിഅമ്മയോടും മക്കളോടും മാതുലനായ പഞ്ചുമേനോൻ പെരുമാറുന്ന രീതി അയാൾക്കു രസിക്കുന്നില്ല. കുമ്മിണിഅമ്മയുടെ മകനായ ചിത്തനേയും അയാൾ സ്വന്തച്ചെലവിൽ പഠിപ്പിക്കണമെന്നു വിചാരിക്കുന്നു. ഇളയമ്മാമനായ ശങ്കരമേനോൻ വൃദ്ധനായ മാതുലനോടു പിണങ്ങുന്നതു ശരിയല്ലെന്നു പറഞ്ഞിട്ട് "എത്ര പണം നിനക്കുവേണ്ടി അദ്ദേഹം ചെലവു ചെയ്തു" എന്നു ചോദിച്ചതിന്, 'വലിയ അമ്മാവൻ ദേഹാധ്വാനം ചെയ്തു സമ്പാദിച്ചതിൽ ഒരു കാശുപോലും ചെലവിടാൻ ഞാൻ ആവശ്യപ്പെട്ടിട്ടില്ല' എന്നായിരുന്നു മറുപടി. ഇങ്ങനെ പാശ്ചാത്യപൌരസ്ത്യപരിഷ്കാരങ്ങളുടെ പ്രഥമസം

ഘട്ടനത്തിനു പാത്രമായ ഒരു കുടുംബത്തിലെ കഥയാണു് ഇന്ദുലേഖ.

മാധവനും ഇന്ദുലേഖയുമായി ഗാന്ധർവ്വമായി വിവാഹം നടത്തീട്ടു കാലം കുറെ ആയിരിക്കുന്നു. ഇന്ദുലേഖയെ വല്യച്ഛനായ പഞ്ചുമേനോന്റെ ജ്യേഷ്ഠപുത്രനും തന്റെ അമ്മാവനുമായ കൊച്ചുകൃഷ്ണമേനോൻ സംസ്കൃതകാവ്യനാടകാലങ്കാരപര്യന്തവും സംഗീതത്തിൽ പല്ലവിരാഗവിസ്താരംവരെയും പഠിപ്പിച്ചിരുന്നതിനാൽ അവൾ പരിഷ്കൃതാശയസമ്പന്നയും അതിബുദ്ധിശാലിനിയും മാധവനെ തന്റെ ഇഷ്ടപ്പടി തുള്ളിക്കുന്നതിനു കെൽപ്പുള്ളവളും സുശീലയും ദൃഢവ്രതയുമാണു്. വലിയച്ഛനോടും അമ്മയോടുംകൂടി പൂവരംഗത്തുവീട്ടിൽ തന്നെയാണു താമസം. അവൾക്കു യാതൊരു കാരണവശാലും ബുദ്ധിമുട്ടു വരുത്തിക്കൂടാ എന്നാണു് പഞ്ചുമേനോന്റെ ദൃഢനിശ്ചയം.

മാധവൻ ബി. എ. പരീക്ഷയ്ക്കു പോയി തിരിച്ചുവന്നിട്ടു് മാധവിയുമായി നടത്തുന്ന പ്രഥമസന്ദർശനത്തിന്റെ വർണ്ണന ചന്തുമേനോന്റെ രസികത്വത്തെ പരിപൂർണ്ണമായി പ്രകാശിപ്പിക്കുന്നു. ഈ സന്ദർഭത്തിൽ മാധവിയുടെ പ്രഗത്ഭത നല്ലപോലെ തെളിഞ്ഞുകാണാം. മലയാളത്തിലെ സ്ത്രീകൾ അന്യരാജ്യങ്ങളിലെ സ്ത്രീകളെപ്പോലെ പാതിവ്രത്യം അനുഷ്ഠിക്കുന്നില്ലെന്നു് മാധവൻ സംഗതിവശാൽ പറഞ്ഞപ്പോൾ അവൾ അതിദീർഘമായും പ്രൌഢമായും ഒരു പ്രസംഗം നടത്തുന്നു. ഇവിടെ ചന്തുമേനോന്റെ ജാത്യഭിമാനമോ ദേശാഭിമാനമോ ആണു് മാധവിവഴിക്കു വെളിപ്പെടുന്നതു്. മാധവീമാധവന്മാരുടെ അന്തഃകരണവിവാഹം നടന്നുവെങ്കിലും മാധവനു സ്വൈരക്കേടിനു് വകയുണ്ടാകുന്നു. പഞ്ചുമേനോൻ യാഥാസ്ഥിതികനെന്നു മാത്രമല്ല മഹാ പിശുക്കനുമാണു്. തന്റെ മകളായ ലക്ഷ്മിക്കുട്ടിഅമ്മയ്ക്കും അവളുടെ അമ്മയും തന്റെ ഭാര്യയുമായ കുഞ്ഞുക്കുട്ടിഅമ്മയ്ക്കുംകൂടി മുപ്പത്തയ്യായിരം ഉറുപ്പികയുടെ വസ്തുക്കൾ ദാനംചെയ്ത അവസരത്തിൽ മാത്രമേ അയാൾ മുക്തഹസ്തത അവലംബി

ച്ചിട്ടുള്ളു. ആൾ നന്നാ വെളുത്തു മുണ്ടനായി കുറെ തടിച്ച ആളാണു്. ഇദ്ദേഹത്തിന്റെ സൌന്ദൎയ്യവൎണ്ണനയാണെങ്കിൽ തലയിൽ കഷണ്ടി, വായിൽ മീതെവരിയിൽ മൂന്നും, ചുവട്ടിലെ വരിയിൽ അഞ്ചും പല്ലുകൾ ഇല്ല. കണ്ണു ചോരക്കട്ട പോലെ. മുണ്ടിന്നു മീതെ കട്ടിയായ ഒരു പൊന്നുനൂലും, കഴുത്തിൽ ഒരു സ്വൎണ്ണംകെട്ടിയ രുദ്രാക്ഷമാലയും, തലയിൽ ഒരു കടലാസ്സു തൊപ്പിയും, കയ്യിൽ വെള്ളി കെട്ടി വൎണ്ണമുള്ള ഒരു വടിയും ഉണ്ടായിരിക്കും എന്നു പറഞ്ഞാൽ മതിയാകുന്നതാണു്. ശുദ്ധനെങ്കിലും മഹാ കോപിഷ്ഠനാണു്. ഇന്ദുലേഖയോടു മാത്രമേ കോപിക്കാതുള്ളു. അങ്ങിനെയിരിക്കുന്ന ഈ കാരണവർ, തന്നെ മാധവൻ അപമാനിച്ചു എന്ന കാരണത്താൽ ഇന്ദുലേഖയെ അയാൾക്കു കൊടുക്കുകയില്ലെന്നു ശപഥം ചെയ്യുന്നു. എന്നാൽ ഉത്തരക്ഷണത്തിൽ തന്നെ വ്യസനമുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ ഇന്ദുലേഖ ഒരു കാരണവശാലും തന്റെ നിശ്ചയത്തിൽനിന്നും പിൻമാറുകയില്ലെന്നു് അദ്ദേഹത്തിനറിഞ്ഞുകൂടെ? ഇങ്ങനെയിരിക്കുമ്പോൾ ഈ ശപഥം എത്രയും സഫലമാകും? സഫലമായില്ലെങ്കിൽ തന്നെ എത്ര കുറവാണു്? ഇങ്ങനെ വിചാരമഗ്നനായി പുറത്തിറങ്ങുമ്പോൾ ലക്ഷ്മിഅമ്മയുടെ ഭൎത്താവായ കേശവൻനമ്പൂതിരിയെ കാണുകയും മൂക്കില്ലത്തു നമ്പൂരിപ്പാട്ടിലെ വരുത്താൻ അദ്ദേഹത്തിനെ ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

മാധവന്റെ അച്ഛൻ ഗോവിന്ദപ്പണിക്കർ നല്ല ബുദ്ധിശാലിയും കാൎയ്യസ്ഥനുമാണു്. അദ്ദേഹം മാധവന്റെ ഇഷ്ടത്തിന്നു വഴിപ്പെട്ടു ചിന്നനെക്കൂടി മദ്രാശിക്കു കൊണ്ടുപോകാൻ അനുവദിക്കുന്നു. ഉറക്കെ ശകാരിക്കലും പാടുള്ളേടത്തു പ്രഹരവും തുടങ്ങുന്നു. അങ്ങിനെയിരിക്കേയാണു് ചാത്തര പഞ്ചപുച്ഛവുമടക്കി ഭയാപരവശനായി മാതുലസന്നിധിയിൽ ഹാജരാകുന്നതു്. അയാളോടു് കാരണവർ:—“എടാ കുരുത്തംകെട്ട കഴുവേറി, തെമ്മാടി, ചിന്നനെ മദ്രാശിക്കു് അയച്ചുവോ?” എന്നു ചാടിവീഴുന്നു. വലിയമ്മാവനോടു് അച്ഛൻ ചോദിച്ചു

സമ്മതം വാങ്ങീട്ടാണല്ലോ അയച്ചതെന്നു് അയാൾ മറുപടി പറഞ്ഞപ്പോൾ, "ഏതച്ഛൻ? കോമട്ടിയോ? ആ കുരുത്തം കെട്ട കോമട്ടിയെ തറവാട്ടിൽ കയററിയതുമുതൽക്കു് ഇവിടെ കുരുത്തക്കേടേ ഉണ്ടായിട്ടുള്ളു."

അച്ഛനെ ഇത്ര കഠിനമായിട്ടു ശകാരിച്ചിട്ടും സാധുവും ക്ഷമാഗുണശാലിയും ആയ ചാത്തരമേനോൻ ഒന്നും മിണ്ടുന്നില്ല. "ഗോപാലനാണു പറഞ്ഞതു്" എന്നു മാത്രം പറഞ്ഞു.

ഗോപാലൻ ചാത്തരനെപ്പോലെയല്ല. "നിന്നോടു് നിന്റെ അച്ഛൻ കോമട്ടിയെന്താണെടാ പറഞ്ഞതു്. ചിന്നനെ അയയ്ക്കാൻ ഞാൻ സമ്മതിച്ചു എന്നു പറഞ്ഞോ"? എന്നു കാരണവർ ചോദിച്ചതിനു്, 'എന്റെ അച്ഛൻ കോമട്ടിയല്ല; പട്ടരാണു്' എന്നായിരുന്നു അയാളുടെ മറുപടി. പഞ്ചുമേനോൻ എണീററു രണ്ടു മൂന്നു പ്രഹരിക്കുന്നു. അപ്പോൾ "എന്നെ വെറുതേ തല്ലേണ്ട" എന്നായി ഗോപാലൻ. മൂപ്പർ വിടുമോ? "തല്ലിയാൽ എന്താണെടാ. ഇപ്പോൾ തല്ലിയില്ലേ, എന്നിട്ടു് എന്താണു്; നീ കൊണ്ടില്ലേ?"

ശങ്കരമേനോൻ ഓടിയെത്തി ഗോപാലനെ പിടിച്ചു് അകററി തന്റെ മുന്നിൽ നിറുത്തുന്നു. ചീനപ്പട്ടരുടെ മകനാണു ചിന്നൻ. ചീന നല്ല കൌശലക്കാരനാണു്. മകളെ ഇംഗ്ലീഷ് പഠിപ്പിക്കാൻ അനുവാദം വാങ്ങുന്നതിലേക്കു് പഞ്ചുമേനോന്റെ അടുക്കൽ ചെല്ലുന്ന ഘട്ടം അതിസരസമായിരിക്കുന്നു.

പ:—മേ:—ആരാണവിടെ?
ശീ:—ഞാൻതന്നെ, ശീനപട്ടർ.
പ: മേ:—നിങ്ങൾ എന്താണു വന്നതു്?
ശീ:—ഒന്നു പറയാനുണ്ടായിരുന്നു.
പ: മേ:—എന്താണു് പറയൂ?
ശീ:—എന്റെ മകൻ ചിന്നനെ ഞാൻ ഇങ്കിരിയസ് പഠിപ്പിക്കാൻ പോകുന്നു.

പ: മേ:—നിങ്ങൾക്ക് ഇംകിരയസ് അറിയാമോ?

ശീ:—ഞാൻ ചിലവിട്ട പഠിപ്പിക്കാം.

പ:—പഠിപ്പിച്ചോളൂ.

ശീ:—മദിരാശിക്ക അയയ്ക്കാനാണ പോകുന്നത്.

പ: മേ:—ഏതു രാശിയിലെങ്കിലും അയച്ചോളൂ. ഏതു കഴുവു മേലെങ്കിലും കൊണ്ടുപോയി കയററിക്കൊള്ളൂ.

ശീ:—കഴുവിൻമേൽ കയററീട്ടില്ല ഇംകിരിയസ് പഠിപ്പിക്കാറ്.

പ: മേ:—എന്താണ കോമട്ടിപ്പട്ടരേ! അധികപ്രസംഗീ, പറഞ്ഞത്? ആ കുരുത്തംകെട്ട മാധവൻ പറഞ്ഞിട്ട് ഇവിടെ എന്നെ അപമാനിക്കാൻ വന്നതോ? എറങ്ങ താഴത്ത്; എറങ്ങ്. ആരെടൊ അവിടെ? ഈയാളെ പിടിച്ച പുറത്തുതള്ളട്ടെ. കോമട്ടിയാണെങ്കിൽ പെങ്ങൾക്ക് എന്നെ സംബന്ധത്തിന് ആകുമോ? എന്നു കുറേ പതുക്കെ പറഞ്ഞുകൊണ്ട് പട്ടർ ഓടി താഴത്ത ഇറങ്ങുന്നു.

പഞ്ചുമേനോൻെറ സ്വഭാവത്തെ ഈ സംഭാഷണംവഴിക്ക് എത്ര വ്യക്തമായി നമുക്ക കാണിച്ചുതന്നിരിക്കുന്നു.

പഞ്ചുമേനോൻെറ കോപം ഇതുകൊണ്ടും ശമിക്കുന്നില്ല. തൻെറ സമ്മതംകൂടാതെ മാധവൻ, ചിന്നനെ മദിരാശിക്ക കൂട്ടിക്കൊണ്ടുപോയതുകൊണ്ടും ശീനപട്ടരുടെ ധിക്കാരപൂർവ്വമായ വാക്കുകൊണ്ടും സഹിച്ചുകൂടാത്ത കോപത്തിനു വശനായിട്ട് അദ്ദേഹം കാണുന്ന ജനങ്ങളെ ഒക്കെ ശകാരിക്കുന്നു.

ചന്തുമേനോൻെറ വിപുലമായ മനുഷ്യഹൃദയജ്ഞാനം നിമിത്തം കഴിയുന്നത്ര സംഭാഷണദ്വാരേണയാണ് ഓരോ പാത്രങ്ങളുടേയും സ്വഭാവം വെളിപ്പെടുത്തിയിരിക്കുന്നത്. നോക്കുക.

പഞ്ചുമേനോൻ ശീനപട്ടരോട് തൻെറ വീട്ടിൽ കടക്കരുതെന്നു പറയുമ്പോൾ ആ പട്ടർ പറയുന്നു: "ഓഹോ എ

നിക്കു പൂർണ്ണസമ്മതം. കടക്കുന്നില്ല."

"ഇവിടെ ഊട്ടുപുരയിലും അമ്പലത്തിലും കാണരുതു്"

"അതു നിങ്ങടെ കല്പനയല്ല. ഏതു് ഊട്ടുപുരയിലും അമ്പലത്തിലും ബ്രാഹ്മണനു പോവാം"

"എന്റെ ഊട്ടിലും അമ്പലത്തിലും എന്റെ സമ്മതം കൂടാതെ താൻ കടക്കുമോ? കാണട്ടെ എന്നാൽ."

"എന്താണു കാണാൻ? ശരിയായിട്ടു കടക്കും. വിരോധിച്ചാൽ ഞാൻ നിങ്ങടെ മേൽ അന്യായം കൊടുക്കും."

"എന്തു പറഞ്ഞു കോമട്ടി?"

എന്താ! ഇതിൽനിന്നും മുമ്പുണ്ടായ സംഭാഷണങ്ങളിൽനിന്നും ചീനവിന്റെ സ്വഭാവം വ്യക്തമാകുന്നില്ലേ?

പഞ്ചുമേനവന്റെ കോപം ഒന്നു രണ്ടു ദിവസംകൊണ്ടു ശമിക്കുന്നു. അപ്പോഴേയ്ക്കു കണ്ടിതം തൽസ്ഥാനം പ്രാപിക്കുന്നു. ഇന്ദുലേഖയോടു നമ്പൂരിപ്പാട്ടിലെ വിവാഹാലോചന അറിയിപ്പാൻ ലക്ഷ്മിക്കുട്ടിയോടു പറയുന്നെങ്കിലും പഞ്ചുമേനോൻതന്നെയാണു് ഒടുവിൽ വിവരം ധരിപ്പിക്കുന്നതു്.

"ഞങ്ങൾ രണ്ടാളുംകൂടി നിന്നോടു് ഒരു കാര്യം പറവാനാണു് വന്നതു്" എന്നു് ആരംഭിക്കുന്നു. പക്ഷേ അവളോടു തർക്കിച്ചു ജയിപ്പാൻ കഴിവില്ലാതെ വരികയാൽ കേശവൻനമ്പൂരിയോടു കാര്യം തുറന്നു പറയുവാൻ പറയുന്നു.

കേ: ന:—ഇന്ദുലേഖയ്ക്കു് ഒരു സംബന്ധം നിശ്ചയിച്ചിരിക്കുന്നു.

ഇന്ദു:—ആരു നിശ്ചയിച്ചു?

"ഇന്ദുലേഖയുടെ വലിയച്ഛൻതന്നെയാണു നിശ്ചയിച്ചതു്."

"ശരി, നിശ്ചയിച്ചോട്ടെ."

"ഇതു് ഇന്ദുലേഖയ്ക്കു സമ്മതമല്ലേ?"

"നിശ്ചയിച്ച കാര്യത്തിനു സമ്മതം വേണമോ?"

"ഇന്ദുലേഖയ്ക്കു സമ്മതമുണ്ടോ എന്നു് ഞങ്ങൾക്കറിയേണം."

"എന്നാൽ അറിഞ്ഞിട്ടല്ലേ നിശ്ചയിക്കേണ്ടതു്?"

"ഇന്ദുലേഖയെ അറിയിച്ചിട്ട നിശ്ചയിക്കേണ്ട കാൎയ്യമല്ല അതു്."

"ഇതു് മഹാ വിഷമംതന്നെ. പിന്നെ എന്തിനാണു് എന്നോടിപ്പോൾ ചോദിക്കുന്നതു്? അറിഞ്ഞിട്ട നിശ്ചയിക്കേണ്ട കാൎയ്യമല്ല. നടക്കുമ്പോൾ മാത്രം അറിയേണ്ട കാൎയ്യമാണു്. നിശ്ചയിച്ചും കഴിഞ്ഞു. പിന്നെ എന്തു സമ്മതം ചോദിക്കലാണു്?

വിഷമിക്കയില്ലേ? ഇന്ദുലേഖയല്ലായിരുന്നെങ്കിൽ പഞ്ചുമേനോൻെറ കോപം പരാകോടിയെ പ്രാപിക്കുമായിരുന്നു. "നാളെ ലക്ഷ്മിക്കുട്ടിതന്നെ ചോദിക്കട്ടെ" എന്നു പറഞ്ഞിട്ടു് അദ്ദേഹം അവിടെനിന്നും പോകുന്നു.

ലക്ഷ്മിക്കുട്ടിഅമ്മ ബുദ്ധിമതിയാണു്. കിളിമാനൂർതമ്പുരാൻെറ പത്നിയും ഇന്ദുലേഖയുടെ മാതാവുമായിരുന്നതിനാൽ ലോകവ്യവഹാരജ്ഞാനവും സാമാന്യം സമ്പാദിച്ചിരുന്നു. ദ്വിതീയഭൎത്താവായ കേശവൻനമ്പൂരി അങ്ങിനെയല്ല. പറയത്തക്ക സ്വഭാവദൂഷ്യം ഒന്നും ഇല്ല. പരമശുദ്ധനാണു്. 'മഹാനുഭാവോ വിധ്വദ്ധിശ്ചേൽ ശുദ്ധ ഇത്യഭിധീയതേ' എന്ന പ്രമാണം വെട്ടപ്പായി ചേരുന്നവിധമുള്ള ശുദ്ധനാണു്. ഭാൎയ്യയെ വലിയ കാൎയ്യമാണു്. തൻെറ ഭാഗ്യംകൊണ്ടു ലഭിച്ച ഒരു സ്ത്രീരത്നമായിട്ടാണു് അവരെക്കരുതിയിരിക്കുന്നതു്. ആരെന്തു പറഞ്ഞാലും വിശ്വസിച്ചുകൊള്ളും. ഇന്ദുലേഖ തീവണ്ടി ഓട്ടുന്ന ക്രമത്തെക്കുറിച്ചു് വെട്ടപ്പായി തനിക്കു പറഞ്ഞുതന്നു എന്നു് ലക്ഷ്മിക്കുട്ടിഅമ്മ പറഞ്ഞപ്പോൾ ആ ശുദ്ധക്കാരൻ പറയുന്നതിങ്ങനെയാണു്. "എന്നാൽ ഇന്ദുലേഖ ഒരു തീവണ്ടി ഓട്ടിക്കട്ടെ." എന്താ പോരെയോ? ഒരു നാഗസ്വരക്കാരൻ നാഗസ്വരം വായിച്ചുകൊണ്ടിരുന്നപ്പോൾ ഒരുവൻ "വായന നന്നായില്ല" എന്നു പറഞ്ഞതിനു മറുപടിയായി; "എന്നാൽ താൻ ആ കുഴൽ വാങ്ങി ഒന്നു വായിക്കു അപ്പോൾ കാണാം" എന്നു മറുപടി പറഞ്ഞ രസികനെ അനുസ്മരിപ്പിക്കുന്നില്ലേ ഇതു്.

"ഈ വെള്ളക്കാരെ ഒരിക്കലും വിശ്വസിക്കരുതേ. ഇവൎക്ക മന്ത്രങ്ങളും തന്ത്രങ്ങളും ഇല്ലെന്നു് ഇവർ പുറത്തേയ്ക്കു പറയുന്നു. ഇന്നാൾ ഞാൻ കോഴിക്കോട്ടേയ്ക്കു പോയപ്പോൾ ഒരു രാജാവിന്റെ കൂടെ വണ്ടിയിൽ കടപ്പുറത്തു സവാരിക്കു പോയി. കടപ്പുറത്തിനു സമീപം ഒരു ചെറിയ ബംഗ്ലാവു കണ്ടു. അതു് എന്താണെന്നു ചോദിച്ചപ്പോൾ സായിപ്പന്മാർ ശാക്തേയം കഴിക്കുന്ന സ്ഥലമാണെന്നു് രാജാവു പറഞ്ഞു. തല വെട്ടിപ്പള്ളി എന്നാണത്രെ അതിന്റെ പേരു്. ആ പള്ളിയിൽ ചെയ്യുന്ന ശാക്തേയത്തിന്റെ വിവരം ആരെങ്കിലും പറഞ്ഞാൽ അവന്റെ തല വെട്ടിക്കളവാനാണത്രെ വെള്ളക്കാരന്റെ കല്പന. ഈ ശാക്തേയം അവരു ചെയ്തു് ദേവീപ്രസാദം വരുത്തി ഈ രാജ്യം മുഴുവൻ ജയിച്ചു. നമ്മുടെ രാജാക്കന്മാരെ വെറും ജീവച്ഛവങ്ങളാക്കിയിട്ടു. എന്നിട്ടും നമ്മളോടു് ഒക്കെ യാതൊരു തന്ത്രവും മന്ത്രവും ഇല്ലെന്നു പറയുന്നു. ഇതു നല്ല മാതിരി അല്ല."

ഇതാണു് ആ ശുദ്ധാത്മാവിന്റെ വിചാരഗതി. പാവം ഈ പ്രസംഗത്തിന്റെ ആവേശത്തിൽ ലക്ഷ്മിക്കുട്ടിയെക്കൊണ്ടു് ഇന്ദുലേഖയുടെ അടുക്കൽ വിവാഹക്കാൎയ്യത്തെപ്പററി പറയിക്കണമെന്നുള്ള തന്റെ ഉദ്ദേശം നിശ്ശേഷം മറന്നുപോകുന്നു. മൂക്കില്ലാത്ത മനയ്ക്കൽ നമ്പൂരിപ്പാടു് അഴകിയ രാവണന്റെ വേഷം ധരിച്ചു് പൂവരംഗത്തു വന്നിട്ടു് ലക്ഷ്മിക്കുട്ടി അമ്മയുടെ രൂപലാവണ്യം കണ്ടു വല്ലാതെ ഭ്രമിച്ചപ്പോൾ, കരുത്തേടത്തിന്റെ നില പരുങ്ങലിലാകുന്നു. ഇത്ര ദീൎഘകാലത്തെ പരിചയമുണ്ടായിട്ടും ആ സ്ത്രീരത്നത്തിന്റെ മിടുക്കും തന്റേടവും ധരിക്കാൻ അദ്ദേഹത്തിനു കഴിയുന്നില്ല. "ഈ ശനിയൻ തന്റെ കാൎയ്യം പൊക്കാതാക്കുമോ" എന്നു് അദ്ദേഹം പരിഭ്രമിക്കുന്നു. ഒടുവിൽ നമ്പൂരിപ്പാടു് കല്യാണിക്കുട്ടിയേയുംകൊണ്ടു കടന്നപ്പോഴാണു് വാസ്തവത്തിൽ നമ്പൂരിക്കു ശ്വാസം ശരിക്കു വീഴുന്നതു്.

ഇങ്ങനെ വിവാഹാലോചന പൊടിപൊടിച്ചു നടന്നുകൊണ്ടിരിക്കട്ടെ. നമുക്കു നമ്പൂരിപ്പാട്ടിലെ അടുക്കലേയ്ക്കു

കടക്കാം. അദ്ദേഹം വലിയൊരു ജന്മി. അഫൻനമ്പൂരിപ്പാട്ട ജീവിച്ചിരിക്കുന്നെങ്കിലും മനവക കാര്യങ്ങൾ നോക്കിവരുന്നതു് അദ്ദേഹമാണു്. നല്ല വെള്ളനിറം. പക്ഷെ മുഖത്തിനു യാതൊരു ശ്രീയുമില്ല. വൈരൂപ്യമുണ്ടെന്നും പറഞ്ഞുകൂട. "എന്നാൽ ഇദ്ദേഹത്തിൻെറ ദേഹസ്വഭാവത്തിലും പ്രകൃതങ്ങളിലും രണ്ടു മൂന്നു സംഗതികൾ മാത്രം വിശേഷവിധിയായി പറയേണ്ടതുണ്ടു്. ഇദ്ദേഹം ചിരിക്കുമ്പോൾ വായ് രണ്ടു കവിൾത്തടങ്ങളിലെത്തി അവിടെനും കവിഞ്ഞു നീണ്ടുനില്ക്കുന്നുണ്ടോ എന്നു കാണുന്നവർക്കൊക്കെ തോന്നും. നാസിക ശരിയായിട്ടുതന്നെ സൃഷ്ടിച്ചിരിക്കുന്നതെങ്കിലും ആ മുഖത്തിനു മതായാകില്ല എന്നു തോന്നും. നടക്കുന്നതു ചാടിച്ചാടി കാക്കകളെപ്പോലെയോ എന്നു തോന്നും."

ചന്തുമേനോൻെറ വർണ്ണനാകൗശലത്തിനു് ഇതൊരു ദൃഷ്ടാന്തമാണു്. വർണ്ണ്യവസ്തു നമ്മുടെ മുമ്പിൽ പ്രത്യക്ഷമായി നില്ക്കുന്നുവോ എന്നു തോന്നിക്കുമാറു് യാഥാർത്ഥ്യത്തോടു കൂടിയ അദ്ദേഹം വർണ്ണിക്കും. നിരുപചരിതമായ വാക്കുകൾ അത്യാമിതമായി ഉപയോഗിച്ചു കൃത്രിമാലങ്കാരങ്ങളുടെ സഹായംകൂടാതെ അദ്ദേഹം വർണ്ണ്യത്തിൻെറ സ്ഫുടപ്രതീതി ജനിപ്പിക്കുന്നു. വാക്യങ്ങൾക്കു വളവോ തിരിവോ ഇല്ല. ചില പൊടിക്കൈകളാണു വർണ്ണനയ്ക്കു ജീവൻ കൊടുക്കുന്നതു്.

സൂരിനമ്പൂരിപ്പാടിനു പഠിപ്പൊന്നുമില്ല. എന്നാൽ ഉണ്ടെന്നാണു ഭാവം. തന്നെപ്പോലെ കാര്യനിർവ്വഹണചതുരതയുള്ളവർ ചുരുങ്ങുമെന്നു സ്തുതിപാഠകന്മാർ പറഞ്ഞുകേട്ടു പരിപൂർണ്ണമായി അദ്ദേഹം വിശ്വസിച്ചിരിക്കുന്നു. അതുപോലെതന്നെ അദ്ദേഹത്തിൻെറ സ്ത്രീജനഗതമായ ചാപല്യത്തെ ആയുധമാക്കി പണം പിടുങ്ങാൻ ഒരുമ്പെട്ടുവന്ന വ്യഭിചാരിണികളുടെ സ്തുതിഗീതങ്ങൾ കേട്ടുകേട്ടു് താൻ മന്മഥസദൃശനാണെന്നു് അദ്ദേഹം ധരിച്ചിരിക്കുന്നു. സ്ത്രീകളെ ഒഴിച്ചാൽ പിന്നെ കഥകളികളിലാണു് അധികം മോഹം. വല്ലിടത്തും

അടിയന്തിരമായി പോകേണ്ടിവന്നാൽ പകൽതന്നെ കഥകളി നടത്തും. നമ്പൂരിപ്പാട്ടിലെ ഭരണത്തിന്റെ ഫലമായി മനയ്ക്കലേ പോക്കു് എങ്ങോട്ടാണെന്നു നീളെപ്പരക്കുന്ന സംഭാഷണംകൊണ്ടു ഗ്രഹിക്കാം. വ്യവഹാരകാര്യസ്ഥനായ താശ്ശൻ മേനോൻ ഒരു കടലാസുകെട്ടുംകൊണ്ടു് നമ്പൂരിപ്പാട്ടിലെ അടുക്കൽ എത്തുന്നു.

നമ്പൂ:—എനിക്കു് ഇന്നു കാര്യം നോക്കാൻ ഒന്നും എടയില്ല. താച്ചു, നീ പൊയ്ക്കോ.

താശ്ശൻമേനോൻ:—ഇതു് അസാരമെന്നു നോക്കാതെ കഴിയുകയില്ല.

നമ്പൂ:—ഇന്നു നീ എന്തു പറഞ്ഞാലും എനിക്കു് എടയില്ല.

താ:—മറ്റെന്നാൾ സബ്ബ് വിചാരണയാണു്. അടിയനു് ആ വിവരം ഉണർത്തിക്കാനുണ്ടായിരുന്നു. അതു് ഇപ്പോൾ ഉണർത്തിക്കാതെ കഴിയുകയില്ല.

നമ്പൂ:—എന്തു വിചാരണയായാലും വേണ്ടില്ല. ഇന്നു് എനിക്കു് ഒരു കാര്യവും കേൾക്കാൻ എടയില്ല.

താ:—ഒരാധാരം ഫയലാക്കേണ്ടതുണ്ടു്. അതിനു് ഒരു ഹർജി കൊടുക്കണം. ഹർജി എഴുതി കൊണ്ടുവന്നിട്ടുണ്ടു്. അതിൽ ഒന്നു തൃക്കൈ വിളയാടിത്തന്നാൽ മതി.

നമ്പൂ.—ഇന്നു ശനിയാഴ്ചയാണു്. ശനിയാഴ്ച ഞാൻ ഒരു കടലാസ്സിനും ഒപ്പിടാറില്ലെന്നു താച്ചുവിനു നിശ്ചയമില്ലേ? പിന്നെ എന്തിനു് എന്നെ വന്നുപദ്രവിക്കുന്നു?

താ:—ആധാരം ഫയലാക്കാൻ തിങ്കളാഴ്ച ഹാജരാക്കീട്ടില്ലെങ്കിൽ നമ്മറു് ദോഷമായിത്തീരും.

നമ്പൂ:—എങ്ങനെയെങ്കിലും തീരട്ടെ. അപ്പീൽകോടതിയില്ലെ?

താ:—ആധാരം ഫയലാക്കാഞ്ഞാൽ അപ്പീൽകോടതിയിലും തോല്ക്കും.

നമ്പൂ:—ഇതു വലിയ അനൎത്ഥം തന്നെ. താച്ചുവിനെ ഒരു കാര്യം ഏല്പിച്ചാൽ പിന്നെ എന്നെ വന്നു ബുദ്ധിമുട്ടിക്കുന്നതു് എന്തിനാണു്?

താ:—ഹർജിയിൽ അടിയന്ന് ഒപ്പിട്ടുകൊടുക്കാൻപാടുണ്ടോ?

നമ്പൂ:—ഇന്നു ശനിയാഴ്ച. ഞാൻ ഒരു ഹർജിയിലും ഒപ്പിടുകയില്ല. പണ്ട് ഒരന്യായത്തിൽ ശനിയാഴ്ച ഒപ്പിട്ടു. ഒരു നമ്പ്ര തോറ്റുപോയതു് താച്ചുവിന് ഓർമ്മയില്ലേ?

താ:—ഇതു് അന്യായമല്ല്യ ഹർജിയല്ല?

നമ്പൂ:—എന്തായാലും ഞാൻ ഇന്ന് ഒപ്പിടുകയില്ല; നിശ്ചയം. താച്ചു പോയി കളിക്കൂ.

ഒരു കേസ്സിൽ പ്രതിഭാഗത്തുനിന്ന് ഒരു ബാരിസ്റ്റർ സായ്വിനെ ചുമതലപ്പെടുത്തിയിരിക്കുന്നു എന്ന് താച്ചുൻ പറഞ്ഞപ്പോൾ നമ്പൂരി "സായ്പു വന്നാലെന്തു്?"

"അയാൾ വലിയ കേമനാണു്."

"നമുക്കും ഒരു സായ്വിനെ ഏല്പിക്കണം. ഏലമലക്കാരൻ മക്ഷാമൻ ആയാൽ മതി. ഞാനും അയാളും വലിയ സ്നേഹമാണു്.

അത്രയ്ക്കു കാര്യജ്ഞാനമാണ് അദ്ദേഹത്തിനുള്ളതു്. കേസ്സു കോടതിയിൽ വ്യവഹരിക്കുന്നതിന് തേയിലത്തോട്ടക്കാരനായാലും മതിയെന്നാണ് അദ്ദേഹം ധരിച്ചുവച്ചിരിക്കുന്നതു്. ഈ മാക്ഷാമനോട് എന്താണെന്നോ ഇത്രം ഇഷ്ടം? നമ്പൂതിരിപ്പാടുതന്നെ പറയട്ടെ.

"ഞാൻ ഇന്നാൾ മലവാരത്തിൻെറ കാര്യത്തെക്കുറിച്ചു സംസാരിപ്പാൻ ഒരു ദിവസം മാക്ഷാമൻ സായ്വിനെ കാണ്മാൻ പോയിരുന്നു. അദ്ദേഹത്തിൻെറ ഭാര്യ (മെതാമ്മസായ്പ് എന്നാണു പേരു് എന്നു ഗോവിന്ദൻ പറഞ്ഞു) ഞാൻ ചെല്ലുമ്പോൾ സായ്പു് ഇരിക്കുന്നതിന്റെ കുറേ ദൂരെ ഒരു കസാലമേൽ ഒരു കടലാസു വായിച്ചുകൊണ്ടു് ഇരുന്നിരുന്നു. ഞാൻ അവിടെ ചെന്നു സായ്വിൻെറ അടുക്കെ ഇരുന്നമുതൽ എണീററു പോരാറാവുന്നതുവരെ എന്നെ ആ സ്ത്രീ കൂടക്കൂടെ കടാക്ഷിച്ചുംകൊണ്ടിരുന്നു".

ഇത്രയും ആയപ്പോൾ പരിഹാസരസികനായ ചെറുശ്ശേരി കടന്നു പറഞ്ഞു. "ഭ്രമിച്ചുപോയി. എനിക്കു സംശ

യമില്ല. നല്ല ഭ്രമം കടന്നിട്ടുതന്നെ, കടാക്ഷിച്ചതെല്ലാം. കടാക്ഷിക്കാതെ നിവൃത്തിയെന്തു്." ചെറുശ്ശേരി ഇങ്ങനെ പലപ്പോഴും പരിഹസിക്കാറുണ്ടെങ്കിലും തൊലിപ്പുറത്തു വിജയം പ്രാപിക്കുന്നതല്ലാതെ ബുദ്ധിശൂന്യനായ വങ്കപ്രഭുവിൻെറ ഉള്ളിലേയ്ക്കു കടക്കാറില്ല. അദ്ദേഹം തുടരുന്നു. "ഒടുവിൽ മെതാമ്മസായ്പിൻെറ കടാക്ഷവും മററും കണ്ടിട്ടോ എന്നറിയുന്നില്ല. മാക്ഷാമൻ ഇംകിരിയസ്സിൽ മെതാമ്മസായ്പോടു് ചിരിച്ചുംകൊണ്ടു പറഞ്ഞു. മെതാമ്മസായ്പു് ചിരിച്ചുംകൊണ്ടു മാക്ഷാമനോടു് എന്തോ മറുപടി പറഞ്ഞു. ഉടനെ വിഡ്ഢി മാക്ഷമൻ കാര്യം ഒന്നും മനസ്സിലാവാതെ എന്നോടു് ഇങ്ങിനെ പറഞ്ഞു. (എൻെറ ഭാര്യയെ താങ്കളുമായി പരിചയമാക്കാൻ ഞാൻ വിചാരിക്കുന്നു. താങ്കൾക്കു സന്തോഷമുണ്ടാവുമെന്നു ഞാൻ വിശ്വസിക്കുന്നു.) "എനിക്കു വല്ലാതെ ചിരി വന്നു. എങ്കിലും ചിരിച്ചില്ല. മനസ്സിൽ അടക്കി. ഓഹോ എനിക്കു ബഹുസന്തോഷം തന്നെ എന്നു് ഞാൻ പറഞ്ഞു. വേഗം മാക്ഷാമൻ എണീററു പോയി അവളെ കൂട്ടിക്കൊണ്ടു വന്നു് എൻെറ അടുക്കെ നിർത്തി. ഞാൻ എണീററില്ല. പിന്നെ അവൾ എൻെറ അടുക്കെയിരുന്നു. സായ്പു നീട്ടുംപോലെ കൈ എൻെറ സമീപത്തേക്കു നീട്ടി. ഞാനും കൈ നീട്ടി. മെതാമ്മസായ്പു് എൻെറ കൈപിടിച്ചു. എൻെറ ശരീരം ആസകലം ഒരു രോമാഞ്ചം ഉണ്ടായി."

ഈ സൂരിനമ്പൂരിപ്പാടു കറുത്തേടത്തിൻെറ കത്തു കിട്ടിയതിൽപ്പിന്നെ ഉറങ്ങീട്ടുണ്ടോ എന്നു സംശയമാണു്. രണ്ടു കുട്ടിപ്പട്ടന്മാരും കാര്യസ്ഥൻ നാരായണനായർ അമ്പലന്മാരു് — ഗോവിന്ദൻ, വല്ലുകു് ഇവരെ ഒക്കെ ചട്ടംകെട്ടുന്നു. അപ്പോഴാണു് രസികനായ ചെറുശ്ശേരി ഒരു കഥ ഓർമ്മിക്കുന്നതു്. അദ്ദേഹം ചോദിക്കുന്നു.

'അപ്പോൾ നാളെ എങ്ങനെ പോവുന്നു? നാളെ ഇവിടെ രാമപ്പണിക്കരുടെ കഥകളി നിശ്ചയിച്ചിട്ടില്ലേ?"

നമ്പൂരി — നാളെക്കാണോ? ശരി. വേണ്ടുകില്ല. കളിച്ചോട്ടെ. നോക്കു പോവുക. ഉണ്ണികൾ കാണട്ടെ. മടങ്ങിവ

ന്നിട്ട രണ്ടു മൂന്നരങ്ങ് കളിപ്പിക്കാം. ഇന്ദുലേഖയ്ക്കും കാണാമല്ലൊ.

ചെറു—രാമപ്പണിക്കർക്ക് മററന്നാൾ നിശ്ചയമായും പോണമെന്നാണ് പറഞ്ഞത്.

നമ്പൂ—എന്നാൽ യാത്ര മററന്നാളാക്കിയാലോ?

ചെറു:—അതാണ് നല്ലതെന്ന തോന്നുന്നു.

നമ്പൂ:—കളിക്കാരു എനിയത്തെ കൊല്ലം വരുമല്ലോ.

ചെറു:—ഇഷ്ടംപോലെ; വിവരം കളിക്കാരോട് പറയാം.

പക്ഷെ ചെറുശ്ശേരിയുടെ സാമർത്ഥ്യത്താൽ ഒടുവിൽ,

"ശരിതന്നെ. എന്നാൽ രാമൻെറ വേഷം കണ്ടിട്ട പോവാം. അങ്ങനെ ഉറച്ചു. എന്നാൽ അഫനോട്ട് ഇപ്പോൾ ത്തന്നെ അറിയിച്ചു മറുപടി പറയൂ" എന്നായി നമ്പൂരിപ്പാട്ട്.

നമ്പൂരിപ്പാട്ടിലെ എഴുന്നള്ളത്തും കണ്ടുകൊണ്ട് പഞ്ചുമേനോനും കരുത്തേടവും കാര്യസ്ഥരും എല്ലാം ഇരിക്കവേ ഇന്ദുലേഖയുടെ അമ്മാവനായ ഗോവിന്ദൻകുട്ടിമേനോൻ മദിരാശിയിൽനിന്നു വന്നു. ഇന്ദുലേഖയുടെ അറയിലേയ്ക്കു കടക്കുന്നു. അദ്ദേഹം പഞ്ചുമേനോൻെറ ശപഥത്തേയും നമ്പൂതിരിപ്പാട്ടിലെ സംബന്ധാലോചനയെപ്പററിയും ഗോവിന്ദപ്പണിക്കർ മാധവന്ന് അയച്ചിരുന്ന കത്തിൽനിന്ന ഗ്രഹിച്ചിട്ടുണ്ട്. അതിനാൽ അദ്ദേഹം വാത്സല്യപൂർവം ഭാഗിനേയിയോടു ചോദിക്കുന്നു.

"എന്താണ് ഇത്ര ബുദ്ധിയില്ലേ നിണക്ക്. ഗോഷ്ഠി കാണിക്കുന്നതു കണ്ടാൽ ചിരിക്കുകയല്ലേ വേണ്ടത്. നീ എന്തു ഗോഷ്ഠിയാണു കാണിക്കുന്നത്. ഇനിയും കരയാൻ ഭാവമാണെങ്കിൽ ഇതിനെപ്പററി ഒന്നും ചോദിക്കുന്നില്ല."

ഗോവിന്ദൻകുട്ടിമേനവൻെറ വരവും അദ്ദേഹത്തിൻെറ വാക്കുകളും ഇന്ദുലേഖയ്ക്കു വലുതായ ധൈര്യം നൽകി. കഥകളി മുഴുവനാകുംമുമ്പേ തന്നെ നമ്പൂരിപ്പാട്ടു പുറപ്പെടാൻ

വിഷമിച്ചുതുടങ്ങി. വെളിച്ചായിട്ടു പുറപ്പെട്ടാൽ മതി എന്നു ചെറുശ്ശേരി പറഞ്ഞിട്ടും സമ്മതിക്കുന്നില്ല.

"ചെറുശ്ശേരിക്കു മഞ്ചലിൽ കിടന്നുറങ്ങാമെടോ. വഴിയിൻെറ ദുർഘടം ആമാലന്മാക്കല്ലെ. നല്ല ദീവട്ടി നാലാളു പിടിക്കട്ടെ" എന്നായി അദ്ദേഹം. "ഇരിക്കട്ടെ, ഈ കമ്പത്തിനു് ഇന്നുരാത്രി പുറപ്പെടാൻ സമ്മതിക്കുകയില്ല്യ" എന്നു ബുദ്ധിമാനായ ചെറുശ്ശേരിയും ഉറയ്ക്കുന്നു. നമ്പൂതിരിപ്പാട്ടു് ഒരുക്കങ്ങൾ എല്ലാം മുറയ്ക്കു തുടങ്ങുന്നു. അക്കൂട്ടത്തിൽ ചെറുശ്ശേരി ആയിരം പ്രാവശ്യം കണ്ടിട്ടുള്ള വെള്ളിച്ചെല്ലം വെളിക്കു എടുത്തിട്ടു് അദ്ദേഹം ഇങ്ങനെ തുടരുന്നു:—"ചെറുശ്ശേരി! അതു നോക്കു, ഒരു വെള്ളിച്ചെല്ലം. ഇതു മുമ്പു ചെറുശ്ശേരി കണ്ടിട്ടില്ലെന്നു തോന്നുന്നു."

ചെറു:—എനിക്കു കണ്ടതായി നല്ല ഓർമ്മ തോന്നുന്നില്ല. പണി വിശേഷംതന്നെ. ഈ ദിക്കിൽ പണിഞ്ഞതോ! (വാസ്തവത്തിൽ ആ ചെല്ലം സമീപത്തിൽ ഉള്ള ഒരു തട്ടാൻ തീർത്തതാണെന്നു ചെറുശ്ശേരിക്കു അറിയാമായിരുന്നു)

നമ്പൂ:—അല്ല. ഇവിടെ പണിയെടുത്തതല്ല. ഈ ദിക്കിൽ ഇതിനെ ആരു പണി എടുക്കും. മൈസൂർക്കാരൻ ഒരു മൊതല എനിക്കു സമ്മാനമായിത്തന്നതാണു് മലവാരം പാട്ടത്തിനു കൊടുത്തപ്പോൾ.

ചെറു:—മൈസൂർക്കാരൻ മൊതലയോ?

നമ്പൂ:—അതേ. അതേ. മൊതല. മൊതല എന്നാണവനെ പറയാറു്.

ചെറു:—മുതലിയാരു ആയിരിക്കാം.

നമ്പൂ:—മുസലിയാരു എന്നു പറയും. ഈ കസവുവച്ചു തുപ്പട്ടാ ഒന്നു നോക്കൂ. ബഹുവിശേഷമാണ്. [illegible] എന്നു പറഞ്ഞ ദിക്കിൽ ഉണ്ടാക്കുന്നതാണു്. വളരെ വില പിടിച്ചതാണു്. എനിക്കു് ഒരു [illegible] എന്നു [illegible] സായിപ്പു [illegible]

ചെറു:—(ആശ്ചര്യഭാവത്തിൽ) ഇതു് എവിടെ നെയ്യുന്നതാണെന്നാണു പറഞ്ഞതു്?

നമ്പൂ:—ബംഗ്രാസ് എന്നു പറയുന്ന രാജ്യത്തു്.

ചെറു:—ആ രാജ്യം എവിടെയാ?

നമ്പൂ:—അതു ബിലാത്തിയിൽനിന്നും പിന്നെയും ഒരു പതിനായിരം നാഴിക തെക്കുപടിഞ്ഞാറാണത്രേ. ആ ദിക്കിൽ ആറു മാസം പകലും ആറു മാസം രാത്രിയുമാണെന്നു് മേഘദന്തൻ എന്നോടു പറഞ്ഞു.

അനന്തരം നമ്പൂതിരിപ്പാടു് ഒരു കണ്ണാടി എടുത്തു കാണിച്ചു. അതു കണ്ട ചെറുശ്ശേരി—

"വിശേഷമായ കണ്ണാടി തന്നെ" എന്നു പറഞ്ഞിട്ടു് കൈകൊണ്ടു് തന്റെ താടി ഒന്നു തടവിക്കൊണ്ടു് മന്ദഹാസം ചെയ്യുന്നു. രാത്രി യാത്ര മുടക്കാൻ അദ്ദേഹത്തിനു് അവസരം ലഭിക്കുന്നു.

നമ്പൂ—എന്താണു ചെറുശ്ശേരി ഒന്നു ചിരിച്ചതു്. പറയൂ പറയൂ.

ചെറു—സാരമില്ല. പറയാൻ മാത്രമൊന്നുമില്ല. ക്ഷൗരം ഇന്നലെ കഴിച്ചുകളയാമായിരുന്നു. അതു കഴിഞ്ഞില്ല. എന്നാൽ എന്റെ ഈ യാത്രയിൽ അതിനെക്കുറിച്ചു് അത്ര ആലോചിപ്പാനില്ലല്ലോ. ക്ഷൌരവും മററും ചെയ്തു സുന്ദരനായി പുറപ്പെടേണ്ടതു് ഇന്ദുലേഖയുടെ ഭർത്താവല്ലേ. കൂടെയുള്ളവർ എങ്ങനെ പുറപ്പെട്ടാലും വിരോധമില്ലല്ലോ എന്നോർത്തു ചിരിച്ചതേയുള്ളു.

ഇതു കേട്ടപ്പോഴാണു് താൻ ക്ഷൌരം ചെയ്യാൻ ദിവസങ്ങൾ കുറെ അധികമായിരിക്കുന്നതും കുറേശ്ശ നരച്ച രോമങ്ങൾ ഉള്ള കഥയും നമ്പൂരിപ്പാട്ടിലേയ്ക്കു് ഓർമ്മ വരുന്നതു്.

"അല്ല ശിക്ഷ. കമ്പം തന്നെ. ചെറുശ്ശേരി ഓർമ്മയാക്കിയതു നന്നായി. അബദ്ധമാകുമായിരുന്നു. ശിവശിവ! നര കൂടിയുണ്ടു്. ഞാൻ വയസ്സനായി ചെറുശ്ശേരി!

ചെറു:—അതു മാത്രം ഞാൻ സമ്മതിക്കയില്ല.

നമ്പൂ — എന്നാൽ ക്ഷൌരം വേണ്ടാ.

ചെറു—അതു മനസ്സുപോലെ.

നമ്പൂ:—വെളക്കത്തു വച്ചു് ഇപ്പോൾത്തന്നെ ചെയ്യിച്ചാലോ.

ചെറു:—രാത്രി ക്ഷൌരം വിധിച്ചിട്ടില്ല. വിശേഷിച്ചു് നാം ശുഭകാര്യത്തിനു പോകുന്നതല്ലേ. അതു വയ്യാ എന്നു് എനിക്കു തോന്നുന്നു. പക്ഷേ ക്ഷൌരം വേണ്ടെന്നു വച്ചാലും കൊള്ളാം.

നമ്പൂ:—അതു പാടില്ല. വെളിച്ചായി ക്ഷൌരം കഴിച്ചിട്ടു പുറപ്പെടാനേ പാടുള്ളൂ. ക്ഷൌരം കഴിഞ്ഞാൽ കുളിക്കാതെ പുറപ്പെടാൻ പാടുണ്ടോ?

ചെറു:—കുളിക്കാതെ പുറപ്പെടരുതു്.

നമ്പൂ:—കുളിച്ചു പുറപ്പെടാം.

ചെറു:— എന്നാൽ പ്രാതൽക്കൂടികഴിഞ്ഞിട്ടല്ലേ നല്ലതു്?

നമ്പൂ:—അങ്ങനെതന്നെ.

ഇങ്ങനെ ചെറുശ്ശേരി കാര്യം പററിച്ചതുകൊണ്ടാണു് പഞ്ചുമേനോനും കൂട്ടരും കാത്തിരിക്കേണ്ടതായി വന്നതു്. ആ വൃദ്ധൻെറ ഹൃദയം പര്യാകുലമായിരിക്കുന്നു. ഒടുവിൽ ''നമ്പൂതിരിപ്പാട്ടു് ശാഠ്യം കളഞ്ഞു ഭാൎയ്യയാക്കിഎടുത്തോട്ടെ. ശാഠ്യം തീൎന്നില്ലെങ്കിൽ ഉത്തരവാദിത്വം ഒന്നുമില്ല. നമ്പൂതിരിപ്പാടു കൊള്ളരുതാഞ്ഞിട്ടു ശാഠ്യം തീൎത്തില്ലെന്നു ഞാൻ പറയും. അല്ലാതെ എന്തു്? മാധവനു് ഈ പെണ്ണിനെ കൊടുക്കയില്ലെന്നാണു് ഞാൻ സത്യം ചെയ്തതു്. നമ്പൂരിപ്പാട്ടിലേയ്ക്കു കൊടുക്കും എന്നു ഞാൻ സത്യം ചെയ്തിട്ടില്ലല്ലോ'' എന്നു് ആ ശുദ്ധൻ സമാധാനപ്പെടുന്നു. നമ്പൂരിപ്പാട്ടിലെ ഘോഷയാത്ര പലരും കാണുന്നു. അദ്ദേഹത്തിൻെറ വേഷവും പകിട്ടും ഒക്കെ കണ്ടപ്പോൾ ''ഓഹോ! കേശവൻനമ്പൂതിരി പറഞ്ഞതു സൂക്ഷ്മം തന്നെ. ഇന്ദുലേഖ ഈ നമ്പൂരിയുടെ പുറകെ ഓടും സംശയമില്ല; സംശയമില്ല'' എന്നു പഞ്ചുമേനോനും തീൎച്ചപ്പെടുത്തുന്നു. ലക്ഷ്മിക്കുട്ടിഅമ്മയ്ക്കാകട്ടെ ആരും ഒരു കമ്പമാണെന്നാണു് തോന്നിയതു്. അവൾക്കു് തൻെറ

മകളെ നല്ലപോലെ അറിയാമായിരുന്നു. അതിനാൽ മുത്തശ്ശി വന്നു്,

"നിന്നെ ഇപ്പോൾ വന്ന ഭർത്താവിനെപ്പോലെ നന്നായിട്ടു് ഒരു സംബന്ധവും ഇതുവരെ നമ്മളെ തറവാട്ടിൽ ഉണ്ടായിട്ടില്ല. നമ്മുടെ ഭാഗ്യം" എന്നു പറഞ്ഞപ്പോൾ അവർ മന്ദഹാസം തൂകിയതു്. അവരുടെ മനോഭാവം ഈ സംഭാഷണത്തിൽനിന്നു ഗ്രഹിക്കാം.

ല-അ:—ആ നമ്പൂരിപ്പാട്ടിലെ വരവു് ബഹുഘോഷമായി. ആൾ മഹാ വിഡ്ഢിയാണെന്നു തോന്നുന്നു. ഇനിമേൽ മുകളിലേയ്ക്കു വരവു കാണും.

ഇന്ദു:—വരട്ടെ.

ല—ബാന്ധവിക്കണമെന്നു പറയും.

ഇന്ദു:—ആരെ?

ല:—നിന്നെ.

ഇന്ദു:—വന്നുകേറിയ ഉടനെയോ?

ല—(ചിരിച്ചുംകൊണ്ടു്) ഒരു സമയം ഉടനെത്തന്നെ പറയും എന്നു തോന്നുന്നു.

ഇന്ദു:—അങ്ങനെ പറഞ്ഞാൽ അതിന്റെ ഉത്തരം എന്റെ ദാസി അമ്മു പറഞ്ഞോളും.

ല:—മാധവൻകൂടി ഇപ്പോൾ ഉണ്ടായിരുന്നാൽ നല്ല നേരംപോക്കായിരുന്നു.

മാധവൻ എന്ന ശബ്ദശ്രവണമാത്രത്താൽ ഇന്ദുലേഖയുടെ മുഖത്തു പ്രത്യക്ഷമായുണ്ടായ വികാരങ്ങളെ കണ്ടിട്ടു്,

"ഓഹോ! എന്റെ കുട്ടീ! നിന്റെ പ്രാണൻ ഇപ്പോൾ മദിരാശിയിൽ തന്നെ ആണു്, സംശയമില്ല. നിണക്കു് ഇങ്ങനെ ഇരിക്കുന്നതിന്നു് മനസ്സിൽ വളരെ സുഖക്കേടുണ്ടെന്നു തോന്നുന്നു. ആട്ടെ! ദൈവം ഉടനെ എല്ലാം ഗുണമായി വരുത്തും."

കുറച്ചു കഴിഞ്ഞപ്പോൾ മാധവനു് ഉദ്യോഗം കിട്ടിയതായും മൂന്നു നാലു ദിവസങ്ങൾക്കുള്ളിൽ തിരിച്ചുവരുന്നതായും കത്തു കിട്ടുകയാൽ രണ്ടു പേരും പ്രസന്നരാകുന്നു. ഇന്ദുലേഖ

മദ്രാസിലേയ്ക്കു പുറപ്പെടാൻ ഇച്ഛ പ്രകാശിപ്പിക്കുന്നു. തത്സമയം അവിടെ കടന്നുവന്ന ഗോവിന്ദൻകുട്ടിമേനോൻ യാത്രയ്ക്കു വേണ്ട ഒരുക്കമെല്ലാം ചെയ്തുകൊള്ളാമെന്നും പറയുന്നു.

കാര്യങ്ങൾ ഇത്രത്തോളം അനുകൂലമായിരിക്കേ ഇന്ദുലേഖയുടെ വിവാഹാലോചനയെപ്പററി ശങ്കരശാസ്ത്രികൾ അറിയുന്നു. അദ്ദേഹം വലിയ വിദ്വാനും മാധവന്റെ പേരിൽ അളവററ വാത്സല്യമുള്ളവനും ആണു്. വിവരങ്ങൾ ശരിക്കു് അറിഞ്ഞിട്ടു് അവിടെനിന്നു കടക്കുന്നു.

നമ്പൂരിപ്പാട്ടും ഇന്ദുലേഖയുമായുള്ള പ്രേമസംഭാഷണത്തിൽ നമ്പൂരിപ്പാട്ടു വിഡ്ഢിയാകുന്നു.

“ഞാൻ വന്നപ്പോൾ താഴെയുണ്ടായിരുന്നു, ഇല്ലേ? കണ്ടതുപോലെ തോന്നി.

ഇന്ദു:—ഞാൻ അപ്പോൾ താഴത്തില്ല.

ഞാൻ എന്നു പറഞ്ഞപ്പോൾതന്നെ നമ്പൂതിരിപ്പാട്ടു് ഒന്നു ഞെട്ടി. പക്ഷെ ഉള്ളിലെ സ്തോഭത്തെ മറച്ചുവച്ചുകൊണ്ടു പറഞ്ഞു.

“താഴത്തു വന്നതേയില്ലേ?”

‘വന്നതേയില്ല.’

“അതെന്തോ?”

‘ഒന്നും ഉണ്ടായിട്ടല്ല.’

“ആദ്യം വരാൻ നിശ്ചയിച്ച ദിവസം സംഗതിവശാൽ പുറപ്പെടാൻ തരമായില്ല. ആ വിവരത്തിനു് എഴുത്തയച്ചു. എഴുത്തു കണ്ടില്ലേ?”

‘ഞാൻ കണ്ടിട്ടില്ല.’

“കരുത്തേടം കാണിച്ചില്ലേ?”

“നമ്പൂരി എന്നെ കാണിച്ചിട്ടില്ല.”

‘ കരുത്തേടം മഹാവിഡ്ഢിതന്നെ. അന്നു ഞാൻ പുറപ്പെട്ട ദിവസം ഒരു ഏലമലക്കാരൻ മാക്ഷാമൻസായ്പു വന്നിരുന്നു. എൺപതിനായിരം ഉറുപ്പികയ്ക്കു മല കരാർ കൊടുത്തു” എന്നിങ്ങനെ പച്ചപ്പൊളി തട്ടിവിട്ടതു് തന്റെ പ്രഭാവത്തെ ഇന്ദുലേഖയ്ക്കു മനസ്സിലാക്കിക്കൊടുപ്പാൻ മാത്രമാണു്.

ഒടുവിൽ,

"ഇന്ദുലേഖ കറുത്തേടത്തിന്റെ അമ്മയ്ക്കു ബാന്ധവം ആയതിന്റെ മുമ്പുണ്ടായ മകളായിരിക്കും."

"ആരുടെ മകൾ. കറുത്തേടത്തു നമ്പൂരിയുടേയോ? അല്ല. ഞാൻ നമ്പൂരിയുടെ മകളല്ല. രാമവൎമ്മരാജാവിന്റെ മകളാണ്."

"അതേ അതേ! അതാണ് ഞാൻ പറഞ്ഞതു്."

"എന്നാൽ ശരി."

"ഇന്ദുലേഖയുടെ സൗന്ദൎയ്യത്തെക്കുറിച്ചു കേട്ടുകേട്ട് എനിക്കു നിവൃത്തിയില്ലാതെ ആയി. ഇന്ദുലേഖയുടെ വൎത്തമാനം കേട്ടുകേട്ട് മനവക കാൎയ്യങ്ങൾ യാതൊന്നും ഞാൻ നോക്കാതെയായി."

"ഇതു മഹാ കഷ്ടം. ഞാൻ മനവക കാൎയ്യങ്ങൾക്ക് ഇത്ര വിരോധിയോ? ഇതിന്ന് എന്താണ സാംഗതി?" ആകപ്പാടെ തന്റെ പുറപ്പാടു ശരിയായില്ലെന്നു വിഡ്ഢിയായ നമ്പൂരിപ്പാട്ടും ഗ്രഹിക്കാതിരിക്കുന്നില്ല. അതിനാൽ ശൃംഗാരശ്ലോകം ചൊല്ലി വശപ്പെടുത്താമെന്നു നിശ്ചയിച്ചുകൊണ്ടു തുടങ്ങുന്നു.

"ഇന്നലെ ചെറുശ്ശേരി ഒരു ശ്ലോകം ചൊല്ലി. അതു് ഇന്ദുലേഖയോടു ചൊല്ലണം എന്ന് എനിക്കൊരാഗ്രഹം. ഇന്ദുലേഖയ്ക്കു സംസ്കൃതത്തിൽ വിദ്വത്തി അല്ല ഇംകിരിയസ്സു പഠിപ്പാണ് ഉള്ളതെന്നു കേട്ടു. സംസ്കൃതശ്ലോകം ചൊല്ലിയാൽ അൎത്ഥം മനസ്സിലാവുമോ?"

"നല്ലവണ്ണം മനസ്സിലാക്കുവാൻ പ്രയാസം."

"കുറെ വായിച്ചു വിദ്വത്തിയായിരുന്നു വേണ്ടതു്."

"ശരി."

"ഞാൻ ഒരു ശ്ലോകം ചൊല്ലാം. അൎത്ഥം മനസ്സിലാവുമോ എന്നു നോക്കൂ."

"ആസ്താം പീയൂഷലാഭഃ സുമുഖിഗരജ്ജ്വരാ മൃത്യുഹാരീപ്രസിദ്ധ-
സ്തല്ലാഭോപായ ചിന്താപി ച ഗരളജുഷോ ഹേതുരുല്ലാഘതായാഃ
നോചേദാലോലദൃഷ്ടിപ്രതിഭടഭുജഗീദഷ്ടമൎത്ത്യാ മുഹുസ്തേ
യാമേവാലംബ്യ ജീവേ കഥമധരസുധാമാധുരീമപ്യജാനൻ"

എന്ന പ്രസിദ്ധശ്ലോകത്തിനെ അദ്ദേഹം,

ആസ്താം പീയൂഷഭാവഃ സുമതി ഗരജംഗളഹാരീപ്രസിദ്ധഃ എന്നു ചൊല്ലിയിട്ടു തോന്നാതെ വിഷമിക്കുന്നതു കണ്ടിട്ടു് ഇന്ദുലേഖ സസ്മിതം പറയുന്നു. "ബുദ്ധിമുട്ടേണ്ട. ശ്ലോകം പിന്നെ ഓർമ്മയാക്കിയിട്ടു ചൊല്ലാമല്ലോ."

നമ്പൂരി:—അതു പോരാ. ഞാൻ ഒന്നാമതു് ഇന്ദുലേഖയോടു ചൊടിയ ശ്ലോകം മുഴുവനാക്കാഞ്ഞാൽ പോരാ. നോക്കട്ടെ. ആസ്താംപീയൂഷഭാവഃ സുമതിഗരജംഗളതിപ്രസിദ്ധഃ ഓഹോ തോന്നി തോന്നി. തല്ലക്ഷോപായഖിന്നാപിച ഗരഹരോഹേതു തല്ലംസഭാവഃ എന്നിയത്തെ രണ്ടു പാദം അശേഷം തോന്നുന്നില്ല. മുമ്പുതന്നെ തോന്നുന്നില്ല. വിചാരിച്ചിട്ടും ഫലമില്ല. 'ആസ്താം പീയൂഷഭാവഃ' ഓ പിന്നെയും മറന്നു. ഇതു വലിയ വിഷമം. ഓ-ഹോ ഇല്ല തോന്നി. 'ആസ്താംപീയൂഷഭാവഃ സുമതിഗരജരളാ ഇതി പ്രസിദ്ധ തല്ലാഭപോായഖിന്നാപി ച ഗരളഹരോ ഹേതുതല്ലാസവഭാവഃ' ഇത്രത്തോളം ചൊല്ലി. ഒടുവിൽ കരുത്തേടത്തെ വിളിച്ചു ചെറുശ്ശേരിയുടെഅടുക്കെ പോയി 'ആസ്താം പീയൂഷ' എന്ന ശ്ലോകം മുഴുവനും ഒരു ഓലയിൽ എഴുതിച്ചു ഇങ്ങട്ടു കൊണ്ടുവരൂ. വേഗം വേണം എന്നുപറഞ്ഞയയ്ക്കുന്നു. പാവം തന്നെ. 'ആസ്താം' എന്നു തുടങ്ങുന്ന എത്രയോ ശ്ലോകങ്ങൾ ഉണ്ടെന്നുള്ളതു കൂടി അറിവില്ല. കേശവൻനമ്പൂതിരിയോ അതിലും മിടുക്കൻ. അദ്ദേഹം 'ആസ്താം' എന്നുതന്നെ മറന്നിരിക്കുന്നു. ഒടുവിൽ ചെറുശ്ശേരിയെ കണ്ടു് 'ആസീൽ' എന്നു തുടങ്ങുന്ന ശ്ലോകം കുറിച്ചുതരാൻ പറഞ്ഞിരിക്കുന്നതായിട്ടാണു് അറിയിക്കുന്നതു്. അദ്ദേഹം 'ആസീദ്ദശരഥോ നാമ' എന്ന ശ്ലോകം കുറിച്ചയയ്ക്കുകയും ചെയ്യുന്നു. വേറെ വല്ലവരുമായിരുന്നെങ്കിൽ അപ്പോഴേ ആ വീട്ടിൽനിന്നു കടക്കുമായിരുന്നു. പക്ഷേ സൂരിനമ്പൂരിപ്പാടു് അത്തരക്കാരനല്ല. വീരനാണു്. കേശവൻ നമ്പൂരിയും പിന്നാലെ ദാസി അമ്മുവും കടന്നു പോകുന്നതു കണ്ടിട്ടു് ദാസിയോടായി,

"അവിടെ നിക്കു, അവിടെ നിക്കു, ഒരു വിവരം ചോദിക്കട്ടെ—ഇന്ദുലേഖയുടെ വിഷളിയാണ് അല്ലേ? രസികത്തിയാണു നീ. നീ വിഷളിയായിരിക്കേണ്ടവളല്ല. നീ മഹാസുന്ദരിയാണ്. പോവാൻ വരട്ടെ. നിക്കു. നിക്കു" എന്നു പറയുന്ന നമ്പൂരിപ്പാട്ടിന്റെ വിഡ്ഢിത്തങ്ങൾ നോക്കണേ. അദ്ദേഹം തുടരുന്നു. "നിനക്കു സംബന്ധം ആരെങ്കിലും ഉണ്ടോ?"

"ഇല്ല."

"കഷ്ടം! ഈ വീട്ടിലുള്ള പ്രവൃത്തികളെല്ലാം എടുത്ത് ഈ ഓമനയായ ദേഹത്തെ ദുഃഖിപ്പിച്ചു കാലം കഴിക്കുന്നു. ഇല്ലേ? ഇങ്ങട്ടു വരൂ. എന്താണ് കയ്യിൽ മുറുക്കാനോ?

"മുറുക്കാനല്ലാ. അടയ്ക്കാ കഷണിച്ചതാണ്".

"ഇന്ദുലേഖയ്ക്കു മുറുക്കുണ്ടോ?"

"ചിലപ്പോൾ മുറുക്കാറുണ്ട്."

"ഇന്ദുലേഖയ്ക്ക് ആരെങ്കിലും ചുററമുണ്ടോ? സ്വകാര്യമായിട്ട്. നീ എന്നോടു പറ."

"ചുററമോ?"

"ഒളിസ്സേവ, ഒളിസ്സേവ."

"രഹസ്യം രഹസ്യം."

"അടിയൻ ഒന്നും അറിയില്ല."

ഇന്ദുലേഖയെ ഞാൻ കൂട്ടിക്കൊണ്ടു പോകുമ്പോൾ നീ കൂടെത്തന്നെ വരണം" എന്നുകൂടി നമ്പൂരിപ്പാടു ചട്ടംകെട്ടുന്നു.

അടുത്ത നിമിഷത്തിലാണ് അദ്ദേഹം ലക്ഷ്മിക്കുട്ടിഅമ്മയെ കാണുന്നതു്. അവരിലും ഭ്രമിച്ചു വശാകുന്നു. "അത്ഭുതം, അത്ഭുതം, അതിശം, അതിശം, അതിശംതന്നെ. കരുത്തേടത്തിന്റെ ഭാഗ്യവിശേഷംതന്നെ. അതിസുന്ദരി. എന്നാൽ കരുത്തേടം നന്നാ ഭ്രമിച്ചിട്ടാണ് അല്ലേ? അതിനു സംശയമുണ്ടോ? ആരു ഭ്രമിക്കാതിരിക്കും. സാക്ഷാൽ ലക്ഷ്മീദേവി തന്നെ. ആ ചെല്ലപ്പെട്ടി നല്ല മാതിരിയോ" എന്നിങ്ങനെയാണ് തുടസ്സം. അവരുടെ മുമ്പിലും ചെറുശ്ശേരിയെക്കൊണ്ടു്

കിംബ്രൂമോ വസ്തുവപൂർണ്ണചന്ദ്രമഹതീം നിർലജ്ജതാമീദൃശം
യത്തസ്യാമുഖമണ്ഡലേ സതി ഭവാനപ്യുജ്ജിഹീതേ പുരഃ
ആവിഷ്കൃത്യ കിമേതദുക്തമധുനാ യത്താം ദൃശീം സുന്ദരീം
ഭുഞ്ജാനസ്യ പുരോവ യഞ്ച പുരുഷാ ഇത്യാസ്മഹേ നിസ്പൃഹാഃ.

എന്ന ശൃംഗാരശ്ലോകം ചൊല്ലിക്കുന്നു. ലജ്ജാഹീനതയ്ക്കും ചാപല്യത്തിനും ഒരു സീമ വേണ്ടേ? ഇതു കണ്ടിട്ടാണ് നമ്പൂരിമാരിൽ ചിലർ ക്ഷോഭിച്ച് ഈ ഗ്രന്ഥത്തെ തീയിലിട്ടു ചുടണമെന്ന് അഭിപ്രായപ്പെട്ടതു്. വാസ്തവത്തിൽ ചന്തുമേനോൻ പരമാർത്ഥം പറഞ്ഞുവെന്നേയുള്ളു. ഇത്തരക്കാർ അന്നും ഇന്നും ധാരാളമുണ്ട്. ഒരു കേ—ഭട്ടതിരിപ്പാട് കുഞ്ഞുക്കുട്ടൻ തമ്പുരാനെക്കൊണ്ടു എഴുതിപ്പിച്ച് ഒരു സ്ത്രീക്ക് അയപ്പിച്ച കത്തു് അദ്ദേഹത്തിന്റെ കൃതികളുടെ കൂട്ടത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതു നോക്കുക.

......നിനക്കുതക്കപുരുഷൻ സംബന്ധമായ് വന്നല്ലൊ
നമ്മൾക്കിഷ്ടനിലയ്ക്കുയച്ച വരവാനാണെന്നു കാണുന്നു ഞാൻ
മൻമുഖ്യപ്രണയം നമുക്കിതുവരെ കൂട്ടിപ്പിണച്ചല്ലയോ
നന്മയ്ക്കിന്നുവരേയ്ക്കുമിന്നുവരെ നീളുന്നു നാളിങ്ങനെ.

ഇതിനെ കുത്തീട്ടാണ് അച്ചടിപ്പിച്ചിട്ടുള്ളതെങ്കിലും പേരു മനസ്സിലാക്കാൻ പ്രയാസമില്ല. രണ്ടു പദ്യങ്ങൾ മുഴുവൻ പുഴക്കുത്തു പിടിച്ചിരിക്കുന്നതിനാൽ പച്ചത്തെറിയായിരിക്കണമെന്നു തോന്നുന്നു. വേറൊരു വിദ്വാൻ അദ്ദേഹത്തിനെക്കൊണ്ടുതന്നെ എഴുതിച്ച പദ്യങ്ങൾ കുത്തിടാതെ പ്രസിദ്ധീകരിച്ചിരിക്കുന്നു. അഞ്ചാംഭാഗം ൧൪൧ മുതൽ ൧൫൨-ാം വരെ വായിച്ചുനോക്കുക. ഇത്തരം ലജ്ജാഹീനതയേയാണ് ചന്തുമേനോൻ കഠിനമായി അധിക്ഷേപിച്ചിരിക്കുന്നതു്.

പഞ്ചുമേനോനു പോലും നമ്പൂതിരിപ്പാട്ടിലെ മട്ടുകൾ രസിക്കാതായി.

"പഞ്ചു അതിഭാഗ്യവാൻ തന്നെ. ഇന്ദുലേഖയേയും പഞ്ചുവിന്റെ മകൾ ലക്ഷ്മിക്കുട്ടിയേയും കണ്ടു. തമ്മിൽ ഞാനോ നീയോ സുന്ദരി എന്നു തിരക്കുംപോലെ തോന്നും അവരുടെ സൗന്ദര്യം കണ്ടാൽ. കരുത്തേടത്തിന്റെ ഭാഗ്യം.

രണ്ടാളും അതിസുന്ദരിതന്നെ." എന്നിങ്ങനെ നമ്പൂരിപ്പാട് പറഞ്ഞതു് അദ്ദേഹത്തിനു് എങ്ങനെ രസിക്കും? പഞ്ചുമേനോനും കരുണാകരമേനോനും തമ്മിലുള്ള സംഭാഷണത്തിൽ നിന്നു് മേനോന്റെ അപ്പോഴത്തെ മനോഭാവം നിർണ്ണയിക്കാം.

പഞ്ചു:—എന്താണു് ഇന്ദുലേഖയ്ക്ക ബോദ്ധ്യമായോ?

കരു:—ബോദ്ധ്യമാവും. ബോദ്ധ്യമാവാതെയിരിക്കയില്ല.

പഞ്ചു:—ആവുന്നതു പിന്നെ പറയാം; ആയോ.

കരു:—അതിപ്പോൾ നിശ്ചയിക്കാറായിട്ടില്ല. ബോദ്ധ്യമാവും, അതിനു സംശയമില്ല.

പ:—തിരുമനസ്സിലെ വാക്കു് എനിക്കശേഷം വിശ്വാസമാവുന്നില്ല. തേണ്ടതേണ്ട വരവു കണ്ടപ്പോൾ ഞാൻ വല്ലാതെ ഭ്രമിച്ചു. നമ്പൂരിപ്പാടു് ആകപ്പാടെ ഒരു വിഡ്ഢിയാണെന്നു തോന്നുന്നു എനിക്കു്.

കരു:—മഹാ ധനവാനല്ലേ, അതു നോക്കണ്ടേ.

പ:—ഇന്ദുലേഖ അതൊന്നും നോക്കുന്ന കുട്ടിയല്ല. നമ്മളുടെ മോഹം വെറുതേ എന്നു തോന്നുന്നു. നമ്പൂരിപ്പാട്ടിലേക്കു വിശേഷം പറവാൻതന്നെ വശമില്ല. ഇന്ദുലേഖയുടേയും ലക്ഷ്മിക്കുട്ടിയുടേയും സൗന്ദര്യം എന്നോടു് എന്തിനാണു് ഇങ്ങനെ വർണ്ണിക്കുന്നതു്? തുമ്പില്ലാത്ത വാക്കു പറയുന്നു ഇദ്ദേഹം.

കരു:—വലിയ ആളുകളല്ലേ. അവർക്കു് എന്തും പറയാമല്ലോ.

പ.—എന്തും പറഞ്ഞാൽ ചിലപ്പോൾ എന്തും കേൾക്കേണ്ടിവരും. എനിക്കിതൊന്നും രസമായില്ല. ഇന്ദുലേഖ എന്തു പറഞ്ഞു?

കരു:—വിശേഷിച്ചു് ഒന്നും പറഞ്ഞില്ല.

പ:—പിന്നെ മാളികയിൽ പോയിട്ടു് നമ്പൂരിപ്പാടു് എന്തു ചെയ്തു?

കരു:—വിശേഷിച്ചു ഒന്നും ചെയ്തില്ല എനിക്കു് ഊണു കഴിക്കാൻ വൈകുന്നു. ഞാൻ ഊണു കഴിച്ചുവന്നിട്ടു് എല്ലാം പറയാം.

**പ**:—ഒന്നും പറയാനില്ല. ഇക്കാര്യം ഈക്കുട്ടി മാനിക്കുകയില്ല. പിന്നെ എന്തിനാണു് ഈ ഗോഷ്ടികൾ കാണിക്കുന്നതു്.

നമ്പൂരിപ്പാട്ടിലെ ലജ്ജാഹീനതയുടെ പാരമ്യം അന്നുതന്നെ കുളപ്പുരയ്ക്കു പോകുംവഴിക്കു ചെറുശ്ശേരിയുമായുണ്ടായ സംഭാഷണത്തിൽ നാം കാണുന്നു.

**നം**:—ലക്ഷ്മിക്കുട്ടി എന്നെ കണ്ടിട്ടു് ഒന്നു ഭ്രമിച്ചിട്ടുണ്ടു്.

**ചെറു**:—അതിൽ എനിക്കു സംശയമില്ല.

**നം**:—എന്നാൽ അതിനെന്തു വിദ്യ?

**ചെറു**:—ഏതിനു്?

**നം**:—ആ ഭ്രമം നിവൃത്തിക്കാൻ.

**ചെറു**:—അതിനു പല വിദ്യകളും ഇല്ലേ? ഇനി ലക്ഷ്മിക്കുട്ടിയെ കാണേണ്ട എന്നു വച്ചേയ്ക്കണം.

**നം**:—എന്തു കഥയാണു് ചെറുശ്ശേരി പറയുന്നതു്? അങ്ങിനെ ഭ്രമം മാറുന്നതായാൽ ഇവിടെ നാം ഇപ്പോൾ വരണോ?

**ചെറു**:—ഇവിടെ വന്നതു് ഇന്ദുലേഖയെ ഭ്രമിച്ചിട്ടല്ലയോ?

**നം**:—അതേ, വന്നതിന്റെ ശേഷം ലക്ഷ്മിക്കുട്ടിയിലും ഭ്രമം.

**ചെറു**:—എന്നാൽ അമ്മയേയും മകളേയും ഒന്നായി ബാന്ധവിക്കാമെന്നോ? അതു വെട്ടപ്പുണ്ടോ?

**നം**:—ബാന്ധവം ഇന്ദുലേഖയെത്തന്നെ.

എന്താ പോരേ! രണ്ടാമത്തെ സന്ദർശനത്തോടുകൂടി നമ്പൂരിപ്പാട്ടിലേക്കു് ഇന്ദുലേഖയെ ലഭിക്കുന്ന കാര്യം സാധ്യമല്ലെന്നു ബോധ്യപ്പെട്ടു. ഒടുവിൽ, ഗോമാംസം തിന്നുന്നവരുടെ ഭാഷ പഠിച്ച അധികപ്രസംഗിയെ തനിക്കു വേണ്ടെന്നു പറഞ്ഞിട്ടു് ശീനുവിന്റെ മകൾ കല്യാണിക്കുട്ടിയെ സംബന്ധം ചെയ്തുകൊണ്ടു് അവിടെനിന്നു കടക്കാമെന്നായി അദ്ദേഹത്തിന്റെ ആലോചന. സമ്മതം ചോദിപ്പാനായി ഗോവിന്ദനെയാണു നിയോഗിച്ചതു്.

കുഞ്ഞുക്കുട്ടിയമ്മ ഭർത്താവിനെ വിളിച്ചുണർത്തിയപ്പോൾ,

പഞ്ചു:—അസത്തേ! എന്തിനു് എന്നെ ഉപദ്രവിക്കുന്നു?

കുഞ്ഞി:—നംപൂരിപ്പാടു് വിളിക്കുന്നുണ്ടുപോൽ.

പ:—നംപൂരിപ്പാടു്! വിഡ്ഢി നംപൂരിപ്പാടു്! വെറുതെ മനുഷ്യരെ ബുദ്ധിമുട്ടിക്കുന്നു. ഈ അസത്തിനു കടന്നു പോവരുതോ? ഒന്നിനും കൊള്ളാത്ത മനുഷ്യൻ. ആ കേശവൻനംപൂരിയെപ്പോലെ ഒരു കഴുതയെ ഞാൻ കണ്ടിട്ടില്ല.

ഈ മനോഭാവത്തോടുകൂടിയിരുന്ന പഞ്ചുമേനോൻ സൊല്ല ഒഴിയട്ടെ എന്നു വിചാരിച്ചാണു് കല്യാണിക്കുട്ടിയുമായുള്ള ബാന്ധവത്തിനു സമ്മതം നൽകിയതു്. ഈ ആലോചന ഒന്നും കരുത്തേടം അറിയുന്നില്ല. സംബന്ധം നടക്കാൻ പോകുന്നു എന്നു കേട്ടമാത്രയിൽ അദ്ദേഹം കുഴങ്ങുന്നു. ലക്ഷ്മിക്കുട്ടിക്കുതന്നെ എന്നു് അദ്ദേഹം തീർച്ചപ്പെടുത്തുന്നു. അദ്ദേഹം ചെറുശ്ശേരിയോടു് "ചെറുശ്ശേരീടെ ബുദ്ധിയിൽ നൂറിൽ ഒരംശം ബുദ്ധി എനിക്കുണ്ടായിരുന്നുവെങ്കിൽ ഈ ആപത്തൊന്നും എനിക്കു വരുന്നതല്ലായിരുന്നു.

ചെറു:—ആട്ടെ! താന്താങ്ങൾക്കു് ആവശ്യമില്ലാത്ത കാര്യത്തിൽ പ്രവേശിച്ചാൽ ഇങ്ങനെയെല്ലാം വ്യസനിക്കേണ്ടി വരുമെന്നു് ഇപ്പോൾ ബോദ്ധ്യമായോ?

കേ:നം:—നല്ല ബോദ്ധ്യമായി. ചെറുശ്ശേരി! ഞാൻ ഇനി പോവുന്നു. ഞാൻ ഈ സംബന്ധവും കണ്ടുംകൊണ്ടു് ഇവിടെ ഇരിക്കയില്ല. ഞാൻ വാല്യക്കാരെ വിളിക്കട്ടെ.

ചെറു:—എന്താണു് ഈ സംബന്ധം കണ്ടാൽ കരുത്തേടത്തിനു വിരോധം?

കേ:—നല്ല ശിക്ഷ! ശിക്ഷ! ബുദ്ധി തന്നെപ്പോലെ ഇല്ലെങ്കിലും ഞാൻ അത്ര ശപ്പനാണെന്നു താൻ വിചാരിക്കണ്ട. ഞാൻ ഈ സംബന്ധം നടക്കുന്ന ദിവസം ഇവിടെ താമസിക്കുന്നതു ബഹു യോഗ്യത അല്ലേ?

ചെറു:—ഇതെന്തു കഥയാണു ഹേ! നംപൂരി! കല്യാണിക്കുട്ടിക്കു സംബന്ധം തുടങ്ങുന്ന സമയം കരുത്തേടം ഇവിടെ നിന്നാൽ കരുത്തേടം ശപ്പനായിപ്പോവുമോ?

കേശവൻനമ്പൂരിക്ക് ഇപ്പോഴാണു ജീവൻ വീണതു്.

കേ:— കല്യാണിക്കുട്ടിക്കോ? കല്യാണിക്കുട്ടിക്കാണു സംബന്ധം?

ചെറു:— അതേ! കല്യാണിക്കുട്ടിക്കാണു സംബന്ധം.

കേ:— ശിവ! ശിവ! നാരായണ! ഞാൻ വല്ലാതെ അന്ധാളിച്ചു. ശിവ! ശിവ! ചെറുശ്ശേരി കാര്യമായി എന്നെ വ്യസനിപ്പിച്ചു.

ഈ നിലയിൽ വിവാഹം ആർക്കാണു നടന്നതെന്നു ചുറുപാടുമുള്ളവർ ഗ്രഹിക്കാത്തതിൽ അത്ഭുതമുണ്ടോ? ഹഹഹ! നടത്തുന്നതു് ഇന്ദുലേഖയ്ക്കാണെന്നു് എല്ലാവരും വിശ്വസിച്ചു. ശങ്കരശാസ്ത്രികളും വിവരം അറിഞ്ഞു. മാധവൻ വണ്ടിയിറങ്ങിയപ്പോൾ കേട്ട വർത്തമാനം ഇതായിരുന്നു. ശാസ്ത്രികൾ ആ വാർത്ത ശരിവച്ചപ്പോൾ മാധവൻറ സംശയമൊക്കെ തീർന്നു. അപ്പോൾതന്നെ ഒരെഴുത്തെഴുതിവച്ചിട്ടു് അയാൾ തിരിച്ചുപോകുന്നു. സായ്പിനോടു് ഒരു കൊല്ലത്തെ അവധിയും വാങ്ങി അയാൾ ദേശസഞ്ചാരത്തിനു പോകുന്നു. ഇന്ദുലേഖയുടെ അവസ്ഥ വർണ്ണിക്കാതിരിക്കയല്ലേ നല്ലതു്? സഞ്ചാരത്തിനിടയിൽ ലോകപരിചയക്കുറവുകൊണ്ടു് മാധവനു പലേ അപകടങ്ങളും പറ്റുന്നു. കൽക്കത്തയിൽ വച്ചു് ഒരു ചെറുനരിയെ വെടിവെച്ചു് ബാബുഗോവിന്ദസേനൻറ ജീവനെ രക്ഷിക്കുന്നു. ആ വർത്തകൻറ അതിഥിയായി കുറേക്കാലം ജീവിക്കുന്നു. മാധവനെ തേടിപ്പുറപ്പെട്ട ഗോവിന്ദപ്പണിക്കർ പല ദിക്കിലും സഞ്ചരിച്ചു വിഷമിച്ചു് ഒടുവിൽ കൽക്കത്തയിൽ എത്തുന്നു. അപ്പോഴയ്ക്കു മാധവൻ ഗോവിന്ദസേനനോടു യാത്ര പറഞ്ഞിട്ടു് തീവണ്ടി കേറിക്കഴിഞ്ഞിരിക്കുന്നു. എന്നാൽ മാധവൻ പുറപ്പെട്ടിരിക്കുന്നതു് ഗോവിന്ദസേനന്റെ മിത്രമായ ഗോപീനാഥബാനർജിയുടെ ഗൃഹത്തിലേയ്ക്കാണു്. മാർഗ്ഗമദ്ധ്യേ ഷീയർ ആലിഖാൻ എന്നൊരാൾ അയാളോടു പരിചയപ്പെടുന്നു. ആൾ പരിഷ്കാരി! ഗംഭീര പുരുഷൻ. സബ്‌ജഡ്ജിയാണെന്നു സംഭാഷണത്തിൽനിന്നു മനസ്സിലായി. ഇയാൾ വലിയ തസ്കരനായിരുന്നു. മിരട്ടി മാധവൻറ സർവ്വ

സർവ്വം അപഹരിച്ചുകൊണ്ടു പോകുന്നു. മാധവൻ വിവരം സ്റ്റേഷൻമാസ്റ്ററെയും പോലീസിനെയും അറിയിക്കുന്നു. പോലീസുദ്യോഗസ്ഥൻ ഹോട്ടലിലെ ബട്ട്ലരെ പിടിപ്പിച്ചു് കഠിനമായി ദേഹദണ്ഡം ഏല്പിച്ചതു് മാധവനു തീരെ രസിക്കുന്നില്ല. ഗോപീനാഥബാനർജി വന്നു് മാധവനെ ആശ്വസിപ്പിച്ചു് വിവരത്തിനു ഗോവിന്ദസേനനു് കമ്പി അടിക്കുന്നു. അദ്ദേഹം വഴിച്ചിലവിനു് രണ്ടായിരം ഉറുപ്പിക അയച്ചിട്ടു് മാധവൻ്റെകൂടെ ബാബുരാം എന്ന മല്ലനെക്കൂടെ അയയ്ക്കണമെന്നു ശുപാർശ ചെയ്യുന്നു. എന്നാൽ മാധവൻ നന്ദി പറഞ്ഞിട്ടു് മദ്രാസിലേയ്ക്കുള്ള യാത്രച്ചിലവു മാത്രംമതി എന്നു പറയുന്നു. അങ്ങനെതന്നെയെന്നു സമ്മതിച്ചിട്ടു് ബാനർജി അദ്ദേഹത്തിനെ നാലഞ്ചു ദിവസം തൻ്റെകൂടെ പാർപ്പിക്കുന്നു.



നരിയുടെ ആക്രമണത്തിൽനിന്നു മാധവൻ രക്ഷിച്ച നാലഞ്ചു പേരുടെ കൂട്ടത്തിൽ കേശവചന്ദ്രസേനൻ എന്നൊരാൾകൂടി ഉണ്ടായിരുന്നു. അയാൾ ബാംബേയിലെ ഒരു ഉദ്യോഗസ്ഥനാണു്. ഒരു ദിവസം ഗോവിന്ദപ്പണിക്കരോടുകൂടി മാധവനെ തേടിപ്പുറപ്പെട്ടിരുന്ന ഗോവിന്ദൻകുട്ടിമേനോൻ ബാംബേ എസ്പ്ലനേഡിനു സമീപം കാററുകൊണ്ടുകൊണ്ടു നിൽക്കവേ ചന്ദ്രസേനൻ കടന്നുപോകുന്നു. അയാൾക്കു ഗോവിന്ദൻകുട്ടിമേനോൻ്റെ മുഖം കണ്ടപ്പോൾ മാധവൻ്റെ മുഖച്ഛായ തോന്നി. അടുത്തു ചെന്നു വിവരങ്ങൾ ചോദിച്ചു മനസ്സിലാക്കീട്ടു് അവരെ രണ്ടുപേരെയും സ്വഗൃഹത്തിൽ കൊണ്ടുപോകയും ഗോവിന്ദസേനനു കമ്പി അടിക്കയും ചെയ്യുന്നു. മറുപടിക്കമ്പിയിൽനിന്നു മാധവൻ ബാനർജിയുടെ കൂടെയാണെന്നു് മനസ്സിലാക്കുന്നു. ബാനർജിയുടെ മറുപടിക്കമ്പിയിൽനിന്നു് അദ്ദേഹം ബാംബേയിലേയ്ക്കു തിരിച്ചിരിക്കുന്നതായി അറിയുന്നു. ഇങ്ങനെ അവർക്കു മാധവനെ കണ്ടുപിടിക്കാൻ സാധിക്കുന്നു.

ആലിംഗനവും കരച്ചിലും ഒക്കെ കഴിഞ്ഞിട്ടു് ഗോവിന്ദപ്പണിക്കർ പറയുന്നു.

'ഗോവിന്ദൻകുട്ടി! ഉടനെ നാട്ടിലേയ്ക്കു് ഒരു കമ്പി അടിയ്ക്കണം. ഇവന്റെ അമ്മയും ആ പെണ്ണും വ്യസനിച്ചു മരിച്ചിരിക്കുമോ എന്നറിഞ്ഞില്ല.'

മാധവൻ:—ഏതു പെണ്ണു്! ഏതു പെണ്ണാണു് എന്നെക്കുറിച്ചു വ്യസനിച്ചു മരിക്കാൻ?

ഈ ചോദ്യത്തിനു മറുപടി ഗോവിന്ദൻകുട്ടിമേനോനാണു പറയുന്നതു്.

"എന്റെ മരുമകൾ ഇന്ദുലേഖ. ഭ്രാന്ത! എന്തൊരു കഥയാണിതെല്ലാം? എന്തെല്ലാം ഗോഷ്ടിയാണു് ഈ കാണിച്ചതു്?"

മാധവന്റെ സർവ്വാംഗം കമ്പിതമായി.

ഗോ-പ:—എന്തു കഷ്ടമാണു കുട്ടാ നീ ചെയ്തതു്? നിന്റെ അമ്മയേയും ആ പെണ്ണിനേയും ഞങ്ങളേയും നീ ഇങ്ങനെ വ്യസനിപ്പിച്ചുവല്ലോ. നീ വീട്ടിൽ വന്നിട്ടു് ഒരു പൊളിയും കേട്ടു് ഓടിപ്പോയല്ലോ. വിവരങ്ങൾ എല്ലാം ഞങ്ങൾ അറിഞ്ഞു. കഷ്ടം! നിണക്കു് എന്തോ ഒരു ശനിപ്പിഴയുണ്ടായിരുന്നു. അതു തീൎന്നുവായിരിക്കും.

ഇവിടെയാണു് പ്രസിദ്ധമായ പതിനെട്ടാം അദ്ധ്യായം തുടങ്ങുന്നതു്. പതിനെട്ടാം അദ്ധ്യായം എന്നാൽ അരസികത എന്നൎത്ഥം വരത്തക്കവണ്ണം ആയിട്ടുണ്ടു് അതിലെ സംഭാഷണം.

മാധവന്റെ സഞ്ചാരത്തിനിടയ്ക്കു് ഇന്ദുലേഖ ജ്വരബാധിതയായിത്തീരുന്നു. അവൾ സ്വപ്നത്തിൽ നിലവിളിക്കുന്നതുകേട്ടു് പഞ്ചുമേനോൻ കോണിയുടെ പടിക്കൽ എത്തുന്നു. ലക്ഷ്മിക്കുട്ടിഅമ്മ കരഞ്ഞുകൊണ്ടു് അവിടെനിന്നു് എറങ്ങി വരുന്നതു കണ്ടിട്ടു് ചോദിക്കുന്നു.

പ-മേ:—എന്താണു കുട്ടി നിലവിളിച്ചതു്?

ലക്ഷ്മി:—(കരഞ്ഞുകൊണ്ടു്) അവൾ സ്വപ്നത്തിൽ മാധവനെ ആരോ വഴിയാത്ര ചെയ്യുമ്പോൾ കുത്തിക്കൊന്നതായി കണ്ടുവത്രേ. അപ്പോൾ കലശലായ വ്യസനം

തോന്നി നിലവിളിച്ചു. ഇപ്പോൾ വല്ലാതെ പനി ക്കുന്നു. ഞാൻ മുകളിലേയ്ക്കു പോവട്ടെ.

പ-മേ:—ഛീ! സ്വപ്നം എന്തെല്ലാം കാണുന്നു. മാധവന്റെ നേരെ ഈ പെണ്ണിന്ന് ഇത്ര പ്രീതിയോ? ശിവശിവ! ഞാനിതൊന്നും അറിഞ്ഞില്ല. അന്നു ഞാൻ ഒരു സത്യം ചെയ്തുപോയതു് കുട്ടി അറിഞ്ഞിരിക്കുന്നുവോ?

ലക്ഷ്മി:—അറിഞ്ഞിരിക്കുന്നു.

പ-മേ:—എന്നാൽ അതുകൊണ്ടും വ്യസനമുണ്ടായിരിക്കും.

ലക്ഷ്മി:—വളരെ വ്യസനമുണ്ടു് അതുകൊണ്ടും എന്നു തോ ന്നുന്നു.

പ-മേ:—എന്നാൽ ആ വ്യസനമെങ്കിലും ഇപ്പോൾ തീ ത്താൽ കുറെ സുഖമായിരിക്കും.

എന്നു പറഞ്ഞിട്ടു് കേശവൻനമ്പൂരിയെ വിളിപ്പിച്ചു് അദ്ദേഹം ചെന്നപ്പോൾ പഞ്ചുമേനോൻ പറയുന്നു.

"എന്റെ കൊച്ചുകൃഷ്ണൻ പോയതു് ഞാൻ അറിയാതെ ഇരിക്കുന്നതു് ഈ കുട്ടി ഉണ്ടായിട്ടാണു്" എന്നു പറഞ്ഞിട്ടു് ശുദ്ധനായ വൃദ്ധൻ വല്ലാതെ ഒന്നു കരഞ്ഞുപോയി.

കേ-നം:—ഛേ! ഛേ! കരയരുതു്. ഇത്രയും പറഞ്ഞപ്പോൾ ശുദ്ധാത്മാവായ നമ്പൂരിയും കരഞ്ഞു.

ഒടുവിൽ സത്യലംഘനത്തിന്നു പ്രായശ്ചിത്തം ചെയ്ത ശേഷം വൃദ്ധൻ ഇന്ദുലേഖയുടെ അടുത്തു ചെന്നു. "എന്റെ മകൾ എനി ഒന്നുകൊണ്ടും വ്യസനിക്കേണ്ട. മാധവൻ എ ത്തിയ ക്ഷണം അടിയന്തിരം ഞാൻ നടത്തും."

ഇന്ദു:—എല്ലാം വലിയ അച്ഛന്റെ ശുദ്ധമനസ്സുപോലെ സാധിക്കട്ടെ.

അനന്തരം അതിന്റെ പിറേറന്നും കഠിനമായി പനി ച്ചു. പിന്നെ പനി അല്പം ശമിച്ചെങ്കിലും ഒരുമാതിരി കുരയും സവ്വാംഗം വേദനയും ആരംഭിച്ചു. എന്തൊക്കെ ചെയ്തുനോ ക്കീട്ടും രോഗശമനം കാണാതായപ്പോൾ പഞ്ചുമേനോൻ ശപ ഥത്തിന്റെ സ്വൎണ്ണനിമ്മിതമായ അക്ഷരപ്രതിമകൾ തയ്യാറാ

ക്കിക്കൊണ്ടു വന്നു. ഇന്ദുലേഖയെ കാണിച്ചപ്പോൾ അവൾ വ്യസനത്തിൽ മുഴുകിയും നന്നേ ക്ഷീണിച്ചിരുന്നിട്ടും ചിരിച്ചുപോയി. അതു കണ്ടിട്ടു് പഞ്ചുമേനോൻ പറയുന്നു.

"എന്റെ മകൾക്കു സന്തോഷമായി എന്നു തോന്നുന്നു. എനി ദീനത്തിനു് ആശ്വാസമുണ്ടാവും."

ഇന്ദു:—അതേ വലിയച്ഛാ! സന്തോഷമായി. എന്റെ വലിയച്ഛന്റെ മനസ്സാണു് എല്ലാം സന്തോഷമായി വരുത്തുന്നതു്. ഇങ്ങനെയിരിക്കവേ "മാധവനെ ഇവിടെ വച്ചു കണ്ടു. സുഖക്കേടൊന്നുമില്ല. ഞങ്ങൾ എല്ലാവരുംകൂടി ഇന്നത്തെ വണ്ടിയ്ക്കു് അങ്ങോട്ടു പുറപ്പെടുന്നു" എന്നു് കമ്പി കിട്ടുകയും ഇന്ദുലേഖ ഇരുന്നു വായിക്കയും ചെയ്യുന്നു. അവളുടെ സന്തോഷാതിരേകം കണ്ടിട്ടു് ശുദ്ധഗതിക്കാരനായ വൃദ്ധൻ നമ്പൂരിയോടു പറയുന്നു.

പ-മേ:—നോക്കൂ തിരുമനസ്സിന്നേ! ഞാൻ സത്യം ചെയ്തുപോയതിൽ വന്ന ആപത്തു്. അതിനു് ഇപ്പോൾ പ്രായശ്ചിത്തം ചെയ്യാൻ പ്രതിമയുണ്ടാക്കി എത്തിയപ്പോഴേയ്ക്കുതന്നെ വന്നു സന്തോഷവും.

കേ-നം:—അതിനെന്താ സംശയം? എല്ലാം ദൈവകൃപയും ബ്രാഹ്മണരുടെ അനുഗ്രഹവും തന്നെ.

സത്യത്തിന്റെ പ്രായശ്ചിത്തവും കമ്പിവർത്തമാനവും തമ്മിലുള്ള സംബന്ധം എന്തെന്നു് അറിയാതെ ഇന്ദുലേഖ ചിരിച്ചുപോയി. അവിടെ കൂടിയിരുന്നവരിൽ ലക്ഷ്മിക്കുട്ടി അമ്മ ഒഴിച്ചു് എല്ലാവരും പഞ്ചുമേനോന്റെ പ്രായശ്ചിത്തം ശരിവച്ചു.

ക്രമേണ ഇന്ദുലേഖയുടെ സുഖക്കേടു ശമിച്ചു തുടങ്ങി. നായികാനായകന്മാരുടെ സമാഗമത്തോടുകൂടി കഥ അവസാനിക്കുന്നു.

മാധ:—കഷ്ടം! ദേഹം ഇത്ര പരവശമായിപ്പോയല്ലോ. വിവരങ്ങൾ എല്ലാം ഞാൻ അറിഞ്ഞു. നമ്മളുടെ ദുഷ്കാലം കഴിഞ്ഞു എന്നു വിശ്വസിക്കുന്നു.

ഇന്ദു:—കഴിഞ്ഞു എന്നുതന്നെ ഞാൻ വിചാരിക്കുന്നു. വലിയച്ഛനെ കണ്ടുവോ?

മാധ:—കണ്ടു. സന്തോഷമായിട്ട് എല്ലാം സംസാരിച്ചു. അദ്ദേഹം ഇയ്യിടെ നമുക്ക വേണ്ടി ചെയ്തതെല്ലാം ഞാൻ അറിഞ്ഞതുകൊണ്ടും എന്റെ അച്ഛൻ ആവശ്യപ്പെട്ടപ്രകാരവും ഞാൻ അദ്ദേഹത്തിന്റെ കാലിൽ സാഷ്ടാംഗമായി നമസ്കരിച്ചു. അദ്ദേഹത്തിന്നു വളരെ സന്തോഷമായി.

ഇന്ദു:—മാധവൻ ചെയ്ത കാൎയ്യങ്ങളിൽ എനിക്ക വളരെ ബോദ്ധ്യമായതു് ഇപ്പോൾ ചെയ്തു എന്നു പറഞ്ഞ കാൎയ്യമാണു്. വലിയച്ഛൻ പരമശുദ്ധാത്മാവാണു്. അദ്ദേഹത്തിന്റെ കാലിൽ നമസ്കരിച്ചതു് വളരെ നന്നായി. നമ്മൾ രണ്ടുപേൎക്കും നിഷ്കന്മഷഹൃദയമാകയാൽ നല്ലതു തന്നെ ഒടുവിൽ വന്നുകൂടുകയുള്ളു.

ശാരദ, ഈ കഥയെക്കാൾ കുറേക്കൂടി നന്നായിരിക്കുന്നു. ഭാഗ്യദോഷത്താൽ പൂൎത്തിയായില്ല. അന്തപ്പായി അതിനെ പൂരിപ്പിച്ചു എങ്കിലും കഥ ആകപ്പാടെ ഒരു കണിതുള്ളലായിപ്പോയി. പറുത്തിക്കാട്ടു ഗോപാലപിള്ളയുടെ പൂരണം അല്പം വേണ്ടുകില്ലെന്നു പറയാം.

## രാമക്കുറുപ്പു മുൻഷി

ഇദ്ദേഹം 1022-ൽ ആലപ്പുഴയ്ക്കു സമീപം കൈതവനെപ്പാപ്പറമ്പിൽ ജനിച്ചു. മാതുലനായ പപ്പുക്കുറുപ്പിന്റെ അടുക്കൽ നൈഷധംവരെയുള്ള കാവ്യം പരിശീലിച്ചശേഷമാണു് അദ്ദേഹം ഇംഗ്ലീഷുപഠിക്കാൻ തുടങ്ങിയതു്. ബി. ഏ. പാസ്സായ ശേഷം അദ്ദേഹം തിരുവനന്തപുരം മഹാപാഠശാലയിൽ മുൻഷിയായി നിയമിക്കപ്പെട്ടു. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, പി. കെ. നാരായണപിള്ള, കെ. രാമകൃഷ്ണപിള്ള, ഉള്ളൂർ, മള്ളൂർ ഇവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽപ്പെടുവരാണു്. അദ്ദേഹത്തിന്റെ അദ്ധ്യാപനരീതി

പ്രത്യേകതരത്തിലിയിരുന്നു. കഥകളിയും മററും പഠിപ്പിക്കുമ്പോൾ പാടുകയും ആടുകയും ചെയ്യുമായിരുന്നു. ചിലപ്പോൾ താളമേളങ്ങൾ ഉണ്ടായിരിക്കും. രാമക്കുറുപ്പിന്റെ ക്ലാസ്സ് ഒരിക്കലും വിരസമാവുക പതിവില്ലായിരുന്നു. സാഹിതീമർമ്മജ്ഞനും രസികാഗ്രഗണ്യനുമായിരുന്നതിനാൽ അദ്ദേഹത്തിന്റെ വ്യാഖ്യാനങ്ങൾ എല്ലായ്പോഴും വിദ്യാർത്ഥികൾക്ക് ആകർഷകങ്ങളായി തോന്നി. പഠിക്കാതെ ക്ലാസിൽ വരുന്നവരെ കളിയാക്കുന്നതിൽ ബഹു വിരുതനായിരുന്നു. ഒരിക്കൽ ഒരു വിദ്യാർത്ഥിയെപ്പററി

'കയ്യാലക്കുഴികാക്കുമിപ്പുരുഷനോ ബി. ഏ. യ്ക്കു നോട്ടുന്നതു്''

എന്നൊരു പദ്യം എഴുതി ചൊല്ലുകയും അയാൾ ലജ്ജിതനായിത്തീരുകയും ചെയ്തു.

പരിശോധനയ്ക്കായി തെരുതെരെ നാടകങ്ങൾ വന്നുചേർന്നുകൊണ്ടിരുന്നതിനാൽ ആ ശല്യം ഒഴിയുന്നതിലേയ്ക്കായിട്ടായിരുന്നു അദ്ദേഹം 'ചക്കീചങ്കരം' എന്ന ഫലിതമയമായ നാടകം രചിച്ചതു്.

കുംഭാണ്ഡൻ പ്രവേശിച്ചു നാടകക്കാരെ കല്പിതാംകോട്ടേയ്ക്കു് ആട്ടിപ്പായിക്കുന്ന കഥയാണു് അതിലെ വിഷയം.

"പണ്ടത്തെക്കൃതി ഭാഷയാക്കിയവരെ തല്ലീടുവോനല്ല ഞാൻ''—എന്നാൽ
"യേണ്ടും വൈദുഷിയുണ്ടു തെററുമെഴുതിപ്പോരയ്യെങ്കിലും പോട്ടെടാ
വണ്ടിക്കാളകണക്കുവന്ന കവിമണ്ടന്മാർക്കു മണ്ടയ്ക്കടി.''

എന്നായിരുന്നു കുംഭാണ്ഡന്റെ പ്രമാണം. അയാൾ നാടകക്കാരെ തേടിപ്പിടിക്കാൻ തുടങ്ങവേ വെറും വേലക്കാരനായ ചങ്കരനേയും പിടികൂടി "എടാ നീ എത്ര നാടകം എഴുതീട്ടുണ്ടു്'' എന്നായി ചോദ്യം.

"അയ്യോ അടിയൻ വെറും പാചകനാണേ. എഴുത്തുപോലും വശമില്ല'' എന്നു് അവൻ പറഞ്ഞപ്പോൾ "അതു ശരി; എന്നാലും നാടകം എത്ര എഴുതീട്ടുണ്ടു്'' എന്നായി ചോദ്യം.

നാടകക്കാരെല്ലാം

അയ്യയ്യോ ഞങ്ങളെ തല്ലല്ലേ കൊല്ലല്ലേ
പാവങ്ങളാണേ പറ[illegible]

പാവങ്ങളായുള്ള നാടകക്കാർ ഞങ്ങൾ
കല്പിതാംകോട്ടയ്ക്കു പോരെയ്ക്കൊള്ളാമേ!

എന്നു വിലപിച്ചുംകൊണ്ടു നാട്ടിൽനിന്നും കടന്നുവത്രേ. ഈ നാടകത്തിൽ,

'ചക്കിക്കുള്ളൊരു ചട്ടിമുഞ്ഞി ചലനാൾ കണ്ടേൻ വെളിച്ചത്തു ഞാൻ
മൂക്കും താണു കുഴിഞ്ഞകണ്ണു കവിളും പല്ലപ്പൂമാം കേശവും
ഒക്കെപ്പാടെ വെറുപ്പുതോന്നി നിറമാക്കാക്കയ്ക്കു തുല്യം മണം
മുക്കൊത്തിക്കെതിരേറ്റു നായ്ക്കളിവളേ കണ്ടാൽ കരയ്ക്കാത്തതും.'

ഇത്തരത്തിൽ നല്ല ചിത്രപദ്യങ്ങൾ പലതുമുണ്ടു്. ഇന്ദുലേഖയേയും മന്ദമായി ഇതിൽ ഉപഹസിച്ചു കാണുന്നു.

കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻതമ്പുരാന്റെ ഒരു നാടകമായിരുന്നു, ചക്കീചങ്കരം നാടകത്തിന്റെ ആവിർഭാവത്തിനു് നിമിത്തകാരണം. ആ കവീന്ദ്രൻ രാമക്കുറുപ്പു ജീവിച്ചിരിക്കവേ തന്നെ 'തുപ്പൽകോളാമ്പി' എഴുതി പക വീട്ടുകയും ചെയ്തു. രാമക്കുറുപ്പു വലിയ മുറുക്കുകാരനായിരുന്നു എന്നു പ്രസിദ്ധമായിരുന്നല്ലോ.

എഴുത്തച്ഛനെപ്പററി ഈ കവി അതിപ്രൗഢമായ ഒരു പ്രബന്ധം എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അതിന്റെ അനുബന്ധമാണു് അന്യത്ര ചേർത്തിട്ടുള്ള തെങ്ങമാഹാത്മ്യം കിളിപ്പാട്ടു്. 1074-ൽ അദ്ദേഹം മരിച്ചു എന്നു തോന്നുന്നു.

## ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാർ

ഇദ്ദേഹം രാമക്കുറുപ്പുമുൻഷിയുടെ സമവയസ്കനും മിത്രവുമായിരുന്ന ബി. ഏ. ബിരുദധാരിയും സാമാന്യം നല്ല പാണ്ഡിത്യം ഉള്ളവനുമായിരുന്നു. ഭാഷാചരിത്രം രണ്ടു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തുക മാത്രമല്ല അദ്ദേഹം ചെയ്തിട്ടുള്ളതു്. അനേകം അപ്രകാശിതങ്ങളായ കിളിപ്പാട്ടുകളെ അദ്ദേഹം പ്രകാശദശയിൽ കൊണ്ടുവന്നിട്ടുമുണ്ടു്.

ഭാഷാചരിത്രത്തെ ഇന്നു പലരും ദൂഷിക്കുന്നുണ്ടു്. ചിലർ അതിനെ അബദ്ധപ്പഞ്ചാംഗം എന്നുപോലും പറഞ്ഞിട്ടുള്ളതായി എനിക്കറിയാം. ഇതിൽപരം പാതകം മററെ

ന്നില്ല. മുദ്രാലയങ്ങളോ മാസികകളോ വിരളങ്ങളായിരുന്ന കാലത്തു് വടക്കൻകവികളെ തെക്കർക്കും തെക്കൻകവികളെ വടക്കർക്കും കേട്ടറിവുപോലുമില്ലായിരുന്നു. അക്കാലത്തു് പുസ്തകങ്ങളിൽ ഏറിയക്രമം നാണംകുണുങ്ങികളെപ്പോലെ ഗ്രന്ഥപ്പുരകളുടെ കവാടങ്ങൾക്കുള്ളിൽ ഒളിച്ചിരുന്ന ആ കാലത്തു് ഇങ്ങനെ ഒരു പുസ്തകം രചിക്കാമെന്നു് ആർക്കു ധൈര്യമുണ്ടാവും? അദ്ദേഹം എഴുതിവച്ചിട്ടുള്ളതെല്ലാം അബദ്ധപ്പഞ്ചാംഗമെന്നുതന്നെ വച്ചുകൊള്ളുക. എന്നാൽ തന്നെയും പിൽക്കാലത്തുള്ളവർക്കു ചരിത്രചിത്രണംചെയ്യാനുള്ള ചുവരു് അദ്ദേഹമല്ലേ നിർമ്മിച്ചുതന്നിരിക്കുന്നതു്? അഹോ! ഇങ്ങനെയുണ്ടോ കാർത്തഘ്ന്യം! എല്ലാവിധ സൌകര്യങ്ങളും ഉണ്ടായിരിക്കുന്ന ഈ കാലഘട്ടത്തിൽപോലും ഇത്രമാത്രം ചെയ്യാനേ എനിക്കു സാധിച്ചിട്ടുള്ളല്ലോ എന്നു വിചാരിക്കുമ്പോൾ ഞാൻ ലജ്ജിതനായിത്തീർന്നുപോകുന്നു. "സമ്പൂർണ്ണമായ ഒരു ഭാഷാചരിത്രം ഇതാ വരുന്നു. ഗോവിന്ദപ്പിള്ളയുടേയും പണിക്കരുടേയും ചരിത്രങ്ങൾ സാരമില്ല" എന്നൊരു മഹാൻ ഈയിടയ്ക്കു കോട്ടയത്തുനിന്നു തന്നെക്കാണ്മാൻ വന്ന ചിലരോടു പറയുകയുണ്ടായി. എനിക്കു പൂർണ്ണതയിൽ വിശ്വാസമില്ല. പൂർണ്ണമായി ഒരു വസ്തു മാത്രമേയുള്ളുവെന്നാണു് ഞാൻ ധരിച്ചുവച്ചിരിക്കുന്നതു്. പൂർണ്ണമായ ഒരു ചരിത്രം നിർമ്മിച്ചുവച്ചിരിക്കുന്നു എന്നു് ആരെങ്കിലും പറഞ്ഞാൽ അതു് ഔദ്ധത്യലക്ഷണം മാത്രമാണു്. അതു കേട്ടു വിശ്വസിക്കുന്നവരുണ്ടെങ്കിൽ അവരുടെ മൌഢ്യത്തിനു് കോടിനമസ്കാരം പറയാം! നമ്മുടെ കണ്ണുകൾക്കു മുമ്പിൽ നടക്കുന്ന സംഭവങ്ങളുടെ ചരിത്രം സമഗ്രമായി എഴുതിവയ്ക്കുന്ന കാര്യംതന്നെ സാദ്ധ്യമല്ല. ആ സ്ഥിതിക്കു് ഭൂതകാലസംഭവങ്ങളുടെ ചരിത്രത്തിനു് എങ്ങനെ സമഗ്രതയുണ്ടാകും? എന്റെ അഭിപ്രായത്തിൽ നമ്മുടെ ഭാഷയ്ക്കുവേണ്ടി ഗുണ്ടർട്ട്സായ്പും, പി. ഗോവിന്ദപ്പിള്ളയും ചെയ്തിട്ടുള്ളിടത്തോളം ഉപകാരം അടുത്തകാലത്തു് ആരും ചെയ്തിട്ടില്ലെന്നാണു്. അദ്ദേഹം ഒരു ഇംഗ്ലീഷ്—മല

യാളം നിഘണ്ടു രചിച്ചുകൊണ്ടിരുന്നു. എന്നാൽ അതു പൂത്തിയാകുംമുമ്പുതന്നെ അദ്ദേഹം മരിച്ചുപോയി.

## നെയ്യൂർ കുമാരപിള്ള

997-ൽ നെയ്യൂർ ഇലങ്കംവീടെന്ന സുപ്രസിദ്ധ നായർ കുടുംബത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ പിതാവായിരുന്ന മേക്കോട്ടു നാഗൻതമ്പി അന്നത്തെ ജ്യൗതിഷികന്മാരിൽ അഗ്രഗണ്യനായിരുന്നു. അദ്ദേഹം കുമാരസംഭവത്തെ കിളിപ്പാട്ടായിട്ടും ലീലാവതി എന്ന ഗണിതഗ്രന്ഥത്തെ ശ്ലോകരൂപത്തിലും തർജ്ജമചെയ്തിരുന്നു. രണ്ടു ഗ്രന്ഥങ്ങളും ഗ്രന്ഥപ്പുരയിൽനിന്നു വെളിക്കു വന്നിട്ടില്ല. ഇരയിമ്മൻതമ്പിയുടെ സമകാലികനായിരുന്ന ഈ കവിയുടെ കൃതികൾ തേടിപ്പിടിച്ചു പ്രസിദ്ധീകരിക്കുന്നതിൽ ദക്ഷിണതിരുവിതാംകൂറിലെ ധനാഢ്യരായ ഈ കുടുംബക്കാർ കാണിച്ചുവരുന്ന അനാസ്ഥ ശോചനീയമായിരിക്കുന്നു.

നാഗൻതമ്പിക്ക് ആറു പുത്രന്മാരും രണ്ടു പുത്രികളുമുണ്ടായിരുന്നു. അവരിൽ മൂത്തയാളാകുന്നു കുമാരപിള്ള. അദ്ദേഹത്തിന്റെ അനുജനായിരുന്നു നാണുപിള്ള ദിവാൻജി എന്നു പ്രസിദ്ധി പെററ ദിവാൻജി. നാണുപിള്ളദിവാൻജിയുടെ ഒരു ചരിത്രസംക്ഷേപം ഇലങ്കംവീട്ടുകാരിൽ ഒരാൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. നാഗൻ നാരായണൻ എന്ന ഈ മന്ത്രിസത്തമൻ വിശാഖംതിരുനാൾ മൂപ്പേററു ഏതാനും മാസക്കാലം ജോലിയിൽ ഇരുന്നു. 1056 കന്നി 26-ാനു-ആണു ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതു. ആ മഹാശയൻ തിരുവിതാംകൂറിന്റെ വിശ്വാസയോഗ്യമായ ഒരു നല്ല ചരിത്രം എഴുതിവച്ചിരുന്നു. ഭാഗ്യദോഷത്താൽ അച്ചടിച്ചിട്ടില്ല. അതിന്റെ ഒരു ഭാഗം ഇപ്പോൾ ശ്രീചിത്തിരതിരുനാൾ വായനശാലയിൽ ഉണ്ടെന്നറിയാം.

പിതാവുതന്നെയാണു സന്താനങ്ങളെ വിദ്യ അഭ്യസിപ്പിച്ചതു. കുമാരപിള്ള ചെറുപ്പത്തിൽതന്നെ സക്കാർഉദ്യോ

ഗത്തിൽ പ്രവേശിച്ചു. ആദ്യം രായസംപിള്ളയായിരുന്നു. അനന്തരം സർക്കാർവക്കീലായി നിയമിക്കപ്പെട്ടു. അതിനു ശേഷം കുറേക്കാലം പോലീസാമീനായിരുന്നിട്ടു് തഹശീൽദാർ ഉദ്യോഗത്തിൽ പ്രവേശിച്ചു. 1057-ൽ പെൻഷൻ പററിയിട്ടു് അദ്ദേഹം ഗ്രന്ഥനിർമ്മാണത്തിൽ സദാ വ്യാപൃതനായി ജീവിച്ചു. കേരളചരിത്രം ഗദ്യം അദ്ദേഹത്തിൻെറ കൃതിയാണു്. അതു കൂടാതെ ഭഗവദ്ഗീത, കൈവല്യനവനീതം, ഭർത്തൃഹരി ഈ ഗ്രന്ഥങ്ങളും ഗദ്യമാക്കീട്ടുണ്ടു്.

പദ്യകൃതികളെല്ലാം ഭക്തിവിഷയകങ്ങളാണു്. അവയിൽ പ്രധാനം വേദാന്തം, തുള്ളൽപ്പാട്ടു്, കൈവല്യഭാഷാഗാനം, ഹരിനാമകീർത്തനം, ശിവരാമകീർത്തനം ഇവയാകുന്നു. 1076-ാമാണ്ടിടയ്ക്കു് അദ്ദേഹം ദിവംഗതനായി.

## മാക്കോത്തു കൃഷ്ണമേനോൻ

ഭാഷാകവികുലഗുരുവായ എഴുത്തച്ഛൻെറ കാവ്യസരണിയിൽ ബഹുദൂരം സഞ്ചരിച്ചു പ്രസിദ്ധി സമ്പാദിച്ച അപൂർവ്വം ചില കവികളുള്ളതിൽ ഒരാളാണു് മാക്കോത്തു കൃഷ്ണമേനോൻ. അദ്ദേഹം ചിററൂർദേശത്തു മാക്കോത്തു ഗൃഹത്തിൽ 1024-ാമാണ്ടു കന്നിമാസത്തിൽ ജനിച്ചു. ലക്ഷ്മീഅമ്മ എന്നായിരുന്നു മാതാവിൻെറ പേർ. പിതാവായ കുറിച്ചിയത്തു ഗോവിന്ദമേനോൻ പരമഭക്തനും വിദ്വാനുമായിരുന്നു. ലളിതോപാഖ്യാനം കിളിപ്പാട്ടിൽ കവി തൻെറ മാതാപിതാക്കന്മാരെ എത്ര ഭക്തിപൂർവ്വം സ്മരിച്ചിരിക്കുന്നു എന്നു നോക്കുക.

മുററീടും ഗർഭഭാരപീഡയും പത്തുമാസം
ചെററുമേ സഹിച്ചുകൂടാത്തതാമീററുനോവും
മുററുമീവക സഹിച്ചെത്രയുമാർത്തിയോടും
പെററന്നെ പ്രതിദിനമിച്ഛയ്ക്കൊത്തതുപോലെ
കൊററുകൾ തീററിപ്പോററി വളർത്തി വേണ്ടുംവിധ-
മുററവാത്സല്യമോടു വിദ്യയും പഠിപ്പിച്ചു
പിരിഞ്ഞെന്നെയും ഹരിപദഭക്തയാ പ്രാപിച്ചെരു
വരലക്ഷ്മിയാം ലക്ഷ്മീനാമ്നിയാം ജനനിയും

സ്വച്ഛചിത്തനായ് നിത്യമച്യുതസങ്കീർത്തന-
മുച്ചരിച്ചനാരതം തൽപാദഭക്തിയോടും
വർത്തിച്ചു വൈകുണ്ഠത്തെ പ്രാപിച്ചുമനീഷികൾ-
ക്കുത്തംസമായ ഗോവിന്ദാഖ്യനാം മൽപിതാവും
.... .... .... .... ....
.... .... ... .... ....
മാലണയാതെ സദാ പാലിച്ചീടുകവേണം.

പിതാവുതന്നെയായിരുന്നു പ്രഥമഗുരു. പിന്നീട് കാവ്യനാടകാലങ്കാരങ്ങൾവരെ രാമശാസ്ത്രിയുടെ അടുക്കലും ജ്യോതിഷം പാലക്കാട്ട വിദ്വാൻ കോമ്പിയച്ചന്റെ അടുക്കലും അഭ്യസിച്ചു. 1056-ൽ അദ്ദേഹം കൊച്ചി വക്കീൽപരീക്ഷയ്ക്കു ജയിച്ച് തൃശ്ശിവപേരൂർ ജില്ലാക്കോടതിയിൽ പ്രാക്ടീസു തുടങ്ങി. എന്നാൽ ആ ജോലികൾക്കൊക്കെ ഇടയിലും സാഹിത്യപരമായ പ്രയത്നങ്ങളിൽ അദ്ദേഹം വ്യാപൃതനായിരുന്നു. സാവിത്രി ചരിതം, ധ്രുവചരിതം എന്നിങ്ങനെ രണ്ടു ആട്ടക്കഥകൾ, സീതാവിവാഹം തുള്ളൽ, ലളിതോപാഖ്യാനം മുതലായ കിളിപ്പാട്ടുകൾ, ചണ്ഡകൗശികം, പ്രസന്നരാഘവം ഇത്യാദി നാടകങ്ങൾ ഇങ്ങനെ പല കൃതികൾ രചിച്ച് അദ്ദേഹം ഭാഷയെ പരിപോഷിപ്പിച്ചിട്ടുണ്ട്.

ലളിതോപാഖ്യാനം കിളിപ്പാട്ട് കൊടുങ്ങല്ലൂർ പെരിയ കൊച്ചുണ്ണിത്തമ്പുരാൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ,

ഭക്തന്മാർക്കിതു ദേവീവൃത്തമാകയാൽ, കാവ്യ
സക്തന്മാർക്കതിരമ്യം ശബ്ദാർത്ഥം പെടുകയാൽ
ശക്തിയാൽ ഗീതാകാമമുള്ളോർക്കു മഞ്ജുസ്വരം
വ്യക്തഗാനമാകയാലെത്രയും നന്നീ ഗ്രന്ഥം.

മാതൃകയ്ക്കായി ദേവിയുടെ പാദാദികേശവർണ്ണനയുടെ ഒരു ഭാഗം ചുവടെ ചേർക്കുന്നു.

കാലത്തുദിച്ചുയർന്നീടുന്ന സൂര്യന്റെ
കോലംകണക്കെ തുടുത്തൊരു വർണ്ണവും
വേലയെക്കൈവിട്ടു മേലാസ്ഥയുന്നോരു
ലീലാങ്കുലമാം യൗവനദർപ്പവും
ചൊല്ലുള്ള പത്മരാഗത്തിൻ പ്രഭകളെ
വെല്ലുന്ന കാൽത്താർ നഖച്ഛടാശോഭയും
ചൊല്ലോടിഹപരസൗഖ്യങ്ങളേകുന്ന
ചേവടി രണ്ടുമവാങ്മനോഗോചരം

ചെമ്പഞ്ഞിനീരണിഞ്ഞീടാതെ സർവ്വദാ
ചെമ്പരുത്തിപ്രസൂനാഭമാം പാദവും
മഞ്ജുളാരാവമാം കാൽച്ചിലമ്പിൽത്തുങ്ങി
മഞ്ജുരണത്തായ കിങ്ങിണീഭൂഷയും
തണ്ടാർശരൻതന്റെ തൂണീരദർപ്പത്തെ
രണ്ടായ്പിളക്കുന്ന ജംഘതൻശോഭയും

.... .... .... ...
.... ... .. ഇത്യാദി
.... .... .... ....

ശൃംഗാരസർവ്വസ്വമായുള്ള വക്ഷവും
തിങ്ങിവിളങ്ങുന്ന ലാവണ്യപൂരവും
പന്തണിക്കൊങ്കയുമാഭരണങ്ങളും
ചന്തമായാടുന്ന മട്ടിലടിക്കുന്ന
പന്തിന്റെ ഭംഗിയുമീവകയൊക്കെയും
അന്തകവൈരി മഹേശ്വരൻ കണ്ടുടൻ
ചെന്താർശരാർത്തി പിടിപെട്ടകമെരി-
ഞ്ഞന്തികേ വാഴുന്ന പാർവ്വതിതന്നെയും
പിന്തിരിഞ്ഞൊട്ടുമേ നോക്കാതെതന്നെയ-
ച്ചിന്താമരാക്ഷിതന്നന്തികേ ചെന്നുടൻ
ചെന്താർശരാരി വളരെപ്പണിപ്പെട്ടു
പൂന്തേൻമൊഴിയെപ്പിടിച്ചു പുല്കീടിനാൻ.

ജയദേവകൃതിയുടെ തർജ്ജമയും,

'ഒഴുക്കിന്നില്ലൊട്ടും കുറവഴകെഴും തർജ്ജമയിതിൽ
പഴക്കം രീതിക്കുണ്ടുടനെയറിയാം ഭാവമഖിലം
വഴക്കില്ലാതർത്ഥം മുഴുവനഹോ മൂലസദൃശം
കുഴക്കിങ്ങില്ലേതും തിരുതകൃതിയാണീ ശുഭകൃതി'

എന്നിങ്ങനെ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്റെ പ്രശംസയ്ക്കു പാത്രീഭൂതവുമായ പ്രസന്നരാഘവം നാടകത്തിന്റെ നാന്ദീശ്ലോകത്തെ ഉദ്ധരിക്കുന്നു.

മട്ടേറും മേഘനാദപ്പെരുമ പരിഹരിച്ചുകി മത്തേഭരാജി-
ക്കൊട്ടേറെ കുംഭകർണ്ണവ്യഥ ദശമുഖാദികൾ ചക്രമൊട്ടുക്കമുട്ടി
മട്ടോലും മട്ടിലേന്തും മുരരിപുമുഖവാദ്യങ്ങളാൽ ഭംഗിചേരും
പുഷ്ടശ്രീ പാഞ്ചജന്യധ്വനി സുഖമരുളീടട്ടെ കല്പംവരേയ്ക്കും.

## ചെങ്ങാരപ്പള്ളിൽ ദാമോദരശർമ്മ.

കാർത്തികപ്പള്ളിത്താലൂക്കിൽ ചെങ്ങാരപ്പള്ളി ഇല്ലത്ത് 1018-ൽ ജാതനായി. ചെറുപ്പത്തിൽ കാവ്യനാടകാലങ്കാര

ങ്ങളും മന്ത്രതന്ത്രാദികളും നല്ലപോലെ അഭ്യസിച്ചു. ചതുരംഗത്തിൽ അദ്വിതീയനായിരുന്നു. ഭദ്രാംഗീപരിണയം നാടകവും, ഗജേന്ദ്രമോക്ഷം, സ്വാഹാസുധാകരം എന്നീ ഗാനങ്ങളും. കുമാരസംഭവാദികീർത്തനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. 1088-ൽ മരിച്ചു.

## പേട്ടയിൽ രാമൻപിള്ള ആശാൻ.

1026-ാമാണ്ട് തിരുവനന്തപുരത്ത് പേട്ട എന്ന സ്ഥലത്തു ജനിച്ചു. 90-ൽപരം വൎഷം ജീവിച്ചിരുന്നു. വിപുലമായ ശിഷ്യസമ്പത്തും നല്ല കവിയശസ്സും സമ്പാദിച്ചു. മരിക്കുംവരെ അരോഗദൃഢഗാത്രനായിരുന്നു. അദ്ദേഹത്തിനു മരണകാലം ആസന്നമായിരുന്ന ഘട്ടത്തിൽ ഞാൻ സന്ദർശിക്കയുണ്ടായി. അന്നും ശിശുസഹജമായ ഉത്സാഹത്തോടുകൂടിയാണ് കാണപ്പെട്ടത്. സോപാനരീതിയിൽ പാടുന്നതിന് അദ്ദേഹത്തിനു നല്ല വശമായിരുന്നു. 1099-ാമാണ്ടിടയ്ക്ക് എന്തോ കാരണവശാൽ അദ്ദേഹം എനിക്കാളയച്ചു. അന്നു സംഭാഷണം അവസാനിച്ചശേഷം നളചരിതം ആട്ടക്കഥയിലെ ഏതാനും ഗാനങ്ങൾ എന്നെ പാടിക്കേൾപ്പിച്ചു. ശ്ലേഷ്മത്തിൻെറ ആധിക്യത്താൽ കണ്ഠത്തിനു സ്വാധീനത കുറവായിരുന്നെങ്കിലും പാട്ടുകൾ മധുരമായിട്ടാണ് എനിക്കു തോന്നിയത്. അദ്ദേഹം അനേകം ഭാഷാകൃതികൾ രചിച്ചിട്ടുണ്ട്. അവയിൽ പ്രധാനമായിട്ടുള്ളവ ഹരിശ്ചന്ദ്രചരിതം നാലു ദിവസത്തെ കഥകളും ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ രജതജൂബിലിഘോഷം വഞ്ചിപ്പാട്ടുമാകുന്നു.

ഹരിശ്ചന്ദ്രചരിതത്തിലെയും വഞ്ചിപ്പാട്ടിലെയും ഏതാനും വരികൾ ഉദ്ധരിക്കാം.

### ഹരിശ്ചന്ദ്രചരിതം.

ശങ്കരാഭരണം അടന്ത.

പ. ചൊല്ലെടോ കോസലാധിപ ചൊല്ലെടോ

അ. പ. ചൊല്ലിനാലെന്നെ മറിപ്പാനല്ലയോ നീ തുടങ്ങുന്നു.

ച. സാരജ്ഞനെന്നോർത്തു നിന്റെ മുമ്പിൽ
നേരെചെന്നീടിനോരെന്നെ
ചാരുഗായകിമാരാം പുത്രിമാരെ
പാരം താഡിച്ചോടിച്ച കാരണമൊക്കയും ചൊല്ലടീ.

"ഭാഷാകവിതയുടെ രീതിക്കു വേണ്ടുന്ന സന്ദർഭശുദ്ധിയും ഗുണപൂർത്തിയും അതിൽ നല്ലപോലെ സ്ഫുരത്തായിരിക്കുന്നതു കൂടാതെ ആ പുസ്തകത്തിന് ശ്രീമധുരപേട്ടികാ എന്ന നാമധേയം യോജിപ്പിക്കാമെന്ന് ഞാൻ അഭിപ്രായപ്പെട്ടുകൊള്ളുന്നു" എന്ന് ഏ. ആർ. തിരുമേനി അഭിപ്രായപ്പെട്ടിരിക്കുന്നു.

വഞ്ചിപ്പാട്ടിലെ ആദ്യശ്ലോകം.

വെള്ളിത്താരമുദിച്ചകമ്പടിവരുന്നേരം സരോജങ്ങളും പേ-
ർത്തുള്ളിൽ സൂര്യസമാഗമേ കൊതിപെടും ചഞ്ചൽഭൃംഗാസഞ്ചയം
വെള്ളിജ്ജ്യോതിഷിലിതന്നകമ്പടിപുറപ്പാടിങ്ങുകണ്ടാശയേ
പള്ളിക്കാഞ്ചനമധ്യജ്യോതിലിയെഴുന്നള്ളാൻ കൊതിക്കുന്നിതാ.

പാട്ട്:—ചിങ്ങംമൂന്നിലുദയത്തിലിങ്ങുമരുന്നോരെല്ലാരും
മംഗിയായിക്കുളിച്ചു മസ്സലേപനംചെയ്തു്
ശൃംഗാരചിന്തനങ്ങളെങ്ങാനും ത്യജിച്ചുചതോ-
രംഗാന്തരംഗങ്ങളുടെ ശുദ്ധിവരുത്തി
മംഗലാംബരധാരണംചെയ്തു നം ശ്രീകണ്ഠേശ്വരം
തങ്ങുമരും ഗംഗാധരനാമുമേശനെ
പൃത്ഥ്വീപാലായുരാരോഗ്യവർദ്ധനയ്ക്കായർത്ഥിച്ചിടാൻ
ഭക്തിയോടങ്ങൊരു ഘോഷയാത്ര ചെയ്യണം.

# കാരായ് കൃഷ്ണക്കുരുക്കൾ

മലബാർജില്ലയുടെ ഉത്തരഭാഗത്തു് ചിറയ്ക്കൽ താലൂക്കിൽ പെട്ട കണ്ണൂർദേശത്തു് 1030-ാമാണ്ടിടയ്ക്കു ജനിച്ചു. കുശാഗ്രധീയും ദൃഢവ്യുൽപന്നനുമായിരുന്നെങ്കിലും ജന്മനാ രോഗിയായിരുന്നതിനാൽ മുപ്പതു കൊല്ലമേ ജീവിച്ചിരുന്നുള്ളൂ. രുഗ്മിണീപരിണയം, രാമായണം എന്നീ മണിപ്രവാളങ്ങളും ലക്ഷണാസ്വയംവരം തുള്ളലും അദ്ദേഹം രചിച്ചിട്ടുണ്ടു്. ലക്ഷണാസ്വയംവരത്തിലെ ഏതാനും വരികളെ ഉദ്ധരിക്കുന്നു.

ചിന്തുകൾ പാടിക്കൊണ്ടു കുമാരി
ചന്തം ചിന്തിന സരോരുഹനയനം
പന്തടി ക്രീഡിട്ടുന്നതുകണ്ടാ-
ലെന്തൊരു കൌതുകം ഉളവാകുന്നു!
കുഞ്ജരഗാമിനിയാളാമവളുടെ
കുന്തളബന്ധമഴിഞ്ഞീടുന്നു.
പൂമാലകളും തുടുതുടെയപ്പോൾ
ഭൂമിയിൽ വീണു കൊഴിഞ്ഞീടുന്നു.
നിശ്വാസം നെടുതായിവരുന്നു
നിശ്ചലമായീടുന്നിതു നയനം!

## മടവൂർ കേശവനാശാൻ.

1030-ാമാണ്ടു് കിളിമാനൂരിനടുത്തു് മടവൂർദേശത്തു ജനിച്ചു. ജ്യോതിഷം, വൈദ്യം, മന്ത്രം എന്നീ ശാസ്ത്രങ്ങളിൽ അത്ഭുതകരമായ സിദ്ധിയുണ്ടായിരുന്നു. ഈ പണ്ഡിതൻ അനേകം ഒററശ്ലോകങ്ങളും വൽക്കലമാഹാത്മ്യം കിളിപ്പാട്ടും രചിച്ചിട്ടുള്ളതായറിയാം.

## ചെന്നിത്തല വാസുദേവഭട്ടതിരി.

1032-ാമാണ്ടു് ചെങ്ങന്നൂർ ചെന്നിത്തല പെരുമ്പാറമഠത്തിൽ ജനിച്ചു. നല്ല വ്യുല്പന്നനായിരുന്നതിനു പുറമെ മന്ത്രപ്രയോഗത്തിലും വിഷചികിത്സയിലും നിപുണനുമായിരുന്നു. സന്താനഗോപാലം, ത്രയോദശിമാഹാത്മ്യം മുതലായ തിരുവാതിരപ്പാട്ടുകളും വൈശാഖപുരാണം തുള്ളലും, ഉത്രട്ടാതിചരിതം വഞ്ചിപ്പാട്ടും രചിച്ചിട്ടുണ്ടു്.

## അമ്പലപ്പുഴ കേരളവർമ്മൻ തിരുമുല്പാടു്.

നല്ല വിദ്വാനും വാസനാസമ്പന്നനായ കവിയുമായിരുന്നു ഞാൻ നാലാംഫാറത്തിൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണു് അദ്ദേഹവുമായി പരിചയപ്പെട്ടതു്. അന്നു് ഞാൻ സംസ്കൃതം പഠിച്ചുതുടങ്ങിയിരിക്കയായിരുന്നു. അദ്ദേഹം എനിക്കു പലേ ഉപദേശങ്ങളും നൽകീട്ടുണ്ടു്. അദ്ദേഹത്തിൻെറ

‘കാളിയമർദ്ദനം’ കഥകളി അക്കാലത്തു നല്ല പ്രചാരത്തിലിരുന്നു. മദ്ധ്യവയസ്സിലെത്തിയതിനോടുകൂടി ഉന്മാദം പിടിപെട്ടു. ആ അവസ്ഥയിലും ചില ശ്ലോകങ്ങൾ രചിച്ചിട്ടുണ്ടു്.

## ആററുപുറത്തു് കൃഷ്ണൻനമ്പൂരി.

അമ്പലപ്പുഴ ക്ഷേത്രത്തിനു പടിഞ്ഞാറുവശം കോമനമുറിയിൽ ആററുപുറം എന്നൊരു ഇല്ലം ഉണ്ടു്. ആ ഗൃഹം ഇപ്പോൾ ഒരു നായരുടെ കൈവശത്തിലിരിക്കുന്നു. 1091-ാമാണ്ടിടയ്ക്കുവരെ അവിടെ താമസിച്ചിരുന്നതു് ‘ആററുപുറത്തു വൈദ്യൻ’ എന്നു പ്രസിദ്ധനായ കൃഷ്ണൻനമ്പൂരിയായിരുന്നു. അദ്ദേഹം പുരാണപാരായണത്തിലും കാവ്യരചനയിലും വൈദ്യശിക്ഷണത്തിലും ചികിത്സയിലും ജീവിതം നയിച്ചുവരവേ കുഷ്ഠരോഗബാധിതനായി. ഭാര്യാഗൃഹത്തിൽനിന്നു പകന്ന ഈ രോഗം അന്ത്യദശയിൽ അദ്ദേഹത്തിനെ അത്യന്തം ക്ലേശിപ്പിച്ചു.

മഹാപണ്ഡിതനായിരുന്ന ഈ വൈദ്യൻനമ്പൂരിയുടെ ചികിത്സാനൈപുണ്യം അസാധാരണമായിരുന്നു. 1086-ാമാണ്ടിടയ്ക്കാണെന്നു തോന്നുന്നു—അദ്ദേഹം ശാകുന്തളത്തെ നാലു ദിവസത്തെ കഥകളായി രചിച്ചു. കവി തന്നെ എന്നെ അതു മുഴുവനും ചൊല്ലിക്കേൾപ്പിക്കയുണ്ടായിട്ടുണ്ടു്. ശ്ലോകങ്ങളും പദങ്ങളും അത്യന്തം ഹൃദ്യമായിരിക്കുന്നു. അച്ചടിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല.

## ദാമോദരൻകർത്താവു്

മൂവാററുപുഴ വടക്കുംചേരി അകത്തൂട്ടു ദാമോദരൻകർത്താവു് പ്രസിദ്ധ പണ്ഡിതനായിരുന്നു. ശ്രീനിവാസയ്യരുടെ ശിഷ്യനായിരുന്നു. വിശാഖംതിരുനാൾ തമ്പുരാന്റെ ആശ്രിതനായി തിരുവനന്തപുരത്തു വന്നു് വലിയ ശ്രീനാരായണൻ തമ്പിയുടേയും പിന്നീടു് കൊച്ചു ശ്രീനാരായണൻതമ്പിയുടേയും ഗുരുവായി കുറേക്കാലം ഇരുന്നു. പിന്നീടു് ഗേൾസ്

ഇംഗ്ലീഷ്ഹൈസ്കൂളിൽ ഏറിയ കാലം മുൻഷിയുദ്യോഗം വഹിച്ചിട്ടു് പെൻഷൻ പററുകയും ജീവിതശേഷം രാമായണാദി പുരാണവായനയിലും അൎത്ഥംപറച്ചിലുമായി കഴിച്ചുകൂട്ടുകയും ചെയ്തു. അദ്ദേഹം ഭഗവദ്ഗീത കിളിപ്പാട്ടു്, ഭൎത്തൃഹരി തൎജ്ജിമ, യോഗവാസിഷ്ഠം കിളിപ്പാട്ടു്, വരാഹാവതാരം ആട്ടക്കഥ, ഇന്ദുമതീസ്വയംവരം ആട്ടക്കഥ മുതലായ സൽകൃതികൾ രചിച്ചു് ഭാഷയെ പോഷിപ്പിച്ചിട്ടുണ്ടു്. പത്രാധിപർ ഏ. ബാലകൃഷ്ണപിള്ള ബി. ഏ., ബി. എൽ. അദ്ദേഹത്തിന്റെ പുത്രനാണു്. ഭഗവദ്ഗീത പദാനപദതൎജ്ജിമയല്ല. ചില ഭാഗങ്ങളിൽ ശാങ്കരഭാഷ്യത്തിലെ ആശയങ്ങൾ കൂടി ചേൎത്തിരിക്കുന്നു. മാതൃക കാണിക്കാനായി ഒരു ഭാഗം ഉദാഹരിക്കാം.



"എണ്ണമില്ലാതെയുള്ള ഘടാദിവികാരങ്ങൾ
മണ്ണിനെയൊഴിച്ചു മറെറാന്നിനില്ലെന്നപോലെ
പരമാത്മാവിനെയൊന്നൊഴിച്ചിട്ടന്യങ്ങളും
സുഖദുഃഖാദി വികാരങ്ങളുമില്ലെന്നുമേ.
അസത്താംഗംഭീരാദിവികാരസംഘാതത്തി-
നൊരിക്കൽപോലുമില്ല നിത്യത്വമത്രയല്ല
ധരിക്ക സത്തായുള്ളോരാത്മാവിന്നൊരുനാളു-
മനിത്യത്വവും ഭവിക്കുന്നില്ലെന്നറിക നീ."
"ഇല്ലാത്തതൊരുനാളുമിരിക്കയില്ലപുന-
രുള്ളതു നശിക്കയുമില്ലൊരിക്കലും നൂനം
തത്വദർശികളായ വിദ്വാന്മാരിവയുടെ
തത്വമാം നിൎണ്ണയത്തെ ബുദ്ധിയാലറിയുന്നു"

ഈ ഗ്രന്ഥം 1070 കുംഭത്തിൽ രചിക്കപ്പെട്ടു. യോഗവാസിഷ്ഠം 46 അദ്ധ്യായങ്ങളുള്ള ഒരു ബൃഹൽഗ്രന്ഥമാണു്. ഇതു് 1079-ൽ പ്രസിദ്ധപ്പെടുത്തി.

ചിന്തിച്ചാലാർദ്രങ്ങളാംമന്ത്രതന്ത്രികൾകൊണ്ടു
ബന്ധിച്ചു ഗഹനമായെപ്പോഴും വികാരിയായ്
സന്താപസംയുക്തമാമിശ്ശരീരത്തെക്കൊണ്ടു
സംസാരദുഃഖംമാത്രമല്ലാതെന്തുപയോഗം
അല്പംകൊണ്ടിശ്ശരീരമാനന്ദം പ്രാപിക്കുന്നു-
തല്പംകൊണ്ടതുപോലെ ദുഃഖവും പ്രാപിക്കുന്നു
നശ്വരമായിഗ്ഗുണമില്ലാതെ നീചമായോ-
രിശ്ശരീരംപോൽ ശോചനീയമായ് മറെറാന്നില്ല.

വരാഹാവതാരം:—

കാമോദരി—ചെമ്പട.

ക്രുജൽകോകിലകാകളീരവമിളദ്ഗാനാദിരമ്യാകൃതീ
ഭ്രാജൻമല്ലികകഢ്മളാവലിലസൽഗന്ധാളിസംരാജിനീ:
വീജച്ചായുചലൽപയോജമുകുളാ ധൂതസ്തനോല്ലാസിനീ
വീക്ഷ്യാരാമരമാസപരാട് സ്വതരുണീ വാണീമഭാന്നിമിമാം.

അതിമൃദുമോഹനഗാനവിശേഷം
രതിപതികേളിയുടൻ സന്തോഷം
പരഭൃതമാനിനിമാർ സഹകാരേ
പതികളൊടു വിലസുന്നിഹചാരേ.
മഞ്ജുളവിഗളിത കുസുമാസ്തീർണ്ണം
രഞ്ജിതമുകുളസഹകാരവികീർണ്ണം
കുഞ്ജനികേതനകാളമളിനാമൈ:
കുഞ്ജശരോത്സവമതിനാഹ്വയതി.
അഞ്ചിതമലയമരുദ്ഗജപോതഃ
സഞ്ചിതവിശിഖഗണസ്സമുപേതഃ
സംഭൃതസുഖമധിരമ്യസമാരൻ
സമ്പ്രതിപഥികവധൂജനമാരൻ

അദ്ദേഹം വളരെക്കാലം തിരുവനന്തപുരം കൊട്ടാരത്തിൽ അധ്യാപകനായിരുന്നു.

## രണ്ടു ശങ്കരകവികൾ.

ആദി ശങ്കരാചാര്യരുടെ കാലശേഷം കേരളത്തിന്റെ പ്രശസ്തി കാശ്മീരപര്യന്തം പ്രചരിപ്പിക്കുന്നതിനു ഭാഗ്യം സിദ്ധിച്ചതു് 'ശങ്കരനാഥ' എന്ന രഞ്ജിത്സിംഹന്റെ സദസ്സിൽ പ്രഖ്യാതനായിത്തീർന്ന ശങ്കരനാഥജ്യോത്സ്യർക്കു മാത്രമായിരുന്നു. ഉത്തരമലയാളത്തിൽ ചിറയ്ക്കൽതാലൂക്കിലുള്ള കരിവെള്ളൂരംശത്തിൽ വങ്ങോട്ടുമഠത്തിൽ 'ശുചിധീ' എന്ന 965-ാമാണ്ടു് മിഥുനമാസം 32-ാനു- കാർത്തികനക്ഷത്രത്തിൽ ജനിച്ചു. മാതാവു് പാർവതിപ്പിള്ളയാർ നിതംബമ്മയും പിതാവു് പട്ടോടാഇല്ലത്തു് അഗ്നിഹോത്രിമ്മാവും ആയിരുന്നു. ദൈവപ്രീതികരമായ പല കർമ്മങ്ങളുടേയും വഴിപാടുകളുടെയും ഫലമായി മുപ്പത്തിയൊന്നാമത്തെ വയസ്സിൽ ലഭിച്ച സന്താനമായിരുന്നതിനാൽ മാതാവു് വാത്സല്യപൂർവം ശിശുവിനെ

വളൎത്തി. ഈ സന്തതിയേയാണു് പുത്രനായ ആററുകാൽ ശങ്കരപ്പിള്ള,

ജനകൻ ജന്മസ്ഥാനം കോലക്കൂറാസമസ്ഥാനം
ജനനമാസം യുഗ്മം (1) (മിഥുനം) ശുചിധീകാലം (2)ഫലം (3)
ജനനീപിതാമഹി പെററാളെൻപിതാവിനെ
ഗുണശാലിനി കൊല്ലം മുപ്പതു ചെന്നകാലം.

പിതാവു് നല്ല വേദജ്ഞനും കൎമ്മഠനുമായിരുന്നു. അദ്ദേഹംതന്നെയായിരിക്കണം ശങ്കരനാഥന്റെ ഗുരുവും. കാവ്യനാടകാദികളിലും ജ്യോതിഷത്തിലും വേദാന്തത്തിലും പാണ്ഡിത്യം സമ്പാദിച്ചശേഷം ശങ്കരനാഥൻ 'ശിവോഹമെന്നെണ്ണി' കാശിക്കു പുറപ്പെടുകയും യാത്രാമദ്ധ്യേ വരാഹാചാൎയ്യൻ എന്ന വിശിഷ്ടപുരുഷന്റെ അന്തേവാസിത്വം കൈക്കൊണ്ടു് സമസ്താത്മജ്ഞാനവും സമ്പാദിച്ചശേഷം കുടകു്, മൈസൂർ മുതലായ ദേശങ്ങളിൽക്കൂടെ കാഞ്ചീപുരത്തു ചെന്നു് അവിടെ 'കാഞ്ചികാമാക്ഷിദേവി പാദപങ്കജദ്വയം നെഞ്ചകം തന്നിൽ ചേൎത്തു' കൊണ്ടു് ഒരു മണ്ഡലം ഭജനമായിരുന്നു. അക്കാലത്തു്,

തഞ്ചത്തിലൊരുദിനം ക്ഷീരവാ (4)ഹിനീതീരത്തി-
ലഞ്ചിതഗുണശാലി സ്നാനാൎത്ഥം ഗമിച്ചഹോ
അനുഗ്രഹപൂൎവ്വമവഗാഹനം ചെയ്തു ദേവീ-
വിഗ്രഹമൊന്നുകണ്ടു സാനന്ദം കൈയിലാണ്ടു.
നിഗ്രഹാനുഗ്രഹത്തിനുറപ്പുവരുത്തിത്തൻ-
വ്യഗ്രതയെല്ലാം പോയി വിശിഷ്ടനായിത്തീൎന്നു
ജ്യോതിഷശാസ്ത്രംകൊണ്ടും പക്ഷിശാസ്ത്രത്തെക്കൊണ്ടു-
മോതിന വാക്യമെല്ലാം വേദവാക്കായിത്തീൎന്നു.

ഇങ്ങനെ അദ്ദേഹത്തിന്റെ പ്രശസ്തി അതിശീഘ്രം നാടൊട്ടുക്കു പരക്കുകയും രാജാക്കന്മാർപോലും സസൈന്യം ചെന്നു വന്ദിച്ചു് "ബ്രൂഹി മൽഫലം സൎവ്വ"മെന്നപേക്ഷിക്കയും അവരെയെല്ലാം അദ്ദേഹം സന്തുഷ്ടരാക്കി വിടുകയും ചെയ്തുവത്രേ.

അവിടെനിന്നു ദിവ്യക്ഷേത്രങ്ങളോരോന്നായി ദൎശിച്ചു ദൎശിച്ചു് കാശിയിൽ എത്തി, ഗയാസ്നാനവും പിതൃകൎമ്മങ്ങളും

(1) മിഥുനം. (2) 965. (3) 32. (4) പാലാർ.

കഴിച്ചു്, സംതൃപ്തനായിരിക്കവേ ഹിമവൽപാർശ്വത്തിൽ സ്ഥിതിചെയ്യുന്ന ഒരു ചെറുരാജ്യത്തിന്റെ അധിപതിയായ ഷംഷേർചന്ദ് അദ്ദേഹത്തിന്റെ മാഹാത്മ്യത്തെ കേട്ടും കണ്ടും അറിഞ്ഞു് തന്റെ രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോയി. ആ രാജാവു് സന്താനശൂന്യനായിരുന്നു. എന്നാൽ ശങ്കരനാഥജ്യോത്സ്യർ ചാർത്തിക്കൊടുത്ത ഗർഭജാതകത്തിൽ പറഞ്ഞിരുന്ന പ്രകാരം അനുഷ്ഠിച്ചപ്പോൾ പത്നി ഗർഭം ധരിച്ചു് ക്രമേണ ഒരു പുരുഷസന്താനത്തെ പ്രസവിച്ചു. അങ്ങിനെ ഈ പണ്ഡിതവര്യൻ രാജപ്രീതിക്കും ബഹുമാനത്തിനും പാത്രമായി. എന്നാൽ അദ്ദേഹം തനിക്കു ലഭിച്ച ധനമെല്ലാം തൃണവൽഗണിച്ചു് അതുകൊണ്ടു ദാനധർമ്മാദികൾ നടത്തീട്ടു്,

'മണികർണ്ണികാരത്തിൽ വസിച്ചു ചിരകാലം
സത്രവുംതീർത്താനതിവിപുലം മനോഹരം
വിപ്രഭോജനം തത്ര സുലഭമദ്യാപികേൾ.

അക്കാലത്തു് പഞ്ചാബിലെ സിംഹം എന്നു ചരിത്രവിഖ്യാതനായ രഞ്ജിത്സിംഗ് ഇംഗ്ലീഷുകാരെ പഞ്ചാബിലെങ്ങും പ്രവേശിപ്പിക്കാതെ നാടു വാണുകൊണ്ടിരിക്കയായിരുന്നു. അവിടെ പ്രവേശിച്ച ഒരു ആംഗ്ലേയനെ ബന്ധനസ്ഥനാക്കി. ഈ വിവരം അറിഞ്ഞു് ഇംഗ്ലീഷുകാർ യുദ്ധത്തിനു് ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. ഷംഷേർചന്ദ് ഈ വിവരം രാജാവിനെ ധരിപ്പിക്കാനായി അങ്ങോട്ടു നിയോഗിച്ചതു് അന്നു് ഇരുപത്തിഒൻപതു വയസ്സുമാത്രം പ്രായമുണ്ടായിരുന്ന ശങ്കരനാഥനെ ആയിരുന്നു എന്നുള്ള സംഗതി മാത്രം ആലോചിച്ചാൽ ആ മണ്ഡലാധിപതിക്കു് അദ്ദേഹത്തിന്റെ പേരിൽ എത്രമാത്രം വിശ്വാസമുണ്ടായിരുന്നു എന്നൂഹിക്കാം. ജ്യോത്സ്യരുടെ ഉപദേശാനുസാരം, രഞ്ജിത്സിംഗ് മുൽക്രാഫ്റ്റ് എന്ന യൂറോപ്യനെ ബന്ധനവിമുക്തനാക്കിയെന്നു മാത്രമല്ല സന്ദേശവാഹകനെ അദ്ധ്യാത്മഗുരുവും മന്ത്രിസഭാംഗവുമായി സ്വീകരിക്കയും ചെയ്തു. രാജാവു് അദ്ദേഹത്തിനു്,

ഏതാദൃശമുപകാരം ചെയ്തതു മാത്രമല്ല
സമ്പൂർണ്ണമമേയമായ് നൽകിനനന്തുകാലം

ഇങ്ങനെ രണസിംഹരാജധാനിയിൽ അദ്ദേഹം വസിക്കുന്ന കാലം സർദാർ മുഹമ്മദ് അക്ബർഖാനെന്ന പ്രാന്തീയ സേനാപതി പഞ്ചാബ് ആക്രമിച്ചു. അതിനെത്തുടർന്നുണ്ടായ യുദ്ധത്തിൽ,

ലക്ഷ്മീശൻ ശ്രീവത്സം പോൽ ലക്ഷണമായ് ഖഡ്ഗ-
ലക്ഷ്മാവു കപോലത്തിലന്ത്യകാലത്തോളം.

അതുകൊണ്ടു കോപാക്രാന്തനായ രാജസിംഹം ഗർജ്ജിച്ചുകൊണ്ട് യവനന്മാരോട് ഏററു് ആ മുഷ്കരനേയും കൂട്ടരേയും കൊന്നൊടുക്കീട്ട് ജ്യോത്സ്യരെ മുറിവേല്പിച്ച ഖഡ്ഗം കൈവശപ്പെടുത്തുകയും അതിനെ തൻെറ മന്ത്രിസത്തമനു ദാനം ചെയ്കയും ചെയ്തു. ആ വാളിനെ പിൽക്കാലത്തു് അദ്ദേഹം സ്വപുത്രനായി നൽകിയത്രെ.

ജ്യോത്സ്യർ ഒൻപതുകൊല്ലം ലാഹൂറിൽ പാർത്തു. അതിനിടയ്ക്കു് രണ്ടു പ്രാവശ്യം ചാന്ദ്രായണവ്രതം അനുഷ്ഠിക്കയും തദവസരത്തിൽ അൻപതിനായിരം ഉറുപ്പികയോളം സദ്വസ്തുദാനം ചെയ്കയും ഉണ്ടായി. എന്നാൽ രാജാവു് അദ്ദേഹത്തിനു് രണ്ടു ഗ്രാമങ്ങൾ കരമൊഴിവായി കൊടുത്തിരുന്നതുകൊണ്ട് ജീവിതം ഒരുവിധം സുഖമായി കഴിഞ്ഞുകൂടി.

ഇംഗ്ലീഷുകാരും രഞ്ജിത്സിംഹും തമ്മിൽ മൈത്രീബന്ധം സ്ഥാപിച്ചതിനു് ഏകകാരണഭൂതൻ ശങ്കരനാഥജ്യോത്സരായിരുന്നു. അതിനാൽ ലാർഡ് വില്യം ബൻറിക് അദ്ദേഹത്തിനു് 'ഉത്തമപുരുഷ് ജോഷി ശങ്കർനാഥ് ദി സ്പിരിച്വൽ അഡ്വൈസർ ആഫ് ഹിസ് ഹൈനസ് രഞ്ജിത് സിംഗ് ദി ലയൺ ആഫ് ലാഹൂർ' എന്ന ബിരുദം നൽകി. ഇക്കാലത്തിനിടയ്ക്കു് സ്വമാതാവിനു് ഇരുപതിനായിരം ഉറുപ്പികയും കാഞ്ചിയിലെ ഭജനകാലത്തു് തനിക്കു നിവേദ്യച്ചോറു നൽകി സഹായിച്ച ദേവദാസിക്കു് അയ്യായിരം ഉറുപ്പികയും അയച്ചുകൊടുത്തു.

ഇങ്ങനെയിരിക്കേയാണു് ശ്രീമാനായ സ്വാതിതിരുനാൾ അദ്ദേഹത്തെ തൻെറ രാജകീയസദസ്സിലേയ്ക്കു ക്ഷണി

ച്ചതു്. ആ വിവരം അദ്ദേഹം രഞ്ജിത്സിംഗിനെ അറിയിച്ചപ്പോൾ, വൈമനസ്യത്തോടുകൂടിയെങ്കിലും ആ രാജശ്രേഷ്ഠൻ അനുവാദം നല്കിയെന്നു മാത്രമല്ല യാത്രയ്ക്കു വേണ്ട സൌകര്യങ്ങളും ചെയ്തുകൊടുത്തു. ജ്യോത്സ്യരാകട്ടെ തന്റെ വസ്തുക്കളെ 5200 രൂപാ പാട്ടത്തിനു് ഒരു വർത്തകനെ ഏല്പിക്കയും കൈവശമുണ്ടായിരുന്ന അയ്യായിരം ഉറുപ്പിക ലൂദിയാനാ ഭണ്ഡാരത്തിൽ നിക്ഷേപിക്കയും ചെയ്തിട്ടു് തിരുവനന്തപുരത്തേക്കു തിരിച്ചു. യാത്രയ്ക്കു വേണ്ട സുഖസൌകര്യങ്ങളെല്ലാം ബൻറിങ്ങ്പ്രഭുതന്നെ ചെയ്തുകൊടുത്തു. ആയിടയിൽ കൊണ്ടുവന്നതാണു് ദേവീഭാഗവതം മൂലം.

തിരുവനന്തപുരത്തെത്തിയ ഉടൻതന്നെ മഹാരാജാവിനെ സന്ദർശിച്ചു. പഞ്ചാബിൽനിന്നും കൊണ്ടുവന്നിരുന്ന,

മാന്തളിർപട്ടും മണിമാലയും മരതകം
പൂന്തിന നൽപേടകം സുന്ദരം വെൺചാമരം
നവരത്നവും നവകേസരം രജോജാതം
നവനീതമാം മൃഗനാഭിയും രുദ്രാക്ഷവും
നവധാന്യവും വിധുഖണ്ഡവുമിത്യാദിയും

ദിവ്യവസ്തുക്കളെ കാഴ്ച വച്ചു. സമ്പ്രീതനായ മഹാരാജാവു് അദ്ദേഹത്തിനെ സദിർകോടതിയിലെ പ്രധാന പ്രാഡ്വിപാകനായി നിയമിക്കയും ചെയ്തു.

ഇങ്ങനെ തിരുവനന്തപുരത്തു താമസം തുടങ്ങി അധികകാലം കഴിയുംമുമ്പേ നെല്ലമൺ അധികാരത്തിൽ ആററുകാൽ പ്രദേശത്തു് ചെറുകരവീട്ടിലെ അംഗമായിരുന്ന ലക്ഷ്മിഅമ്മയെ വിവാഹം ചെയ്തു. ഈ കുടുംബക്കാർ ത്യാഗപൂർവ്വമായ രാജസേവനത്തിൽ തഴച്ചുവന്നവരായിരുന്നു. ഇന്നും ഉന്നതസ്ഥാനത്തെ അലങ്കരിക്കുന്ന പലരും ആ വംശത്തിൽപെട്ടവരായിട്ടുണ്ടു്.

ജ്യോത്സ്യരുടെ സേവനം അധികകാലത്തേയ്ക്കു് തിരുവിതാംകൂറിനു ലഭിച്ചില്ല. അസൂയാലുക്കളായ പ്രമാണികൾ ദുഷ്പ്രവാദം പരത്തിത്തുടങ്ങി. അതിനാൽ വിവരം രാജസന്നിധിയിൽ അറിയിച്ചിട്ടു് അദ്ദേഹം ഉദ്യോഗം രാജി വച്ചു.

ശേഷം കോലത്തുനാട്ടിലേയ്ക്കു പോയി. കുറേക്കാലം അവിടെ താമസിച്ചതിൽ പിന്നെ അദ്ദേഹം വീണ്ടും ലാഹൂറിൽ എത്തി, പൂർവ്വസ്ഥാനത്തു നിയമിക്കപ്പെട്ടു. ഇതു് 1010-ൽ ആയിരുന്നു. അവിടെയും അദ്ദേഹത്തിനു് അധികകാലം താമസിക്കാനിടയായില്ല. 1839 ജൂൺ 27-ാംതീയതി രഞ്ജിത്സിംഗ് മരിച്ചപ്പോൾ സിംഹാസനാരോഹണം ചെയ്ത രാജാവു് ബുദ്ധിശൂന്യനും ചപലനും ആയിരുന്നു. അതിനാൽ ഇനി അവിടത്തെ താമസം ശുഭമല്ലെന്നു് അദ്ദേഹം തീർച്ചപ്പെടുത്തി. പഞ്ചാബിന്റെ സ്വാതന്ത്ര്യം ശരിയാകാറായി എന്നു് ജ്യോത്സ്യൻ ദീർഘദർശനം ചെയ്തു. അതുകൊണ്ടു് 1840-ൽ അദ്ദേഹം പഞ്ചാബു് വിട്ടു. അഞ്ചു കൊല്ലങ്ങൾക്കുള്ളിൽ ആ രാജ്യം ബ്രിട്ടീഷ്ഭരണത്തിൽ വന്നുകൂടിയ കഥ ചരിത്രപ്രസിദ്ധവുമാണല്ലോ.

സ്വാതിതിരുനാൾ ഇക്കുറി അദ്ദേഹത്തെ ഫൌസ്ദാരികമ്മിഷണരായിട്ടാണു നിശ്ചയിച്ചതു്. അതിനെത്തുടർന്നു് അദ്ദേഹം ശ്രീകണ്ഠേശ്വരംക്ഷേത്രത്തിനു സമീപം ഒരു ഭവനം നിർമ്മിച്ചു് അവിടെത്തന്നെ പാർപ്പും തുടങ്ങി.

പഞ്ചാബിൽ അദ്ദേഹത്തിനുണ്ടായിരുന്ന ജാഗീരുകളുടെ ലൂദിയാനാഭണ്ഡാരത്തിൽ നിക്ഷേപിച്ചിരുന്ന പണമാകട്ടെ കമ്പനിക്കാർ അദ്ദേഹത്തിനു തിരിച്ചുകൊടുത്തില്ല. മഹാരാജ്ഞിയുടെ സന്നിധിവരെ പരാതി പറഞ്ഞിട്ടും ബോർഡ് ആഫ് ഡയറക്ടേഴ്സ് മുഖേന പരിഹാരം നേടിക്കൊള്ളണമെന്നായിരുന്നു പ്രധാനമന്ത്രിയായിരുന്ന പാൽമേർസ്റ്റൺ പ്രഭുവിന്റെ മറുപടി. പക്ഷേ ഒരു പരിഹാരവും ഉണ്ടായില്ല.

സ്വാതിതിരുനാൾ തിരുമനസ്സിലെ നിർദ്ദേശമനുസരിച്ചു് ജ്യോത്സ്യർ ഈയിടയ്ക്കു ദേവീഭാഗവതം തർജ്ജമ ചെയ്യാനാരംഭിച്ചു. അതനുസരിച്ചു് അദ്ദേഹം അഷ്ടമസ്കന്ധംവരെ തർജ്ജമചെയ്തെങ്കിലും 1022-ൽ മഹാരാജാവു് നാടുനീങ്ങിയതുകൊണ്ടു് അതു തുടർന്നുണ്ടാക്കാനിടയായില്ല.

ഉത്രംതിരുനാൾ മഹാരാജാവിന്റെയും പ്രീതിഭാജനമായിട്ടുതന്നെ അദ്ദേഹം കഴിഞ്ഞുകൂടി. അവിടുന്നു സ്വർണ്ണം കെട്ടിയ രുദ്രാക്ഷമാല, വലംപിരിശംഖ്, ദന്തപ്പല്ലക്ക്, മേനാവ് മുതലായ പല പാരിതോഷികങ്ങൾ അദ്ദേഹത്തിനു കല്പിച്ചുകൊടുത്തു.

ഒരിക്കൽ ഒരു പ്രധാന ഉദ്യോഗസ്ഥൻ രാജസന്നിധിയിൽ വച്ച് വിനോദരസത്തിൽ 'പ്രായമായില്ലേ? ഇനി മരിക്കരുതോ' എന്നു ചോദിച്ചതിന്,

ജ്യോ:—"അതു് നിങ്ങളെ അയച്ചിട്ടേയുള്ളു വെന്നു്" അദ്ദേഹം മറുപടി പറഞ്ഞുവെന്നും അതിൽ വല്ല വാസ്തവമുണ്ടോ എന്നു് അടുത്ത ദിവസം ചോദിച്ചപ്പോൾ "പുണ്യകർമ്മങ്ങൾ വല്ലതും ചെയ്യാനുണ്ടെങ്കിൽ ഒരു വാരത്തിനുള്ളിൽ ചെയ്തുകൊള്ളു" എന്നുപദേശിച്ചുവെന്നും, അദ്ദേഹം പരലോകം പ്രാപിച്ചുവെന്നും, വിവരം ധരിച്ച മഹാരാജാവു് അത്ഭുതപ്പെട്ടുപോയെന്നും അറിയുന്നു.

1034 തുലാം 28-ാനു- അറുപത്തിഒൻപതാമത്തെ വയസ്സിൽ ഈ മഹാനഭാവൻ ശ്രീകണ്ഠേശ്വരത്തെ സ്വഗൃഹത്തിൽ വച്ചു കാലധർമ്മം പ്രാപിച്ചു.

## ആററൂകാൽ ശങ്കരപ്പിള്ള

1012 ഇടവം സ്വാതിനക്ഷത്രത്തിലാണു് ജനിച്ചതു്. അഞ്ചാംവയസ്സിൽ പഴവങ്ങാടി പള്ളിക്കൂടത്തിൽ ചേൎന്നു പഠിത്തം തുടങ്ങി. കാലടി കൊച്ചുവീട്ടിൽ ഉടയാൻപിള്ളയായിരുന്നു ആദ്യത്തെ ഗുരു. പ്രാഥമിക വിദ്യാഭ്യാസം പൂൎത്തിയാക്കീട്ടു് പാലക്കാട്ടു് അപ്പാശാസ്ത്രികളുടെ അടുക്കൽനിന്നു് കാവ്യനാടകാലങ്കാരങ്ങൾ അഭ്യസിച്ചു. ഈ ശാസ്ത്രികളെ തിരുവനന്തപുരത്തു വരുത്തി താമസിപ്പിച്ചതു് ശങ്കരനാഥജ്യോത്സ്യനായിരുന്നു. ശാസ്ത്രികൾ സ്വദേശത്തേക്കു മടങ്ങിയതിനു ശേഷം ശങ്കരപ്പിള്ള ഇലത്തൂർ രാമസ്വാമി ശാസ്ത്രികളുടെ അടുക്കൽ അലങ്കാരം, വൃത്തശാസ്ത്രം, വ്യാകരണം, വേദാന്തം മുതലായവ നിഷ്കൎഷിച്ചു പഠിച്ചു. അദ്ദേഹം ഗുരുവിന്റെ

വാത്സല്യഭാജനമായിരുന്നു. "ശാസ്ത്രികളുടെ കാലശേഷം പേരെടുക്കാനാരുണ്ട്?" എന്ന് ഒരിക്കൽ ഉത്രംതിരുനാൾ തിരുമനസ്സുകൊണ്ടു കല്പിച്ചു ചോദിച്ചതിന് 'അപ്പയ്യൻപോററിയെന്നും ശങ്കരപ്പിള്ളയെന്നും രണ്ടു പുത്രന്മാരുണ്ട്" എന്നത്രേ ആ മഹാശയൻ മറുപടി പറഞ്ഞതു്.

ശങ്കരപ്പിള്ള ജ്യോതിഷത്തിലും സാമാന്യം നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്നു. ആ വിഷയത്തിലും ഹിന്ദുസ്ഥാനിയിലും ഗുരുസ്ഥാനം വഹിച്ചതു് പിതാവുതന്നെയായിരുന്നു. അങ്ങിനെ ഇരിക്കെ ഒരു ദിവസം റസിഡണ്ട് കല്ലൻധപര കുട്ടിയെ ഇംഗ്ലീഷുകൂടി പഠിപ്പിക്കണമെന്നു ശങ്കരനാഥജ്യോത്സ്യനോട് ഉപദേശിച്ചു. തദനുസാരം ശങ്കരസുബ്ബയ്യർ അതിലേക്കു നിയോഗിക്കപ്പെട്ടു. അന്ന് അദ്ദേഹം ഫ്രീസ്കൂളിലെ ഒരു അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിൻെറ അദ്ധ്യാപന ചാതുരി കണ്ടു സംപ്രീതനായ ജ്യോത്സ്യർ ഒരു കസാല സമ്മാനിച്ചിട്ട് 'ഇതു് ശങ്കരസുബ്ബയ്യുക്കിരിക്കട്ടെ; ഇതു ദിവാൻ കസേരയാണെ" എന്ന് പറഞ്ഞുവത്രെ. ആ പ്രവചനം പിൽക്കാലത്തു ഫലിച്ചുവെന്നു പറയേണ്ടതില്ലല്ലോ.

ഇംഗ്ലീഷുപഠിത്തം തീർന്ന ഉടനേതന്നെ ശങ്കരപ്പിള്ളയ്ക്കു് ഹജൂരിൽ ഒരു ഉദ്യോഗം കിട്ടി. പിന്നീട് അധികകാലം ചെല്ലും മുമ്പു് അദ്ദേഹം വിവാഹബന്ധത്തിൽ ഏർപ്പെട്ടു. അമ്പലപ്പുഴത്താലൂക്കിൽ കള്ളർകോട്ട് എന്ന സ്ഥലത്തു് കരിപ്പുറത്തു കൃഷ്ണപിള്ള എന്നൊരു ഭക്തനായ മാന്ത്രികനുണ്ടായിരുന്നു. അദ്ദേഹം പരവൂർ തെക്കുംഭാഗത്തു് തണ്ണീർപന്തൽ വീട്ടിൽ നാരായണിഅമ്മ എന്നൊരു സ്ത്രീരത്നത്തെ വിവാഹം ചെയ്തിട്ട് തിരുവനന്തപുരത്തു് ശ്രീപത്മനാഭക്ഷേത്രം സംബന്ധിച്ച ഒരു ഉദ്യോഗത്തിൽ ഇരിക്കവേ 1018-ൽ ജനിച്ച പുത്രി ലക്ഷ്മിഅമ്മയായിരുന്നു ശങ്കരപ്പിള്ളയുടെ സഹധർമ്മിണീപദം പ്രാപിച്ചതു്.

1034-ൽ ശങ്കരപ്പിള്ളയ്ക്കു് ഭരണിതിരുനാൾ ലക്ഷ്മീബായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളി

ക്കെട്ടു സംബന്ധിച്ചു രചിച്ച കല്യാണശതകത്തിനു് ഉത്രം തിരുനാൾ മഹാരാജാവിന്റെ തൃക്കയ്യിൽനിന്നു് ഒരു സുവർണ്ണ കങ്കണം സമ്മാനം ലഭിച്ചു.

ഹജൂരിൽനിന്നു് അദ്ദേഹം സദർക്കോടതിയിലെ ഭാഷാന്തരീകർത്താവായി നിയമിക്കപ്പെട്ടു. ആ ഉദ്യോഗത്തിൽ പ്രകാശിപ്പിച്ച സാമർത്ഥ്യത്താൽ അദ്ദേഹം അചിരേണ തിരുവല്ലാ മുൻസിഫായി ഉയർത്തപ്പെടുകയും മൂവാററുപുഴ, ആലപ്പുഴ, ചിറയിൻകീഴ്, ഹരിപ്പാട്ട് എന്നീ സ്ഥലങ്ങളിൽ ഉദ്യോഗം വഹിക്കയും ചെയ്തു. ഈ ഉദ്യോഗത്തിൽ ഇരിക്കുന്ന കാലത്തു് സദാശിവൻപിള്ള, വേദാദ്രീശമുതലിയാർ, അരുമനായകം പിള്ള മുതലായ പ്രസിദ്ധ ഹൈക്കോടതി ജഡ്ജിമാരുടെ അഭിനന്ദനത്തിനു് അദ്ദേഹം പാത്രീഭവിച്ചു.

ആയില്യംതിരുനാൾ മഹാരാജാവിനും അദ്ദേഹത്തിന്റെ പേരിൽ വലിയ പ്രീതിയായിരുന്നു. 1057 തുലാത്തിൽ അദ്ദേഹം പെൻഷൻ പററി പന്നപുരത്തു താമസമുറപ്പിച്ചു. വിശാഖംതിരുനാൾ അദ്ദേഹത്തിനെ പാഠപുസ്തകക്കമ്മിററിയിലെ ഒരംഗമായി നിയമിച്ചെങ്കിലും, ദേവീഭാഗവതം പൂരിപ്പിക്കുന്നതിനുള്ള താല്പര്യാതിരേകത്താൽ അദ്ദേഹം ആ ജോലി രാജി വച്ചു.

തുറവൂർ നാരായണശാസ്ത്രികൾ, കരമന കേശവശാസ്ത്രികൾ, പുരുഷോത്തമശാസ്ത്രികൾ, മുൻഷി രാമക്കുറുപ്പു്, പേട്ടയിൽ രാമൻപിള്ള ആശാൻ, വെളുത്തേരി കേശവനാശാൻ, പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ മുതലായ വിദ്വാന്മാർ ഇദ്ദേഹത്തിന്റെ സുഹൃത്തുക്കളും ശുഭകാംക്ഷികളും ആയിരുന്നു.

ഫലിതം പറയുന്നതിൽ അതിചതുരനായിരുന്നതിനാൽ അദ്ദേഹത്തിന്റെ ഗൃഹത്തിൽ ഇവരൊക്കെ, പലരും കൂടാറുണ്ടായിരുന്നു. അദ്ദേഹം രോഗഗ്രസ്തനായിരുന്ന അവസരത്തിൽ, മുൻസിഫ് നാരായണൻതമ്പി, അന്വേഷിച്ചു് അദ്ദേഹത്തിന്റെ ഗൃഹത്തിൽ ചെന്നിട്ടു്, "ആശ്വാസമുണ്ടോ" എന്നു ചോദിച്ചു. അതിനു് "ആശ്വാസമുണ്ടു്; ആ ശ്വാസമായില്ല"

എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അവിടെ കൂടിയിരുന്നവരെല്ലാം അതു കേട്ടു പൊട്ടിച്ചിരിച്ചുപോയി.

പിതാവിനെപ്പോലെ പുത്രനും പരോപകാരതൽപരനായിരുന്നു. പല കുട്ടികൾക്കു് അദ്ദേഹം വിദ്യാഭ്യാസവിഷയമായ ധനസഹായം ചെയ്തിട്ടുണ്ടു്. പണത്തെ അദ്ദേഹം തൃണംപോലെയാണു ഗണിച്ചുവന്നതു്.

പണം തൃണമെന്നു സമചിത്തന്മാരും
തൃണം പണമെന്നു അധമചിത്തരും

വിചാരിക്കുന്നതായി അദ്ദേഹം വർണ്ണിച്ചിരിക്കുന്നു. ഇതു തന്റെ മനോഭാവത്തിനു് അനുകൂലമായിരിക്കുന്നു. ധനതൃഷ്ണ കൊണ്ടുണ്ടാകുന്ന അനർത്ഥങ്ങളെ സരസമായി വർണ്ണിച്ചു് 'പണപ്പറ്റം' എന്നൊരു കാവ്യവും അദ്ദേഹം രചിച്ചിട്ടുണ്ടു്. ഗുരുക്കന്മാരെ ഈശ്വരനു തുല്യം അദ്ദേഹം പൂജിച്ചുവന്നു. ഗ്രന്ഥാരംഭത്തിൽ എല്ലാ ഗുരുക്കന്മാരെയും വന്ദിച്ചിരിക്കുന്ന രീതി നോക്കുക: പിതാവിനെപ്പററി ഒന്നു രണ്ടു വരികളിൽ പറഞ്ഞൊതുക്കാതെ, ചരിത്രം മുഴുവനും സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു.

ഉടയാനാദ്യാചാര്യനമലാന്തരാത്മാവോ-
ടുടയോനനേകാന്തേവാസികളോടുമെന്നിൽ,
കുടികൊള്ളുമാ ശ്രീമാനാവതും തുണയ്ക്കുവാ-
നടിയേ മുടിക്കുപ്പിപ്പണിയുന്നേററം ഭക്ത്യാ.

എന്നു് ഉടയാൻപിള്ളയേയും,

ഇപ്പാരിൽ പ്രസിദ്ധികേട്ടപ്പോരുമുത്തമോദാരം
കല്പകത്തെവിട്ടുതൻശിഷ്യരിൽ കേദാരത്തിൽ
ശില്പമായ് മുളപ്പിച്ചോരെൻ ഗുരുസ്വാമിയാണൊ-
മപ്പാശ്രീശർമ്മാവുതൻതൃപ്പാദം പണിയുന്നേൻ.

എന്നു് അപ്പാശാസ്ത്രികളേയും,

ഖലത്തോരരെശന്തോജഃ പ്രസിദ്ധമെല്ലാടവും
മഹത്വമെന്നതൽപ്രത്യക്ഷമായിങ്ങനെ
നരത്വവ്യാജേന വന്നവതാരത്തെച്ചെയ്തോ-
രിലത്തൂർബ്രഹ്മജ്യോതിസ്സോന്നഹോ വിളങ്ങുന്നു
യാതൊന്നിൻഗുണശ്രേണിചൊല്ലുവാനാക്കും പണി
യാതൊന്നിൻകീർത്തിവല്ലി നിർജ്ജിതാശേഷമല്ലി

യാതൊന്നിൻവാണീധുരീ പീയൂഷപ്രഭാകരീ
യാതൊന്നിൻതത്വബോധം പാൎക്കിലോ ഭൃശഗാധം
യാതൊന്നിൻധ്യാനരൂപം ചിൽക്കലാസ്വച്ഛദീപം
യാതൊന്നിൻനിത്യകൃത്യം യോഗികൾക്കതിസ്തുത്യം
യാതൊന്നിൻകാവ്യബന്ധം ഗണനേ സദാനന്ദം
യാതൊന്നിൻകൃപാശീലം ചൊല്ലുവാനഹംനാലം
യാതൊന്നിൻ തിരുനാമം രാമശൎമ്മാഭിരാമം
യാതൊന്നിൻ സുകിങ്കരൻ പാൎക്കിലിന്നീ ശങ്കരൻ.

എന്നിങ്ങനെ രാമസ്വാമിശൎമ്മാശാസ്ത്രികളേയും ഉള്ളഴിഞ്ഞ ഭക്തിയോടാണു് അദ്ദേഹം സ്മരിച്ചുവന്നിരുന്നതു്.

1066 ധനു 24-ാംതീയതി ഏകാദശിനാൾ രാത്രി ഒരു മണിക്കു് ഈ കവികുലചക്രവൎത്തിയുടെ ദേഹവിയോഗം സംഭവിച്ചു. ഏകാദശിക്കു മരണവും ദ്വാദശിക്കു സംസ്കാരവും പുണ്യവാന്മാൎക്കേ ലഭിക്കയുള്ളൂ എന്നാണല്ലോ വൃദ്ധവചനം.

ശങ്കരകൃതികൾ എല്ലാം ശബ്ദാൎത്ഥസുരഭിലങ്ങളാണു്.

"കച്ചത്തോൎത്തിഹ മുന്നുകുത്തിരുത്തുലാമിഞ്ചക്കഴയായതും
കാച്ചിക്കൊണ്ടുവരേണമെന്നവൾമതം കാച്ചുക്രവും നാസ്തിമേ
ഏച്ചും പേച്ചുമറിഞ്ഞിടാത്ത പരിഷയ്ക്കെന്നും കഴിക്കാമിവൻ
വീഴ്പ്പേശ്ശേ ബത പാത്രമാവു പുനരെന്തെല്ലാം കൊടുത്തീടിലും"
ലക്ഷ്മീലക്ഷണമൊത്തൊരുത്തമവധൂരത്നപ്രഭാചാതുരീ
വിക്ഷേപങ്ങളിതല്ലയോ നിജതനൂജന്മാരിവൎക്കൊക്കെയും
അക്ഷീണാമലകീൎത്തിയും വരുമനന്തൈശ്വൎയ്യസാമ്രാജ്യവും
പക്ഷംരണ്ടിതിനില്ല പക്ഷമധികം കൊണ്ടല്ല ചൊല്ലുന്നതു്.

എന്നിങ്ങനെയുള്ള ദ്രുതകവനങ്ങളിൽപോലും സുഭഗങ്ങളായ ശബ്ദങ്ങളുടെയും സുന്ദരമായ ആശയങ്ങളുടെയും ഹൃദ്യമായ സമ്മേളനം കാണുന്നു.

മദ്ധ്യസ്ഥനമമായിടം മുരരിപോർഭാസസ്യ പൊന്മാറിടം
ചിദ്രൂപസ്മൃതിസംപുടം ചിരമിരുന്നുണ്ടായൊരന്നക്കുടം
ഭദ്രങ്ങൾക്കൊരിരിപ്പിടം ഭഗവതഃപ്രത്യക്ഷലക്ഷ്മീതടം
ശത്രുക്കൾക്കൊരു വൻകടം ലസതി തേ വഞ്ചീന്ദ്രഭാഗ്യോൽകരം.

ഇപ്രകാരം അൎത്ഥത്തിനു കോട്ടം വരുത്താതെയും വിടവടപ്പാൻ നിരൎത്ഥകപദങ്ങൾ പ്രയോഗിക്കാതെയും ശബ്ദഭംഗി വരുത്തി കവിത രചിക്കുന്നതിനു് അദ്ദേഹത്തിനു് ഒരു പ്രയാസവുമുണ്ടായിരുന്നില്ല.

പള്ളിപ്പാലാഴിയിൽച്ചെന്നുരുതരകുതുകം ഹന്ത നീരാടിവന്നി-
ട്ടുല്ലാസം പിച്ചകത്താരഴകൊടു തഴുകിച്ചന്ദ്രികാതോഴിയോടും
മെല്ലന്നാകാശഗംഗാജലമതുമുടനേ പാനവും ചെയ്തു മോദാൽ
തുള്ളിത്തുള്ളിക്കളിക്കുന്നവിടെയുമൊരുകാലത്തിലുർവീന്ദ്രകീർത്തി.

ശൈലികൊണ്ടു് ഈ പദ്യം വെണ്മണികൃതികളെ അനുസ്മരിപ്പിക്കുന്നുണ്ടെങ്കിൽ, വാച്യവും വ്യംഗ്യവുമായ അർത്ഥചമൽകൃതിയിൽ അവയെ അതിശയിക്കുന്നുണ്ടെന്നു നിസ്സന്ദേഹം പറയാം.

തരണിസ്സപംഭവജലനിധിതരണേ
തപനീവല്ലഭ ഉള്ളപേക്ഷ സരണേ
കരുണാസ്യന്ദയി തവ പാദശരണേ
തരണേ ലോചനസുഖമയി തരണേ
ഭജതാം സാദരകുശലവിതരണേ
സുസുഷുമ്നാലയഗിരിശിഖരമണേ
സരസാഭ്യന്തരഭജനസരണേ
തരണേലോചന സുഖമയി തരണേ
കശലോദ്ബോധിനി സ്വപ്നദനഹരണേ
നിപുണോപാശ്രിതഭയദരഹരണേ
നമതാംകിൽബിഷസംഹൃതകരണേ
തരണേലോചനസുഖമയി തരണേ. (സൂര്യകീർത്തനം)

നവമണികൃതമാലാ നർത്തകീരത്നഹേലാ
മുദിതഭുവനപാലാ മാധവശ്രീ സലീലാ
കനകമണിസുചേലാ ശോഭിതാനേകബാലാ
ഭവസുഖതതിവേലാ ഭാതി കല്യാണശീലാ. (കല്യാണവർണ്ണന)

മന്ദാരമാലാലസിതാളകാന്താം വൃന്ദാരകാഭ്യർച്ചിതപാദകാന്താം
കുന്ദാവദാതാം ധവളാംശുകാന്താം വന്ദാമഹേ സാരസസൂനകാന്താം.
(ശ്രീമദ്വിശാഖരാജവിജയം)

ഇത്യാദി പദ്യങ്ങൾ പ്രാസാനുപ്രാസങ്ങൾകൊണ്ടുമാത്രം ശോഭിക്കുന്നെങ്കിൽ,

തട്ടാതത്ത്രാസാലുർവീപതി തനിക്കെത്തുമെന്നുള്ളിലോർത്ത-
ക്കട്ടിപ്പൊന്നാമലപ്പോർ തുടരുമളവിലാപ്പദ്മനാഭപ്രസാദാൽ
തട്ടിത്തട്ടോടുകട്ടിത്തറയിലതുവരുമ്മാറു മാറേറ്റുമോക്കാ-
തൊട്ടേറ്റെത്താൻനിമിത്താലിതി പറവതിനോ ഹന്ത പൊൻകട്ടിമുട്ടി
എന്നിട്ടും മതിയായതില്ല ഭഗവാനക്കാഞ്ചനക്കുന്നിനെ-
ഖണ്ഡിച്ചഗ്നിയിലിട്ടുചുട്ടു വളരെക്കഖണ്ഡിച്ചതിൽപ്പിന്നെയും
മുന്നിട്ടെൻപ്രിയഭക്തനോടിടയുവാനാകാഞ്ഞൊരവന്നതലി-
ന്നെണ്ണാതേവരുമെന്നുമച്ചനിജമുദ്രാംവച്ചു ഭക്തപ്രിയൻ.

പൊന്നിൻസിംഹാസനത്തിൻപുറമലരൊളിവപ്പോമെനിയില്ലാ-
ത്തന്യോന്യംരാഗമോടങ്ങഖിലദിശിപരന്നപ്രതാപാലമാല:
തന്നുള്ളിൽച്ചേർന്നകാന്തൻ സരസമുപഗമിക്കമ്പോളകാന്തപോലെ
നന്നിച്ചാനിച്ചുചേർന്നാനവനിപതിയോടപൂർണ്ണസാമ്രാജ്യലക്ഷ്മി.
വഞ്ചീന്ദ്രൻ വീരലക്ഷ്മീയടിവിലെവിടെയും തൽപ്രതാപേനസാകം
സഞ്ചാരംചെയ്തുചെയ്തക്കൃതയുഗകലധർമ്മത്തെ വാഴിച്ചിതെങ്ങും
പഞ്ചംപോരൊക്കെവിട്ടത്തളിനതനവാഞ്ഞംഗനാമഞ്ജുവേശ-
ഞ്ചാതേപോയ്മറഞ്ഞോ? കിമുപുനരരചൻ ശത്രുഗേഹത്തിലേതാൻ
നീതിക്കുള്ളോരവീഥിയെ പ്രബലമായ് വീതിക്കിയത്തിപ്രജാ-
ശ്രുതിക്കുംപുനരക്കണക്കരചനം ചോദിക്കമെന്നുള്ളതിൽ
ഭീതിക്കാരഖിലക്ഷ്മാതലമതിൽ ജീവിക്കവോരിന്നൊരേ
ജാതിക്കാരിതി ദുർവിചാരമിവിടെബ്ഭേദിക്കമാറായഹോ.
ചെങ്കോൽസങ്കോചമല്ലാതെവിടെയുമൊരുകാലത്തിലെത്തുന്നതോർത്താൽ
മങ്കയ്ക്കും മാർവിറയ്ക്കും മറവിലപരനെത്തെല്ലു നോക്കീടുവാനം
തങ്കംതാമ്രാധരിക്കുള്ളലർശരവ്യഥയെപ്പോക്കുവാനുള്ളപാത്രം
തങ്കൽപ്രേമാതിരേകത്തൊടുമവരൾക്കുള്ളു കാന്തന്റെഗാത്രം
(ശ്രീമദചീശഖരാജവിജയം)

ഇത്യാദി പദ്യങ്ങളിൽ പ്രാസക്കൊഴുപ്പുകൊണ്ടുള്ള ചമൽകൃതിയും അർത്ഥങ്ങളുടെ മഞ്ജിമകൊണ്ടുള്ള മനോഹാരിതയും ഒരുപോലെ വിളങ്ങുന്നു.

സംസ്കൃതത്തിലും ഇക്കവിക്ക് അനായാസം കവിത രചിക്കാൻ കഴിവുണ്ടായിരുന്നു. ഉദാഹരണാർത്ഥം അദ്ദേഹം ഒരു പണ്ഡിത സുഹൃത്തിനയച്ച പദ്യങ്ങളിൽ ചിലതുദ്ധരിക്കാം.

ദർശന്ദർശമമന്ദമോദജനകം പത്രംത്വദീയംചിരാ-
ല്ലബ്ധ്വംഹൃദ്യമണിപ്രവാളഘടിതം മോമോത്തിമേമാനസം
മൈത്രീകല്പലതാഭവത്യഭിജനേ നിത്യാനുരാഗോന്മുഖീ
ക്ഷിപ്രംസാരതചിതരേഷുജീഷ്ടുതജുതി പ്രോക്താത്മവിദ്ഭി: കിമു
ഗ്രന്ഥാമാമയപീഡയാ നയനയോർമ്മാലിന്യപാങ്കേന ച
സേച്ഛാസഞ്ചരണേ നിരുദ്ധവിഭവ: ശ്രീപത്മനാഭേ ജനൻ
ദേവീഭാഗവതാർത്ഥചിന്തനരസൈർവിരേജനാഭക്ഷണൈ:
കാലംബാലക കേളിദർശനരസൈരേന്നീയന്ദേയംജന:
വ്യാഖ്യാതാഖലു കേരളീയവിദുഷാം വാചാം ഭവാൻ തൽകൃതം
വേകംപുസ്തകമപ്പുദീർണ്ണമസാനപ്രേക്ഷിതം ദേ ത്വയാ
ക്രേതായംനഭവേദ്ധ്രുവം യദിതദാമൂല്യാർത്ഥനാ ലൌകികീ-
ത്യാശംക്യാത്മനി കിംഭവേന്നജദേവം മൌനമസ്ഥാൻജനേ
ശ്രീവിദ്യാകലശാബ്ധികൌസ്തുഭമണി: ശ്രീരാമവർമ്മാ ഗുരു
ശ്രീരാജധീപുരമാത്മകീന മഹശ്ശ്ശുക്ലപാചതോഗംസമം
യൽപ്രോകാന്തരനിർമ്മേന ലഭിത ഭന്ധാസ്വരീയാവനീ
സംജ്ഞാംരാജകവിപ്രസംഗവിജയ ശ്രീമജ്ജഗദീശിയം പുരീം.

ഈ മഹാകവിക്ക് സർവ്വവിദ്വജ്ജനസമ്പൂജിതനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ 'കവിസമ്രാട്' എന്ന വിശിഷ്ടബിരുദം കല്പിച്ചു നൽകി.

**ശങ്കരകൃതികളിൽ** പ്രധാനമായുള്ളവയുടെ **പേരുകൾ** ചുവടെ ചേർക്കുന്നു.

(1) ഹിന്ദുശാസ്ത്രസാരസംഗ്രഹം—1050-ൽ അച്ചടിക്കപ്പെട്ടു. കോട്ടയം സി. എം. എസ്. പ്രസ്. (2) നവരാത്രി മാഹാത്മ്യം കിളിപ്പാട്ട്—1053-ൽ തിരുവനന്തപുരത്തു കേരളവർമ്മവിലാസം പ്രസ്സിൽ മുദ്രിതമായി. (3) ശ്രീമദ്വിശാഖരാജവിജയം മണിപ്രവാളം—1060-ൽ തിരുവനന്തപുരം സെൻറ്ജോസഫ്പ്രസ്സിൽ അച്ചടിക്കപ്പെട്ടു. (4) ദേവീഭാഗവതം കിളിപ്പാട്ട്—1077-ൽ പ്രസാധിതം (5) കല്യാണശതകം. (6) പണപ്പുവ്വം. (7) തിരുവാതിരപ്പാട്ടുകൾ. (8) കീർത്തനങ്ങൾ. (9) ഹരിപ്പാട്ടുതസവക്കമ്മി (10) കല്യാണോത്സവം. (11) തുലാഭാരം. (12) അതിത്തിത്തക്കം. (13) കാശിയിലെഴുന്നള്ളത്ത്. (14) രാമേശ്വരത്തെഴുന്നള്ളത്ത്. (15) ശുകസന്ദേശം വഞ്ചിപ്പാട്ട് (16) പ്രഹ്ളാദചരിതം കിളിപ്പാട്ട്. (17) വന്ധ്യാമർദ്ദനവും മന്ദവൃത്തവും.

5 മുതല്ക്കു 17 വരെയുള്ള കൃതികൾ 1078-ൽ കവിയുടെ പുത്രനായ ശ്രീമാൻ കുഞ്ഞുകൃഷ്ണപിള്ളയാൽ ശങ്കരകൃതി എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടു.

ദേവീഭാഗവതത്തെപ്പററി കേരളകാളിദാസനും ഇലത്തൂർ രാമസ്വാമിശാസ്ത്രികളും രേഖപ്പെടുത്തിട്ടുള്ള അഭിനന്ദനത്തെ ഉദ്ധരിച്ചുകൊണ്ടു പ്രകൃതത്തിൽനിന്നു വിരമിക്കുന്നു.

ദേവീഭാഗവതം പുരാണമഖിലം ശ്രേയോ നിദാനം നൃണാം
ദുർബോധം വിബുധേതരൈർവിരചിതം ശ്രീവ്യാസവിസൂനനാ
സർവ്വസ്യാൽ സുഗമം യഥേതി മതിമാനാലോച്യ തദ്ഭാഷയാ
പ്രാണൈഷീ നിജമൈയഥകേരളജനക്ഷേമംകരശ്ശങ്കരഃ

ഭുവി സമ്പ്രതി കേരളീയഭാഷാ-
കവിസംഘപ്രഥമംഗണനീയനാമാ

അവിസമ്മതിലേശമേഷഭാഷാ-
കവിസമ്രാഡിഹ ശങ്കരസ്സമിന്ധേ. (മൂലൂർ)

അലങ്കാരൈരർത്ഥൈശ്ശ്രേർപിഗുണരമണീയംഗുണവതീ
രസവ്യക്തിംവാക്യൈർമ്മധുരപദവല്ലിസ്വിദധതീ
സ്ഫുരൽഭാവാശയ്യാമധിഗതവതീ ശങ്കരകൃതിർ-
ബുധേ കസ്മൈപ്രീതിംന ദിശതി ഗഭീരേവ വനിതാ.

വലിയകോയിത്തമ്പുരാൻ.

# ചട്ടമ്പിസ്വാമികൾ അഥവാ കുഞ്ഞൻപിള്ളച്ചട്ടമ്പി.

തിരുവനന്തപുരം നഗരത്തിൽനിന്നു മൂന്നു നാഴിക വടക്കു മാറി കൊല്ലൂർ എന്നൊരു ദേശമുണ്ടു്. അവിടെ വച്ചു് 1029 ചിങ്ങത്തിലെ ഭരണിനക്ഷത്രത്തിൽ ഭൂജാതനായി. സ്വാമികളുടെ പൂർവ്വകുടുംബം നെയ്യാററിൻകരെയായിരുന്നു. പൂർവ്വികന്മാർ പരമ്പരയാ മഹാ പണ്ഡിതന്മാരായിരുന്നു. അവരിൽ ഒരാൾ ആയില്യം തിരുനാൾ തമ്പുരാൻപോലും പൂജിക്കപ്പെട്ടുവന്ന ഹരിഹരശാസ്ത്രികളുടെ പ്രിയ ശിഷ്യനായിരുന്നു. ഈശ്വരപിള്ള എന്നായിരുന്നു അദ്ദേഹത്തിൻെറ പേർ. അദ്ദേഹം മഹാ തപസ്വിയായിരുന്നത്രേ. "ഒരു സായം സന്ധ്യയിൽ അദ്ദേഹം ബ്രഹ്മനിഷ്ഠയിൽ ഇരുന്നുവെന്നും അതേ ഇരിപ്പിൽതന്നെ ബ്രഹ്മരന്ധ്രം ഭേദിച്ചു് ഊർദ്ധ്വരേതസ്സായ അദ്ദേഹത്തിൻെറ ദേഹി * കൈവല്യം പ്രാപിച്ചുവെന്നും പറയപ്പെടുന്നു.

'നാരായണമൗനി'യായിരുന്നു മറെറാരു പൂർവ്വികൻ. അദ്ദേഹത്തിനെപ്പററിയും അനേകം അത്ഭുതകഥകൾ പറഞ്ഞുകേട്ടിട്ടുണ്ടു്. സ്വാതിതിരുനാൾ തമ്പുരാൻെറ സവിശേഷമായ പ്രശംസയ്ക്കും ബഹുമാനത്തിനും പാത്രീഭൂതനായ 'ഉമ്മിണിനായനാചാർയ്യർ' അദ്ദേഹത്തിൻെറ അടുത്ത പൂർവ്വികനായിരുന്നു. സദ്ഗുരുസർവ്വസ്വത്തിൽ ഈ രണ്ടു മഹാന്മാരെയും ഇപ്രകാരം കീർത്തിച്ചിരിക്കുന്നു.

* ചട്ടമ്പിസ്വാമിതിരുവടികൾ പേജ് 19

സംഗീതസാഹിത്യസുധാബ്ധിധന്യ
സ്ഥാനീജഃ ശ്രീ കുലശേഖരാഹ്വാൽ
വൈദുഷ്യസംഭാവനയാത്തവൃത്തിഃ
സ്വാനന്ദസന്തുഷ്ടതയാ ഗുണാബ്ധിഃ
ശ്രീമാൻ സുധീരമ്മിണിനായനാചാർ
സംജ്ഞാഗ്രഗണ്യോ നിയതേന്ദ്രിയാണാം
യസ്യാനപായം പൂർവമലഞ്ചകാര
നാരായണാഹ്വോഽഥ ച സിദ്ധമൗനീ.

ജ്യേഷ്ഠനായ കൊല്ലൂർ കൃഷ്ണപിള്ളയായിരുന്നു ചട്ടമ്പിസ്വാമികളെ പ്രഥമ പാഠങ്ങൾ പഠിപ്പിച്ചതു്. പിന്നീട് വടിവീശ്വരത്തു ചെന്നു കുറേക്കാലം പഠിച്ചു. അതിനുശേഷം കല്ലടക്കുറിച്ചിയിൽ ഒരു ഗുരുവിനെ ആശ്രയിച്ച് സംസ്കൃതവും തമിഴ് ഇലക്കണവും അഭ്യസിച്ചു. പരദേശിഗുരുക്കന്മാരിൽ പ്രധാനി പ്രശസ്ത വിദ്യാശ്രുതചഞ്ചുവായ സുബ്ബാജഡാപാടി ആയിരുന്നു.

സംസ്കൃതത്തിലും തമിഴിലും ഉള്ള ശാസ്ത്രഗ്രന്ഥങ്ങൾ എല്ലാം വശപ്പെടുത്തിയ ശേഷം അദ്ദേഹം പൂർവവാസനയാൽ പ്രേരിതനായിട്ട് ഒരു അവധൂതനെ ശരണം പ്രാപിച്ച്, യോഗവിദ്യയുടെ മറുകര കണ്ടു. ആ അവധൂതൻ സ്വാമിക്കു് മഹാവാക്യാർത്ഥസാരമായ ആത്മസാക്ഷാൽക്കാരം നല്കിയിട്ടു മറഞ്ഞുവത്രെ. ഈ അവധൂതനിൽനിന്നും ലഭിച്ച മന്ത്രോപദേശമാണ് തന്റെ ഭാവിശ്രേയസ്സിനെല്ലാം നിദാനമെന്ന് ആ മഹാത്മാവു പലപ്പോഴും പറയാറുണ്ടായിരുന്നു. ആ മന്ത്രം ഉപദേശിച്ചാണ് ചട്ടമ്പിസ്വാമികൾ പിന്നീട് നാണുഗുരുസ്വാമികളുടെ ഗുരുവായിത്തീർന്നതു്.

വടീശ്വരത്തു താമസിച്ചുകൊണ്ടിരിക്കവേയാണ് കുഞ്ഞൻപിള്ളയ്ക്ക് അവധൂതനെ കാണാനിടയായതു്. അതിനുശേഷം അദ്ദേഹം പരദേശങ്ങളിലെല്ലാം ചുറ്റിസ്സഞ്ചരിച്ചു.

ഇതസ്തതോ ഭാരതഭൂമിഭാഗാൻ
ഭോഗാനുരാഗേണ വിനാ മനീഷീ
സ പര്യടൻ സഞ്ചിതപൂർവ്വപുണ്യ
പൂരശ്ചിരം സാധുനിനായ കാലം.

ഇക്കാലങ്ങളിൽ അദ്ദേഹത്തിനു ചില കഷ്ടാനുഭവങ്ങളും ഉണ്ടാകാതിരുന്നില്ല. ഇരുപത്തഞ്ചാം വയസ്സിൽ പിതാവു മരിച്ചു. സഞ്ചാരകാലത്തു് മാതാവു രോഗാവസ്ഥയിലാണിരുന്നതു്. എന്നാൽ ആ സുകൃതിനി മരിക്കുന്നതിനുമുമ്പു് ചട്ടമ്പിസ്വാമികൾ ഗൃഹത്തിലെത്തി അവരുടെ അന്ത്യശുശ്രൂഷകൾ നിർവ്വഹിച്ചു. മാതാവിൻെറ മരണാനന്തരം സംസ്കാരകർമ്മങ്ങൾ യഥാവിധി അനുഷ്ഠിച്ചതിൽ പിന്നെ അദ്ദേഹം സ്വഗൃഹത്തിൽ കാൽ വച്ചിട്ടില്ല.

സഞ്ചാരമദ്ധ്യേ അദ്ദേഹത്തിനു ലഭിച്ച ചില വട്ടെഴുത്തുഗ്രന്ഥങ്ങളിൽനിന്നാണു് 'പ്രാചീനമലയാളം' എന്ന വിശിഷ്ടഗ്രന്ഥത്തിനു് ആധാരമായ പ്രമാണങ്ങൾ ലഭിച്ചതു്. ഈ പ്രാചീനചരിത്രം അദ്ദേഹം പൂർത്തിയാക്കിവച്ചിരുന്നതായിട്ടാണു് അറിവു്. സ്വാർത്ഥലോലുപന്മാരായ ചിലർ അവയെ കൈവശപ്പെടുത്തി പ്രസിദ്ധീകരിക്കാതെ വച്ചിരിക്കുകയാണു്

വിദേശസഞ്ചാരം കഴിഞ്ഞു് അദ്ദേഹം കേരളമൊട്ടുക്കു ചുററിത്തിരിഞ്ഞു. അക്കാലത്താണു് 'ക്രിസ്തുമതച്ഛേദനം' എന്ന ഗ്രന്ഥം രചിച്ചതു്. ആ ഗ്രന്ഥം എഴുതുന്നതിനുള്ള കാരണം ക്രിസ്ത്യൻ പാതിരിമാരാണു്. ചട്ടമ്പിസ്വാമികൾ ഏററുമാനൂർ സഞ്ചരിച്ചുകൊണ്ടിരുന്ന കാലത്തു് അവിടത്തെ ക്ഷേത്രത്തിൽ ഉത്സവം തുടങ്ങി. ആളുകൾ കൂടിയിരിക്കുന്ന ഒരു ദിക്കിൽ ഒരു ക്രിസ്ത്യൻ പാതിരി 'പാപികളേ' എന്നു തുടങ്ങുന്ന ഒരു പ്രസംഗം ആരംഭിച്ചു. ആ പ്രസംഗം ചട്ടമ്പിസ്വാമികളുടെ ശ്രവണപുടത്തിലും പതിഞ്ഞു. അങ്ങിനെ പ്രസ്തുതപുസ്തകമെഴുതാൻ അദ്ദേഹം നിർബ്ബന്ധിതനായി. താർക്കികയുക്തികളെ ദൃഢമായി അവലംബിച്ചു് അദ്ദേഹം പാതിരിമാരെ ജയിച്ചിരിക്കുന്നു എന്നു പറയാം.

സ്വാമികൾ രചിച്ച അടുത്ത പ്രബന്ധം മോക്ഷപ്രദീപത്തിൻെറ ഖണ്ഡനമാണു്. ഇതിനിടയ്ക്കു് സ്വാമിയുടെ പേരും അത്ഭുതക്രിയകളെപ്പററിയുള്ള വിവരങ്ങളും നാടൊട്ടുക്കു പരന്നു

കഴിഞ്ഞു. ആദ്യത്തെ ശിഷ്യൻ നാണുഗുരുസ്വാമികൾ ആയിരുന്നു. ഇങ്ങനെയൊരു ശിഷ്യനെ അദ്ദേഹം കൈവരിക്കാൻ പലേ കാരണങ്ങളുമുണ്ടായിരുന്നു. ഈഴവരേയും നായന്മാരേയും കൂട്ടിയിണക്കി ഒരു വിശിഷ്ടസമുദായം സൃഷ്ടിക്കണമെന്നായിരുന്നു സ്വാമികളുടെ ഉദ്ദേശം. അതിനു പററിയ ആൾ നാണുഗുരുവാണെന്നു് അദ്ദേഹം ദിവ്യദൃഷ്ടികൊണ്ടറിഞ്ഞു.

നാണുഗുരു ചട്ടമ്പിസ്വാമികളുടെ ശിഷ്യനായിരുന്നു എന്നു വിചാരിക്കുന്നതിൽ വിപ്രതിപത്തിയുള്ള ചില ഈഴവരെ അവിടവിടെ കണ്ടേക്കാം. എന്നാൽ നാരായണഗുരുസ്വാമിതന്നെ തന്റെ കൃതിയായ നവമഞ്ജരിയുടെ പ്രാരംഭത്തിൽ

'ശിശുനാമഗുരോരാജ്ഞാം കരോമി ശിരസാവഹൻ
നവമഞ്ജരികാംശുദ്ധീകർത്തുമർഹന്തികോവിദാഃ'

എന്നു സമ്മതിച്ചിരിക്കയാൽ ആ വിഷയത്തിൽ സംശയത്തിനു് അവകാശമേ ഇല്ല. ചട്ടമ്പിസ്വാമികളും ഒരു കത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

“ഞാനും മുൻപു് യോഗവിഷയത്തിൽ എന്റെ ശിഷ്യരായിരുന്നതുകൊണ്ടു് നാണുഗുരുസ്വാമി എന്നയാളും ഈഴവരിൽ ചിലരും പഴയ പരിചയക്കാരാണു്.”

കേരളചിന്താമണിയിൽ ഈ നവമഞ്ജരി പ്രസിദ്ധീകരിച്ചപ്പോൾ, 'ശിശുനാമ' എന്നു തുടങ്ങുന്ന പദ്യത്തെ വിട്ടുകളഞ്ഞതുകൊണ്ടു് ഈ രണ്ടു മഹാശയന്മാർ തമ്മിലുണ്ടായിരുന്ന ദൃഢമായ ബന്ധം മാഞ്ഞുപോകുന്നതേയല്ല. ക്ഷേത്രപ്രതിഷ്ഠാപനവിഷയത്തിൽ മാത്രമേ ഈ ഗുരുശിഷ്യന്മാർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായിരുന്നുള്ളു. ക്ഷേത്രങ്ങളിൽ എല്ലാവർക്കും പ്രവേശനം സമ്പാദിക്കുന്നതിനു ശ്രമിക്കുന്നതിനു പകരം, ഈഴവക്ഷേത്രങ്ങൾ നിർമ്മിക്കുന്നതിനു ശ്രമിച്ചാൽ ആ സമുദായത്തിലും കാലക്രമേണ ചാതുർവർണ്യം കടന്നുകൂടുമെന്നായിരുന്നു ചട്ടമ്പിസ്വാമികളുടെ അഭിപ്രായം. കേരളത്തിൽ ജാതിവ്യത്യാസത്തെ ഉണ്ടാക്കിത്തീർത്തു ക്ഷേത്രങ്ങളും അവയിൽനിന്നുത്ഭവിച്ചു മററു നിരർത്ഥങ്ങളായ ആചാരങ്ങളും

ആണെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചു. ഇക്കാര്യത്തിലല്ലാതെ മറെറല്ലാ സംഗതികളിലും ഗുരുശിഷ്യന്മാർ ഏക മനസ്സായി പ്രവൎത്തിച്ചുവന്നു.

പെണ്ണുങ്ങളെക്കിലില്ല കാമമകവും ചിദഭ്രനിലയിൽ കട-
ന്നൊന്നുരണ്ടുശിവമന്ദിരങ്ങളുമിരുത്തിഞാനമിതകൌതുകം
എന്നമുററിയൊരഹന്ത നിന്നിലറിയാതിരുന്നതിവിദഗ്ദ്ധനാം
നിന്നെയിങ്ങനെ ചുഴററുമെന്നറിക പമ്പരഭ്രമണമെന്നപോൽ.

എന്ന പദ്യത്തിൽ ചട്ടമ്പിസ്വാമികൾ ശിഷ്യന്റെ പുതുക്കന്ന ക്ഷേത്രപ്രതിഷ്ഠാപനകൎമ്മത്തെ ആണു് ഉപഹസിച്ചിരിക്കുന്നതു്. വാസ്തവത്തിൽ ചട്ടമ്പിസ്വാമികൾക്കു ജാതിവ്യത്യാസമേ ഇല്ലായിരുന്നു. സ്വാമികൾ പാറ്റൂർ ഒരു ഗൃഹസ്ഥന്റെ അതിഥിയായി താമസിച്ചിരുന്ന കാലത്തു് നാണുഗുരു സന്യാസിവേഷത്തിലുള്ള ഏതാനും ശിഷ്യന്മാരോടുകൂടി അദ്ദേഹത്തിനെ സന്ദർശിപ്പാനായി ചെന്നു. വടക്കൻദിക്കുകളിൽ തീണ്ടൽ തൊടീൽ കലശലായിരുന്ന കാലമായിരുന്നു അതു്. വരാന്തയിൽ ഉലാത്തി കൊണ്ടിരുന്ന ഗുരു ശിഷ്യനെ ദൂരത്തു വച്ചു തന്നെ കണ്ടു. അദ്ദേഹം അടുത്തു വന്നപ്പോൾ, "നാണു ഇവിടെ വരാം" എന്നു് അരുളിച്ചെയ്തു. നാണുഗുരു പരുങ്ങി. എങ്ങനെ ശിഷ്യഗണങ്ങളോടുകൂടി അകത്തു കടക്കും? ഒടുവിൽ അദ്ദേഹം ശിഷ്യന്മാരോടായിട്ടു പറഞ്ഞു. "നിങ്ങളവിടെ നില്ക്കുക. ഞാൻ പോയിട്ടുവരാം." അദ്ദേഹം അകത്തു കടന്നപ്പോൾ, ഗുരു പറഞ്ഞു:—"നീ ഇങ്ങു പോന്നു. അനുചരന്മാർ ഇളംവെയിൽ കൊള്ളുന്നു. അല്ലേ! അതു ശരിയാണു്. നീ അങ്ങു പോകും. അനുചരന്മാർ ഇവിടെ കിടക്കയും ചെയ്യും. ആത്മശുദ്ധി വന്നിട്ടില്ലാത്ത ഇവരെ വിശുദ്ധനായ നിന്നെ പൂജിക്കുംപോലെ ആരും പൂജിക്കാനുണ്ടാകയില്ല."

രണ്ടാമത്തെ പ്രധാന ശിഷ്യൻ നീലകണ്ഠതീൎത്ഥപാദർ എന്നു വിശ്വവിശ്രുതനായിത്തീൎന്ന മഹാനുഭാവനാണു്. ശ്രീഹരിനവകം, ആചരപദ്ധതി, ദേവാര്‍ച്ചാപദ്ധതി, ബ്രഹ്മാഞ്ജലി മുതലായ കൃതികളുടെ കർത്താവെന്ന നിലയിൽ അദ്ദേഹം കേരളഖണ്ഡമൊട്ടുക്കു സുപ്രസിദ്ധനായിത്തീൎന്നു. പി. കെ. [illegible] പിള്ള അവർകൾ പ്രസ്താവിച്ചിട്ടുള്ളതുപോലെ, [illegible]

ത്തിന്ന് ഉപരിസ്ഥിതനെങ്കിലും ടി രംഗത്തിൽ അവതരിച്ചാൽ ജംഗമമായ ഗ്രന്ഥശാലയെന്നോ സ്ഥാവരനായ സമുദായസാരഥിയെന്നോ വർണ്ണിക്കപ്പെടാവുന്ന ഇദ്ദേഹം 'മലയാളത്തിലെ മാനുഷനൊരുവൻ' ആണല്ലോ എന്നുള്ളതാണ് നിരസ്ത്രമായ സന്തോഷത്തിനു കാരണം."

നീലകണ്ഠതീർത്ഥപാദർ മൂവാററുപുഴത്താലൂക്കിൽ തിരുമാറാട്ടി എന്ന ദേശത്തു പ്രസിദ്ധമായിരുന്ന വാളാനിക്കോട്ട് എന്ന നായർകുടുംബത്തിലെ അംഗമായിരുന്നു. ഇംഗ്ലീഷ്, സംസ്കൃതം മുതലായ ഭാഷകളിൽ മികച്ച പാണ്ഡിത്യം സമ്പാദിച്ചിരുന്നതിനു പുറമേ വിഷവൈദ്യത്തിലും മാന്ത്രികവിദ്യയിലും വലിയ നൈപുണ്യവും നേടിയിരുന്നു. എന്നാൽ വേദവേദാംഗാദി പ്രമാണഗ്രന്ഥങ്ങൾ പഠിച്ചതു് ചട്ടമ്പിസ്വാമികളുടെ ശിഷ്യനായതിൽ പിന്നീടാണ്. അദ്ദേഹം അദ്വൈതപാരിജാതം, സൌഭാഗ്യലഹരി, ശ്രീ സ്തവരത്നാകരം, സങ്കല്പകല്പലതികാ, സ്വാരാജ്യസർവ്വസ്വം, ശ്രീകണ്ഠാമൃതലഹരി, യോഗാമൃതതരംഗിണി, കർണ്ണാമൃതതരംഗിണി, കർണ്ണാമൃതാർണ്ണവം, കൈവല്യകന്ദളി, ശിശുഭഗവൽ കഞ്ചുകി, വിധുനവസുധാഝരി, വിധുസ്തവമധുദ്രവഃ, സ്വാത്മസുധാകരം, ഹരിഭക്തിമരന്ദം ആത്മാദർശം, ലക്ഷ്മീകടാക്ഷമാല, അച്യുതാനന്ദലഹരി, അംബാകൃപാംബുവാഹം, പ്രശ്നോത്തരമഞ്ജരി എന്നിങ്ങനെ 19 സംസ്കൃതഗ്രന്ഥങ്ങളും, ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, അദ്വൈതസ്തവകം, കണ്ഠാമൃതം, ഹഠയോഗപ്രദീപിക കിളിപ്പാട്ട്, വേദാന്തമണിവിളക്ക്, വേദാന്തമാലിക, ബ്രഹ്മാഞ്ജലി എന്നിങ്ങനെ എട്ടു മലയാളപുസ്തകങ്ങളും രചിച്ചിട്ടുണ്ട്. മലയാളഭാഷയിൽ ഉണ്ടായിട്ടുള്ള ഏററവും വലിയ ജീവചരിത്രഗ്രന്ഥം—1000-ത്തിൽപരം വശങ്ങൾ വരും—തീർത്ഥപാദരുടെ ചരിത്രമാണ്.

നീലകണ്ഠതീർത്ഥപാദർ ആധുനിക ഗ്രന്ഥനിരൂപകന്മാരുടെ കൂട്ടത്തിൽ അഗ്രഗണ്യനായിരുന്നുവെന്നുള്ള സംഗതി പലക്കും അറിവില്ലാത്ത കാര്യമാണ്. കൊച്ചീ രാജ്യചരിത്രം,

ക്കോത്തു കമാരൻെറ അമ്പുനായർ, വഞ്ചീശവംശം, നെയ്യൂർ പത്മനാഭപിള്ളയുടെ കൃശോദരി മുതലായ പലേ ഭാഷാകൃതികളും, ഹരവിജയം, സഹൃദയാനന്ദം, ഗാഥാസപ്തശതി, ആര്യാസപ്തശതി, നളചമ്പു, സേതുബന്ധമാലാകാവ്യം അദ്വൈതസിദ്ധി, ഖണ്ഡനഖണ്ഡവിദ്യ, ഭാരതമഞ്ജരി, യുധിഷ്ഠിരവിജയം, വിശപ്തുണാദർശം ചമ്പു, ന്യായസുധ ശാസ്ത്രദീപിക എന്നിങ്ങനെ അനവധി സംസ്കൃതകൃതികളും അദ്ദേഹത്തിന്റെ ഖണ്ഡനമണ്ഡനരൂപമായ നിരൂപണത്തിനു വിഷയമായിട്ടുണ്ട്. യൂറോപ്പ്യൻ സർവകലാശാലകളിലെ സംസ്കൃതാചാര്യന്മാൎക്കു് തീർത്ഥപാദർ പരിചിതനായിരുന്നുവെന്നു് അവർ അദ്ദേഹത്തിനയച്ചിട്ടുള്ള കത്തുകളിൽനിന്നു തെളിയുന്നു.

നീലകണ്ഠതീർത്ഥപാദൎക്കു പരിവ്രാജകന്മാരായും അല്ലാതെയും അനേക ശിഷ്യന്മാരുണ്ട്. അവരിൽ പ്രധാനികൾ പ്രസിദ്ധ വാഗ്ഭടനായ പന്നിശ്ശേരി നാണുപിള്ളയും, മകയിരംതിരുനാൾ ബ്രഹ്മശ്രീ തച്ചുടയതമ്പുരാനും ആയിരുന്നു. പന്നിശ്ശേരി മഹാവിദ്വാനും താൎക്കികനും ആയിരുന്നതിനു പുറമേ നാട്യകലാസ്വാദകനും ആയിരുന്നു. അദ്ദേഹം മരിച്ചിട്ടു് അധികകാലമായിട്ടില്ല. പരേതനായ വി. കൃഷ്ണൻ തമ്പി അവർകളെപ്പോലെ അദ്ദേഹം രാമനാട്ടത്തെ ഉദ്ധരിക്കുന്നതിനു് തീവ്രയത്നം ചെയ്തുകൊണ്ടിരുന്നു. നിഴൽക്കൂത്തു്, ഭദ്രകാളീമാഹാത്മ്യം, പാദുകപട്ടാഭിഷേകം എന്നിങ്ങനെ രണ്ടു മൂന്നു മനോഹരങ്ങളായ ആട്ടക്കഥകൾ അദ്ദേഹം രചിച്ചിട്ടുണ്ടു്.

നിഴൽക്കൂത്തു് 1103 കർക്കടകം 21-ാംതീയതിക്കകം തീൎന്നു. അതിലെ ഒരു ഗാനം ഉദ്ധരിക്കാം.

പാടി—ചെമ്പട

വദനജിതചന്ദ്രിരേ മദനരസമന്ദിരേ
മമ രമണി വൈരസ്യമിദമിവ ഒന്നാടെന്നുമോ-
ർന്നളുഛിതമന്ദിരേ പ്രണയകോപത്തിനി-
ന്നവളവുകാരണം നിനവിലറിവീല ഞാൻ.
വിനയേളു ചെയ്യുകിലുമനൊണൊട്ടനീരസം
മനസികരുതാവതോ മനസി സതിമാൎക്കഹോ!

മധുരജന വധുവിതാ മധുപരവകൈതവാൽ
വിധുപതിയെ വാഴ്ത്തിടുന്നധികതരസൌഖ്യം
മധുരമൊഴിതൂകിവന്നധരമധുതന്നുമേ
വിധുരതശമിപ്പിക്ക മേ കളഭഗമനമുദാ.
അടലിലിഹരാഗമുമദ്ഭുതനവീനഭൃതവ
കടുനയനമുനയാരുധടിതി തമയന്നാത
ചടുലമിഴിയൊളിചിന്നുമുടലുടനണച്ചുന്നു
വടിവൊടു പുണർന്നാലുമടിയിണതൊഴാമഹം.

ഈ കൃതിയിൽ കഥകളിക്കാരെയും അവ്യുൽപന്നന്മാരായ അന്യവാചകന്മാരെയും വിഷമിപ്പിക്കുന്ന ചില പ്രയോഗങ്ങൾ ഉണ്ട്. പാദുകാപട്ടാഭിഷേകം വി. കൃഷ്ണൻതമ്പി അവർകളുടെ അപേക്ഷാനുസൃതം, ഏതാനും മണിക്കൂറുകൾക്കുള്ളിൽ അഭിനയിച്ചു തീരത്തക്കവണ്ണം രചിക്കപ്പെട്ടതാണ്.

ചട്ടമ്പിസ്വാമികളുടെ മൂന്നാമത്തെ പരിവ്രാജകശിഷ്യൻ ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമികളാകുന്നു. അദ്ദേഹം അനേകം ആശ്രമങ്ങളും മഠങ്ങളും സ്ഥാപിച്ചിട്ടുണ്ട്. അദ്ദേഹം പതിനാറാംവയസ്സിൽ ചട്ടമ്പിസ്വാമികളുടെ ശിഷ്യനായി. സംസ്കൃതത്തിൽ അഗാധവും തമിഴിൽ സാമാന്യവും ആയ ജ്ഞാനമുണ്ട്. അദ്ദേഹത്തിൻെറ വകയായി ചൂഡാലാശിഖിധ്വജം നാടകം, വേദാന്തചിന്താശതകം, ശ്രീകുമാരാഭരണശതകം, സർവേശ്വരാഷ്ടകം (പച്ചമലയാളം) എന്നീ പദ്യകൃതികളും, ഹിന്ദുമതഗ്രന്ഥങ്ങൾ, ലേഖനമാലിക എന്നു രണ്ടു ഗദ്യകൃതികളും ഭാഷയിലുണ്ട്. സംസ്കൃതകവനങ്ങൾ വിഷ്ണുസ്തോത്രശതകം, ശ്രീനവാലയേശ്വരീസ്തോത്രം, അമൃതാനന്ദലഹരി എന്നിവയാണ്. മാതൃകയ്ക്കായി ഏതാനും പദ്യങ്ങൾ ഉദ്ധരിക്കുന്നു.

ചൂഡാലാശിഖിധ്വജം:—

ചേൽക്കൊണ്ടിടുന്ന ഷഡ്ജസ്വരമതുസരസം പേടപാടുന്നനേരം-
ത്തുൾക്കൊണ്ടീടും മദത്താൽ പുതുമലർകലശം പൂങ്കുയിലിൻറകൊമ്പിൽ
പിൽക്കൊണ്ടീടുന്ന പീലിപ്രകരമഴുരസത്തിൽതരത്തിൽപരത്തി-
ട്ടിക്കണ്ടീടും മയൂരപ്രവരതരുണനും മോടിയോടാടിടുന്നു,

വേദാന്തചിന്താശതകം: —

ചിത്തംതാനാപ്രകൃതിവികൃതിച്ചിത്രമാമിത്രിലോകം
സത്യംതാനീയറിവിലറിവായ് നിന്നുമിന്നുന്നതൊന്നും
വ്യർത്ഥംതാനീഭ്രമണഗണമെന്നുൾത്തടത്തിങ്കലോയും
മർത്ത്യൻതാനീത്തെളിവുവെളിവായ് കണ്ടുകൊണ്ടാടിടുന്നു.

സർവ്വേശ്വരാഷ്ടകം:—

അടിമുടിനടുവെന്നതൊന്നുമില്ലാ-
തടിമുടിയുള്ളവയൊക്കെയുള്ളിലാക്കി
വടിവൊടുവെളിവായ് വിളങ്ങിവിണ്ണിൽ-
പടിയവിടുന്നഖിലേശ നിന്നിടുന്നു.

ഈ കവിതകളിൽ മിക്കവയും നന്നേ ചെറുപ്പത്തിൽ രചിച്ചവയാണെന്നോർക്കുമ്പോൾ നമുക്കു വിസ്മയം തോന്നാതിരിക്കുന്നതെങ്ങിനെ?

ചട്ടമ്പിസ്വാമികളുടെ പ്രധാന കൃതികൾ വേദാധികാരനിരൂപണം, പുനർജ്ജന്മനിരൂപണം, ചിദാകാശലയം, ക്രിസ്തുമതഛേദനം, പ്രാചീനമലയാളം, അനേകം ഒററശ്ലോകങ്ങൾ, ചില ഗാനങ്ങൾ ഇവയാകുന്നു. അദ്ദേഹത്തിന്റെ കവനകലാകൗശലത്തെ കാണിക്കുന്ന ഏതാനും ശ്ലോകങ്ങളും താഴെ ചേർക്കുന്നു.

ചോലക്കണ്ണാം സ്മരത്തിൻ ചെറുമുനയണയോളം ചുളിച്ചുന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിടയിൽ തോന്നിനിന്നങ്ങുമായും
ശൂലംവിട്ടോരുശക്തിക്കുടയവളവളെൻ ചിത്തരംഗത്തിലാടും
ബാലപ്പെൺകല്പകപ്പൂങ്കൊടിതവമനമാം മാരുവിൽ ചുററിടട്ടേ.
മേലേമേലേപയോധൗ തിരനിരയതുപോൽ ഗദ്യപദ്യങ്ങളോർക്കും-
കാലേ കാലേമവിപ്പാൻ ജഗമതിലൊളിവായ് ചിന്നിടുംതേൻകുഴമ്പേ
ബാലേ ബാലേ മനോജ്ഞേ ചരിമൃദുലതനോ യോഗിമാർനിത്യമുണ്ണും
ചാലേ ചീലേ വസിക്കെൻമനസി സുകൃതസന്താനവല്ലീ സുചില്ലീ!

പന്തുവരാടി—ആദി.

പ. , സ്മരരേ ശ്രീശങ്കരമഖിലസുരേശം
അ. പ. മാകുരുമാകുരുമൂഢ ചാപല്യം
ത്യക്താസംഗം തത്വാതീതം (സ്മര)
ച. യമിനാംമനഃപത്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം മാനിന്യാ
ശോഭിതസുഭഗസവ്യാംഗം
ഭവപരപവിഭംഗം—ഗിരിജാലോലം
സദാനന്ദമീശം—ചിൽപ്രഥഗഗനാഭേശം. (സ്മര

ചാലേ നാലഞ്ചുലോലപ്രസവശരമെടുത്തംഗജന്മാവടുത്താൽ
പാലഞ്ചും വാണിമാർതൻ മുലമലമുകളിൽച്ചെന്നൊളിക്കാം കളിക്കാം
കാലൻകാളുന്ന കാളായസമുസലവുമായാണ്ടടുക്കുന്നതാമ-
ക്കാലം സ്ത്രീതന്റെ കൊങ്കത്തടവുമധരവും കണ്ടിരിക്കാം മരിക്കാം.

എന്ന പദ്യം അദ്ദേഹത്തിന്റെ ഒരു ദ്രുതകവനമാണ്.

ചട്ടമ്പിസ്വാമികൾക്കു പാട്ടിലും കൊട്ടിലും നൃത്തത്തിലും വലിയ താല്പര്യമായിരുന്നു. അപൂർവരാഗങ്ങൾപോലും അദ്ദേഹത്തിനു വിസ്തരിക്കാൻ കഴിയുമായിരുന്നുവത്രെ. പാടിപ്പാടി മതി മറന്ന്, അദ്ദേഹം പലപ്പോഴും നൃത്തംചെയ്തുപോയിട്ടുണ്ട്. പലപ്പോഴും നിഷ്കാപട്യശാലിയായ ശിശുവിനെപ്പോലെ അദ്ദേഹം പെരുമാറി. വാദപ്രതിവാദത്തിലേർപ്പെട്ടമ്പോൾ മാത്രം വിധമെല്ലാം മാറും. അപ്പോൾ ആർക്കും അദ്ദേഹത്തിനോട് എതിരിടാൻ സാധിക്കുമായിരുന്നില്ല. സ്വാമികൾക്കു പലേ സിദ്ധികളും ലഭിച്ചിരുന്നെങ്കിലും, അവയെ അപൂർവമായിട്ടേ പ്രയോഗിക്കാറുണ്ടായിരുന്നുള്ളു. സിദ്ധികളെല്ലാം ധ്യാനത്തിന്റെ ഫലമാണെന്ന് അദ്ദേഹം നല്ലപോലെ ധരിച്ചിരുന്നു. സ്വാമി വിവേകാനന്ദൻ കേരളം സന്ദർശിച്ച അവസരത്തിൽ സ്വാമിയെ രണ്ടു പ്രാവശ്യം സന്ദർശിച്ച് ദീർഘമായ സംഭാഷണം നടത്തിയിരുന്നു.

സ്വാമികൾക്ക് അറുപതു തിരുവയസ്സു തികഞ്ഞ അവസരത്തിൽ കേരളത്തിൽ പലേ ദിക്കുകളിലും അതിനെ ആഘോഷിച്ചു. അതിനുശേഷം അദ്ദേഹം പത്തു വർഷമേ ജീവിച്ചിരുന്നുള്ളു. മരണദിവസം അദ്ദേഹം നേരത്തെ അറിഞ്ഞുവച്ചിരുന്നു. കുമ്പളത്ത് മി. ശങ്കുപ്പിള്ള മുതലായ ഭക്തന്മാരുടെ അപേക്ഷ അനുസരിച്ച് അദ്ദേഹം പൊന്മന എന്ന ദിക്കിൽ ഒരു ആഴ്ചവട്ടം താമസിച്ചു. അവിടം വിട്ടുന്ന അവസരത്തിൽ അദ്ദേഹം മി. ശങ്കുപ്പിള്ളയോട് അരുളിച്ചെയ്തു. "കാരണവരെ ഞാൻ ചാകാറാകുമ്പോൾ ഇതിലേ വരാം" 1099-ാമാണ്ട് മീനമാസത്തിൽ അദ്ദേഹം പൊന്മനയ്ക്കു ചെല്ലുന്നതായി മി. ശങ്കുപ്പിള്ളയ്ക്ക് ഒരു കത്തയച്ചു. 1099 മേടം 23-ാംതീയതി അദ്ദേഹം അന്ത്യസമാധി പ്രാപിച്ചു. 1106-ൽ

അദ്ദേഹം സമാധി ഇരുന്ന ദിക്കിൽ ഒരു ക്ഷേത്രം നിർമ്മിക്കപ്പെട്ടു.

വെളുത്തേരി കേശവൻവൈദ്യനും പെരുനെല്ലി കൃഷ്ണൻ വൈദ്യനും അദ്ദേഹത്തിൻെറ പ്രിയസുഹൃത്തുക്കളായിരുന്നു. 67-ാമാണ്ടു് മണക്കാട്ടു് ഒരു പെൻഷൻ ഉദ്യോഗസ്ഥൻെറ വീട്ടിൽ ഒരു ബ്രാഹ്മണൻ ഭാഗവതം വായിച്ചു് അർത്ഥം പറഞ്ഞുകൊണ്ടിരുന്നു. ഒരു ദിവസം ഗൃഹനായകൻ കേശവൻ വൈദ്യനെക്കൂടി ക്ഷണിച്ചു. സ്വാമിയും അദ്ദേഹത്തിനോടു കൂടി പോയി വായന തീർന്നു മടങ്ങിവന്നു. സ്വാമി ചാവടിയിലും കേശവൻവൈദ്യൻ മാളികയിലും കിടന്നുറങ്ങി. പിറേറദിവസം സംഭാഷണമദ്ധ്യേ സ്വാമി പറഞ്ഞു:—"ഓർമ്മയുണ്ടെങ്കിൽ ഇന്നലെ കേട്ട ഭാഗവതശ്ലോകങ്ങൾ കാണാപ്പാഠം പറയുക." കേശവനാശാൻ ചൊല്ലിത്തുടങ്ങി. ഇടയ്ക്കിടയ്ക്കു തടസ്സം വരുമ്പോൾ, സ്വാമി പൂരിപ്പിച്ചുകൊടുക്കും.

സ്വാമിയ്ക്കു കവിത മുഖസ്ഥമായിരുന്നു.

* 'മാണിക്യമാമലയിൽമണ്ടുമലക്കുളത്തിൽ
കോണിൽക്കരുത്തപുളുതായൊരുതാഴതന്മേൽ
കാണക്കൊതിക്കെ വിലസുന്ന സുമത്തെവെല്ലും
കായത്തെയൊന്നുതഴുകാനിടയെന്നുകിട്ടും.'

എന്ന പദ്യം നാണുഗുരുവിനെക്കണ്ടു് പെട്ടെന്നു ചൊല്ലിയതാണു്.

പെരുനെല്ലി കൃഷ്ണൻവൈദ്യനേയും വെളുത്തേരി കേശവൻ വൈദ്യനേയും കാവ്യരചനയിൽ പ്രേരിപ്പിച്ചുകൊണ്ടിരുന്നതു് സ്വാമിയായിരുന്നു. സ്വാമിയും പെരുനെല്ലിയും കൂടി കാമിനീഗർഹണം എന്നൊരു കൂട്ടുകവിതയുണ്ടാക്കിയിട്ടുണ്ടു്. അതിൽനിന്നു് സ്വാമിയുടെ ഒരു ശ്ലോകം താഴെ ചേർക്കുന്നു.

കണ്ണും പിടിച്ചു കണവനൊടുറങ്ങുമപ്പോൾ
പള്ളത്തലീയകരമങ്ങിനെമാററിവച്ചു
കള്ളാലതൻപെരുമിയിൽവന്നൊളികന്നവനെക്ക-
ണ്ടയ്യോ! രമിപ്പവരെയെങ്ങനെ വിശ്വസിക്കും?

* കരുവാററ കൃഷ്ണനാശാൻെറ സ്മരണകൾ.

ഒരിക്കൽ നാണുഗുരുവും സ്വാമികളും ഒരുമിച്ച് പല ദിക്കുകളിലും സഞ്ചരിക്കുന്നതിനിടയ്ക്ക് രാത്രി നെടുമങ്ങാട്ടുള്ള റോഡിന്റെ ഇരുവക്കുകളിലായി ക്ഷീണം തീർക്കാനായി കിടന്നു. യാത്രക്കാരിൽ ചിലർ കുടിയന്മാരെന്നു പറഞ്ഞ് അവരെ ആക്ഷേപിച്ചിട്ടു പോയപ്പോൾ സ്വാമി,

**കഷ്ടം നല്ലവെണ്ണനീങ്ങി ദിനകരനുദയം ചെയ്തു ചന്ദ്രൻ മറഞ്ഞു**
**തട്ടിത്തട്ടിപ്പെരുക്കിപ്പുരവെളിയതിലാക്കീടുവാൻ പിന്നെയാട്ടേ.**

എന്നു രണ്ടു വരി ചൊല്ലി. ഉടനെ നാണുഗുരു അതിനെ,

**കഷ്ടം ദീനം പിടിപെട്ടോ മദിരയതുകുടിച്ചോ കിടക്കുന്നുപോൽ നാമു-**
**ത്തിഷ്ഠോത്തിഷ്ഠ ശീഘ്രം നദിയിൽ മുഴുകുവാൻ കാലമാകുന്നതിപ്പോൾ.**

സ്വാമികൾക്ക് ഗുസ്തിമുറകളെല്ലാം നല്ലപോലെ പരിചിതമായിരുന്നു. അവയിൽ പലതും അദ്ദേഹം വെളുത്തേരിയെ പഠിപ്പിച്ചു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ വ്യായാമം ചെയ്യുമ്പോൾ എടുത്തു പൊക്കാറുണ്ടായിരുന്ന ഗുണ്ട് (ഇരുമ്പുണ്ട) പൊക്കാൻ സ്വാമിയ്ക്കും വൈദ്യനും മാത്രമേ കഴിയുമായിരുന്നുള്ളു.

ഒരിക്കൽ കൊല്ലത്ത് ഓലയിൽ എന്ന സ്ഥലത്ത് ചില നായന്മാർ ഗുസ്തി പഠിച്ചു താമസിച്ചിരുന്നു. ഒരു ദിവസം രാത്രികാലത്ത് അവർ വഴിയിൽ കൂട്ടംകൂടി നില്ക്കുന്നതിനിടയ്ക്ക് സ്വാമികൾ അകപ്പെട്ടു പോയി. ആ മുട്ടാളന്മാരുടെ ഇടയിൽനിന്നു രക്ഷപ്പെടാൻ വേണ്ടി തന്റെ മർമ്മവിദ്യകളിൽ ചിലതു സ്വാമിക്കു പ്രയോഗിക്കേണ്ടതായി വന്നു. അവിടെ കൂടിയിരുന്നവരെല്ലാം നിലം പതിച്ചു. അല്പം കഴിഞ്ഞ് അവർ എണീററു് സ്വാമിയെ നമസ്കരിച്ചു.

വേറൊരവസരത്തിൽ ചില പഞ്ചാബിമല്ലന്മാർ തിരുവനന്തപുരത്തു വന്നു. അവരോടു മല്ലിടുന്നതിനു് ഇവിടെ ആരുമില്ലല്ലോ എന്നു് വിശാഖംതിരുനാൾതമ്പുരാൻ കുണ്ഠിതപ്പെട്ടു. അങ്ങിനെയിരിക്കെ, 'പേട്ടയിൽ ചട്ടമ്പി' എന്നൊരാൾ ഉണ്ടെന്നു് ആരോ അവിടത്തെ അടുക്കൽ ഉണർത്തിച്ചു. ചട്ടമ്പിയ്ക്കു് ആൾ പോയി. താൻ ഈയിടെ ഗുസ്തിക്കു പോകാറില്ലെന്നും തന്റെ ശിഷ്യനായ കേശവൻവൈദ്യനെ അയ

യ്യാമെന്നും അദ്ദേഹം പറഞ്ഞു. വൈദ്യൻ രണ്ടു പഞ്ചാബി കളേയും തോല്പിച്ചുവത്രെ.

## ജസ്റ്റീസ് ഗോവിന്ദപ്പിള്ള.

തിരുവനന്തപുരത്തു് ആററുകാൽദേശത്തുള്ള ഒരു ദരിദ്രകുടുംബത്തിൽ 1024-ാമാണ്ടു് ജനിച്ചു. അദ്ദേഹത്തിൻെറ കാരണവന്മാരിൽ പലരും ടിപ്പുവിൻെറ പടവെട്ടുകാലത്തു് രാജ്യത്തിനും രാജാവിനും വേണ്ടി തങ്ങളുടെ ജീവനെ മാത്രമല്ല തറവാട്ടുസ്വത്തുക്കളേയും ബലി കഴിച്ചിരുന്നു. അതിനാൽ താനും രണ്ടു സഹോദരന്മാരും മാതാവും കഷ്ടിച്ചു നിത്യം കഴിഞ്ഞുകൂടിയെന്നേ പറയേണ്ടു. മാതാവിൻേറയും ജ്യേഷ്ഠസഹോദരൻേറയും ധൈര്യവും തൻേറടവും ഒന്നുകൊണ്ടു മാത്രമായിരുന്നു പട്ടിണി ഗൃഹദ്വാരത്തിനുള്ളിൽ പ്രവേശിക്കാതിരുന്നതു്. അഞ്ചാംവയസ്സിൽ ഒരാശാൻെറ കുടിപ്പള്ളിക്കൂടത്തിൽ പഠിത്തം തുടങ്ങി. ഏത്തമിടിയും നുള്ളും കിഴുക്കും ചൂരൽപ്രയോഗവുമായിരുന്നു ആശാൻെറ ശിക്ഷണോപകരണങ്ങൾ. പള്ളിക്കൂടം വിട്ടാലും ആശാനാകുന്ന ബാധ പിൻതുടരുന്നോ എന്നു ഭയപ്പെടുകയാൽ ബാലന് സ്വഗൃഹത്തിൽ ഇരിക്കാൻപോലും ധൈര്യമില്ലാതെ വന്നു. അതിനാൽ ഒരു ദിവസം വീടു വിട്ടു് ഓടിപ്പോവുകയും ഒരു ബന്ധു പിടിച്ചുകൊണ്ടുവന്നു മാതാവിനെ ഏല്പിക്കയും ചെയ്തു.

ഈ സംഭവത്തിനു ശേഷം കുട്ടിയെ എന്തു ചെയ്യേണ്ടു എന്നായി ആലോചന. ഉപജീവനമാർഗ്ഗം കണ്ടുപിടിക്കുന്നതിനു് ഉതകുന്ന സാമാന്യവിദ്യാഭ്യാസം മതിയെന്നു ചിലർ ഉപദേശിച്ചു. പഠിത്തത്തിൽ അതിതാല്പര്യവും പടുതയും പ്രകാശിപ്പിക്കുന്ന ഈ കുട്ടിയെ ഇംഗ്ലീഷ് പഠിപ്പിക്കാതിരിക്കുന്നതു് പാതകമാണെന്നു മററു ചിലരും ഇങ്ങനെ ബന്ധുജനങ്ങൾ രണ്ടുപക്ഷക്കാരായി നിൽക്കവേ നരസിംഹൻപിള്ള എന്നൊരാൾ മറെറാരു തായ്‌വഴിയിലെ സഹോദരൻ ഇംഗ്ലീഷ് പഠിപ്പിക്കയാണു വേണ്ടതെന്നു ബലമായി അഭിപ്രാ

യപ്പെട്ടു. ഈ നരസിംഹൻപിള്ള അന്നൊരു ക്ലാക്കായിരു ന്നെങ്കിലും ക്രമേണ സബ്‌രജിസ്ത്രാരായിത്തീൎന്നു. മൂത്ത സഹോ ദരനായ കൊച്ചുകൃഷ്ണപിള്ള നരസിംഹൻപിള്ളയുടെ അഭി പ്രായത്തെ സ്വീകരിച്ചു. ആ യുവാവു് അന്നു് ഏതാനും കുട്ടികളെ ഇംഗ്ലീഷ് പഠിപ്പിച്ചുകൊണ്ടിരുന്നു. അയാളുടെ അടുക്കൽനിന്നും ഉള്ള പഠിത്തം പൂൎത്തിയാക്കീട്ടു് ബാലൻ തിരുവനന്തപുരത്തെ ഏക ഇംഗ്ലീഷ് വിദ്യാലയമായിരുന്ന ഫ്രീസ്കൂളിൽ ചേരാൻ ശ്രമിച്ചു. രണ്ടു പ്രാവശ്യം പ്രവേ ശനം ലഭിച്ചില്ല. മൂന്നാം പ്രാവശ്യം കുട്ടിയുടെ ഭാഗ്യം തെ ളിഞ്ഞു. അന്നു് ഹെഡ്‌മാസ്റ്ററായിരുന്നതു് ബൻസിലി സാ യ്പായിരുന്നു. ഓരോ ക്ലാസ്സിലും ഒന്നാമതായി പടിപടി യായി ഉയൎന്ന ഗോവിന്ദപ്പിള്ള തന്റെ അദ്ധ്യാപകനും പിന്നീടു് തിരുവിതാംകൂർ ദിവാൻജിയും ആയിത്തീൎന്ന ശങ്ക രസുബ്ബയ്യന്റെ ശുപാൎശയനുസരിച്ചു് മഹാരാജാവിന്റെ വേതനവും കരസ്ഥമാക്കിക്കൊണ്ടു് പത്തൊൻപതാംവയസ്സിൽ മദ്രാസിലേയ്ക്കു പുറപ്പെട്ടു. ആ വേതനം പററിക്കൊണ്ടുപോ യിരുന്ന ചാലേ പപ്പുപിള്ള ബി. ഏ. പാസ്സായി കഴിഞ്ഞി രുന്നതു് ഗോവിന്ദപ്പിള്ളയുടെ ഭാഗ്യമായി. മി. പപ്പുപിള്ളയാ യിരുന്നു തിരുവിതാംകൂറിലെ ആദ്യത്തെ ബി. ഏ. ബിരുദ ധാരി. 1041-ൽ മെട്രിക്കുലേഷനും, 1043-ൽ എഫ്. ഏ-യും, 1045-ൽ ബി. ഏ-യും നമ്മുടെ യുവാവു് ഒന്നാം ക്ലാസ്സായിത്തന്നെ പാസ്സായി. അദ്ദേഹം പ്രസിഡൻസിയിൽ നാലാമനായിരുന്നു എന്നുള്ളതും സ്മരണീയമാണു്. മദ്രാസ്സിൽ വച്ചുണ്ടായ ഒരു സംഭവം ഗോവിന്ദപ്പിള്ളയുടെ ഉൽക്കൎഷസോ പാനത്തിലേക്കുള്ള വഴി തെളിച്ചു. അന്നു യുവരാജാവായി രുന്ന വിശാഖംതിരുനാൾ തമ്പുരാൻ മദ്രാസ് സന്ദൎശിച്ചു. പ്രസിദ്ധ നിയമാഭിജ്ഞനും ജഡ്ജിയുമായിരുന്ന ജസ്റ്റീസ് ഹാലോവേയുടെ അദ്ധ്യക്ഷതയിൽ സമ്മാനദാനയോഗം നട ന്നു. മി: ഗോവിന്ദപ്പിള്ളയും സമ്മാനത്തിനു് അൎഹനായി രുന്നു. അന്നു സഭയിൽ ഹാജരായിരുന്ന വിശാഖംതിരുനാൾ

തമ്പുരാനോട് സായ്പ് രഹസ്യമായി ഈ യുവാവിനെപ്പററി പ്രശംസിച്ചു സംസാരിക്കയുണ്ടായി. 1058-ൽ ദിവാൻപേഷ്ക്കാരായി നിയമിക്കപ്പെട്ടപ്പോൾ അദ്ദേഹം മഹാരാജാവു തിരുമനസ്സിൽനിന്നു തന്നെയാണ് ഈ വസ്തുത ഗ്രഹിക്കയുണ്ടായതു്.

21-ാംവയസ്സിൽ വിദ്യാഭ്യാസം പൂർത്തിയാക്കീട്ട് അദ്ദേഹം തിരുവനന്തപുരം മഹാരാജാസ് കാളേജിന്റെ അദ്ധ്യക്ഷനായിരുന്ന റാസ്സായ്പിന്റെ രണ്ടാം അസിസ്റ്റൻറു് എന്ന ഉദ്യോഗത്തിൽ പ്രവേശിച്ചു. നാലു കൊല്ലങ്ങൾക്കുശേഷം അദ്ദേഹത്തിനെ നാട്ടുഭാഷാഡയറക്ടരായി നിയമിക്കാൻ ഗവമ്മെൻറു നിശ്ചയിച്ചപ്പോൾ റാസ്സായ്പ് ഇത്ര സമത്ഥനായ ഒരസിസ്റ്റൻറിനെ വിട്ടുകൊടുക്കുന്നതു് കാളേജിന്റെ അഭ്യുദയത്തിനു് ഹാനികരമാണെന്നു വാദിച്ചു. പിന്നീട് ഇംഗ്ലീഷ് പ്രൊഫസരായിരുന്ന ലബ്ഷാഡിയർ സായ്പ്, ഫിലാസഫി പ്രൊഫസറായിത്തീന്ന സുന്ദരംപിള്ള, ചീഫ്സിക്രട്ടറിയായിത്തീന്ന താണുപിള്ള, പ്രസ്സൂപ്രണ്ടായിത്തീന്ന സി വി. രാമൻപിള്ള, വിദ്യാഭ്യാസകാര്യദർശിയായിത്തീന്ന അയ്യപ്പൻപിള്ള, ജഡ്ജിയായിത്തീന്ന കുഞ്ഞുണ്ണിമേനോൻ, അല്പകാലം ദിവാൻജോലി നോക്കാൻ ഭാഗ്യമുണ്ടായ എസ്. പത്മനാഭയ്യർ ഇവരെല്ലാരും ഗോവിന്ദപ്പിള്ളയുടെ ശിഷ്യന്മാരായിരുന്നു.

1049 ൽ അദ്ദേഹം നിയമപരീക്ഷയിൽ പാസ്സായി. പപ്പുപിള്ള തിരുവിതാംകൂറിലെ ആദ്യത്തെ ബി. ഏ. ബിരുദധാരിയായിരുന്നെങ്കിൽ ആദ്യത്തെ ബി. എൽ. ബിരുദധാരി ഗോവിന്ദപ്പിള്ളയായിരുന്നു. ബി. എൽ. ഡിഗ്രി കരസ്ഥമാക്കീട്ട് അദ്ദേഹം തിരുനൽവേലി, തലശ്ശേരി ഈ സ്ഥലങ്ങളെ സന്ദർശിച്ചു. അവിടത്തെ ജഡ്ജിമാർ അദ്ദേഹത്തിനു സന്നദു കൊടുക്കാമെന്നു പറഞ്ഞെങ്കിലും മഹാരാജാവിന്റെ ആജ്ഞാനുസാരം അദ്ദേഹം ഉടൻതന്നെ മുൻസിഫ് ഉദ്യോഗത്തിൽ പ്രവേശിച്ചു. ആറുമാസം നാഗർകോവിലിലെ അഡീഷണൽ മുൻസിഫായിരുന്ന ശേഷം അദ്ദേഹം ആലപ്പുഴ ഡി

സ്ത്രിക്ട്കോർട്ടിലെ അഡീഷണൽ ജഡ്ജിയായും അവിടെനിന്ന ക്രമേണ ഉയൎന്നുയൎന്ന് 1057-ൽ പറവൂർഡിസ്ത്രിക്ട് ആൻഡ് സെഷൻജഡ്ജിയായും നിയമിക്കപ്പെട്ടു. അവിടെവച്ച് വാതരോഗം ബാധിക്കയാൽ അദ്ദേഹത്തിനെ ദിവാൻ രാമയ്യങ്കാർ പത്മനാഭപുരം ദിവാൻപേഷ്ക്കാരായി നിയമിച്ചു. 1058-ൽ ആ ഉദ്യോഗം സ്ഥിരപ്പെട്ടു. 1061 വരെ അദ്ദേഹം ആ ഉദ്യോഗത്തിൽത്തന്നെ ഇരുന്നു. അന്ന് മൂലംതിരുനാൾ യുവരാജാവിന്റെ അദ്ധ്യാപകനായിരുന്ന രഘുനാഥരായൎക്ക് ഒരുദ്യോഗം കൊടുക്കേണ്ടതായി വരികയാൽ ഗോവിന്ദപ്പിള്ളയ്ക്കു വീണ്ടും തിരുവനന്തപുരം ഡിസ്ത്രിക്ട്ജഡ്ജിയായി പോകേണ്ടി വന്നു. ഈ അനീതി അദ്ദേഹത്തിനെ കുണ്ഠിതപ്പെടുത്തിയെന്നു മാത്രമല്ല ഉദ്യോഗം രാജിവച്ച് പ്രാക്ടീസ് തുടങ്ങുവാൻപോലും അദ്ദേഹം ഉദ്ദേശിച്ചു. ദിവാൻപേഷ്ക്കാർ ശങ്കുണ്ണിമേനോന്റെ രീതിയിൽ വേഷം മാറി നടന്നും മററും കുററക്കാരെ കണ്ടുപിടിക്കുക മുതലായ പല അത്ഭുതക്രിയകളും അക്കാലത്ത് അദ്ദേഹം നടത്തിയിരുന്നു. സത്യനിഷ്ഠയും ഗോവിന്ദപ്പിള്ളയും പര്യായശബ്ദങ്ങളെന്നാണ് ജനങ്ങൾ വിശ്വസിച്ചുപോന്നതു്. ഈ സത്യനിഷ്ഠ ജീവിതാവസാനംവരെ അദ്ദേഹം പരിപാലിച്ചുവന്നു എന്നുള്ളതും പ്രസിദ്ധമാണ്. ഇങ്ങനെയുള്ള ഒരു ഉദ്യോഗസ്ഥനോടാണ് ഗവൎമ്മെൻറ് അനീതി പ്രവൎത്തിച്ചതെന്നുള്ള കാൎയ്യം ആലോചിക്കുമ്പോഴാണ് അതിന്റെ കാഠിന്യം നാം മനസ്സിലാക്കുന്നതു്. വാസ്തവം പറകയാണെങ്കിൽ വിശാഖംതിരുനാൾ മഹാരാജാവു് ബ്രാഹ്മണപക്ഷപാതിയായിരുന്നു. അവിടുത്തെ കാലത്തുണ്ടായ രായർപ്രവാഹംകൊണ്ടുള്ള സങ്കടം പിന്നീട് മൂലംതിരുനാൾ മഹാരാജാവിനാണ് അനുഭവിക്കേണ്ടിവന്നതു്. തിരുവിതാംകൂറിലെ സകല ജാതിമതസ്ഥന്മാരും ചേൎന്ന് അവിടുത്തെ ഭരണാരംഭത്തിൽ വലുതായ ഒരു പ്രക്ഷോഭണം നടത്തിയ കഥ പ്രസിദ്ധമാണല്ലോ.

ഈ അനീതിക്കു താമസിയാതെ പരിഹാരമുണ്ടാക്കാമെന്നു് തമ്പുരാൻ അരുളിച്ചെയ്കയാൽ ഗോവിന്ദപ്പിള്ള അവർ

കരം ഉദ്യോഗം രാജി വച്ചില്ല. തിരുവനന്തപുരം ഡിസ്ത്രിക്ട് ജഡ്ജിയായിരുന്ന കാലത്തു് ലാക്കാളേജിൽ ഡാ. ഓറംസ്ബി യുടെ ഒഴിവിൽ അദ്ദേഹം ലാ പ്രൊഫസരായി നിയമിക്കപ്പെട്ടു. സംസ്കൃതത്തിൽ അഗാധപാണ്ഡിത്യമുണ്ടായിരുന്നതിനാൽ അദ്ദേഹത്തിൻെറ ഹിന്ദുലാപ്രസംഗങ്ങരം അത്യന്തം വിജ്ഞാനപ്രദങ്ങളായിരുന്നു. സ്മൃതികളെല്ലാം അദ്ദേഹത്തിനു മുഖസ്ഥമായിരുന്നു എന്നാണു് അറിവു്. പിന്നീടു് ചീഫ്ജസ്റ്റീസ് ഉദ്യോഗം വഹിച്ച വീരരാഘവഅയ്യങ്കാരും ഹെഡ്സർക്കാർവക്കീലായിത്തീർന്ന വി. സുബ്രഹ്മണ്യരും അദ്ദേഹത്തിൻെറ ശിഷ്യഗണത്തിൽ പെട്ടവരായിരുന്നു. അല്പകാലത്തേക്കു മാത്രമേ അദ്ദേഹം ഈ ഉദ്യോഗം വഹിക്കുകയുണ്ടായുള്ളു. വീണ്ടും പത്മനാഭപുരം ഡിവിഷൻപേഷ്കാരായി നിയമിക്കപ്പെട്ടു. കുറേക്കാലം കഴിഞ്ഞു് കൊല്ലം ദിവാൻപേഷ്കാരായി സ്ഥലംമാററപ്പെട്ടു. ഈ ഉദ്യോഗത്തിൽ ഇരുന്ന കാലത്തു് അദ്ദേഹം ദുഷ്ടന്മാക്കും അക്രമികരംക്കും കാലനെപ്പോലെ ഭീകരനായിരുന്നുവത്രെ. അന്നത്തെ ദിവാൻപേഷ്കാർ ഒരുമാതിരി കുട്ടിദിവാൻതന്നെ ആയിരുന്നു. എക്സയിസ്, ദേവസ്വം എന്നുവേണ്ട സകല വകുപ്പുകളും ദിവാൻപേഷ്കാരുടെ കീഴിലാണല്ലോ ഇരുന്നിരുന്നതു്. കൈക്കൂലി, അഴിമതി, അക്രമം ഇവയെ അമച്ചചെയ്യുന്നതിനു് അദ്ദേഹം തൻെറ സർവ്വശക്തികളും പ്രയോഗിച്ചുകൊണ്ടിരുന്നു. താലൂക്കുതോറും സഞ്ചരിച്ചു് ജനങ്ങളുമായി പരിചയപ്പെട്ടു് അവരുടെ ആവശ്യങ്ങരം നേരിട്ടറിയുക, കീഴുദ്യോഗസ്ഥന്മാരെപ്പററിയുള്ള പരാതികരം കേരംക്കുക ഇങ്ങനെയുള്ള കാര്യങ്ങളിൽ അദ്ദേഹം സദാ വ്യാപൃതനായിരുന്നു. ചിലപ്പോരം കാൽനടയായും ചിലപ്പോരം ചവിട്ടുവണ്ടിയിലും ചിലപ്പോരം വണ്ടിയിലും എന്നുവേണ്ട ഏതു യാനപാത്രം കിട്ടുന്നുവോ അതിൽ കയറി അദ്ദേഹം സഞ്ചരിച്ചുവന്നു. രാത്രികാലത്തു് വേഷപ്രച്ഛന്നതവും കൈക്കൊള്ളാറുണ്ടായിരുന്നു.

1071-ൽ ഹൈക്കോടതിയിലെ പ്യൂണിജഡ്ജിയായി നിയമിക്കപ്പെട്ടപ്പോൾ അദ്ദേഹം വേറൊരു മനുഷ്യനായി

ട്ടാണു കാണപ്പെട്ടതു്. നിരന്തരം ഉണ്ടായിക്കൊണ്ടിരുന്ന ആശാഭംഗങ്ങൾ നിമിത്തം അദ്ദേഹത്തിൻെറ ആഡംബരവും പ്രൌഢിയും എല്ലാം അസ്തമിച്ചിരുന്നു. ന്യായമായി ലഭിക്കേണ്ട കയററങ്ങൾ തുടരെ ലഭിക്കാതെ വന്നാൽ ആരാണു നിരാശപ്പെടാത്തതു്? ഈ നിരാശ അദ്ദേഹത്തിൻെറ നീതിനിഷ്ഠയേയും സത്യവ്രതത്തേയും മാത്രം ബാധിച്ചില്ല. 1084-വരെ അദ്ദേഹം ഹൈക്കോടതി പ്യൂണിജഡ്ജിയായി ഉദ്യോഗം വഹിച്ചു. അനന്തരം പെൻഷ്യൻ പററിയിട്ട പൊതുക്കാര്യപ്രസക്തനായും സാമുദായികമായും സാഹിത്യപരമായുമുള്ള വ്യവസായങ്ങളിൽ ഏർപ്പെട്ടും ജീവിതം നയിച്ചു.

സാമുദായികമായും സാമ്പത്തികമായുമുള്ള അധഃപതനത്തിൽ നിന്നു നായന്മാരെ സമുദ്ധരിക്കുന്നതിനു വേണ്ടി സി. കൃഷ്ണപിള്ള പ്രയത്നിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. ആ ആന്ദോളത്തിൽ ഗോവിന്ദപ്പിള്ളയും മനഃപൂർവ്വം പ്രവേശിച്ചു. നായന്മാരുടെ നിയമങ്ങളെ പരിശോധിച്ചു് അവയെ പരിഷ്കരിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ ചെയ്യാനായി നിയമിക്കപ്പെട്ട കമ്മററിയിൽ പ്രസിഡൻറായി നിയമിക്കപ്പെട്ടതു് അദ്ദേഹമായിരുന്നു. പ്രസ്തുത കമ്മററിയുടെ നിർദ്ദേശമനുസരിച്ചാണു് 1088-ലെ നായർ റെഗുലേഷൻ നടപ്പാക്കപ്പെട്ടതു്. അന്നത്തെ ദിവാൻജിയായിരുന്ന സർ പി. രാജഗോപാലാചാരി ഗോവിന്ദപ്പിള്ളയുടെ ഏതദ്വിഷയകമായ പ്രയത്നങ്ങളെ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ടു്.

ഈ നിയമം നായന്മാരെ തൃപ്തിപ്പെടുത്തിയില്ല. അവർ വീണ്ടും പ്രക്ഷോഭണമാരംഭിച്ചു. അതിലും അദ്ദേഹം പങ്കുകൊള്ളുകയും തൽഫലമായി 1100-ലെ നായർറെഗുലേഷൻ നടപ്പിൽ വരികയും ചെയ്തു. സാഹിത്യപരമായി അദ്ദേഹം ചെയ്തിട്ടുള്ള ബഹുമുഖമായ പ്രയത്നങ്ങളെ അന്നുള്ളവർ വേണ്ടപോലെ ആദരിച്ചിരുന്നോ എന്നു സംശയമാണു്. അദ്ദേഹത്തിനു് ഇംഗ്ലീഷ്, സംസ്കൃതം, തമിഴ്, മലയാളം ഈ ഭാഷകളിലെല്ലാം വിപുലമായ പാണ്ഡിത്യമുണ്ടായിരുന്നു. ഒടുവിൽ

ഗീതാഞ്ജലി തർജ്ജമ ചെയ്യാൻ വേണ്ടി ബംഗാളിപോലും പഠിച്ചു. സംസ്കൃതത്തിൽ ഭംഗിയായി പ്രസംഗിക്കുന്നതിനും അദ്ദേഹത്തിനു കഴിയുമായിരുന്നു. ജാൺസൻ എന്നൊരു സായ്പ് ഒരിക്കൽ ഭഗവദ്ഗീതയെ അധിക്ഷേപിച്ച് സംസ്കൃതത്തിൽ നടത്തിയ പ്രസംഗത്തിന് സംസ്കൃതത്തിൽത്തന്നെ മറുപടി പറഞ്ഞ് അദ്ദേഹം സായ്പിനെ കൊമ്പുകുത്തിക്കയുണ്ടായി. തമിഴിൽനിന്നും തിരുക്കുറളും, ഇംഗ്ലീഷിൽനിന്നു വെനീസിലെ വ്യാപാരി മാക്ബത്ത്, ഹാംലറ്റ്, കിംഗ് ലീയർ ഒഥെല്ലോ മുതലായ നാടകങ്ങളും, എഡ്വേർഡ് സ്മൈലിൻെറ Character (ശീലം) ഇവയും 12-ൽ പരം ഖണ്ഡകാവ്യങ്ങളും ബംഗാളിയിൽനിന്നു ഗീതാഞ്ജലിയും, സംസ്കൃതത്തിൽനിന്നു ഭഗവദ്ഗീത, ദായഭാഗം (സ്മൃതി), സനൽസുജാതീയം, അണുഗീത, ബ്രഹ്മഗീത, അഭിജ്ഞാനശാകുന്തളം ഇവയും തർജ്ജമ ചെയ്തിട്ടുള്ളതിനു പുറമേ മരുമക്കത്തായസംഗ്രഹം (പദ്യം), മാധവീനാടകം എന്ന സ്വതന്ത്ര കൃതികളും അദ്ദേഹം രചിച്ചിട്ടുണ്ട്. ഇവയ്ക്കു പുറമേ പാം ഡ്യൂസൻെറ ഒരു അദ്വൈതഗ്രന്ഥത്തിൻെറ പദ്യരൂപമായ സംസ്കൃതവിവർത്തനവും അദ്ദേഹം എഴുതി അച്ചടിപ്പിച്ചു. ആ സംസ്കൃതവിവർത്തനം കേരളവർമ്മ വലിയകോയിത്തമ്പുരാൻേറയും ഡാക്ടർ പാം ഡ്യൂസൺ തുടങ്ങിയ പാശ്ചാത്യപണ്ഡിതന്മാരുടേയും പ്രശംസയ്ക്കു പാത്രീഭവിച്ചു.

അദ്ദേഹത്തിൻെറ കൃതികൾ പൊതുജനങ്ങളുടെ പ്രശംസയ്ക്കു പാത്രീഭവിക്കാതിരിക്കുന്നതിന് പലേ കാരണങ്ങളുണ്ട്. ഒന്നാമതായി അദ്ദേഹം പ്രചരിപ്പിക്കാൻ ശ്രമിച്ച ആശയങ്ങൾ നാട്ടുകാൎക്ക വിദേശീയങ്ങളായി തോന്നി. രണ്ടാമതായി ശബ്ദത്തിനെക്കാൾ അൎത്ഥത്തിനു പ്രാധാന്യം നല്കുന്നതും, അഗാധമായ ചിന്തയെ പരിമിതമായ വാക്കുകളെക്കൊണ്ടു പ്രകാശിപ്പിക്കുന്നതിന് ഉദ്യമിക്കുന്നതുമായ വാക്യരചനാരീതി ശബ്ദകോലാഹലത്തിൽ ഭ്രമിച്ചിരുന്ന അന്നത്തെ ജനങ്ങൾക്കു രുചിച്ചില്ല. മൂന്നാമതായി ഇംഗ്ലീഷ് നാടകതർജ്ജമകൾക്കു

ഇംഗ്ലീഷിലെ ബാംക്‌വേഴ്സിൻെറ രീതിയാണു് അദ്ദേഹം അവലംബിച്ചതു്. അതും മലയാളികൾക്ക തീരെ രുചിക്കാത്ത ഒരു മാററമായിരുന്നു. നാലാമതായി അദ്ദേഹം വിദേശഭാഷകളിൽനിന്നു നിരവധി പദങ്ങൾ കടം വാങ്ങി യാതൊരു ക്ലേശവും കൂടാതെ പ്രയോഗിച്ചു. എന്തൊക്കെയായിരുന്നാലും വംഗഭാഷ ഇന്നെത്തിയിരിക്കുന്ന നിലയിൽ മലയാളഭാഷയും എത്തണമെന്നുണ്ടെങ്കിൽ ധീരന്മാരായ കവികൾ ഗോവിന്ദപ്പിള്ള അവർകൾ നിർദ്ദേശിച്ച വഴിയേ ബഹുദൂരം സഞ്ചരിച്ചേ മതിയാവൂ എന്നാണെൻെറ അഭിപ്രായം.

സാഹിത്യവ്യവസായങ്ങളുടേയും പൊതുജനങ്ങളുടേയും ഭാഷാഭിവൃദ്ധിക്കവേണ്ടി ഈ മഹാനുഭാവൻ നിരന്തരം പ്രയത്നിച്ചുകൊണ്ടിരുന്നു. തിരുവനന്തപുരത്തെ ഏതു പൊതുയോഗത്തിലും അദ്ദേഹത്തിനെ കാണാമായിരുന്നു. ഇടുങ്ങിയ ദേശീയമനഃസ്ഥിതിയോ വർഗ്ഗീയമനോഭാവമോ ഇല്ലാതിരുന്നതുകൊണ്ടു് എല്ലാ ജാതിക്കാരും മതക്കാരും അദ്ദേഹത്തിനെ പ്രസംഗത്തിനായി ക്ഷണിച്ചുവന്നു. അതിനാൽ വൈ. എം. സി. എ-യിൽ ക്രൈസ്തവധർമ്മത്തെപ്പററിയും, ഹിന്ദുമതക്കാരുടെ യോഗങ്ങളിൽ സനാതനധർമ്മത്തേയും, ശൈവപ്രകാശസഭയിൽ തിരുക്കുറളിനേയും, മഹമ്മദീയയോഗങ്ങളിൽ ഇസ്ലാംധർമ്മത്തേയുംപററി വിശാലമനോഭാവത്തോടുകൂടി അദ്ദേഹത്തിനു പ്രസംഗിക്കാൻ കഴിഞ്ഞു. സാഹിത്യത്തിലെന്നപോലെ രാഷ്ട്രീയവും സാമുദായികവും ധർമ്മപരവുമായ എല്ലാ കാര്യങ്ങളിലും പുരോഗമനമായിരുന്നു അദ്ദേഹത്തിന്റെ ആദർശം. യാതൊരു സ്വഭാവവൈകല്യവും കൂടാതെ വിശുദ്ധമായ ജീവിതം നയിച്ച ഒരാൾ തിരുവനന്തപുരത്തെന്നല്ല തിരുവിതാംകൂറിൽ അന്നുണ്ടായിരുന്നെങ്കിൽ അതു് ജസ്റ്റിസ് ഗോവിന്ദപ്പിള്ളയായിരുന്നു. അധഃകൃതരുടെ ഉന്നമനത്തിനുവേണ്ടി സ്വഗൃഹത്തിനുസമീപം ഒരു നിശാപാഠശാല വച്ചു് അതിൽ പുലയക്കായി അദ്ദേഹം ഗീതാതത്വങ്ങൾ ഉപദേശിച്ചുവന്നതും സ്മരണീയമാകുന്നു.

1069-ൽ എഫ്. എം. യു. സ്ഥാനവും 1086 ൽ ദിവാൻ ബഹദൂർ സ്ഥാനവും അദ്ദേഹത്തിനുലഭിച്ചു. 1100-ൽ പരിപൂർണ്ണഭാഗ്യത്തോടുകൂടി ഇരിക്കവേതന്നെ അദ്ദേഹം അനായാസേന മരണം പ്രാപിച്ചതിന്റെ രഹസ്യം അറിയണമെന്നുള്ളവർ അദ്ദേഹത്തിന്റെ ജീവിതരീതിയെ അന്വേഷിച്ചറിയണം. അദ്ദേഹം ശാരീരികമായും മാനസികമായും ആത്മീയമായും പരിശുദ്ധിയുള്ള ഒരു മഹാപുരുഷനായിരുന്നു. ശാലീനവും അനാഡംബരയുക്തവുമായ ജീവിതം, തുറന്ന ഹൃദയം, ആത്മാർത്ഥതയും ആർജ്ജവവും നിറഞ്ഞ പെരുമാററം, അത്ഭുതാവഹമായ വിപദിധൈര്യം, സുഖം വാ ദുഃഖം വാ, ഏതൊരവസ്ഥയിലും അക്ഷോഭ്യമായ മനഃസ്ഥിതി, വെസ്റ്റ്എൻഡ് ഘടികാരത്തെപ്പോലും ജയിക്കുന്ന സമയനിഷ്ഠ, അചഞ്ചലമായ സദാചാരബോധം, സർവ്വോപരി ദൃഢമായ ഈശ്വരഭക്തി ഇവയായിരുന്നു അദ്ദേഹത്തിന്റെ ജീവിതവിജയത്തിനുള്ള ഹേതുക്കൾ. അദ്ദേഹത്തിന്റെ കൃതികളിൽനിന്നും ചില മാതൃകകൾ മാത്രം ഉദ്ധരിക്കാം.

തിരുക്കുറൾ.

മൂലം— വാനിൻറുലകംവഴങ്ങ്കിവരുതലാ-
ററാനമിഴ്തമെൻറുണരർപാററു.

തർജ്ജിമ— തെററാതുലകിനെത്താങ്ങും
മഴപാരത്താൽ സുധോപമം.

മൂലം— തുപ്പാക്കുത്തുപ്പായ തുപ്പാക്കിത്തുപ്പാക്കു-
ത്തുപ്പായതൂഉമഴൈ.

തർജ്ജിമ— അന്നുണ്ണാകുന്നുണ്ണുവോർക്കു
നല്ലൂണുണ്ടാക്കിടുന്നതു്.

മൂലം— വിണ്ണിൻറുപോയ്പ്പിൻ വിരിനീർവിയനുലക-
ത്തുണ്ണിൻറുടററുംപശി.

തർജ്ജിമ— മഴവിട്ടാലാഴിചൂഴും
ക്ഷുത്താൽ ലോകം വലഞ്ഞുപോം.

മൂലം— ഏരിനുഴാ അരുഴ്വർപുയലെന്നും
വാരിവളങ്കുൻറിക്കാല്.

തർജ്ജിമ— വർഷത്തിലോപമുഴവ-
ർക്കുഴവില്ലാതെയാക്കിടും.

ഈ മാതിരി തർജ്ജമയ്ക്കു പറയത്തക്ക യാതൊരു ദൂഷ്യവും ഞാൻ കാണുന്നില്ല.

ഭഗവത്ഗീത—സന്യാസം കമ്മണാം കൃഷ്ണ പുനർയോഗം ച ശംസസി
യഛ്ശ്രേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം.

തർജ്ജമ— മുന്നം സന്യാസമിങ്ങോതി പിന്നീടകർമ്മയോഗവും
ചൊന്നരണ്ടിലുറപ്പായിട്ടന്യമേതെന്നു ചൊല്ലുക.

ശ്രീഭഗവാനുവാച:—

മൂലം— സന്യാസഃ കമ്മയോഗശ്ച നിഃശ്രേയസകരാവുഭൌ
തയോസ്തു കമ്മസന്യാസാൽ കമ്മയോഗോ വിശിഷ്യതേ
ജ്ഞേയഃ സനിത്യസന്യാസീ യോ ന ദ്വേഷ്ടി ന കാംക്ഷതി
നിർദ്വന്ദ്വോഹി മഹാബാഹോ സുഖംബന്ധാൽപ്രമുച്യതേ
സാംഖ്യയോഗൌ പൃഥഗ്ബാലാഃ പ്രവദന്തിനപണ്ഡിതാ
ഏകമപ്യാസ്ഥിതഃസമ്യഗുഭയോർവിന്ദതേ ഫലം.

ശ്രീഭഗവാൻ പറയുന്നു:—

തർജ്ജമ— കമ്മം സന്യാസമീരണ്ടും ചെമ്മേ ശ്രേയസ്കരങ്ങളാം
കമ്മം സന്യാസമീരണ്ടിൽ കമ്മംതന്നെ വിശിഷ്ടമാം
രാഗദ്വേഷങ്ങളെപ്പോക്കും യോഗിസന്യാസി സർവ്വദാ
പോകിൽദ്വന്ദ്വമെളുപ്പത്തിൽ പോക്കും ബന്ധങ്ങളൊക്കയും
പണ്ഡിതർ യോഗസാംഖ്യങ്ങൾ രണ്ടായ് ചൊല്ലാം യഥാക്രമം
രണ്ടിലേതാചരിച്ചാലുമുണ്ടാം രണ്ടിന്റെയും ഫലം.

ലീയർനാടകം:—

മൂലം— Enter Edmund with a letter.
Edm—Thou, nature, art my goddess, to thy law.
My services are bound. Wherefore shoulded.
Stand in the plague of Custom and permit
The curiosity of nations, to deprive me.
For that I am some twelve or fourteen moonshine.
Lag of a brother? Why bastard? Wherefore base?
When my dimensions are as well compact.
My mind as generous, and my shape as true.
As honest madam's issue? Why brand they us?
With base? with baseness? bastardy? base base?
well, then,
Legitimate Edgar, I must have your land.
Our father's love is to the bastard Edmund.
As to legitimate; fine word—legitimate.
Well, my legitimate if this letter speed.
And my invention thrive, Edmund the base,
Shall top the legitimate. I grow, I prosper,
Now, god, stand up for bastards.

തർജ്ജമ— (ഒരെഴുത്തോടുകൂടി എഡ്മണ്ട് പ്രവേശിക്കുന്നു)

എഡ്—തുടർന്നിൻ നീതികളാചരിച്ചു
നടന്നിടുന്നേൻ പ്രകൃതീശ്വരി! ഞാൻ
കടുത്തൊരന്യായനടപ്പി, ചിത്ത-
മടങ്ങി ഞാൻ നിൽക്കുവതെന്തിനാണ്?
എൻ ജ്യേഷ്ഠനേക്കാളൊരുവർഷമീഞാ-
നിളപ്പമാണെങ്കിലുമിന്നു ലോക-
ക്കട്ടുംകറാലെന്നവകാശവാദം
തടുപ്പതൊട്ടും സഹിയാവതാണോ?
പതിവ്രതാ പുത്രനു തുല്യമായി-
പ്പിതാവിനൊപ്പം ദൃഢപുഷ്ടഗാത്രൻ
ഉദാരചിത്താകൃതിമാനുമാം ഞാൻ
നികൃഷ്ടനോ? ധർമ്മജനല്ലയോ ഞാൻ?
ഉറക്കമൊട്ടൊട്ടൊഴിഞ്ഞച്ഛ-രണ്ടി-
ന്നിടയ്ക്കുശീലാചരസംതതന്നും
പടുത്വമില്ലാത്തതുമായസംഗേ
ജനിച്ചിടും, കള്ളപ്പെരുത്തിടുന്ന
ശിശുക്കളേക്കാൾ, ബലമേറിടുന്ന
സ്വഭാവശുദ്ധക്രിയയാൽ, പിതാവി-
ന്നകക്കരുന്നാകൃതിയന്നിവരെ
ഗ്രഹിച്ചുനിൽക്കുന്നവരായിടുന്ന
നമുക്ക ഹീനത്വമധർമ്മജത്വം
വിധിക്കമാറായതു ചൊല്വതാണോ?
എനിക്കു നിൻ ഭൂമിതരേണമിന്നി-
സ്ഥിതിക്കു ദേവേ! ധർമ്മജനെഡ്ഗാർ!
പിതൃഃകൃപാവിത്തമെനിക്കുമിന്നി-
മുറയ്ക്കുനിൽക്കും ഭൂതലം, സ്വമം താൻ,
നിനയ്ക്കിലേ ധർമ്മജനെന്നവാക്യ-
മതിക്രമം! ധർമ്മസുതാ! മഹീയം
തതിക്കരുത്തിന്നു ചമച്ചു കുത്ത
ഫലിക്കിലോ ധർമ്മസുതന്റെ മുമ്പിൽ
കുടക്കുമീനിന്ദിതനാകുമൊരെഡ്മണ്ട്
ജയിക്ക ഞാൻ തേറുക ഞാനധർമ്മ-
സുതർക്കരക്ഷിക്കുക ദേവരാജേ!

ആംഗലനാമങ്ങൾക്കു ഭാരതീയമായ പേരുകൾ കൊടുത്തു സ്വാതന്ത്ര്യമായി ചെയ്യുന്ന തർജ്ജമകൾ മാത്രമേ ഇക്കാലത്തുള്ളവർക്കുപോലും രസിക്കാറുള്ളു. അതുകൊണ്ടുണ്ടാകുന്ന ദോഷങ്ങൾ അവരുടെ ചിന്തയിൽ പെടുന്നതേയില്ല. ആംഗ്ലേയരുടെ ആചാരങ്ങളും, അനുഷ്ഠാനങ്ങളും മറ്റും നമ്മുടേതിൽ

നിന്നു് എത്രയോ വ്യത്യാസപ്പെട്ടിരിക്കുന്നു! ഷേക്സ്പീയർ നാടകങ്ങളിൽ അന്നത്തെ ആംഗലാചാരങ്ങൾ നല്ലപോലെ പ്രതിഫലിച്ചിരിക്കുന്നു. എഡ്മണ്ടിനെ 'ഏടമണ്ടനം' എഡ്ഗാറിനെ 'ഉദ്ഗാരകനം' ആക്കിയാൽ ആ പാത്രങ്ങൾ മലയാളികളുമായിരിക്കയില്ല, ആംഗ്ലേയരുമായിരിക്കയില്ല. കാലസ്ഥിതി ഒന്നുകൊണ്ടു മാത്രമാണു് ഗോവിന്ദപ്പിള്ള അവർകളുടെ തർജ്ജമകൾക്കു് പ്രചാരം സിദ്ധിക്കാതെ വന്നതു്. ഷേക്സ്പീയർനാടകങ്ങൾ വായിച്ചു് അവയുടെ രസികത്വം ഒരുവിധമെങ്കിലും ഗ്രഹിക്കുന്നതിനു സിദ്ധിച്ച നല്ല അവസരത്തെ മലയാളികൾ പാഴാക്കിക്കളഞ്ഞു.

ലാങ്ഫെല്ലോവിൻെറ ജീവിതധർമ്മം

വലിയർനടന്നവഴിപാർക്കിലിഹത്രവാഴ്ച
ഗംഭീരമാക്കി വയമീ പൃഥിവീതലത്തിൽ
കാലം ചൊരിഞ്ഞമണലിൽ പുവടിൻതടങ്ങൾ
ചാലപ്പതിച്ചു നടകൊൾവതു സാദ്ധ്യമത്രേ!
സത്യത്തിലങ്ങുദിതമാം സുഖമില്ല ദുഃഖവും
മർത്ത്യർക്കു വച്ച ഗതിയും വിധിയും നിനച്ചാൽ
അന്നന്നവർക്കു പടിയേറുന്നതാം പ്രകാര-
മെന്നും പ്രവൃത്തി തുടരുന്നതു തന്നെ നന്നും.
പാരായൊരീവിപുലജീവരണാങ്കണത്തിൽ
പോരിന്നു ജാഗരണരായ് നിവസിപ്പതിങ്കൽ
തെല്ലേറെ മൗനമുഴലാതെ പശുക്കളെപ്പോൽ
വെല്ലാനെതിർത്തു പൊരുതീടുക വീര്യവാനായ്.

സാമുവൽ ഡാനിയലിൻെറ ഒരു ഖണ്ഡകൃതിയുടെ തർജ്ജമയിൽനിന്നു്:—

ബലപതിയുടെ ശൗര്യം പോർക്കളം താൻ കഥിക്കും
തരചരകുശലത്വം ദൃശ്യമാമുഗ്രവാതേ
സ്വഭവിതഗുണമോരോ മനുഷ്യർക്കു മഹത്താം
വിപദി വിശദമായ് നാം കണ്ടുകൊള്ളാമനന്യം.

ഹീമൻസ്സിന്റെ ഒരു ഖണ്ഡകൃതി.

മഹൽകൃതം ത്രപിതമാക്കി മാനസം
പൊഴിക്കിലും ചോര, തദർത്ഥസംഗരേ
കരത്തിയറ്റീടുകിലന്ത്യമോളവും
തടസ്സമോരോന്നു ബലത്തു നിൽക്കിലും
നിനക്കു നൂനം ജയകാലമുത്ഥമാ-
മിരിക്കിലോ, സത്യമനസ്സു, നിർണ്ണയം

നിനക്കു സമ്മാനമശങ്കമപ്പ്രമാ-
മൊട്ടുക്കമുട്ടിഷ്ടഫലം കരസ്ഥമാം.

ജെ. പി. ലവ്വൽ.

നൊന്തെത്ര കാമുകരുഴന്നുയിരെണ്ണയേറെ-
ഗ്ഗ്രന്ഥങ്ങളിൽ ചെലവഴിച്ചു ഗീതോത്തമസ്ക്കായ്
തദ്യോചിതം വസനമാത്രമതിക്രമത്തിൽ
സമ്മാനമായഥ ലഭിച്ചു സതൃപ്തരായാർ!
സശ്രദ്ധമാത്തവളെ ചിലർനാട്ടി, ദീർഘം
സശ്വാസബദ്ധകരമന്യരുപാസചെയ്താർ-
എന്നാലൊട്ടുക്കമുദിതം വരമാനുഷൌഘം
തന്നേ തദർത്ഥമമർചെയ്തതിനൊട്ടുകൂടി
നന്നായപായകരമാം പണിചെയ്തവർക്കായ്
പിന്നെത്തദീയമഹദൈശ്വരപൂർണ്ണരൂപം
മിന്നീടുമാഞ്ഞൊരതിമോദമൊടാസ്വദിച്ചി-
ജ്ജന്മം ത്യജിച്ചു തനരംഗവിവൃദ്ധിയാലേ.

വോട്ടൻ.

പരേച്ഛാധീനനാകാതെ നെറിയാം കൌശലത്തോടും
സന്മനോവൃത്തിയുക്കാരവോൻ ധന്യജാതൻ സുശിക്ഷിതൻ
രഹസ്സ്തുതിജനഖ്യാതിസ്പൃഹയാലനിബദ്ധമായ്
രാഗജിത്താം തദാത്മാ സ്വാത്യാഗേ സന്നദ്ധമാം സദാ
ഭ്രംശമീത്യുദ്ഗതീച്ഛാർത്ഥം കെഞ്ചിപ്പണികയില്ലവൻ
ഭൂമിയില്ലാ സ്വരാട്സർവ്വസ്വാമിയായ് നിസ്വനാമവൻ.

ഭർത്തൃഹരി തർജ്ജമ.

തപ്പുംവയസ്സിലൊഴിക്കിലപ്പതിനെഴുംപോർപ്രൌഢമജ്ഞാതമാം
മുക്താകാരമണിഞ്ഞുപുഷ്കരദളേ ശോഭിപ്പതാമജ്ജലം
മുത്തും, ചോതിയിലംബുദോദ കഴിയുകിൽ ചിപ്പിക്കകം, പ്രായശോ-
മർത്ത്യക്കുത്തമമധ്യമാധമഗുണാവേശം സ്വസംസർഗ്ഗജം.

നന്ദിച്ചിടട്ടെ നയബോധി, പഴിച്ചിടട്ടെ
വന്നാൻിടട്ടെ ധനദേവി ഗമിച്ചിടട്ടെ
ഇന്നോ വരട്ടെ മൃതി, വേദയുഗത്തിലോവാൻ
തന്ന്യായമായ നിലവിട്ടിളകില്ല ധീരൻ.

മാധവീനാടകം:—

ഏതോ പ്രേമസ്വരൂപം മനുജയുടെതനൌ ചേർന്നുയർന്നുന്നമേ
മാത്രാകാരങ്ങളാകെക്കബ്ളവി വിവിധമഹാത്മാക്കളെപ്പോററതേതോ
ഏതോ സീതാദിയായ്ത്തീർന്നു ലഗ്ഗുണയുതംഭർത്തൃശുശ്രൂഷണം ചെ-
യ്താത്തേജസ്സുജ്ജ്വലിച്ചുംഗതമിതകളിലിവക്കേകണം നിത്യസൌഖ്യം.
ഗാർഹസ്ഥ്യത്തിനശേഷിയും ബഹുവിധജ്ഞാനാജ്ഞനേ ശക്തിയും
കാര്യാഗ്രാഹിതയും പരക്കു വിവിധം സാഹായകം ചെയ്യുവാൻ
ഏറേ പ്രേമയതൊടാളുമളുവളെക്കാമാർത്ഥഭോഗങ്ങിനും
പേറിനും ക്ഷേത്രമാത്രമറിവുള്ളോരെണ്ണുകില്ലാ ബുധം.

സ്ത്രീമാഹാത്മ്യത്തെ ഉദാഹരിക്കുന്ന ഒരു നാടകമാണ് മാധവീമാധവം.

## ഗ്രാമത്തിൽ രാമവർമ്മ കോയിത്തമ്പുരാൻ.

അദ്ദേഹം 1028-ാമാണ്ടു മിഥുനമാസം ഉത്രട്ടാതി നക്ഷത്രത്തിൽ അംബികാദേവിത്തമ്പുരാട്ടിയുടേയും അശ്ശർ മാധവഭട്ടതിരിയുടേയും പുത്രനായി ജനിച്ചു. പപ്പുപിള്ള ആശാൻേറയും തിരുവല്ലാ ചേകോട്ടു കൊച്ചുപിള്ള ആശാൻേറയും അടുക്കൽ പ്രഥമപാഠങ്ങൾ പഠിച്ചു. പിന്നീട് അദ്ദേഹം എണ്ണയ്ക്കാട്ടു കേരളവർമ്മത്തമ്പുരാൻെറ അടുക്കൽ നിന്നു് അലങ്കാരം, തക്കം, വ്യാകരണം, വേദാന്തം മുതലായവയും, അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻെറ അടുക്കൽ വൈദ്യവും അഭ്യസിച്ചു. കുചേലവൃത്തം, മണിപ്രവാളം, അന്യാപദേശമാല, രസനിരൂപണം, മീനകേതനചരിത്രം, ചമ്പു മുതലായി പല സരസകൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. അദ്ദേഹം 1091-ൽ മരണം പ്രാപിച്ചു.

108 പദ്യങ്ങളേ ഉള്ളുവെങ്കിലും, കുചേലവൃത്തം ഭാഷാസാഹിത്യത്തിലെ ഒരു അമൂല്യനിധിയാണെന്നു നിസ്സംശയം പറയാം. ഏതാനും പദ്യങ്ങൾ ഉദ്ധരിക്കാം:—

"ചൊല്ലാനുള്ളർത്ഥജാലം പൊഴിയണമതുതന്നല്ല കേൾക്കുന്നനേര-
ത്തുല്ലാസം മാനസത്തിൽ സഹൃദയജനതയ്ക്കേറെയുണ്ടായ്വരേണം
നല്ലോണം ചേർന്നുവന്നീടണമിഹവഴിപോലുള്ള സന്ദർഭവുംത്വ-
ക്കൊല്ലൂരഗ്രേവസിക്കും ഭഗവതി, യതിനായ് നിൻപദം കയ്തിടുന്നേൻ.
നീലക്കാർകുന്തൽ കെട്ടിത്തിരുകിയതിൽമയിൽപ്പീലിയും ഫാലദേശേ
ചാരേചേരൊത്തുള്ള ഗോപിക്കുറിയുമഴകെഴും മാലയും മാർത്തടത്തിൽ
തോളിൽചേർത്തുള്ളേരോടക്കുഴലുമണികരേ കാലിമേയ്ക്കുന്നകോലും
കോലും ഗോപാലവേഷം കലരുമുപനിഷത്തിൻെറസത്തേ നമസ്തേ.

കുചേലപത്നിയുടെ പ്രാർത്ഥന.

"നിത്യം നൽസച്ചിദേകസ്വരസനവസുധാ തൃപ്തികോലും ഭവാനി-
ക്കൃത്തിന്നാസ്ഥാനമാകുന്നിവരുടെ വിവശത്വത്തെയോർക്കാതെയെന്തു?
നിൽക്കട്ടെക്കാര്യമിക്കുട്ടികളുടെയസഹിയാത്തുള്ള പൈദാഹമുൾക്കൊ-
ണ്ടാർത്തന്മാരായ് മുടങ്ങാതുഴറിമുറവിളിക്കുന്നതും കേൾപ്പതില്ലേ?
ഇല്ലിങ്ങെനിക്കൊട്ടുമുണ്ണികൾക്കിണ്ണയെന്നുമല്ലീ-
യെല്ലാമറിഞ്ഞുമറിയാതിനിയേറെയില്ലാ

കല്യാണമൂർത്തി കമലാമണവാളനല്ലാ-
തില്ലാരുമിക്കഠിനദുഃഖമകറ്റിവെയ്പാൻ.

രണ്ടാളും നിജമംഗളഗേഹഗ്രാമത്തിൽനിന്നിട്ടവർ പെട്ടതിൽപി-
ന്നുണ്ടേ കണ്ടിട്ടു രണ്ടാമതുകരിമുകിൽ നേർവർണ്ണനാം തമ്പുരാനെ
ഉണ്ടാകില്ലൊന്നുമാർക്കും പ്രിയതമ വെറുതെ കണ്ടു മിണ്ടാതിരുന്നാൽ
കണ്ടാലും യത്നമല്ലോ വിധിയുടെ വഴിയെത്തന്നെ കാട്ടിത്തരുന്നു.

കുചേലന്റെ ഭക്തിപാരവശ്യം.

ഉത്തുംഗശ്രീവിളങ്ങും പരപുരുഷപുരീഗോപുരം കണ്ടനേര-
ത്തത്യാനന്ദാമൃതാബ്ധിത്തിരകളുടനിയറ്റാടിയാടിക്കുഴഞ്ഞും
ആർത്തും വീണും ചിരിച്ചും ധരണിസുരവരൻ തന്നെയും താൻ മറന്നു-
മത്താമത്തപ്രമത്തക്രമവുമനവധിച്ചെത്തി പിന്നെപ്പുരത്തിൽ.
ഊഴിദേവവരനേവമത്തുലചിത്രഭക്തിമയമായിട്ടു-
ന്നാഴമേറകടൽതന്നിൽ നീർക്കുഴികുളിച്ചുനീന്തിയഥമുങ്ങിയും
ആഴിവർണ്ണനെഴുന്നെള്ളിവാഴുമതിതുംഗമായമണിമേടതൻ-
താഴെ നല്ലുഴകിയന്നരത്നരഥവീഥിമദ്ധ്യമതിലെത്തിനാൻ.

ശ്രീകൃഷ്ണന്റെ സ്വീകരണം.

ചിക്കന്നങ്ങുപരിഭ്രമിച്ചു മണിമഞ്ചത്തിന്നെഴുന്നേറ്റു ചി-
ന്നക്കണ്ണൻ തിരുമേനി സഞ്ചിതദയാദാക്ഷിണ്യചിത്തത്തൊടും
അക്കാലത്തിലടുക്കലുള്ള പരിവാരങ്ങൾക്കുമൊന്നിച്ചു തൻ-
സൽക്കാരത്തിനു കൌതുകാൽ തെരുതെരെത്താഴെക്കെഴുന്നള്ളിനാൻ.
ചേരും ഭക്തികലർന്നു നല്ലൊരുപചാരങ്ങൾക്കൊത്താദരം
പൌരന്മാർ ഭടരെന്നുവേണ്ടവിലരും ചെന്നെത്തിപിന്നെത്തതിൽ
പാരിന്നേഴിന്നുമീശനായ ഭഗവാൻ താനൊന്നു പാദത്തെ വെ-
ച്ചാരാൽ ചെന്നെതിരേറ്റിതാദരവൊടും മങ്ങാതെ പാഞ്ചാലിയെ.

പാലാഴിമങ്കപതിവായ് വിളയാടിടുന്ന
നീലോപലത്തളിമതാം തിരുമാറുചേർത്ത്
ആലിംഗനം സപദി ചെയ്തുവിയർത്തൊലിച്ച
മാലിന്യമേറിന കുചേലനെയംബുജാക്ഷൻ.

അല്ലല്ലെന്തൊരു വിസ്മയം ത്രിഭുവനത്രാതാവു ചിൽസ്വനാ-
യെല്ലാംകൊല്ലമെഴുന്നിരന്നുവരുമീ നൽപട്ടിണിക്കാരനെ
അല്ലൽപ്പെട്ടെഴുന്നെള്ളി കാൽനടയതായ് കെട്ടിപ്പിടിക്കുന്നവെ-
ന്നെല്ലാലോകരുമൊന്നുപോലവിടെനിന്നത്യാദരാലോതീടിനാർ.
വൃദ്ധൻതൻ കൈപിടിച്ചിട്ടജിതനപരിയോടായ് പള്ളിമഞ്ചത്തിലേറ്റി-
ട്ടാദ്യത്തെക്കൈകൾകൊണ്ടപ്പദമതുകഴുകിച്ചീട്ടുവാനായ് തുടർന്നാൻ
ബദ്ധപ്പാടോടുകൂടമ്മലർമകളുടനൊരുത്തു ഭംഗ്യാ ഭള്ളുന്നിതോതൽ
വർദ്ധിപ്പൊന്നെന്നവണ്ണം തിരുവുളമൊട്ടുമഞ്ചം ത്വഗീഴ്ത്തീപൂവടിയിൽ.

രസസ്വരൂപനിരൂപണം.

ചെയ്യഞ്ഞിച്ചാറുചാർത്തിത്തെളിവൊളിതിരളും പാദചെന്താമരപ്പൂ-
വൻപോടെൻചങ്കമേറ്റീട്ടുരുതരകപടം തച്ചലോടിത്തലോടി

ളുമ്പിക്കയ്യോടെത്തൊത്തുടച്ചതനികടമതിൽ ചേർത്തനേരം കരത്തെ-
ക്കമ്പം കൈക്കൊണ്ടു ബാലാപൃടകയുടെ മടിക്കുത്തമത്തിപ്പിടിച്ചാൻ.
സ്മരന്റെ സമരത്തിൽ ചെയ്തൊരാസാഹസത്താൽ
പരവശതരയായ് ഞാൻ ചേന്നുറങ്ങുന്നനേരം
പരിചൊടുകവിൾതന്നിൽ കാന്തനൊന്നുമ്മവെച്ചാൻ
പരഭൃതമൊഴിഞൊന്നും കാമനംക്രൂരനൻ.

മീനകേതനചരിത്രം:—ആയില്യംതിരുനാൾ തമ്പുരാൻ അറബിക്കഥകളിലൊന്നായ Cameral zaman and Princess Budur എന്നതിനെ ഗദ്യരൂപേണ പരാവർത്തനംചെയ്തിരുന്നതിനെ ചമ്പൂരൂപത്തിലാക്കിയതാണ്. ഒരു ശ്ലോകവും ഗദ്യഖണ്ഡവും ഉദ്ധരിക്കുന്നു.

'ധിക്കൃല്ലതാപടലത്തെപ്പോയതിതോടുകൂടെ-
ബ്ഭ്രൂഭ്രുടൽഘനം ലംഘിതയെപ്പരിചോടണഞ്ഞു
ആശ്ചര്യമല്ലിതുവരാമിരവികല്യംതാൻ
തീരെത്തെളിച്ചമുന കാഞ്ഞു മതിക്കതെന്നോ?

"അനന്തരം പൂർണ്ണചന്ദ്രങ്കൽനിന്നു നിരന്തരമാംവണ്ണം നിർഗ്ഗളിക്കുന്ന വിഷധാരപോലെയിരിക്കുന്ന പ്രിയതനയവചനത്തെ സമാകർണ്ണനംചെയ്തുള്ള സപ്തദ്വീപവിർണ്ണവർനാഥനാകട്ടെ പിന്നെയും പിന്നെയും തന്നുടെ നന്ദനന്റെ മനസ്സിനെ ന്യായോപന്യാസംകൊണ്ടു വശീകരിപ്പാനായി ഇപ്രകാരം പറഞ്ഞു."

## ആർ. ഈശ്വരപിള്ള

തെക്കൻകോട്ടയത്തു് ഒളശ്ശയിൽ നാലാങ്കൽ എന്ന ഗൃഹത്തിൽ 1029 കർക്കടകത്തിൽ രോഹിണിനക്ഷത്രജാതനായി. കുഞ്ഞിയമ്മയും ഗോവിന്ദൻനായരും ആയിരുന്നു മാതാപിതാക്കന്മാർ. അഞ്ചു വയസ്സിൽ നാരായണൻഇളയതു് എഴുത്തിനിരുത്തി. പത്തു വയസ്സാകുംവരെ അദ്ദേഹത്തിന്റെ കളരിയിൽ ത്തന്നെ വിദ്യാഭ്യാസം നടത്തി. മാതുലനായ ഗോവിന്ദപ്പിള്ള കരുനാഗപ്പള്ളി തഹസിൽദാരായിരുന്നതിനാൽ ഈ കുട്ടിയെ കായംകുളം ഇംഗ്ലീഷ്സ്കൂളിൽ ചേർത്തു. 1044-ൽ മാതുലന്റെ ചേർത്തലയ്ക്കുള്ള സ്ഥലംമാററം നിമിത്തം പഠിത്തം നിറുത്തേണ്ടിവന്നു. എന്നാൽ 1045-ൽ വീണ്ടും ആലപ്പുഴ ഇംഗ്ലീഷുപള്ളിക്കൂടത്തിൽ ചേർത്തു. 47-ൽ തിരുവനന്തപുരം കാളേ

ജിനോടു ചേന്ന ഹൈസ്കൂളിൽ പഠിച്ചു് മെട്രിക്കലേഷൻപരീക്ഷയെ ഉത്തരണം ചെയ്തു. 1053-ാമാണ്ടു് ബി. ഏ. പരീക്ഷയും ജയിച്ചു. പ്രസിദ്ധ വിദ്യാഭ്യാസധുരന്ധരന്മാരായ റാസ്, ഹാർവി ഇവർ അദ്ദേഹത്തിന്റെ ഗുരുനാഥന്മാരായിരുന്നു.

അതേ വഷത്തിൽത്തന്നെ മാവേലിക്കര സ്പെഷ്യൽ സ്കൂളിൽ രാജകുമാരന്മാരെ പഠിപ്പിക്കുന്നതിനു് അദ്ദേഹം നിയുക്തനായി. 1059-ൽ ആലപ്പുഴ ഇംഗ്ലീഷ്സ്കൂൾ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടു. അതിന്റെ ശേഷം മൂന്നാംകൊല്ലത്തിൽ ആ സ്കൂൾ ഹൈസ്കൂളായി ഉയത്തപ്പെട്ടു. 1066-ൽ കോട്ടാർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി സ്ഥലം മാററപ്പെട്ടുവെങ്കിലും അടുത്ത കൊല്ലത്തിൽ ആലപ്പുഴയ്ക്കു വീണ്ടും വന്നു. 1076-വരെ അദ്ദേഹം ആ സ്കൂളിൽത്തന്നെ ജോലി നോക്കി അക്കാലം ആലപ്പുഴസ്കൂളിന്റെ ശുക്രദശയായിരുന്നു എന്നു പറയാം. ഇടയ്ക്കു് അല്പകാലംകൊണ്ടു് ഇൻസ്പെക്ടർ ഉദ്യോഗം വഹിച്ചശേഷം അദ്ദേഹം 77-ൽ പറവൂർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി നിയമിക്കപ്പെട്ടു. 78-ൽ വീണ്ടും ഇൻസ്പെക്ടരായിട്ടു് കോട്ടയത്തും പിന്നീടു് കൊല്ലത്തും ജോലി നോക്കി. ആ അവസരത്തിൽ ഞാൻ അമ്പലപ്പുഴ ഇംഗ്ലീഷ്സ്കൂളിൽ നാലാം ഫാറത്തിൽ പഠിക്കയായിരുന്നു. അദ്ദേഹം സ്കൂൾ പരിശോധിക്കാൻ വന്നതു് എനിക്കു നല്ലപോലെ ഓമ്മയുണ്ടു്. 1081-ൽ അദ്ദേഹം പരവൂരിലേക്കു പഴയ ലാവണത്തിൽ പോന്നുവെങ്കിലും 83-ൽ പിന്നെയും ഇൻസ്പെക്ടർ ഉദ്യോഗത്തിൽ നിയമിക്കപ്പെടുകയും 1084 മകരത്തിൽ പെൻഷൻ പററി പിരിയുംവരെ ആ ഉദ്യോഗത്തിൽതന്നെ ഇരിക്കയും ചെയ്തു.

ഹെഡ്മാസ്റ്റർ എന്ന നിലയിൽ അദ്ദേഹം സമാർജ്ജിച്ചിടത്തോളം യശസ്സു് അതിനു മുമ്പും പിമ്പും മററാരും ആർജ്ജിച്ചിട്ടില്ല. കൃത്യനിഷ്ഠയിലും, ശിക്ഷണപാടവത്തിലും അദ്ദേഹം അദ്വിതീയനായിരുന്നു. ഇംഗ്ലീഷ് അദ്ധ്യാപകൻ

എന്ന നിലയിലാണ് അദ്ദേഹത്തിൻെറ യശസ്സ് നിലനില്ക്കുന്നതു്.

പെൻഷൻ പററിയ ശേഷം 31 കൊല്ലത്തെ വിശ്രമത്തിനിടയിൽ അദ്ദേഹം പലവിധത്തിൽ ഭാഷയെ പോഷിപ്പിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ ഗദ്യശൈലിക്കുള്ള പ്രധാന ഗുണങ്ങൾ, ആർജ്ജവവും ശാലീനതയുമാണ്. ശ്രീരാമൻ, ഉൽക്കർഷസോപാനം, എഴുത്തച്ഛൻ, രാജാകേശവദാസ്, ഹേമദത്തൻ, സുനന്ദ, ചിന്താസന്താനം അഞ്ചു ഭാഗങ്ങൾ, സ്മരണകൾ എന്നിങ്ങനെ നിരവധി ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. അദ്ദേഹം തൻെറ വിപുലമായ ആശയസമ്പത്തിനെ ആ ഗ്രന്ഥങ്ങൾ വഴിക്ക് മലയാളികൾക്ക് അനുഭവഗോചരമാക്കിക്കൊടുത്തിരിക്കുന്നു.

വിപുലമായ ആശയസമ്പത്ത്—കാവ്യരസാസ്വാദനനിപുണമായ സഹൃദയത്വം—സരളവും പ്രസന്നവുമായ ഭാഷാരീതി—ഇത്യാദി ഗുണങ്ങളാൽ അനുഗൃഹീതനായിരുന്നതിനാൽ ഈശ്വരപിള്ളയുടെ കൃതികൾ എല്ലാം വായിക്കേണ്ട പുസ്തകങ്ങളുടെ കൂട്ടത്തിൽ പെടുന്നു. അദ്ദേഹത്തിനു നാലു പെൺമക്കളും മൂന്ന് ആൺമക്കളും ഉണ്ടായി. അവരെല്ലാം ഇപ്പോൾ നല്ല നിലയിൽ ഇരിക്കുന്നു. 1115-ൽ അദ്ദേഹം ദിവംഗതനായി.

## കൊട്ടാരത്തിൽ ശങ്കുണ്ണി.

ഇദ്ദേഹം 1030 മീനം 28-ാംതീയതി വിശാഖം നക്ഷത്രത്തിൽ കോട്ടയത്തുള്ള സ്വഭവനത്തിൽ ജനിച്ചു. അലസനായിരുന്നതിനാൽ ബാല്യകാലം മുഴുവനും കളിച്ചു കഴിച്ചുകൂട്ടി. പതിനാറാംവയസ്സിനു ശേഷമാണ് സംസ്കൃതം പഠിക്കാനാരംഭിച്ചതു്. പണ്ഡിതവരേണ്യനായിരുന്ന പന്തളം കൃഷ്ണവാരിയരുടെ പിതാവായ ശങ്കുവാരിയരുടെ അടുക്കൽ കാവ്യനാടകാലങ്കാരങ്ങളും, വയസ്കര ആര്യനാരായണൻമൂസ്സതിൻെറ അടുക്കൽ ആയുർവേദശാസ്ത്രവും അഭ്യസിച്ചു. നന്നേ

ചെറുപ്പത്തിലെ അദ്ദേഹം കവിത എഴുതിത്തുടങ്ങി. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാന്റെയും വർഗ്ഗീസ മാപ്പിളയുടേയും പ്രോത്സാഹനം നിമിത്തം അദ്ദേഹം തെരുതെരെ കവിതകൾ രചിച്ചുകൊണ്ടിരുന്നു. കേരളത്തിൽ അദ്ദേഹത്തിനു പരിചിതമല്ലാത്ത ഐതിഹ്യമൊന്നുമുണ്ടായിരുന്നില്ല. എം. ഡി. സിമ്മനാരിയിലും, സി. എം. എസ്സ്. ഹൈസ്കൂളിലും മലയാളപണ്ഡിതരായിരുന്നു് ധാരാളം ശിഷ്യസമ്പത്തു സമ്പാദിച്ചിരുന്നു. ഭാഷാപോഷിണിയും മനോരമയും അദ്ദേഹത്തിനോടു കടപ്പെട്ടിട്ടുള്ളിടത്തോളം മററാരോടും കടപ്പെട്ടിട്ടില്ലെന്നാണു തോന്നുന്നതു്. ദ്രുതകവിയായിരുന്നതിനാലും പ്രാസത്തിൽ നിർബന്ധം ഉണ്ടായിരുന്നതുകൊണ്ടും ശങ്കുണ്ണിയുടെ കവിതകളിൽ നിരർത്ഥപദങ്ങൾ ധാരാളം കടന്നുകൂടിയിരുന്നു. അദ്ദേഹം കവിതാശക്തിസമ്പന്നനല്ലായിരുന്നുവെന്നു് ആക്കും പറയാവുന്നതല്ല. അദ്ദേഹത്തിനു് പല അവസരങ്ങളിലായി തിരുവിതാംകൂറിലെയും കൊച്ചിയിലെയും മഹാരാജാക്കന്മാരിൽനിന്നു് പാരിതോഷികങ്ങൾ ലഭിച്ചിട്ടുണ്ടു്. 1094-ൽ കൊച്ചീ മഹാരാജാവു് അദ്ദേഹത്തിനു കവിതിലകബിരുദവും മെഡലും സമ്മാനിച്ചു. 1112 കർക്കടകം 7-ാം തീയതി അദ്ദേഹം ഇഹലോകവാസം കൈവെടിഞ്ഞു.

കൃതികൾ:—കേശവദാസചരിതം, കേരളവർമ്മശതകം, സുഭദ്രാഹരണം, ലക്ഷ്മീഭായിശതകം, മാടമഹീശശതകം, അത്തച്ചമയസപ്തതി, യാത്രാചരിതം, മുറജപചരിതം, ഹരിവംശസംഗ്രഹം, വിക്ടോറിയാചരിതം (തർജ്ജമ) എന്നീ മണിപ്രവാളകൃതികളും, മാലതീമാധവം (തർജ്ജമ), വിക്രമോർവ്വശീയം (തർജ്ജമ), രവിവർമ്മവിജയം, കുചേലഗോപാലം, മദനകേതനചരിതം മുതലായ നാടകങ്ങളും, ശ്രീരാമപട്ടാഭിഷേകം, സീതാവിവാഹം, ഉത്തരഗോഗ്രഹണം, കിരാതസൂനുചരിതം, ശ്രീരാമാവതാരം മുതലായ ആട്ടക്കഥകളും, ശ്രീഭൂതനാഥോത്ഭവം, വിനായകമാഹാത്മ്യം, കല്യാണമഹോത്സവം (വഞ്ചിപ്പാട്ടു്), സീതാസ്വയംവരം (വഞ്ചിപ്പാട്ടു്) മുതലായ

അനേകം ഗാനങ്ങളും നിരവധി ഗദ്യലേഖനങ്ങളും, ഐതിഹ്യമാല എട്ടു ഭാഗങ്ങളും അർജ്ജുനൻ, ശ്രീകൃഷ്ണൻ തുടങ്ങിയ ഗദ്യപ്രബന്ധങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്.

ഹരിവംശസംഗ്രഹം.

സർവ്വവന്ദ്യനവൻ പിന്നെസ്സർവജിത്തായ് ഭവിച്ചുടൻ
നിർവ്വികാരം തപം ചെയ്‌വാൻ നിർവ്വിശങ്കം തുടങ്ങിനാൻ
ആയിരത്താണ്ടനേകങ്ങളായിടുന്നാ മഹസ്സിനാൽ
അവ്യാജശോഭയുണ്ടായി ദിവ്യൗഷധസുധാദികൾ.

മാലതീമാധവം.

ധന്യൻതൻകാന്തനെന്നുള്ളൊരു നയവചനംകുമുദത്തെത്തുരൽജ്യോൽസ്നപോലെ
നന്ദിപ്പിക്കട്ടെ തുഷ്ട്യാ തരുണനവനമല്ലാരിതാർത്ഥ്യംവരട്ടെ
അന്യോന്യം വാച്ചിടുംസൽഗുണനികരം ചമയ്ക്കുന്നതിൽബ്രഹ്മനേറം
കന്നിക്കുംകൌശലത്തിൻഫലവുമിഹ മനോജ്ഞതപവും വന്നിടട്ടേ.

പാടേനാളം വിരിഞ്ഞുള്ളൊരു സരസിജമൊക്കുന്നമുഗ്ദ്ധാനനത്തെ
ക്കൂടക്കൂടത്തിരിച്ചുജ്ജ്വലിതമിഹ ഹോ ഭക്ഷ്യയാം പക്ഷ്മളാക്ഷി
ബാഢം പീയൂഷവും വൻവിഷവുമതികമായ് തേച്ചുതാക്കടാക്ഷം
ഗാഢം മന്മാനസത്തിൽ കഴിവഴികഴിച്ചിട്ടതിൻമട്ടിലാക്കി.

ശ്രീരാമാവതാരം ആട്ടക്കഥ.

മുഖാരി—മുറിയടന്ത

ആളീജനാനാരാധിതനായോനാ-
മാളീമൌലിതനൂജന്മാതാ
നാളീകനേത്രാതനയൻഗ്രഹീതപാ
കേളീരസാദേവമലാളനംചെയ്താൻ

ച. 1. താലോലാശ്രീരാമചന്ദ്രബാല-
താലോലം ത്രൈലോക്യചന്ദ്ര.

2. താലോലംതല്ലോദരതബാല
താലോലം ചാരുചരിത.

3. താലോലം ലക്ഷ്മണയുക്തബാല
താലോലം ലക്ഷ്മനാശക!

4. താലോലം സൽഗുണപാത്രബാല
താലോലം ശത്രുഘ്ന! പുത്ര!

സീതാവിവാഹം.

എരിക്കില—ചെമ്പട.

പ. കല്യാണഗുണമന്ദിര! കേൾക്ക മേ വാചം
കല്യമാനസസുന്ദര!

അ. നല്ലകാനനമിതമില്ല സംശയം തെല്ലും
വല്ലികളൊടുതരുതല്ലജഗണമപി
വല്ലരിയാണിഹ പല്ലവമരിതാ. (കല്യാ)

ച. കേളികളാടാനുചിതം, കാനനമിദം
കേളിഹ മമതുചിതം,
നാളീകരിപൂകരപാളിയതിൽ കമലിനീ
വേളികഴിച്ചുഴമാളുപോലിഹ
നാളിഹകലയതിലാളുനമധികം. (കല്യാ)

ശ്രീരാമപട്ടാഭിഷേകം.

ബലഹരി—ചെമ്പട.

പ. ആളുരമാവം വേണ്ടിഹമനമതിമേലും ധീവര തേ
അ. എന്തൊരു ശരമതിയാകിലുമിഹനഹി
ചേതസി ഭയ ലവലേശമിതാനീം. (ആളു)
ച. തക്കമൊടുടനേ ഗമിക്കവൻ വല്ല
മർക്കടമൂഢനെപ്പിടിക്കവൻ
തർക്കമതില്ലിഹ നയിച്ചുവൻപുന-
രിദ്ഗൃഹസീമനി തളച്ചുവൻ. (ആളു)

ഈ നാലാട്ടക്കഥകളും,

ചൊൽക്കൊള്ളുന്നൊരു 'കീഴണിപ്പുറ'മതാം പൂർവ്വാശ്രമം വിട്ടഹോ
തൃക്കൈക്കൊട്ടുമഠത്തിൽവാണതളിദം വന്ദ്യൻ യതീന്ദ്രോത്തമൻ

ആജ്ഞാപിച്ചതനുസരിച്ചും അഞ്ചാമത്തെ കഥ കൊച്ചി നാലാംമുറയായ കേരളവർമ്മതമ്പുരാന്റെ ആജ്ഞാനുസരണവും നിർമ്മിക്കപ്പെട്ടവയാണ്.

കേശവദാസചരിത്രം.

കല്ലുംകാടുകളും തകർത്തു കടുവാ പായുന്നൊരായത്തൊടെ
കല്യൻ കേശവപിള്ള രാപകലിളച്ചീടാതെയോടിക്ഷണം
കൊല്ലത്തിന്നു കുറച്ചു തെക്കു പരവൂരായപ്പോളായില്യനെ-
ക്കല്യാണാംഗി കരുത്തൊടൊത്തു സവിധേ കണ്ടെത്തി കണ്ഠീരവം.

പടുതമമേറുന്നൊരു വിപിനത്തിൽ
ണ്ടടുത്തു ചെന്നപ്പൊഴുതൽപലമാരി
കടുത്തകോപത്തൊടു മർക്കമത്യോ
തടുത്തുവച്ചാനഥ കേശവാഖ്യൻ.
തരത്തിലായില്ലെന്നൊരുപാകം-
വരത്തിവേഗത്തോടുമാഹ്ലാദം

കരത്തിൽവാങ്ങിച്ചുതിരിച്ചുപോന്നാൻ
കരത്തെഴും മന്ത്രിവരിഷ്ഠനപ്പോൾ.

വിക്രമോർവ്വശീയം നാടകം.

ബാല്യേ ബാലമൃണാളകോമളമതാം പൂമേനിയിന്നീയുഷ-
ണ്ണാലേ വാട്ടിവരട്ടിടുന്നു വെറുതേ പെട്ടെന്നു കഷ്ടം പ്രിയേ
കാലം പാർത്തു തവപ്രസാദമനിശം പ്രാർത്ഥിച്ചു മൽകണ്ണായും-
ക്കോലുംദാസജനപ്രസാദനവിധൌ നീയെന്തുചെയ്യേണ്ടതും.

കിരാതസൂനുചരിതം ആട്ടക്കഥ.

ശങ്കരാഭരണം—ചെമ്പട.

മല്ലീശരാന്തകസുതോ മഹിതോ വിശാഖ
സല്ലീലയാ പുരസുഖം രമയൻ സ്വകാന്തം
ചില്ലീവിലാസജിതമന്മഥചാപവല്ലീം
വല്ലീം ജഗാദ തദനന്തിജിതഹേമവല്ലീം.

പല്ലവി. പങ്കജദളനയനേ! പ്രാണനായികേ
പാർവ്വണവിധുവദനേ.

അ. പ. തിങ്കളുദിച്ചു വാനിങ്കൽ വിലസീടുന്നു
മങ്കേ കാൺക നീ ഗജമന്ഥരഗമനേ.

ച. മന്ദതരമേററം കലർന്നു നല്ല മലയമാരുതൻ വരുന്നു
സുന്ദരിപാരമതിന്നു മമ സുഖമിഹ തരുന്നു.
കന്ദലതാദികളുടെനികരം കുസുമിതമായിതു സുന്ദരം
വന്നുനിരന്നിതു സരസതരം വണ്ടുകളുനവധിമധുമധുരം
നന്ദികലർന്നുകന്ദർപ്പമാര-
ളുന്നുപരന്നരമിന്നിഹ രുചിരം. (പങ്കജ)

ഭ്രസുരഗോഗ്രഹണം.

ഭൈരവി—ചെമ്പട.

പ. സൽഗുണവസതേ ഫൽഗുന തേ ഞാനമസ്തു
മൽഗിരം കേട്ടാലും സുമതേ—ദുഃഖമിതിനാ-
ലുൾക്കാമ്പിൽവേണ്ടിന്നതെല്ലമേ.

അ. പ. തുഷ്കരവരരാമകൃതവരരിഹ
തസ്കരരായരേമാർക്കിൽവിചിത്രം. (സൽഗു)

ച. ഞങ്ങൾക്കു കാകത്രാണമിതുകൊല്ലായ്കയല്ലോ—പാർത്താൽ
യാത്രീവേരക്ഷചെയ്യാതെ—പാർത്തിവന്മാർക്ക്
ചേർത്തീടാവല്ലിഹ ഭോരരേ!

വൃത്തവലാന്തകപുത്രഭവാന്നി-
കൃത്യമിതോത്താമലെത്ര യുമുചിതം. (സൽഗ്ഗ)

ഈ വരികളിൽനിന്നു് ശങ്കുണ്ണിയുടെ കവിതയ്ക്കുള്ള വിശിഷ്ടഗുണങ്ങൾ വായനക്കാൎക്കു് ഏറെക്കുറെ ഗ്രഹിക്കാമല്ലോ. നല്ല ഒഴുക്കം, പ്രസാദവും, ശയ്യാഗുണവും ഈ കവിയുടെ എല്ലാ കൃതികളിലും കാണ്മാനുണ്ടു്.

## പുന്നശ്ശേരി നമ്പി

പുന്നശ്ശേരി നമ്പി' എന്ന പേർ കേൾക്കാത്തവരായി മലയാളക്കരയിൽ ആരും ഇല്ലെന്നു പറയാം. കൈക്കുളങ്ങര വാരിയരെപ്പോലെതന്നെ ഈ മഹാത്മാവും അഗാധപണ്ഡിതനായിരുന്നു. അദ്ദേഹം വള്ളുവനാട്ടു പെരിമുടിയൂരംശത്തിൽ പുന്നശ്ശേരിയിൽ 1033 മിഥുനം 6-ാംതീയതി ജനിച്ചു. നാരായണൻ നമ്പി എന്നായിരുന്നു പിതാവിന്റെ പേർ. 1051-വരെ സ്വഗൃഹത്തിൽതന്നെ പാൎത്തുകൊണ്ടു് ചേലൂർ ഇട്ടിക്കേളപ്പൻ എന്നു വിളിക്കപ്പെട്ടിരുന്ന കേരളവൎമ്മൻ ഉണ്ണിത്തിരിയുടെ അടുക്കൽ കാവ്യനാടകാലങ്കാരങ്ങളും ജ്യോതിശ്ശാസ്ത്രവും അഭ്യസിച്ചു. പിന്നീടു് തൃപ്രങ്ങോട്ടു കിഴക്കേപ്പുല്ലത്തു കഞ്ഞുണ്ണിമൂസ്സതു് എന്നു വിളിക്കാറുണ്ടായിരുന്ന ശങ്കരമൂസ്സതിന്റെ അടുക്കൽ വ്യാകരണം, വൈദ്യം മുതലായ ശാസ്ത്രങ്ങൾ പഠിച്ചു.

1062-ൽ വിജ്ഞാനചിന്താമണി എന്ന സംസ്കൃതമാസികയുടെ ആധിപത്യം കയ്യേററു. എന്നാൽ ഒരു കൊല്ലം തികഞ്ഞപ്പോഴെയ്ക്കും ഗുരുവായ ശങ്കരൻമൂസ്സു് വാതപീഡിതനായിതീരുകയാൽ അദ്ദേഹത്തിന്റെ ശുശ്രൂഷയ്ക്കുവേണ്ടി പത്രാധിപത്യം മറെറാരാളെ ഏല്പിക്കേണ്ടിവന്നു. ഗുരുനാഥൻ 1068 മകരം 18-ാം തീയതി ഇഹലോകവാസം വെടിഞ്ഞുവെങ്കിലും, നീലകണ്ഠശൎമ്മാ പത്രാധിപത്യം വീണ്ടും കയ്യേല്ക്കുക ഉണ്ടായില്ല. ബാക്കി ജീവിതം സംസ്കൃതവിദ്യാഭ്യാസത്തിന്റെ അഭിവൃദ്ധിക്കായും മററും അദ്ദേഹം വിനിയോഗിച്ചു. പട്ടാമ്പി

സംസ്കൃതപാഠശാല, ആയുർവേദവൈദ്യശാല, അനാഥരക്ഷാശാല—എന്നിങ്ങനെ പല ധർമ്മസ്ഥാപനങ്ങൾ അദ്ദേഹം നടത്തിവന്നു.

നീലകണ്ഠശർമ്മയുടെ കൃതികൾ മിക്കവയും സംസ്കൃതത്തിലാണ്. ഭാഷയിൽ രാമകൃഷ്ണവിലോമകാവ്യത്തിനു സുബോധിനീവ്യാഖ്യയും, ജ്യോതിശ്ശാസ്ത്രപ്രവേശിക, ചമൽക്കാരചിന്താമണി വ്യാഖ്യ, പ്രശ്നമാർഗ്ഗവ്യാഖ്യ—എന്നിങ്ങനെ അനേകം വ്യാഖ്യാനങ്ങൾ ചമച്ചിട്ടുള്ളതേയുള്ളു. മലയാളത്തിലും സംസ്കൃതത്തിലും അദ്ദേഹത്തിനു പ്രസംഗിക്കാൻ കഴിയുമായിരുന്നു. ഭാഷാപോഷിണിസഭയ്ക്കും സാഹിത്യപരിഷത്തിനും അദ്ദേഹം ആദ്ധ്യക്ഷ്യം വഹിച്ചിട്ടുണ്ട്.

രണ്ടായിരം രസനകണ്ഠതലത്തിലുള്ള
തണ്ടാർമ്മലാക്ഷനുടെ തല്പമതാം ഫണിക്കും
ഉണ്ടാകയില്ലിതുകണക്ക സദസ്യരൊക്കെ-
ക്കൊണ്ടാടുമാറൊരു നിരർഗ്ഗള വാഗ്വിലാസം

എന്നു് ചങ്ങനാശ്ശേരി രവിവർമ്മകോയിത്തമ്പുരാൻ അദ്ദേഹത്തിനെപ്പറ്റി പറഞ്ഞിട്ടുള്ളത് വെറും പരമാർത്ഥം മാത്രമാണ്. വെണ്മണി മഹൻനമ്പൂരിപ്പാട് അദ്ദേഹത്തിനെപ്പറ്റി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

മന്നെല്ലാം നിജകീർത്തിപൂർത്തിയതിനാൽ പാരിച്ചു പാലിക്കുമീ-
പ്പുന്നശ്ശേരിയിൽ നമ്പിതന്റെ സരസച്ചൊല്ലിന്നു കില്ലെന്നിയേ
നന്ദ്യാ നാട്ടുജയിച്ചു വെന്നറികയാൽ വന്നെന്നെയും വെന്നുപോ-
മെന്നോർത്താശു ഗുരുചിത്തവും കിടുകിടുന്നീടുന്നു വാടുന്നു പോൽ.

ജീവിതകാലം മുഴുവനും അഖണ്ഡബ്രഹ്മചര്യം അനുഷ്ഠിച്ചുപോന്ന ഈ മഹാശയൻ ശിഷ്യസമ്പത്തിൽ ഒരു ദ്രോണാചാര്യർതന്നെയായിരുന്നു. പൂർവ്വാചാരങ്ങളെ മുറുകെപ്പിടിച്ചിരുന്നതിനാൽ ആധുനിക പരിഷ്കാരികളിൽ ചിലർ അദ്ദേഹത്തിനെ യാഥാസ്ഥിതികശിരോമണിയായി ചിത്രണം ചെയ്തുവന്നുവെങ്കിലും അതുകൊണ്ടൊന്നും അദ്ദേഹത്തിന്റെ മാഹാത്മ്യത്തിനു് ഒരു കുറവും വന്നിട്ടില്ല. ആമരണം വിദ്യാവിതര

ണ്ടാത്ത ജീവിതവ്രതമായി കരുതിപ്പോന്ന ആ മഹാത്മാവിനെ മലയാളികൾ ഒരിക്കലും വിസ്മരിക്കുകയില്ല.

## കോട്ടയത്തു് അനിഴംതിരുനാൾ തമ്പുരാൻ

ടിപ്പുസുൽത്താൻെറ പടയോട്ടക്കാലത്തു് വടക്കുനിന്നും വന്നു് തിരുവിതാംകൂർ മഹാരാജാവിനെ അഭയം പ്രാപിച്ച കോട്ടയം രാജകുടുംബം തെക്കൻകോട്ടയത്തു നിലയുറപ്പിച്ചു. ആ ശാഖയിൽ 1028-ാമാണ്ടു് ജനിച്ച കവിയായിരുന്നു അനിഴം തിരുനാൾ തമ്പുരാൻ. അദ്ദേഹത്തിൻെറ താമസം ചങ്ങനാശ്ശേരി വാഴ കൊട്ടാരത്തിൽ ആയിരുന്നു. 'ദൂതവാക്യം' ആട്ടക്കഥ മുതലായി ചില കൃതികൾ രചിച്ചിട്ടുണ്ടു്.

## ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ

ചിററൂർ ചമ്പത്തുവീടു് തുഞ്ചത്തുഗുരുക്കളുടെ പാദരേണുക്കളുകൊണ്ടുപരിപൂതമായിട്ടുള്ള ഒരു പ്രസിദ്ധകുടുംബമാണു്. സുൎയ്യനാരായണനെഴുത്തച്ഛനു് ചിററൂർമഠമിരിക്കുന്ന സ്ഥലം ദാനംചെയ്തതു് അന്നത്തെ ചമ്പത്തു കാരണവരും മററംഗങ്ങളും ചേൎന്നാണു്. ചാത്തുക്കുട്ടിമന്നാടിയർ അമ്മമന്നാടിസ്യാരുടേയും കോനാത്തു രാമുമേനോൻേറയും പുത്രനായി 1032 മീനം 5-ാം തീയതി ഭൂലോകജാതനായി. ബാല്യത്തിൽ നല്ല ആരോഗ്യം ഇല്ലാതിരുന്നതിനാൽ പന്ത്രണ്ടു പതിനെട്ടു വയസ്സായതിനു ശേഷമേ വിദ്യാഭ്യാസം ചെയ്തു ഉണ്ടായുള്ളു. കോനാത്തു രാമമേനോനായിരുന്നു ആദ്യത്തെ ഗുരു. 1053-ൽ തിരുവിതാംകൂർ വക്കീൽപരീക്ഷയിൽ ജയിച്ചിട്ടു് മൂവാററുപുഴെ പ്രാക്ററീസ് തുടങ്ങി. അക്കാലത്തു് അദ്ദേഹം ആയില്യംതിരുനാൾ മഹാരാജാവിനെ മുഖം കാണിച്ചു് ചില പാരിതോഷികങ്ങളും വാങ്ങി.

ഹാലാസ്യമാഹാത്മ്യം എന്ന കിളിപ്പാട്ടു് എഴുതാൻ തുടങ്ങിയതു് മൂവാററുപുഴവച്ചായിരുന്നു. അരുപത്താറു് അദ്ധ്യാ

യങ്ങളോളം പൂർത്തിയാക്കിയിട്ട് അദ്ദേഹം കൊച്ചിയിലെ വക്കീൽപരീക്ഷയും ജയിച്ച് തൃശ്ശിവപേരൂരേയ്ക്കു താമസം മാററി. 1063-ൽ ജാനകീപരിണയം നാടകം ഭാഷയിലേയ്ക്കു വിവർത്തനം ചെയ്തു. അതിനുശേഷം 1064 മകരം 15-ാം തീയതിയാണ് ഹാലാസ്യം പൂർത്തിയാക്കിയത്. ഭാഷയിൽ ഇതേവരെയുണ്ടായിട്ടുള്ള കിളിപ്പാട്ടുകളിൽ എഴുത്തച്ഛൻെറ കൃതികളൊഴിച്ചാൽ പിന്നെ ഉത്തമമായിട്ടുള്ളത് ഹാലാസ്യമാണെന്നു പറഞ്ഞാൽ അതിശയോക്തിയാവുന്നതല്ല. തർജ്ജമയാണെന്നു തോന്നിക്കുന്ന ഒററ വരിപോലും അതിലില്ല. അതുപോലെതന്നെ നാടകതർജ്ജമകളുടെ കൂട്ടത്തിൽ ഉത്തരരാമചരിത്രത്തിനാണ് മലയാളികൾ പ്രാധാന്യം കല്പിച്ചുവരുന്നത്. ജാനകീപരിണയവും നന്നായിട്ടുണ്ടെന്നാണ് എൻെറ അഭിപ്രായം.

തങ്കക്കൈതപ്പൂവിനു സങ്കാശനിറംകലരുന്ന ജാനകിയെ
ശങ്കവെടിഞ്ഞിഹ കാണാം ശങ്കരജടയിൽ ശശാങ്കകലപോലെ.

ഇത്യാദി ചില ജാനകീപരിണയപദ്യങ്ങളിൽ പുരോഭാഗികൾക്കു പലേ ന്യൂനതകൾ ചൂണ്ടിക്കാണിപ്പാൻ കഴിയും. ഒന്നാമതായി 'സങ്കാശ'പദം ഒരു സ്വതന്ത്രപദമായി സാഹിത്യകവികൾ പ്രയോഗിക്കാറില്ല; രണ്ടാമതായി 'ശങ്കവെടിഞ്ഞിഹ' എന്നതു പ്രാസത്തിനുവേണ്ടി പ്രയോഗിക്കപ്പെട്ട നിരർത്ഥകശബ്ദങ്ങളാകുന്നു. ഇത്തരം ന്യൂനതകളിൽനിന്നു വിമുക്തമായ ഏതെങ്കിലും ഒരു കാവ്യം—പ്രത്യേകിച്ചു തർജ്ജമ—എവിടെയെങ്കിലും കാണ്മാനുണ്ടോ? ഉത്തരരാമചരിത്രത്തിലും അത്തരത്തിലുള്ള ചില ന്യൂനതകൾ കണ്ടുവെന്നു വരാം.

"മൂടേററിട്ടോട്ടണഞ്ഞീടുററലർനിരയെ മഥിച്ചാനഗണ്ഡങ്ങൾ തേച്ചി-
ട്ടാടുമ്പോളാശു ഗോദാവരിയിലിഹ പൊഴിക്കുന്നു തീരദ്രുമങ്ങൾ
കൂടേറിപ്രാവുപൂങ്കോഴികൾ കരയുമിവററിൻെറ തോലിൽ ചരിക്കും
കീടത്തെച്ചെന്നു കൊത്തുന്നിതു നിഴലിലിതു ഋഷിമാരും ഖഗങ്ങൾ."

"തള്ളിത്തിങ്ങിക്കലങ്ങിപ്പെരുകുമഴലിനെത്തെല്ലുലക്കുന്നതിന്നാ-
യുള്ളത്തിൽ തൽക്ഷണം ഞാൻ പലവിധമിഹ ചെയ്യുന്ന യത്നങ്ങളെല്ലാം
വെള്ളത്തിൻ വേഗമേറും ഗതിമണലണയെത്തട്ടിനീക്കുന്നപോലെ
തള്ളിത്തള്ളിപ്പുറത്തുന്നിഹ ബത വലുതായുള്ള ചേതോവികാരം!"

ന്‌ ഓമൽക്കണ്ണിന്നു നീതാൻ മമ തനുവിന്നു നല്ല പീയൂഷമാണെൻ-
ജീവൻ നീതാൻ ദ്വിതീയം മമ ഹൃദയമതാകുന്നു നീ സുന്ദരാംഗീ
ഏവം നീയിഷ്ടവാക്യം പലതുമനുസരിച്ചോതിയൊന്നിച്ചുവാണി-
പ്പൂവത്തെത്തന്നെ കഷ്ടം ശിവശിവ! ഇനിഞാനെന്തിനോതുന്നുശേഷം

ഒട്ടേറെഗ്ഘോരമാകും ഘടഘടരവമോടുഗ്രനാഗങ്ങൾചുററി-
ക്കെട്ടീട്ടൂട്ടുന്ന ഞാണിൻനടുവുടനെവളഞ്ഞീട്ടുമിച്ചാപദണ്ഡം
ഒട്ടൊക്കൊന്നായ്ഗ്രസിപ്പാനലറിടുസമയെട്ടുംപൂമുട്ടുന്നമട്ടിൽ
പെട്ടെന്നാട്ടിപ്പിളക്കും വികടയമമുഖത്തോടുനേരായിടട്ടെ.

പേടിച്ചദ്രിഗുഹാന്തരത്തിലലറും കംഠീന്ദ്രകണ്ണങ്ങളെ-
ക്കൂടിദ്ദുന്ദുഭിഘോഷമിശ്രഗുണനാദത്താൽ തകർത്തിങ്ങിതു
ഓടും ഘോരകബന്ധമുണ്ഡനിരയെത്തൃപ്താന്തകൻതന്റെവാ-
യാട്ടയ്യോളതിരുംവിധംദ്രുതമവത്തിപ്പോരിൽ വീഴുന്നിതാ.

ഇല്ലത്തിൽപ്രിയവാഴ്കയെന്നതുമവൾക്കാക്ഷിപ്തമില്ലായ്കയാൽ
പുല്ലായിട്ടുകളഞ്ഞുശൂന്യവനേ പശ്ചാത്തപിച്ചില്ലഞാൻ
വല്ലാതുള്ളൊരുകർമ്മമുൻപരിചയിച്ചോരോന്നുമീക്ഷിക്കയാൽ
തെല്ലാഹന്തകരഞ്ഞിടട്ടെയതിനായെങ്കൽ പ്രസാദിക്കുവിൻ.

കഷ്ടിച്ചുട്ടുവയസ്സതൊട്ടിതുവരെക്കൌതൂഹലത്താൽവള-
ർത്തിഷ്ടം പാരമുദിക്കയാൽ ഹൃദയമൊന്നായുള്ളമൽക്കാന്തയെ
കഷ്ടം ശൗനികനാലയത്തിൽവളരും പെൺപക്ഷിയെപ്പോലെയി-
ദ്ദുഷ്ടൻ ഞാൻ കനിവെന്നിയേ കപടമായ് കാലന്നു നൽകുന്നിതാ.

ഈമാതിരി സരസപദ്യങ്ങളാണു് ഉത്തരരാമചരിതത്തിൽ അധികമായി കാണുന്നതു്. തർജ്ജിമയായിരുന്നിട്ടുപോലും രസാനുഗുണമായ ശബ്ദങ്ങളെ പ്രയോഗിക്കുന്ന വിഷയത്തിൽ കവി വേണ്ടിടത്തോളം നിഷ്കർഷിച്ചുകാണുന്നു. ഇക്കവി സ്വതന്ത്രമായിട്ടു് യാതൊന്നും രചിച്ചിട്ടില്ലല്ലൊ എന്നൊരു മനസ്താപത്തിനു് മലയാളികൾക്കു വകയുണ്ടു്. പൂർവ്വകവികളോടുള്ള ബഹുമാനാതിരേകത്താലാണു് താൻ അതിലേക്കു ശ്രമിക്കാതിരുന്നതെന്നു് അദ്ദേഹം പ്രസ്താവിച്ചിട്ടുള്ളതു് സ്മരണീയമാകുന്നു. യൌവനാവസ്ഥയിൽതന്നെ അദ്ദേഹം ദിവംഗതനാകാതിരുന്നുവെങ്കിൽ ഒരുപക്ഷേ സ്വതന്ത്രകാവ്യങ്ങൾ വല്ലതും നമുക്കു സമ്മാനിക്കുമായിരുന്നു. 1080 വൃശ്ചികം 14-ാം തീയതി അദ്ദേഹം പരലോകം പ്രാപിച്ചതു് മലയാളത്തിനു് ഒരു തീരാനഷ്ടം തന്നെ.

# ഒറവങ്കര നീലകണ്ഠൻ നമ്പൂതിരി

കൊച്ചിസ്റ്റേറ്റിൽ പൂവന്നിശ്ശേരിയിൽ ഒറവങ്കര ഇല്ലത്തായിരുന്നു നീലകണ്ഠൻനമ്പൂതിരിയുടെ ജനനം. അദ്ദേഹത്തിന്റെ പിതാവായ ശങ്കരൻനമ്പൂതിരി നല്ല മന്ത്രവാദിയും 'ചാത്ത'സേവകനുമായിരുന്നു. നീലകണ്ഠൻ നമ്പൂതിരിയുടെ ജനനത്തെപ്പററി ഒരു ഐതിഹ്യമുണ്ട്. ശങ്കരൻ നമ്പൂതിരിയുടെ സേവാമൂർത്തിയായ ചാത്തൻ, തന്റെ ഭക്തന്റെ സംശയനിവാരണാർത്ഥം അന്തർജ്ജനത്തിന്റെ വയറു കീറി പുരുഷപ്രജയെ എടുത്തു് അദ്ദേഹത്തിനു കാണിച്ചുകൊടുത്തു എന്നും നമ്പൂതിരി പരിഭ്രമിച്ചു് കുട്ടിയെ കൊന്നുകളയരുതേ എന്നു പ്രാർത്ഥിച്ചുവെന്നും അടുത്ത അഞ്ചാറുദിവസത്തോളം ഗർഭസ്ഥമായ ശിശുവിനു് സ്പന്ദനം ഉണ്ടായില്ലെന്നും ആണു് കഥ.

നീലകണ്ഠൻനമ്പൂതിരി 1032 ഇടവം 25 ാം തീയതി തൃക്കേട്ടനക്ഷത്രത്തിൽ ജനിച്ചു. പിതാവിനു് രണ്ടു വേളികളുണ്ടായിരുന്നു. അവരിൽ മൂത്തപത്നിയുടെ ജ്യേഷ്ഠപുത്രനായിരുന്നു നീലകണ്ഠൻനമ്പൂതിരി. ദ്വിതീയപത്നിയുടെ പ്രഥമപുത്രനായ ശങ്കരൻനമ്പൂതിരിയുടെ അടുക്കലായിരുന്നു ഈ ബാലൻ വിദ്യാഭ്യാസം ചെയ്തതു്. ഉപനയനാനന്തരം ആലുവായ്ക്കുസമീപമുള്ള കടുങ്ങല്ലൂർ മാവേലിമനയ്ക്കൽ താമസിച്ചു്, കാപ്ര ഇല്ലത്തെ ഓതിക്കൻനമ്പൂതിരിയുടെ അടുക്കൽ വേദാഭ്യസനം നടത്തി. 1047-ൽ സമാവർത്തനം നടന്നു. തദനന്തരം കൊടുങ്ങല്ലൂർ വിദ്വാൻ കുഞ്ഞുരാമവർമ്മ ഇളയതമ്പുരാന്റെ അടുക്കൽ കാവ്യനാടകാലങ്കാരങ്ങളും സിദ്ധാന്തകൌമുദിയുടെ പൂർവ്വാർദ്ധവും തർക്കസംഗ്രഹവും പഠിച്ചു. അവിടെ പഠിച്ചുകൊണ്ടിരുന്ന കാലത്തു് ഒരു അനദ്ധ്യായദിവസം അദ്ദേഹം കളിയും തേവാരവും കഴിഞ്ഞു് ഇല്ലത്തെ തളത്തിൽ കിടന്നു മയങ്ങിക്കൊണ്ടിരിക്കേ അതിലാവണ്യവതിയായ ഒരു സ്ത്രീ അടുത്തുചെന്നു് സൌന്ദര്യലഹരിയിലെ,

"കവീന്ദ്രാണാം"

എന്ന ശ്ലോകം ചൊല്ലിക്കൊടുത്തിട്ടു് അതു് ചൊല്ലി പഠിച്ചുകൊള്ളുവാൻ ഉപദേശിച്ചതായി അദ്ദേഹം സ്വപ്നം കണ്ടുവത്രേ

ആ ഉപദേശം അനുസരിച്ചു് അദ്ദേഹം പ്രസ്തുത ശ്ലോകത്തെ ഒരു മണ്ഡലക്കാലം ഉരുക്കഴിക്കയും പിന്നീടു് കൊടുങ്ങല്ലൂർ ശ്രീകുരുംബാക്ഷേത്രത്തിൽ സംവത്സരഭജനം നടത്തുകയും ചെയ്തു. ഭജനം അവസാനിപ്പിക്കുന്ന ഒടുവിലത്തെ മണ്ഡലക്കാലത്തു് അദ്ദേഹം മൌനവ്രതം അനുഷ്ഠിച്ചുവെന്നു മാത്രമല്ല അത്താഴപ്പൂജയ്ക്കു നിവേദിപ്പിച്ചിരുന്ന നാഴിപ്പാൽ അല്ലാതെ മറ്റൊന്നും ഭക്ഷിക്കാറുമില്ലായിരുന്നു. അങ്ങിനെയാണു് അദ്ദേഹം കവിയായതെന്നു പറയപ്പെടുന്നു. വെണ്മണി നമ്പൂരിപ്പാടന്മാർ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, കാത്തൊള്ളി അച്യുതമേനോൻ മുതലായവരുടെ നിരന്തരസാഹചര്യം അദ്ദേഹത്തിന്റെ കവിതാവാസനയെ പരിപോഷിപ്പിച്ചു.

1037 മുതല്ക്കു് 1040 വരെ നീലകണ്ഠൻനമ്പൂതിരി, കൊച്ചിവീരെളയതമ്പുരാൻ തിരുമനസ്സിലേയും, വിഷവൈദ്യൻ കൊച്ചുണ്ണിത്തമ്പുരാന്റെയും ഈശ്വരസേവകനായിരുന്നു. 1055-ൽ അദ്ദേഹം വിദ്യാഭ്യാസം നിറുത്തിയിട്ടു് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ധർമ്മപത്നി ഒരുകൊല്ലമേ ജീവിച്ചിരുന്നുള്ളു. ഒരിക്കൽ ഇല്ലത്തിനു് അക്കരെയുള്ള ശ്രീകണ്ഠേശ്വരക്ഷേത്രത്തിലേക്കു് തോണിയിൽ കയറി പോകവേ, വഞ്ചി മറിഞ്ഞെങ്കിലും ഈശ്വരകടാക്ഷത്താൽ അദ്ദേഹത്തിനു ജീവാപായം നേരിട്ടില്ല.

ആ സംഭവത്തെയാണു് താഴെ ചേർത്തിരിക്കുന്ന സംസ്കൃതശ്ലോകങ്ങളിൽ വിവരിച്ചിരിക്കുന്നതു്.

പോതം നയതി തേ രാജ്ഞി നദ്യാമുദ്യോഗശാലിനീ!
ആജഗാമാപദാം ഹംസരാജഗാമിനി സഞ്ചയഃ
സ്വമനസ്സ്വകോളംബേ—മിഥുനേ മാസേഽവവാസരേ സൗരേ-
കോഽപി വിശേഷോ ജാതഃ—ശിവപദസേവാത്മമുദ്ധൃതസ്യ മമ.
ഭിക്ഷാതണ്ഡുലനാമകേ തികൂടിലേ തീവ്രപ്രവാഹധ്വനി
ക്ഷുഭ്യദ്ഭ്രംശോച്ചരിതാംബുവാഹപടലധ്വാനേമിളൽകണ്ടകേ
ഘോരസ്രോതസി വർഷവാതപടലീ മജ്ജാൽക്ഷമാമണ്ഡലേ
കാലേമഗ്നനതഃ ക്ഷണം പ്രിയതമേ സന്ത്രസ്തചിത്തോഭവ.
ശരദഖണ്ഡസുധാകരസുന്ദരം തവമുഖം മൃദുഹാസപരിപ്ലുതം
അപരിദൃശ്യമിതഃപരമിത്യഹോ ക്ഷണമചിന്തയമന്തരഹം തദാ
ലീലായമൃദുതരാധരസ്രവ-ല്ലീലയാ ച ഹസിതേന ഹാരിണാ
സുന്ദരേണവദനേന്ദുനാ ച തേ നന്ദനീനന്ദഗ്ഗുതസവായതേ,

1082 ൽ നീലകണ്ഠൻനമ്പൂതിരി ഐരാണിക്കുളത്തില്ലത്തെ മൂപ്പീന്നിന്റെ പേരിൽ ജീവനാംശത്തിനായി ഒരു വ്യവഹാരംകൊടുത്തു. ആ കേസ്സു നിമിത്തം കുറേക്കാലത്തേക്കു് അദ്ദേഹത്തിനു വലിയ വലച്ചിൽ നേരിട്ടു. അതിനെയാണു്,

നീതിശ്രീശക്തിവിദ്യാപ്രണയിനികൾവള്ളന്നോരെവാഴ്ചകൂംതപദീയ-
ഖ്യാതിശ്ശ്രീപ്പത്മജാണ്ഡം ഗ്രഢസമതിലിവൾക്കൽക്കടത്തിങ്കലായി
ഹാ തുമ്പംവാല്യമില്ലാതിയൾപരവിധിഗോളങ്ങൾപൂകുന്നദീന-
ത്രാതാവേ പൂർവ്വജോപേക്ഷനിലശരണനായ് വന്നതാനെന്നപോലെ.

പദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നതു്. ഈ പദ്യം സ്ഥാനത്യാഗംചെയ്ത കൊച്ചി മഹാരാജാവിനു് കവി അയച്ചതായ സമർപ്പണപദ്യങ്ങളിലൊന്നാണു്.

1090 മകരത്തിൽ മൂലംതിരുനാൾ മഹാരാജാ തിരുമനസ്സിലെ അമ്മച്ചിയ്ക്കു പിടിപെട്ട രോഗംനിമിത്തം ചില മന്ത്രവാദങ്ങളും ഭഗവതിസേവയും നടത്തുന്നതിലേക്കു് നീലകണ്ഠൻനമ്പൂതിരി തിരുവനന്തപുരത്തു വരികയും ആ അവസരത്തിൽ മഹാരാജാവു് നമ്പൂതിരിക്കു് ഒരു കല്ലുവച്ച മോതിരം സമ്മാനിക്കയും ചെയ്തു.

1091-ൽ അദ്ദേഹത്തിനു നേരിട്ട ശരീരാസ്വാസ്ഥ്യം ക്രമേണ വർദ്ധിച്ചുവന്നു. 1092 ചിങ്ങം 12-ാംതീയതി അദ്ദേഹം ചരമഗതിയെ പ്രാപിക്കയും ചെയ്തു.

എന്തുരഹസ്സുമുവാകിലും കേട്ടുവതിന്നല്ലോജനംസന്തതം
നിൻതൃക്കാലിണയാത്രയിപ്പളുവുകഴിന്നീടും ജഗന്നായികേ
എന്തിക്കാണ്മതുമേ മദീയതനുവിൽക്ഷിപ്രം പ്രസീദാമയീ
ചിന്തിപ്പാനരുതേ ഭയം മനസി മേ വാഴ്കുന്നുവേഴ്കുന്നു ഞാൻ.

ഇതാണു് അദ്ദേഹം രചിച്ച അവസാനപദ്യം. അതു് മരിക്കുന്നതിനു നാലഞ്ചു ദിവസങ്ങൾക്കു മുമ്പുണ്ടാക്കിയതാണു്. വെണ്മണി മഹൻനമ്പൂരിപ്പാടു് ഒറവങ്കര നമ്പൂതിരിയെക്കുറിച്ചു് ഒരു ഛായാശ്ലോകം നിർമ്മിച്ചിട്ടുണ്ടു്.

അപ്പംപോലെവിടുന്നപൊക്കിളുരസിത്തല്ലുന്നവൻചന്ദ്രമെ-
യ്ക്കല്പംപിൻതെളിവാക്കവിൾത്തടമതിൽ ചേരുന്നതോടൊത്തഹോ
ശില്പംപൊന്നനടിസ്വഭാവഗുണമിജ്ജാതിത്തവാക്കേവമെയ്-
ത്തുപ്പിത്തുപ്പിവരുന്നതുംഗകവിയാമിശ്ശാമിതച്ഛായാരസം.

ഒറവങ്കര നീലകണ്ഠൻനമ്പൂതിരിയെ 'രാജൻ' എന്നാണു് എല്ലാവരും വിളിച്ചുവന്നതു്. ആ പേരു് എങ്ങനെ വന്നുചേർന്നുവെന്നു് കവി തന്നെ വ്യക്തമാക്കീട്ടുണ്ടു്.

രാജശബ്ദമവനീസുരസ്യ തേ ഭോ ജനിപ്പതിനു വന്നകാരണം
വ്യാജഹീനമുരചെയ്തുകേൾപ്പതിന്നീജനത്തിനഭിലാഷമേധതെ.

എന്നു വലിയകോയിത്തമ്പുരാൻ ചോദിച്ച ചോദ്യത്തിന്നു കവി പറഞ്ഞ സമാധാനമാണു് താഴെ ചേൎക്കുന്നതു്.

നേരോടിന്നെൻറ രാജാഭിധയുടെ വിവരം ചൊല്ലിടാം തെല്ലുകേൾപ്പിൻ
നേരേയോക്കണ്ടോരണ്ണൻ മമ മഹിതകവേ മുന്നമുണ്ടായിരുന്നു
പാരം ഭ്രാന്തായി 'രാജാവഹ'മിതിമുറചെയ്തുക്രമത്തെത്തുടൎന്നു
കാരാഗാരേകിടന്നു ചിലദിനമൊടുവിൽ ദേവലോകേ നടന്നു
ചാലേ തദ്രാജശബ്ദം തദവരജനായ് പിന്തുടൎന്നുവകാശ-
ത്താലേവന്നു നമുക്കെന്നിഹ ചിലപരിഹാസജ്ഞരോതിത്തുടങ്ങി
മാലോകൎക്കെല്ലാരിഷ്ടത്തിനു ശമമുണ്ടാവാനായ ഞാൻ സമ്മതിച്ചു
കാലത്താൽ പേരുറച്ചു കവിവരഗുണമായെന്നു ഞാനും നിനച്ചു.

നമ്പൂതിരി പരമശാന്തനും സുശീലനും പരോപകാരിയുമായിരുന്നു. പ്രാണൻപോയാലും അസത്യം പറകയില്ലെന്നൊരു ദൃഢവ്രതക്കാരനായിരുന്നതിനാൽ ചില അപകടങ്ങൾ പറ്റീട്ടില്ലെന്നില്ല. ഒരിക്കൽ അദ്ദേഹം ഒരു (Nuisance Case)-ൽ അകപ്പെട്ടു. ആ സംഭവത്തെ കവിതന്നെ വൎണ്ണിയ്ക്കട്ടെ.

ഇക്കാവമ്മയൊടൊത്തിരുന്നു കുശലംഭാഷിച്ചു മദ്ധ്യാഹ്നമാ-
മക്കാലം കഴിവോളമൊന്നു പുറത്തേക്കായ് പുറപ്പെട്ടു ഞാൻ
നിഷ്കൎഷിച്ചു കുളക്കരയ്ക്കരണിതൻ നേരേ കിഴക്കിപ്പൊഴും
നില്ക്കും കുററിവടക്കടക്കവനേ സാധിച്ചു സംശോധനം.
വന്നു പോലീസുകാരണ്ടിരുവർ "ഭവാനൊന്നിനോ രണ്ടിനോ പോ"
യെന്നായി "രണ്ടിനെന്നാ"യഹമവരുടനാസ്റ്റേഷനിൽ കൊണ്ടുകേറീ
അന്നിൻസ്പെക്ടരോടും നയകുശലരിപുവാം സ്റ്റേഷനാഫീസരോടും
പിന്നേയും പിന്നെയും ഞാനവതകളു ചെയ്തിട്ടുവിട്ടില്ല നമ്മെ.
ആരായാലും മലോത്സൎജ്ജനമതിനിവിടത്തിങ്കലെങ്ങാനിരുന്നാ-
ലാരാജദ്രോഹിയെക്കൊണ്ടിവിടെ വരണമെന്നിന്നുമെന്നോടുമന്നും
നേരേ കല്പിച്ചു പേഷ്കാരവർകളുമിതു ചൊല്ലിനിൽക്കേണ്ടു ജാമ്യ-
ക്കാരുണ്ടെന്നാൽ വരട്ടേ വിട്ടവനിതിതരാം സ്റ്റേഷനാഫീസർ ചൊന്നാൻ.
സൎക്കാരുണ്ടോ വിവേകസ്ഥലമിതു പണിചെയ്യിച്ചു ഞാനെന്നുമുണ്ടോ
ധിക്കാരം ചെയ്തു പാസ്സാക്കിനനടവടികൾക്കിന്നൊരേർപ്പാടിതെന്നാൽ
അക്കാര്യത്തിൽ പരസ്യം പടവികളിലുണ്ടായ്ക്കണം തല്ലെന്നിനച്ചാ-
ഭിക്കൊപ്പസ്സാണകൾ ചേൎത്തിയിലിതി സമയം ചൊല്ലിനേൻ നല്ലവണ്ണം.

തലമ്പചനായ വഞ്ചേരികൃഷ്ണാഖ്യനാം പുത്രവാക്കിനെ-
പ്പൊതിയനിയമക്കാർക്കായ് ജാമ്യം കൊടുത്തു പിരിഞ്ഞു ഞാൻ
വിരുതകളുകും തൽസ്റ്റേഷൻ തിണ്ണകളിൽ വസിച്ചുകോ-
ട്ടിയെമതിമാൻ പിറ്റേപ്പക്കം ഭജിച്ചു ഭജിച്ചു ഞാൻ.

ന്യായാധിപതിക്ക് രാജൻനമ്പൂരിയെ നല്ല പരിചയമായിരുന്നു. അദ്ദേഹത്തിനെ രക്ഷപ്പെടുത്തിയാൽ കൊള്ളാമെന്നുള്ള മോഹത്തിനാൽ, അദ്ദേഹം ചില ചോദ്യങ്ങൾ ചോദിച്ചു. ഒരു കള്ളം പറഞ്ഞിരുന്നെങ്കിൽ രക്ഷപ്പെടാമായിരുന്നു. എന്നാൽ നമ്പൂതിരി ഉണ്ടായ പരമാൎത്ഥമൊക്കെയും തുറന്നുപറഞ്ഞു. ന്യായാധിപതി വിഷമിച്ചു; ഒടുവിൽ ഒരു ഒഴികഴിവുണ്ടാക്കി അദ്ദേഹത്തിനെ വെറുതേ വിട്ടു.

"എന്നെക്കൊണ്ടതിവിസ്തരിച്ചുസമയത്തിക്കാര്യമുണ്ടായതാ-
ണെന്നും നീതിനിഷിദ്ധമായവിധമാണെന്നും വിശേഷാലിതിൽ
ഇന്നുണ്ടന്തരമെങ്കിലായതറിവാൻ ദുസ്സാധനാലാവത-
ല്ലെന്നും ഞാനവനെന്നതും വരികയാൽ പേസ്സായികേസ്സാകവേ."

നമ്പൂതിരിയുടെ മറെറാരു ഗുണം ഫലിതമാണു്. ഫലിതസമ്മിശ്രമായ കവിതാനിൎമ്മാണത്തിനു് അദ്ദേഹത്തിനുണ്ടായിരുന്ന സാമൎത്ഥ്യം അന്യാദൃശമായിരുന്നു.

ലാളിത്യം ചേൎന്നിട്ടുംസൽകവിതകൾനെടുവം തീക്ഷ്ണമീയപ്യുതൻമൂ-
ക്കേറമുംപ്രാസംനിറയ്ക്കും ഫലിതമധികമായു് രാജയില്പൻചമയ്ക്കും.

എന്നിങ്ങനെ കൊച്ചുണ്ണിത്തമ്പുരാനും,

'ദോഷംകൂടാതെ തീപ്പ്ൻ പടുമതിഫലിതത്തിനു രാജരാവും—'

എന്നു വെണ്മണി മഹൻനമ്പൂരിപ്പാടും പ്രസ്താവിച്ചിട്ടുള്ളതു പരമാൎത്ഥമാണു്.

നീലകണ്ഠൻനമ്പൂരി സ്വയമേവ വിരക്തനും യശസ്സിൽ താല്പൎയ്യമില്ലാത്തവനും ആയിരുന്നു. പ്രപഞ്ചത്തിന്റെ ക്ഷണികതയെപ്പററി ദൃഢബോധമുണ്ടായിരുന്ന കവി,

'സമ്പത്തേകേണമെന്നോ സപദിമമവിപ-
ത്തുണ്ടു പോക്കേണമെന്നോ
വമ്പുതപംനൽകവാനേ വലിയൊരുവിജയം
മേൽക്കുമേൽചേൎക്കവാനോ'

പ്രാൎത്ഥിക്കാതെ,

"നിൻപത്തച്ചിക്കുവാൻ മേ വരമതുളകമേയ വേണ്ടനാൾതോറുമീണ്ടിടാതെ"

എന്നാണു് ദേവിയോടു യാചിക്കുന്നതു്.

ഞാനെന്നോചേൎന്നമായേ! ഹഹതവകളിയോഗത്തിലെന്നോക്കെവേഷം
മാനംകൂടാതെകെട്ടി ശിവശിവ! പലമതൊക്കെയും ചൊല്ലിയാടി
തന്നായാസംതള്ളന്നേൻ നടനരസമൊടികൾഖണ്ഡവുംകൂട്ടിയാടി-
പ്പാനോക്കല്ല ശിവേ തക്കിടകിടതികിടതിത്തിമെ നൃത്തമെല്ലാം.
ഞാനാരാണെങ്ങുനിന്നാണിഹവരവെവിടെയ്ക്കാണിനിപ്പോക്കസാധി-
പ്പാനെന്തെല്ലാമെനിക്കുണ്ട.വിടമതിൽമമപ്പേരണ്ടാരനാരോ

സ്ഥാനംപാർത്താലിതേതാകണംരവിവരവുമില്ലിത്തിരക്കിത്തിരിക്കൊ-
ണ്ടുന്നംകല്പിച്ചതിന്നപ്പുറമതുമമകാണിക്കകാണിക്കതായേ.

ഈമാതിരി പദ്യങ്ങളിൽ പരിസ്ഫുരിക്കുന്ന നിർവേദമാണു് നമ്പൂതിരിയെ വെണ്മണിപ്രഭൃതികളിൽനിന്നു വേർതിരിച്ചു നിർത്തുന്നതു്.

തിരുവനന്തപുരത്തുവച്ചു് രാജർഷിയായ ശ്രീമൂലംതിരുനാൾ തമ്പുരാനു് അടിയറ വച്ചതായ

മത്സ്യാകാരേണഗോപീവസനനിരകവർന്നോരു ദൈത്യാരിയെത്തൻ
ചിത്തേബന്ധിച്ചുവഞ്ചീശ്വരതവനൃപനീതിയ്ക്കുതെറ്റില്ലപക്ഷേ
പൊൽത്താർമാതാവിതാ തൻകണവനെവിട്ടുവാനാശ്രയിക്കുന്നദാസീ-
വൃത്ത്യാനിത്യം ഭവാനെക്കനിവവളിലുദിക്കൊല്ല കാരുണ്യരാശേ.

എന്ന പദ്യത്തിൽപോലും കവിയുടെ നിർവേദമാണു് കൂടുതൽ പ്രകാശിക്കുന്നതു്. ഈ പദ്യം മാത്രമേ എഴുതീട്ടുണ്ടായിരുന്നുള്ളുവെങ്കിലും രാജൻനമ്പൂതിരി മഹാകവിബിരുദത്തിനു് അർഹനായിത്തീരുമായിരുന്നു.

രാജൻനമ്പൂതിരിയുടെ കൃതികൾ:—

അനാഗസ്തോത്രം, ഭൈമീകല്യാണം നാടകം, അഴകാപുരിവർണ്ണന, സ്വയംവരസ്തോത്രം, ഒരു ഭാണം, ഗുരുസ്തോത്രപഞ്ചകം, കുചേലവൃത്തം പാട്ടു്, അംബോപദേശം ശീട്ടുകളി, ദേവീസ്തവങ്ങൾ നാലു്, ദേവീവ്യപാശ്രയസ്തോത്രം, അംബികാവിംശതി, സ്ത്രീസ്തവം, അംബാസ്തവം, രാമനാമമാഹാത്മ്യം, കൃഷ്ണാവതാരാഷ്ടകം, ഇന്ദുദ്യുമ്നൻ (മൂന്നു സർഗ്ഗം) കുമാരസംഭവം നാലാംസർഗ്ഗം, ആരോഗ്യസ്തവം, ലക്ഷ്മീസ്തവം, ഒരു പ്രാർത്ഥന, കൊച്ചീത്തീവണ്ടി, കാളീസ്തവം, ചെങ്ങല്ലൂർമന, ദേവീമാഹാത്മ്യം, നാരദചിന്ത (പാട്ടു്), കാളിയമർദ്ദനം (പാട്ടു്) സരസ്വതി സ്തുതി (പാട്ടു്), രുഗ്മിണീസ്വയംവരം വഞ്ചിപ്പാട്ടു്, സ്വയംവരസ്തോത്രം, ബാലോപദേശം, നാരദോപാഖ്യാനം, കുചേലവൃത്തം ഓട്ടൻതുള്ളൽ, ഒരു കൊലക്കേസു്, ഗജേന്ദ്രമോക്ഷം (ഒരുഭാഗം) എഴുത്തുകൾ, ഒററശ്ലോകങ്ങൾ.

അദ്ദേഹത്തിന്റെ പല കൃതികൾ ജീവിതദശയിൽത്തന്നെ നഷ്ടപ്പെട്ടുപോയിട്ടുണ്ടു്. പരമസാത്വികനായ ഈ മഹാകവിപോലും അംബോപദേശം എഴുതി തന്റെ തൂലികയേ മലിനപ്പെടുത്തിയതു് കലികാലവിലസിതമാണെന്നു വിചാരിക്കാനേ നിവൃത്തിയുള്ളു.

ഒറവങ്കര ഒരു നിമിഷകവിയായിരുന്നില്ല; അതിൽ അദ്ദേഹത്തിനു ഭ്രമവുമില്ലായിരുന്നു. അദ്ദേഹത്തിൻെറ കവിതാസരണി ഒന്നു പ്രത്യേകം തന്നെ. ഉചിതമായ ശബ്ദങ്ങൾ പ്രയോഗിച്ചു് രമണീയമായ അൎത്ഥത്തെ പ്രകാശിപ്പിക്കുന്നതിനു് അദ്ദേഹത്തിനു് കഴിവുണ്ടായിരുന്നു.

'മിതം ച സാരഞ്ച വചോഹി വാഗ്മിതാ' എന്ന പഴമൊഴി അനുസരിച്ചു നോക്കിയാൽ അദ്ദേഹം മഹാവാഗ്മിയായിരുന്നു എന്നു് നിസ്സംശയം പറയാം. മിതമായ ശബ്ദങ്ങളെക്കൊണ്ടു് വിപുലമായ അൎത്ഥത്തെ പ്രകാശിപ്പിക്കുക, മുഴക്കോളം പ്രാസം നിറയ്ക്കാതെയും എന്നാൽ ശബ്ദഭംഗിക്കു കോട്ടം തട്ടാതെയും പദങ്ങൾ പ്രയോഗിക്ക, സ്ഥായിയായ രസത്തിനു വിച്ഛിത്തി വരുത്താതെ ഫലിതം തട്ടിവിടുക—ഇവയൊക്കെയും ഒറവങ്കരയുടെ കവിതയ്ക്കുള്ള വിശിഷ്ടഗുണങ്ങളാണു്. അദ്ദേഹത്തിൻെറ കൃതികൾ മിക്കവയും അൎത്ഥഗൎഭങ്ങളായിരിക്കുന്നതിനാൽ, ചില ശ്ലോകങ്ങൾ വായിക്കുന്ന മാത്രയിൽതന്നെ അൎത്ഥബോധമുണ്ടായില്ലെന്നു വരാം. മാതൃകയ്ക്കായി സംസ്കൃതവൃത്തത്തിലും ഭാഷാവൃത്തത്തിലും ഉള്ള ഏതാനും വരികൾ ഉദ്ധരിക്കുന്നു.

കുചേലവൃത്തം തുള്ളൽ.

ഈവിധമുള്ളമനോരാജ്യത്താലാവൃതമതിയായ് വന്ന കുചേലൻ
ആവഴിയകലവുമാതപമതിനെഴുമാവതിബലവുമറിഞ്ഞീടാതെ
തിരകളടിച്ചതിനിൎമ്മലമാക്കിന ചരമപയോനിധിതീരമണഞ്ഞു
തരണിസഹസ്രമുദിച്ചതുപോലക്കരയിൽ വിളങ്ങും ദ്വാരകകണ്ടു
വിരവൊടുകൊടിമരമുടിയിൽച്ചെമ്പടിനിരകൾമരുത്തോറാടീടുന്നു
കരുണാനിധിയെക്കാണ്മാനിക്കരെ വരുമൊരുഭക്തജനങ്ങളെയെല്ലാം
വരു വരുവെന്നിഹ കൈകാട്ടിവിളിച്ചരികിലണപ്പാനെന്നതുതോന്നും
അക്കടലങ്ങുകടന്നുമഹീസുരനക്കരപററിയസമയംതന്നെ
ഉൾക്കടപരമാനന്ദമഹാബ്ധിയിലേയ്ക്കുടിതെററിമറിഞ്ഞു കുചേലൻ.

കാളിയമൎദ്ദനം കൈകൊട്ടിക്കളിപ്പാട്ടു്.

(ഗോപകുമാരക—എന്ന മട്ടു്)

അക്കടൽവൎണ്ണനന്നക്കടൽവാരത്തിലുൽക്കടകോപത്തോടും—തൻെറ
തീക്കട്ടദൃഷ്ടിയാൽ ഗോകുലശല്യത്തെ നോക്കിടുംനേരത്തിങ്കൽ
കാളസൎപ്പപ്പെരുമാളായിവാഴുന്ന കാളിയനെന്നവൻെറ—പാരം
കാളുംവിഷത്താലേ കാളിന്ദിയിൽജലം നീളെത്തിളച്ചീടുന്നു

മീനാദിയായൊരു നാനാജലജന്തു ദീനതമൂക്കയാലേ—ശിവ
മാനമകന്നുമരിച്ചൊലിച്ചീടുന്ന ഫേനനിരകളോടും
മാനത്തുക്കൂടിപ്പറന്നുനടക്കുന്ന ശ്യേനാദിപക്ഷികളും—കൂടി
താനേ ചിറകുകരിഞ്ഞുപതിക്കുന്നിതാനദീതോയംതന്നിൽ
ആയതിൽതട്ടിയ വായുകരകേറിപ്പോയോരു മാൎഗ്ഗംതോറും—ബഹു
കായും കുസുമവും ചേരും മരങ്ങൾ നൂറായിരം കുററിയായി
തീരങ്ങളിലുള്ളോരാരാമജാലത്തിൽ ചേരുന്ന വല്ലികളും—കടു
സാരങ്ങളേറുന്ന വൃക്ഷങ്ങളുംകൂടി പാരം കരിഞ്ഞുപോയി
ഏറിയജീവജാലങ്ങളെ രക്ഷിക്കമൊരുള്ളൊരിപ്പുഴയിൽ—പെരു-
മാറുതിന്നുമുതല്ക്കിവനെന്നകതാരിലുറച്ചു കൃഷ്ണൻ
പൊക്കമോടായതിൻവക്കിൽകരിഞ്ഞതങ്ങുനില്പതും കടമ്പുതന്റെ—മോളിൽ
ചിക്കെന്നുകേറിക്കലുക്കിക്കുതിച്ചുകനക്കവെച്ചാടീടിനാൻ
കുന്നിനേക്കാളും ഗുരുത്വമേറുന്ന മുകുന്ദന്റെ കായമതി—ലുടൻ
ചെന്നങ്ങുവീണോരുനേരത്തു തീരത്തുചെന്നങ്ങുകേറിവെള്ളം
രണ്ടാമതുമതുപോലെ മരത്തിന്റെ മണ്ടയിലേറിച്ചെന്നു—പുതു-
ക്കൊണ്ടലണിനിറൻകൊണ്ടുപിടിച്ചായംകൊണ്ടു കുതിച്ചുചാടി
പിന്നെയുംപിന്നെയുമുന്നതമാം മരം തന്നിൽക്കരേറിയുടൻ—നന്ദ-
നന്ദനൻ മാൎത്താണ്ഡനന്ദിനീതോയത്തിൽച്ചെന്നാശുചാടീടിനാൻ
ആറുകലങ്ങിമറിഞ്ഞുകരകളിൽ കേറിയലഞ്ഞീടുന്നു—തണ്ണി-
നീരിൽ മറിഞ്ഞും ഉഴഞ്ഞും തുടിച്ചുമാധീരൻ കുളിച്ചു പാരം.

മൂലാധാരമണഞ്ഞുമൂന്നരവളച്ചുററിൽച്ചുരുണ്ടായതി-
ന്മേലേ പത്തിപരത്തിവച്ചു പരമം പത്മാവിലന്തഃസുഖം
ചാലേ നിത്യമുറങ്ങിടുന്ന ഭുജഗപ്പെണ്ണാണെന്നാത്മ സ-
ത്മാലോകത്തിനെളുപ്പമായ വഴിയേകട്ടേ നമുക്കാദരാൽ.

## നരിക്കഴി ഉണ്ണീരിക്കുട്ടിവൈദ്യൻ.

ഇദ്ദേഹം ശ്രീകൃഷ്ണചരിതത്തിന്റെ രീതിപിടിച്ചു് ഹരിശ്ചന്ദ്രചരിതത്തെ പത്തു സൎഗ്ഗത്തിലുള്ള ഒരു മണിപ്രവാളകാവ്യമായി രചിച്ചിട്ടുണ്ടു്. 1071-ൽ അച്ചടിച്ചു. "സരളങ്ങളായ സംസ്കൃത പദങ്ങളേയും മലയാളപദങ്ങളേയും ഭംഗിയിൽ ഘടിപ്പിച്ചിരിക്കുന്ന ഈ കൃതിയെ ശ്ലേഷാദ്യലങ്കാരങ്ങൾകൊണ്ടും പ്രാസങ്ങൾകൊണ്ടും നല്ലവണ്ണം ഭൂഷിപ്പിച്ചിട്ടുള്ളതുകൊണ്ടു് വായിക്കുന്നവൎക്കു് അനല്പമായ സന്തോഷം ജനിക്കുന്നതാകുന്നു" എന്നു് ചാത്തുക്കുട്ടി മന്നാടിയാർ ഈ പുസ്തകത്തെപ്പററി പറഞ്ഞിരിക്കുന്നു.

"ത്വരിതം കേറിഗ്ഗമിച്ചു മാനവേന്ദ്രൻ"
"ഉദ്വീപതീന്ദ്രനെ ദഹിക്കകിലഗ്നി"
"ആഗസ്സു തെല്ലുമിഹ ചെയ്തീല പൈതലന്ന്യം"
"ഇത്രിലോകിയിൽ ഭവൽസമാനനായ്"

എന്നിങ്ങനെ പലേടത്തും കവി ദ്ദുസ്സ്വാതന്ത്ര്യങ്ങൾ കാണിച്ചിട്ടുണ്ടെന്നിരുന്നാലും,

തെളിഞ്ഞു മേവും സരയൂദരത്തിൽ വിളങ്ങിനോരപ്പുരി കണ്ടനേരം
ജലത്തിലസ്വപുരീ സുവപ്രാ ജ്വലിച്ചുബിംബിച്ചതിതെന്നുതോന്നി
അനന്തരത്നപ്രഭയാ മനോജ്ഞം നിരന്തരശ്രീകമനന്തസൌധ്യം
പുരന്തദാഭാതി സതാന്നിഷേവ്യമുരാന്തകൻതൻ തിരുമേനിപോലെ
വിശാംപതേസ്സൌധശിരോഗൃഹാഗ്രേ ശശാകമാചുംബതി തന്നിശാന്തം
ശശാങ്കചൂഡത്വമുപൈതിചിത്രം വൃഷാങ്കനാമീശ്വരനെന്നപോലെ
അനന്തശോഭം മണിസൌധജാലം തരന്തരം വീട്ടുകളും വിശാലം
നിരന്തരശ്രീകമമാത്യഗേഹം സമന്തതോ നിപ്പുതുമത്ര കണ്ടാർ.

ഇങ്ങനെയുള്ള നല്ല വർണ്ണനകളും,

മുദഞ്ചഖേദഞ്ചതദാന്തരാത്മാ പ്രഭായ കോകായ ച വേചകായ ച
പ്രകാശകാലേ പകലെന്ന ശങ്കയാ ചകാസ്വഭേ ചഞ്ചലയായ ചഞ്ചലാ.

ഈമാതിരി യമകക്കുണ്ണികളും ഇതിൽ കാണ്മാനുണ്ട്.

## കല്ലമ്പള്ളി വിഷ്ണുനമ്പൂതിരി.

തൊടുപുഴ കല്ലമ്പള്ളി വിഷ്ണുനമ്പൂതിരി നല്ല വാസനാകവിയായിരുന്നു. അദ്ദേഹം ഭാരതം സ്വർഗ്ഗാരോഹണം, കൈകൊട്ടിക്കളിപ്പാട്ട്, തിരുനാൾപ്രബന്ധം, പാതാളരാവണവധം ആട്ടക്കഥ, ചന്ദ്രാംഗദചരിതം ആട്ടക്കഥ മുതലായി പലേ കൃതികൾ രചിച്ച് ഭാഷയെ പോഷിപ്പിച്ചിട്ടുണ്ട്. ഭാരതം സ്വർഗ്ഗാരോഹണം 1065-ൽ അച്ചടിക്കപ്പെട്ടു. ആട്ടക്കഥകൾ ശ്രീരാമവിലാസക്കാർ 111 ദിവസത്തെ ആട്ടക്കഥകളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിട്ടുണ്ട്.

കൈകൊട്ടിക്കളിപ്പാട്ട്.

ചൊല്ലുചൊല്ലിന്നിയും സൽകഥ മെല്ലവേ
മംഗലശീലേ കിളിക്കിടാവേ
സ്വാദുകരമായ ക്ഷീരാദിവസ്തുക്കൾ
മോദേന പാനംചെയ്തിട്ടു നീയും
നല്ല കഥാശേഷമിന്നിയും ചൊല്ലിടു
കല്മഷനാശത്തിനിന്നു ബാലേ

എന്നതുകേട്ടു കിളിമകളാദരാൽ
തൻഗുരുഭൂതരെ വന്ദിച്ചുണ്ടു
കുന്തീസുതൻെറ കഥയൊട്ടു മെല്ലവേ
പാപവിമോചനം ചൊല്ലീടിനാൾ
ഭക്തരിൽ ശ്രേഷ്ഠനാം ധർമ്മജൻതന്നുടെ-
യാനനപത്മത്തെ നോക്കിനോക്കി
ഇന്ദ്രദൂതൻതാനിവണ്ണം ചൊല്ലീടിനാ-
നെന്ത്രയുമത്ഭുതമെന്നേ വേണ്ടു
വൃത്രാരിയാജ്ഞയാൽ വന്നിതു ഞാനിപ്പോൾ
സ്വർഗ്ഗം ഗമിക്കേണമിന്നു ഭവാൻ
വന്നിങ്ങു കേറുക ദേവയാനമിതി-
ലൊട്ടും മടിക്കേണ്ട വൈകീടാതെ.

ചന്ദ്രാംഗദചരിതം ആട്ടക്കഥ.

ശങ്കരാഭരണം—ചെമ്പട.

രാകേശാംശുകരാജിതാം സുമലസന്മാലാം തമാലദ്രുമവേ-
ണീകാമുൽകശിലീമുഖൈർമ്മധുരസാൽ പുഷ്പേഷു സക്തൈസ്സദാ
ഏകാഗ്രൈഃ കളകണ്ഠഗാനമധുരാം സീമന്തിനീമണ്ഡിതാ-
മാകല്യസ്ഫുടിതാന്തരാ മുദിതവാൻ ഭ്രൂഭൃദ്ഭുവം ഭൂപതിഃ.

പ. സാരസനേർമിഴി ബാലേ മമ ദയിതേ
ചാരുമനോഹരശീലേ.

അ. പ. ഉദ്യാനതലം രമണീയം ഹൃദ്യാമോദമയം
അദ്യാവലോകയ ഹൃദ്യാമോദമയേ.

ച. മന്ദസമീരണചാരമിദമിന്ദുകരാധികവിശദം
നന്നിഹ ബഹുകൌതുകദം—ഉന്നതഭൂരിലസന്നഗദം
കുന്ദശരോത്സവസാരപദം നന്ദനവന്ദിതമഞ്ജുപദം
ക്രന്ദിതകളഗ വൈരിപദം നന്ദിതമധുയുവതിനിനദം
ഇന്നുവിരഹിമതിദാരുവികരുണവിദാരണ
വിശദശിത ദാരുണസമദം
അളിനീവിലസിതകനകാ നളിനീഗുണഗണനിധികാ
കളിനീരസമിഹ സാരസികാ
കളിനീരസമിതസാരസികാ ലളിതലതാന്തസുരഭിശരീരം
കിളിമൊഴിചേർത്തയി കുചഭാരം
തളിരൊളിമധുരസമധരഗളിതത്രപമരുളിമുദാരം
മിളിതസുഖേന രമിച്ചൊരുമിച്ചു രസിച്ചു വസിക്ക സാദരം.

പാതാളരാവണവധം.

കേദാരഗൌഡം—ചെമ്പട.

പ. അഗ്രജ തവ വന്ദേ—പദാംബുജമഗ്രജ തവ വന്ദേ.

അ. പ. വ്യഗ്രതയെന്തിവിടയിതേ പഴുതേ
നിഗ്രഹമവനുടെ സുകരം സുമതേ. (അഗ്ര)

ച. 1 ഹരിഹയസുതമുഖവിക്രമിഹനനം
വാരിധിമദ്ധ്യേ ചിറയിട്ടയനം
ഭൂരിശ്രമമിത്യാദ്യന്യഗമനം
ചരിതമിയന്നയി ചിതമോ ചലനം. (അഗ്ര)
2 പ്രതിപക്ഷകന്മടെ നിധനംകൃതവാൻ
ക്ഷിതിജാരാധിയെ ജവമൊട്ടുകളുവാൻ
മതിമയികരുസച്ചിന്മയഭഗവൻ
ധൃതിമൻപണിതവമഹിമകളറിവാൻ.

## മടവൂർകാവിൽ കാളു ആശാൻ.

ചിറയിൻകീഴ് താലൂക്കിൽ കിളിമാനൂരിനുസമീപം മടവൂർ കാവിൽവീട്ടുകാർ പുരാതനകാലം മുതല്ക്കേ വൈദ്യം, മന്ത്രം മുതലായ ശാസ്ത്രങ്ങളിൽ സിദ്ധിയുള്ളവരായിരുന്നു. അവരിൽ ത്രിവിക്രമൻ എന്നു് ഒരാൾ 700-ാമാണ്ടിടയ്ക്കു വെട്ടൂർ പെരുമൺ എന്ന സ്ഥലത്തുവച്ചു് ഭദ്രകാളിയെ സേവിച്ചു പ്രത്യക്ഷപ്പെടുത്തിയത്രേ. ആ ത്രിവിക്രമൻ കാളീപരമായി ചില കവനങ്ങൾ രചിച്ചിട്ടുണ്ടു്. 998-ാമാണ്ടിടയ്ക്കു കാളിയെ മടവൂർ കൊണ്ടുവന്നു് പ്രതിഷ്ഠിച്ചു. ആ ദേവി ഇപ്പോഴും കാവിൽവീട്ടുകാരുടെ കുടുംബദേവതയായിരിക്കുന്നു. മാർത്താണ്ഡനാശാൻ 990-ൽ ജനിച്ചു. അദ്ദേഹം മഹാപണ്ഡിതനായിരുന്നു. ജ്യോതിഷം, മന്ത്രവാദം, വൈദ്യം, വിഷചികിത്സ ഇവയിൽ നിപുണനായിരുന്ന ഈ വിദ്വാൻ സീതാസ്വയംവരം ഊഞ്ഞാൽപാട്ടും ഭദ്രോല്പത്തി തുള്ളലും രചിച്ചിട്ടുള്ളതായി അറിയുന്നു. മാർത്താണ്ഡനാശാന്റെ സഹോദരിയായ നാരായണിഅമ്മയിൽ ചെറുകരെ ബാലകൃഷ്ണപിള്ളയ്ക്കു് കൊല്ലം 1032 ചിങ്ങമാസം സ്വാതിനക്ഷത്രത്തിൽ ഒരു ശിശു ജനിച്ചു. ജനനകാലത്തെ ഗ്രഹസ്ഥിതി കണ്ടിട്ടു് അവൻ ഒരു മഹാപണ്ഡിതനും കവിയുമായിത്തീരുമെന്നു് ബാലകൃഷ്ണപിള്ള ആശാൻ തീർച്ചപ്പെടുത്തി.

വിശ്വംഭരാഭഗവതീ ഭവതീ മസൂത
രാജാപ്രജാപതിസമോ ജനകഃ പിതാതേ
തേഷാംവധൂസ്ത്വമസിനന്ദിനി പാർത്ഥിവാനാം
യേഷാംഗൃഹേഷ്ടസവിതാ ച ഗുരുർവയം ച.

എന്നു ഭഗവാൻ വസിഷ്ഠമഹർഷി അരുളിച്ചെയ്തതുപോലെ ഈ ശിശുവിന്റെ കുടുംബം—പൂർവകാലത്തു് ജഗദീശ്വരിയായ ശ്രീഭദ്രകാളിയാൽ പരമ്പരാസിദ്ധമായ വൈദ്യൈശ്വര്യലാഭത്തിനു വരപ്രസാദം നൽകപ്പെട്ട വിശുദ്ധകുടുംബം—തദനുസാരം നാലഞ്ചു ശതവർഷക്കാലമായി നിരന്തരം അനേകം പണ്ഡിതന്മാരാൽ അലങ്ക

രിക്കപ്പെട്ട വിദ്വൽകുടുംബം—പിതാവു് ജ്യോതിശ്ശാസ്ത്ര വിദഗ്ദ്ധനും മഹാബുദ്ധിമാനുമായ വീരപുരുഷൻ—മാതാവു നല്ല വിദ്യാഭ്യാസവും സൌശീല്യാദിഗുണങ്ങളുമുള്ള സതീരത്നം—ജനനകാലം വിദ്യാകാരകനായ ബുധൻ സ്വക്ഷേത്രമായ കന്നിരാശിയിൽ ഉച്ചംഗതനായി പണ്ഡിതയോഗപ്രദനായി ഭാഗ്യസ്ഥാനത്തു സ്ഥിതിചെയ്യുന്ന വിശിഷ്ടസമയം—സുദുർല്ലഭമായ ഏതാദൃശഭാഗ്യസമുച്ചയങ്ങളുടെ നിദാനമായ ശിശു, ഭാവിയിൽ ഒരു പണ്ഡിതനായി ഭവിക്കുമെന്നു തീർച്ചപ്പെടുത്തിയ ബാലകൃഷ്ണനാശാന്റെ ദീർഘദർശനം സുസ്ഥാനഗതമാണെന്നു് അവിതർക്കിതമായി അനുമാനിക്കാം. *

ഈ ശിശു കുന്നത്തുകളരിയിൽ ഭഗവതീക്ഷേത്രത്തിൽവച്ചു യഥാകാലം 'കാളിദാസൻ' എന്നു നാമകരണംചെയ്യപ്പെട്ടു. 'കാളിദാസൻ' എന്നു വിളിക്കാൻ വിഷമമാകയാൽ വീട്ടുകാർ ബാലനെ 'കാളു' എന്നു വിളിച്ചുവന്നു. അങ്ങനെയാണു കാളുവാശാൻ എന്ന പേർ പ്രസിദ്ധമായതു്. 'അക്ഷരം വിപ്രഹസ്തേന' എന്ന പ്രമാണപ്രകാരം മൂന്നാംവയസ്സിൽ ഒരു ബ്രാഹ്മണനെക്കൊണ്ടു് ബാലനെ എഴുത്തിനിരുത്തി. ബാലകൃഷ്ണപിള്ളആശാൻതന്നെ പഠിത്തക്കാര്യങ്ങളിൽ മേൽനോട്ടം വഹിച്ചുകൊണ്ടിരുന്നു. മാതാവു് അതിനിടയ്ക്കു മരിച്ചുപോകയാൽ, അദ്ദേഹം മാതാവിന്റെ ചുമതലകൾകൂടി വഹിക്കേണ്ടതായിവന്നു.

ബാലകൃഷ്ണപിള്ള രാമായണവായനയിൽ അതിസമർത്ഥനായിരുന്നതിനാൽ ബാലനെ സോപാനരീതിയിൽ രാമായണം വായിച്ചു് അർത്ഥം പറയുന്നതിനു് അഭ്യസിപ്പിച്ചു. അറേഴുവയസ്സു പ്രായമുള്ള കുട്ടി രാമായണം വായിച്ചു് വിശദമായി അർത്ഥം പറയുന്നതുകേട്ടു് പലരും അൽഭുതപ്പെടാറുണ്ടായിരുന്നു. അചിരേണ ബാലൻ സിദ്ധരൂപം, ക്രിയാപദം, ബാലപ്രബോധം മുതലായവ പഠിച്ചു വിഭക്തിജ്ഞാനം സമ്പാദിച്ചശേഷം ഗണനക്രിയ പഠിക്കാൻ തുടങ്ങി. അല്പകാലംകൊണ്ടു് വാടം, വൈധൃതം മുതലായ ഗണനക്രിയകൾ പരിശീലിക്കുകയും ഹോര, ജാതകപാരിജാതം, സാരാവലി മുതലായവ ഉരുവിടുകയും ചെയ്തു. എന്നാൽ ജ്യോതിഷപഠനം പൂർത്തിയാകുംമുമ്പു് ബാലകൃഷ്ണപിള്ള ദിവംഗതനായി.

അങ്ങനെ പഠിത്തം പെട്ടെന്നു നില്ക്കേണ്ടതായി വന്നുകൂടുകയാൽ, കാളു വീട്ടിനു വെളിയിൽ യഥേഷ്ടം സഞ്ചരിച്ചുതുടങ്ങി.

* മടവൂർ സി. നാരായണപിള്ള

തുള്ളലും ആട്ടവും ഉള്ള ദിക്കിലെല്ലാം കാളുവും എത്തും എന്ന മട്ടു വന്നുചേർന്നു. എന്നാൽ സ്വഗൃഹത്തിലുണ്ടായിരുന്ന താളിയോല ഗ്രന്ഥങ്ങൾ ഒന്നുവിടാതെ എല്ലാം വായിച്ചു പഠിക്കുന്ന വിഷയത്തിൽ അവൻ ജാഗരൂകനായിത്തന്നെ വർത്തിച്ചു.

ഒരിക്കൽ സമീപസ്ഥനായ ഒരാൾ, കാളുവിന്റെ വലിയ കാരണവരായ കൊച്ചുകുഞ്ഞുപിള്ളയുടെ കൃതിയായ ഒരു കുത്തിയോട്ടപ്പാട്ട് അവനെ പാടിക്കേൾപ്പിച്ചു. അമ്മാവനെപ്പോലെ തനിക്കും ഒരു കുത്തിയോട്ടപ്പാട്ട് എഴുതണമെന്ന് ഈ ബാലനും നിശ്ചയിച്ചു. ദേവീപ്രസാദം ഉണ്ടായാൽ ഏതാണു സാധിക്കാത്തത്? അവൻ അന്ന് എഴുതിയ കവിതയിൽ ഒരു ഭാഗം ഉദ്ധരിക്കാം.

തൃക്കുന്നത്തെന്നുവിഖ്യാതം ജഗതികളറിയാം മംഗലക്ഷേത്രവര്യേ-
യുൾക്കാമ്പിൽപ്രീതിയോടും വിലസിനകരുണാവാരിധേ ഭദ്രകാളി!
തൃക്കാൽത്താരിൽസുഭക്ത്യാനതിയനുദിവസംചെയ്യുമീവീട്ടമീയെൻ
ദുഷ്ക്കാലത്തെശ്ശമിപ്പിച്ചടിയനുകുശലംനൽകി രക്ഷിച്ചിടേണം.

അക്കടൽവർണ്ണനുമക്കനൽക്കണ്ണനുമക്കമലത്തിലിരിപ്പവനും
മുക്കണ്ണർതന്നുടെപുത്രരും സന്തതമക്കമലാസനപത്നിതാനും
ശക്രാദിയാകിയോരാശാപതികളും ശക്രപുത്രാദിയാംദേവകളും
അക്കലശത്തിൽപിറന്നവൻമുമ്പായ നിഷ്കന്മഷരായതാപസരും
ഉല്ലാസമോടെൻഗുരുവരനും പുനരെല്ലാമറിവുറെഴും പിതാവും
കല്യാണമുൾക്കൊണ്ടുകാത്തരുളീടണമെല്ലാവരേയും നമസ്കരിച്ചേൻ.

ഇങ്ങനെ എഴുതിത്തീർന്ന പാട്ടുകേട്ട് സന്തുഷ്ടരായ കൂട്ടുകാർ അവനു ബാലകവി എന്നു പേരു നൽകി. അതിനെത്തുടർന്ന് വേറെയും ചില കുത്തിയോട്ടപ്പാട്ടുകൾ അദ്ദേഹം എഴുതി.

ഈ ഗാനം കാളുവാശാന്റെ ഉന്നതിക്കു വഴിതെളിച്ചു. മടവൂർ സി. നാരായണപിള്ള എന്ന പ്രസിദ്ധസാഹിത്യകാരന്റെ മാതുലനായ കൃഷ്ണപിള്ള ആ ഗാനങ്ങൾ ചൊല്ലിക്കേട്ടിട്ട്, തൽക്കർത്താവിനെ തന്റെ ഗൃഹത്തിൽ വരുത്തിത്താമസിപ്പിച്ചു. അങ്ങനെ അവിടെ താമസിക്കുന്ന കാലത്ത് ഐവർകളിക്കാരുടെ അപേക്ഷയനുസരിച്ച് പാഞ്ചാലീസ്വയംവരം ഐവർകളിപ്പാട്ടും അവൻ എഴുതി.

കൃഷ്ണപിള്ളയ്ക്കു തുള്ളൽപാട്ടിൽ വലിയ ഭ്രമമായിരുന്നു. ഒരു ദിവസം "തനിക്ക് ഒരു തുള്ളൽക്കഥ എഴുതാമോ?" എന്ന് അദ്ദേഹം പ്രസ്തുത ബാലനോടു ചോദിച്ചു. "ആവാം" എന്നു പറഞ്ഞുകൊണ്ട് അവൻ സീമന്തിനീചരിതം തുള്ളൽ ഒരാഴ്ചകൊണ്ട് എഴുതിത്തീർത്തു.

"അയ്യയ്യോ മമ ശങ്കര കിമഹം ചെയ്യുന്നതുകരുണാമൃതസിന്ധോ!
വൈധവ്യത്തിനു ലക്ഷണമെന്നുടെ സാധുസുഭാഷിണിമകളുടെജാതേ–
യുണ്ടെന്നാൽമമരാജ്യാദികളെക്കൊണ്ടുസുഖിപ്പാനിച്ഛയുമില്ല."

ഈ തുള്ളൽ നഷ്ടപ്പെട്ടുപോയിരിക്കുന്നു.

പിന്നീടു് കുറത്തിപ്പാട്ടിലാണു് ഈ ബാലകവി കൈവച്ചതു്.

പാരിനെമുടിച്ചീടുന്ന ദാരികനെക്കൊൽവാൻ
മാരവൈരിതമ്പുരാൻെറ ചാരുനയനത്തിൽ
ഭൈരവതരമതായോരാകൃതിധരിച്ച്
ദാരുണങ്ങളായിടുന്ന പാണികളിലോരോ
രിഷ്ടിമുഖഭീമതരശസ്ത്രചയമേന്തി
എട്ടുദിക്കുംപൊട്ടുമാറുള്ളട്ടഹാസമോടും
വന്നവതരിച്ചൊരുജഗന്മയേ തായേ നീ
നന്ദിയോടനുഗ്രഹിക്ക ഭദ്രകാളിയംബേ.

അടുത്ത കൃതി ശൂർപ്പണഖാവൈരൂപ്യം കൈകൊട്ടിക്കളിപ്പാട്ടാണു്. പല വൃത്തങ്ങളിലായി ഇരുപതിൽപ്പരം ഗാനങ്ങളുണ്ടു്

ഇപ്രകാരം കാളു പാട്ടും വായനയും കവിതയുമായി വസിക്കുന്ന കാലത്തു് കിളിമാന്നൂർ കോട്ടർ നീലകണ്ഠപ്പിള്ള അവിടെ ചെന്നുചേരുകയും, "ഇവൻെറ പാട്ടുകൾ വായിച്ചുനോക്കിയാൽ അവ ഒരു വ്യുത്പന്നനായ വാസനാകവിയുടെ കൃതികളാണെന്നുതന്നെ തോന്നും. ഇവൻ സംസ്കൃതകൃതികളൊന്നും വായിച്ചിട്ടില്ലെന്നും പറയുന്നു. ഇതു വലിയ വിസ്മയമായിരിക്കുന്നു. ഇവനു ജന്മാന്തരസിദ്ധമായ ബുദ്ധിസാമർത്ഥ്യവും തീക്ഷ്ണമായ കവിതാവാസനയും ഉണ്ടെന്നു കാണുന്നു. ഈ സ്ഥിതിക്ക് ചില സംസ്കൃതകാവ്യങ്ങളും മററും വായിച്ചാൽ ഇവൻ ഒരു മഹാകവിയായി ഭവിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല" എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടതനുസരിച്ചു് കാളു അദ്ദേഹത്തിൻെറകൂടെ താമസമാക്കി. നീലകണ്ഠപ്പിള്ളആശാൻ കിളിമാന്നൂർ കൊട്ടാരത്തിലെ സംസ്കൃതാദ്ധ്യാപകനും ജ്യോത്സ്യനുമായിരുന്നു.

കിളിമാന്നൂർകൊട്ടാരത്തിലെ താമസംവഴിക്കു ലഭിച്ച മഹൽസംസർഗ്ഗം അവൻെറ കുശാഗ്രബുദ്ധിയെ വികസിപ്പിക്കയും അതു ഭാവിശ്രേയസ്സുകൾക്കെല്ലാം നിദാനമായിത്തീരുകയും ചെയ്തു. രണ്ടു മൂന്നു മാസങ്ങൾക്കിടയിൽ രഘുവംശം, മാഘം, നൈഷധം ഈ കാവ്യങ്ങളിലെ പലേ സർഗ്ഗങ്ങൾ അവൻ പഠിച്ചുതീർത്തു. അവൻെറ സംസ്കൃതഭാഷാപരിചയവും ശബ്ദകോശനിർണ്ണയവും ഊഹാപോഹശക്തിയും കണ്ടു വിസ്മിതനായ ഗുരു "നീ ഇനി

കാവ്യശ്ലോകങ്ങൾ ഉരുവിട്ടു ക്ലേശിച്ചിട്ടാവശ്യമില്ല" എന്നുപറഞ്ഞു് നാടകങ്ങളും അലങ്കാരങ്ങളും പഠിപ്പിച്ചുതുടങ്ങി. ഉപരിഗണിതക്രിയകളും അതിനോട്ടുകൂടി അവൻ പരിശീലിച്ചുവന്നു. അക്കാലത്തു് ബുദ്ധിമാനായ ഗുരു അവന്റെ കവിതാവാസനയേയും പോഷിപ്പിക്കാതിരുന്നില്ല. ഒരിക്കൽ അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം അവൻ അയ്യപ്പൻകാവിൽവച്ചു് നിമിഷത്തിൽ രചിച്ച ശ്ലോകത്തെ താഴെ ചേർക്കുന്നു.

കൈയൊപ്പംചേർത്തുചെമ്മേ കഴലിണയതിൽ-
വീണാനമിക്കും ജനാനാം
പയ്യെപ്പങ്കങ്ങൾപോക്കിപ്പരിചിനൊടവനം-
ചെയ്യുകൊണ്ടാദരേണ
അയ്യപ്പൻകാവിലോമൽകിളിമൊഴിനഗരീ-
ശം കടാക്ഷിച്ചിരിപ്പോ-
രയ്യപ്പൻകൌതുകത്തോടടിയനു കുശലം
നൽകുമാറാകവേണം.

ഇങ്ങനെ കാളു അനേകം ഒറ്റശ്ലോകങ്ങൾ ഗുരുവിന്റെ ആജ്ഞാനുസരണം നിർമ്മിച്ചിട്ടുണ്ടു്. കുവലയാനന്ദം പഠിച്ചുകൊണ്ടിരിക്കേ, ഓരോ അലങ്കാരത്തെയും ഉദാഹരിക്കുന്ന ഓരോ ഭാഷാശ്ലോകങ്ങൾ രചിച്ചുവന്നു. അങ്ങനെ രചിച്ച ഭാഷാശ്ലോകങ്ങളിൽ ഒന്നാണു് താഴെ ചേർത്തിരിക്കുന്നതു്.

കല്യേകല്യാണശീലേ കളകളഭഗതേ കൺചകോരപ്രമോദം
കില്ലില്ലാതേകിട്ടും തേ മുഖവിധുമധുനാ നീയുയർത്തുന്നുവെന്നാൽ
ചൊല്ലാമാകാശദേശേ മതിമുഖിശശിരണ്ടെന്നു സൂക്ഷിച്ചുപാർത്താ-
ലില്ലേതുംസാമ്യമല്ലേ സുമുഖിഭവതിയിൽ തെല്ലുമില്ലേകളങ്കം.

അഞ്ചാറുമാസക്കാലമേ നമ്മുടെ ബാലൻ ഈവിധം ഗുരുകുലവാസം ചെയ്തുള്ളു. അതിനിടയ്ക്കു് അവന്റെ പാണ്ഡിത്യതരു തഴച്ചു വളർന്നുകഴിഞ്ഞു.

വയസ്സു് പതിനഞ്ചുതികഞ്ഞപ്പോൾ, കാളു ഗൃഹത്തിൽ താമസംതുടങ്ങി. എന്നാൽ പഠിത്തം വിട്ടുകളഞ്ഞില്ല. പ്രതാപരുദ്രീയം, കാവ്യപ്രകാശം, ശാകുന്തളം മുതലായ കൃതികൾ സശ്രദ്ധം വായിച്ചു പഠിച്ചുകൊണ്ടേയിരുന്നു. അങ്ങനെയിരിക്കേയാണു മടവൂരിൽ ഒരു സർക്കാർ പള്ളിക്കൂടം സ്ഥാപിതമായതു്. ഒന്നാം വാദ്ധ്യാരായ ഹരിഹരയ്യന്റെ ഉപദേശപ്രകാരം കാരണവൻ ഈ ബാലനെ പള്ളിക്കൂടത്തിൽ അയച്ചു. പക്ഷേ പഠിക്കേണ്ടതായി വന്നില്ല. ഒന്നാംവാദ്ധ്യാർക്കു് അവനെ പഠിപ്പിക്കാനായി ഒന്നും കണ്ടില്ല; നേരേമറിച്ചു് അവനു് അദ്ദേഹത്തിനെ പഠിപ്പിക്കാൻ

പലതുമുണ്ടായിരുന്നതാണും. അങ്ങനെ ശിഷ്യൻ ഗുരുവിനു ലീലാവതിയിലെ പല കണക്കുകൾ എഴുതിക്കൊടുത്തു പഠിപ്പിച്ചുവത്രേ.

ഒരുദിവസം സ്കൂൾ ഇൻസ്പെക്ടർ തോപ്പിൽ ഗോപാലപിള്ള കിളിമാനൂരിനടുത്തുവച്ചു് അദ്ദേഹത്തിനോടു പരിചയപ്പെടുകയും അദ്ദേഹത്തിൻെറ പാണ്ഡിത്യം കണ്ടു് സക്കാർജ്ജോലിക്കായി ക്ഷണിക്കയും ചെയ്തു. അങ്ങനെ അദ്ദേഹം പരവൂർ കിഴക്കേ നേലാപ്രവൃത്തിപ്പള്ളിക്കൂടം രണ്ടാംവാദ്ധ്യാരായി നിയമിക്കപ്പെട്ടു. എന്നാൽ ആ ഉദ്യോഗം നാലഞ്ചുദിവസത്തേക്കു മാത്രമേ അദ്ദേഹം വഹിക്കയുണ്ടായുള്ളു. ഒന്നാംവാദ്ധ്യാർ "ഇൻസ്പെക്ടർ യജമാനൻ അവർകൾ സമക്ഷം മുമ്പിലേക്കു" എഴുതിയ ഒരു റിപ്പോർട്ടു് അദ്ദേഹം കാണുകയും 'സമക്ഷം' എന്നു വേണ്ടതാണെന്നും 'മുമ്പാകെ' എന്നതു് എടുത്തുകളയേണ്ടതാണെന്നും വാദിക്കയും ചെയ്തു. പക്ഷേ ഒന്നാംവാദ്ധ്യാർ സമ്മതിച്ചില്ല. അതിനാൽ ഈ നിരക്ഷരകുക്ഷിയുടെ കീഴിലിരിക്കാൻ കഴികയില്ലെന്നുപറഞ്ഞു് അദ്ദേഹം രാജി എഴുതിക്കൊടുത്തുകളഞ്ഞു. അനന്തരം അദ്ദേഹം മാമണ്ണൂർമഠത്തിലെ കുഞ്ഞുണ്ണികളെ പഠിപ്പിക്കാൻ നിയുക്തനായി. ഇങ്ങനെ നമ്മുടെ കാളു കാളുവാശാനായി. അക്കാലത്തു് അദ്ദേഹം രചിച്ച ഒരു കീർത്തനത്തിൻെറ ഒന്നുരണ്ടുവരി താഴെ ചേക്കുന്നു.

അംഭോരുഹനന്ദിനിസുമധുരഭാഷിണി സുലളിതകുളർകുചകുംഭയസുകുതുകഭൂശപരിരംഭപ്രിയ പടുവക്ഷഃസ്ഥലജംഭഭേദിഷിവരദമുരഹര.

അംഭോധരനിഭകമലേക്ഷണഗുരുവായു-
പുരാധിപമാധവ കരുണാലയ പരിപാലയമാം.

ആശാൻ പതിവായി പ്രദോഷവ്രതം അനുഷ്ഠിച്ചുവന്നു. ഒരു ദിവസം ശിവക്ഷേത്രത്തിൽവച്ചു് 'ശംഭോമഹാദേവ ശങ്കര ശ്രീനീലകണ്ഠാ' എന്നിങ്ങനെ ഒരു പഴയ കീർത്തനം ചൊല്ലുന്നതു കേട്ടു് ഒരു പണ്ഡിതബ്രാഹ്മണൻ 'ആശാൻ ഇങ്ങനെ പഴയ കീർത്തനം ചൊല്ലാൻ പാടില്ല' എന്നു പറഞ്ഞുവത്രേ. ഉടനെ അദ്ദേഹം ഉണ്ടാക്കിച്ചൊല്ലിയ കീർത്തനത്തിൻെറ ഒരു ഭാഗമാണു് താഴെ ചേത്തിരിക്കുന്നതു്.

ശൂലിനേ കപാലിനേതുഭ്യം നിത്യംദയോർമ്മിമാലിനേ നമഃ ദേവദേവ! ഭൂതനായകപാലയനാഥ ദേവരാജമുഖ്യവന്ദിത ഗ്രാവഗൃഹദയാഭാവമതുഹൃദിഭാവയ ഗിരിശ ദേവ മാംപ്രതി ദപ്പക പേശലദപ്പവിനാശന മുപ്പുരഹരജയ സവ്വവിഭൂഷണ. (ശൂലിനേ)

കാലകിങ്കരന്മാർവരുമ്പോൾ പ്രാണാവസാനേ കാലകാലാലംബനം നീയേ ഉള്ളിലവിരളമുള്ളകൃപയൊടു വെള്ളിമലയതിനുള്ളിലമരിന നല്ലൊരു ദൈവതമേ ബത ഞങ്ങടെയല്ലലശേഷമകററുക നാഥ. (ശൂലിനേ)

ഇക്കാലത്താണു് പെരുനെല്ലി കൃഷ്ണൻവൈദ്യൻ എന്നും വെളുത്തേരി കേശവനാശാനെന്നും രണ്ടു് ഈഴവയുവാക്കന്മാർ കാവ്യനാടകാലങ്കാരങ്ങൾ വായിച്ചു് സമുദ്ധതരായി പ്രശോഭിച്ചു കൊണ്ടിരുന്നതു്. അവർ കാളുവാശാനോടു് ഒരു കവിതാസമര ത്തിൽ ഏറ്റെട്ടു. സമരം മൂന്നുമാസക്കാലത്തോളം നീണ്ടുനിന്നു. ഒടുവിൽ അവർ കാളുവാശാൻെറ "പദ്യമയവും മന്മഭേദകവുമായ വാഗ്വിശിഖങ്ങളാൽ വ്യഥിതഹൃദയരായിട്ടു്" വിരമിച്ചുവത്രെ.

മറെറാരവസരത്തിൽ, ഒരു അദ്ധ്യാപകൻ കാളുവാശാനെ ആക്ഷേപിച്ചു് ഒരു ശ്ലോകം എഴുതിയയച്ചു. അതിനു മറുപടി യായി ആശാൻ നൂറു ശ്ലോകങ്ങൾ അയച്ചുകൊടുത്തു് അയാളുടെ തേജോവധംചെയ്തു.

പെരുനെല്ലി വാദമുഖത്തിൽ തൻെറ തെററു സമ്മതിച്ചതി നോടുകൂടി കാളുവാശാൻെറ ഉത്തമസുഹൃത്തായിത്തീൎന്നു. എന്നാൽ പണയിൽ കുഞ്ചുവൈദ്യൻ എന്നൊരാൾ ആക്ഷേപസ്വരത്തിൽ ആശാനു ചില പദ്യങ്ങൾ അയച്ചു. അതിനു മറുപടിയായി ആശാൻ എഴുതി അയച്ച പദ്യങ്ങളിൽ ഒന്നു താഴെ ചേക്കുന്നു.

മഞ്ജുപദ്യാസൈകപൂജ്യാ ചിലർ കവിത ചമയ്ക്കുന്നതേററംവിശേഷം
മഞ്ജുശ്രീവാസനോദ്യന്മതികൾ ചിലർ ചമയ്ക്കുന്നസന്ദിഗ്ദ്ധദോഷം
മഞ്ജുതപംപൂണ്ടുമേവും ചിലയിതരജനം പദ്യമുണ്ടാക്കിയാലോ
ഞഞ്ഞാമിഞ്ഞാഞമഞ്ഞാ ഞണങ്ങിണഞമണഞ്ഞാങ്ങണോമിഞ്ഞണേതി.

കാളുവാശാൻ വേറെ പലരെയും ഇതുപോലെ തോല്പി ച്ചിട്ടുണ്ടു്.

കിളിമാനൂർ നീലകണ്ഠപ്പിള്ള ആശാൻെറ വംശ്യനും ശിഷ്യ നമായിരുന്ന കൊച്ചുവീട്ടിൽ കേശവനാശാൻ കാളുവാശാൻെറ ഒരു സ്നേഹിതനായിരുന്നു. അവർ തമ്മിൽ സ്നേഹപൂർവമായ ഒരു വാദകോലാഹലത്തിൽ ഏറ്റെട്ടു. കേശവനാശാൻ 'നവ സൎഗ്ഗഗതേ മാഘേ നവശബ്ദോനവിദ്യതേ' എന്നു സ്വയം അഭിമാ നിച്ചുപോന്നു. അവർ തമ്മിൽ മത്സരിച്ചുകൊണ്ടിരിക്കുന്നതിനിട യ്ക്കു് കാളുവാശാൻ അയച്ച പദ്യങ്ങളിലൊന്നാണു്,

മാഘമാലോകിതും മാഘം വൃഥാ മാഘരതേദ്യ മേ
മാഘെനൈപാദ്യഘുകാരം മോഘം തേനോദ്ധ്ധീതവാ.

എന്ന ശ്ലോകം ഒരിക്കൽ ഈ രണ്ടു സ്നേഹിതന്മാരും കൂടിയിരുന്ന അവസരത്തിൽ കേശവനാശാൻ പറഞ്ഞു:—ഞാൻ ഒരു സംസ്കൃ തശ്ലോകം എഴുതിവയ്ക്കാം. അതിൽ നോക്കിക്കൊണ്ടു തർജ്ജമ പറയാമോ?

കാളുവാശാൻ:—ഞാൻ ഒരു ശ്ലോകം എഴുതിവച്ചാൽ നിങ്ങൾക്ക് അതിന്റെ ഭാഷാന്തരം പറയാൻ സാധിക്കുമോ?

കേശവനാശാൻ:—ഇല്ല. എന്നെക്കൊണ്ടു സാധിക്കയില്ല.

കാളു:—എന്നാൽ നിങ്ങൾ എഴുതു. ഞാൻ പറയാം.

കേശവനാശാൻ:—

ഇന്ദുംകൈരവിണീവകോകപടലീവാംഭോജിനീവല്ലഭം
മേഘംചാതകമണ്ഡലീവ മധുപശ്രേണീവപത്മാകരം
മാകന്ദംപികസുന്ദരീ വരമണീവാത്മേശപരംപ്രോഞ്ചിതം
ചേതോവൃത്തിരിയം സദാ ഗുരുനിധേ ത്വാംദ്രഷ്ടുമുൽക്കണ്ഠതേ.

എന്ന ശ്ലോകം എഴുതിവച്ചു. അതു നോക്കിക്കൊണ്ടു് കാളുവാശാൻ,

തേന്മാവൃക്ഷംകുയിലുമളിയത്താമരപ്പൊയ്കയേയും
ചെമ്മേകോകം രവിയെ മുകിലെത്തന്നെവേഴാമ്പൽതാനും
അമ്മാൻകുഞ്ഞാൾപതിയെയതുപോലാമ്പലച്ചന്ദ്രനേയും
കാണ്മാനോർക്കുംവിധമയിഭവദ്ദർശനം ഞാൻ കൊതിപ്പൂ.

എന്നു നിഷ്പ്രയാസം ചൊല്ലി.

ഇതുകേട്ടു് കേശവനാശാൻ പറഞ്ഞു:—നാം തമ്മിലുള്ള മത്സരമെല്ലാം ഇതിനോടു തീൎന്നു. ഇനി ആശാൻ എന്നെ എത്ര പരിഹസിച്ചാലും എനിക്കു് ഒരു കുണ്ഠിതവുമില്ല.

കാളു:—"അതിപ്പോൾ കാണാമല്ലോ" എന്നു പറഞ്ഞിട്ടു്,

"അമ്പമ്പാ കൊച്ചുവീട്ടിൽ ബഹുകൊതി-
ചൊറിയൻ കേശവക്കമ്പമാണെ"

എന്നവസാനിക്കുന്ന ഒരു ശ്ലോകം ഉടനെ ചൊല്ലുകയും അതിനു മറുപടിയായി കേശവനാശാനും,

കാളിദാസപരിഹാസവാക്കിനെ-
ക്കാളുമില്ല മമ മോദമൊന്നിലും

എന്നുതുടങ്ങുന്ന ഒരു പദ്യം നിൎമ്മിക്കയും ചെയ്തു. തത്സമയം കാളുവാശാൻ സ്നേഹിതനെ സ്തുതിച്ചു് ഒരു സംസ്കൃതപദ്യം രചിക്കയും ഉണ്ടായി.

കിളിമാനൂർ അയ്യപ്പൻകാവിൽ തെക്കേമഠത്തിൽ പത്മനാഭയ്യർ എന്നൊരു സരസനായ സ്കൂൾഇൻസ്പെക്ടർ താമസിച്ചിരുന്നു. അദ്ദേഹം ക്ഷേത്രപ്രദക്ഷിണം വച്ചുകൊണ്ടിരുന്ന അമ്മതമ്പുരാനെ നോക്കി അവിടത്തെക്കൊണ്ടു് പത്മബന്ധത്തിൽ ഒരു ശ്ലോകമുണ്ടാക്കാനായി ആശാനോടു് അപേക്ഷിച്ചു. അപ്പോൾ ആശാൻ ചൊല്ലിയ ശ്ലോകമാണിതു്:—

രാജതേഖിലരാജേന്ദ്ര ശേഖരായിതഭാസുരം
രാമാളിവന്ദ്യാ രാജഞീയം സുഹാരകാപി ഹാ വാം.

കാലക്രമേണ കാളുവാശാൻെറ വിഖ്യാതി നാടെങ്ങും പരന്നു. പലരും അദ്ദേഹത്തെ ക്ഷണിച്ചുവരുത്തി പൂജിച്ചുതുടങ്ങി. ഒരിക്കൽ ആശാനും മടവൂർ സി. നാരായണപിള്ളയുംകൂടി തിരുവനന്തപുരത്തു വന്നു്, കോട്ടയ്ക്കു സമീപത്തെത്തിയപ്പോൾ, ആശാൻ പറഞ്ഞു: "ഇവിടെ ഒരു പിഷാരടിആശാൻ ഉണ്ടെന്നു കേട്ടു. അദ്ദേഹത്തിൻെറ കൈവശം കൌമുദി മുഴുവനും ഉള്ളതായിട്ടറിയാം. നമുക്കു് അങ്ങോട്ടു കയറാം." ആശാൻ പിഷാരടിയോടു് ഒരുമാസത്തേക്കു് കൌമുദി കടം ചോദിച്ചു. "ഈ പുസ്തകം ബഹു ദുർല്ലഭമാണു്. കൊടുത്താൽ തിരിച്ചു കിട്ടുകയില്ലെന്നു് എനിക്കറിയുകയും ചെയ്യാം." എന്നുപറഞ്ഞു് അദ്ദേഹം ആ അപേക്ഷയെ നിരസിച്ചുകളഞ്ഞു. ആശാൻ വെളിയിൽ വന്നപ്പോൾ സ്കൂൾകുട്ടികൾ പള്ളിക്കൂടത്തിലേക്ക പോകുന്നതു കണ്ടിട്ടു് അവരിൽ ഒരാളുടെ പക്കൽനിന്നു് ഒരു ഓലത്തുണ്ടുവാങ്ങി ഒരു ശ്ലോകം കുറിച്ചയച്ചു. അതു വായിച്ചുനോക്കിയ ഉടനെ പിഷാരടി വെളിയിൽവന്നു് ഹസ്തഗ്രഹണപൂർവം സ്വീകരിച്ചു് അകത്തു കൊണ്ടുപോയി പുസ്തകവും കൊടുത്തിട്ടു്,

ത്വവവർത്മനിവർത്തതാംശിവം പുനരസ്തുത്വരിതം സമാഗമഃ
അയി സാധയ സാധയേപ്സിതം സ്മരണീയാസ്സമയേ വയം സഖേ.

എന്നു ആശംസിച്ചുവത്രേ.

ഈയിടയ്ക്കാണു് ഗുരുവിൻെറ ആജ്ഞാനുസാരം ആശാൻ ശങ്കരാചാര്യചരിതം കിളിപ്പാട്ടായി തർജ്ജമചെയ്തുതുടങ്ങിയതു്. ഗ്രന്ഥം പൂർത്തിയായിട്ടുണ്ടെന്നു തോന്നുന്നില്ല.

യാതൊരുദേവൻതൻെറ നിർമ്മലപ്രസാദമാ-
മാദിത്യോദയംമൂലമന്തരായാന്ധകാരം
നിശ്ശേഷം നശിക്കുന്നു നിശ്ശേഷകർമ്മണാമ-
ശരഭദാനന്ദമൂർത്തിയാകിയ ഹേരംബൻെറ
ശ്രീമൽപാദാംഭോരുഹദ്വന്ദ്വത്തിനായിക്കൊണ്ടു
താമസഭാവമെന്ന്യേ തൊഴുന്നേനാവോളവും.

ഈ കൃതിയിൽ കവി തൻെറ ഗുരുവിനെ ഇങ്ങനെ സ്മരിച്ചു കാണുന്നു.

അജ്ഞാനാമയഃതമഃപടലം നിരസിച്ചു
സംജ്ഞേയപദാർത്ഥങ്ങൾ ദർശിപ്പിച്ചിയങ്ങുന്ന
മദ്ഗുരുവരനായ മംഗലമണിദീപം
സദ്ഗുണാകരൻ ക്രോഡഗ്രാമനാമകധാമാ
മേദുരിതോരുഹോരാതതപാർത്ഥസാരതന്ത്ര-
യാദസാംപതിലോപമുദ്രാസുനാഥൻ ശുഭൻ

ദേവബ്രാഹ്മണസാധുപൂജനരതൻ സദ്
കോവിദാവലിമുഖകൈരവരാകാചന്ദ്രൻ
നീലകണ്ഠാഭിധാനൻ തന്തിരുപ്പാദംനിത്യ-
മാലംബിച്ചിതാവീണവണങ്ങീടുന്നേനഹം.

പിന്നീടു നാം ആശാനെ കാണുന്നതു് ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടേയും തൎക്കശാസ്ത്രപണ്ഡിതനായ തഹശീൽദാർ നാണുശാസ്ത്രികളുടേയും പ്രസിദ്ധ ജ്യൌതിഷികനായ കരുങ്കുളം കൃഷ്ണജ്യോത്സ്യരുടേയും ശിഷ്യനായിട്ടാണ്. നീലകണ്ഠപ്പിള്ളയുടെ ഗുരുവും,

"ശ്രീനീലകണ്ഠാഖ്യൻതന്റെ സൽഗുരുവരൻ വഞ്ചിഭൂപാലബാഹുമതൻ ശാന്തഭാവനായ് കുമുദാത്തുംഗസൌമംഗല്യകാന്തി പോഷണരതനായ് കലാനിധിയായ്, ഏററവും യശഃകരമായുള്ളദീപ്തികൊണ്ടു് കുററംകൂടാതെ ജഗത്തൊക്കവെ വെളുപ്പിച്ചു" കൊണ്ടു വിളങ്ങുന്നതായി ആശാനാൽ വൎണ്ണിക്കപ്പെട്ടിരിക്കുന്ന മഹാത്മാവും ആയ കിളിമാനൂർ വിശാഖംതിരുനാൾ തമ്പുരാൻ,

"ഈ വരുന്ന കാളു എന്റെ പ്രിയശിഷ്യനാണ്. ആ വാത്സല്യംകൊണ്ടല്ല അവനെ അയയ്ക്കുന്നതു്. ഇവനു കവിതയിൽ അസാമാന്യമായ വാസന കാണുന്നു. ഇവന്റെ സാഹിത്യസാമൎത്ഥ്യം നേരിട്ടുകണ്ടു് ബോധപ്പെടുത്തുന്നതിനായി അയയ്ക്കുന്നതാകുന്നു." എന്നൊരു കത്തുമുഖേന അദ്ദേഹത്തിനെ കേരളവൎമ്മ വലിയകോയിത്തമ്പുരാനു് പരിചയപ്പെടുത്തിക്കൊടുത്തു. ആശാന്റെ പ്രൌഢസംസ്കൃതപദ്യങ്ങൾ കണ്ടു സന്തുഷ്ടനായ വലിയകോയിത്തമ്പുരാൻ പല പാരിതോഷികങ്ങൾ കൊടുത്തതിനു പുറമേ,

"അമ്മാവൻ ഇവിടെ അയച്ച കാളുവിന്റെ സാമൎത്ഥ്യം എത്രയോ അഭിനന്ദനീയവും അതിശയനീയവുമായിരിക്കുന്നു. അവന്റെ താമസം ഈ തലസ്ഥാനനഗരിയിൽ ആയിരുന്നെങ്കിൽ അവന്റെ യോഗ്യത ശതഗുണം പ്രകാശിക്കുമായിരുന്നു" എന്നു മറുപടിയും കൊടുത്തയച്ചു.

തിരുവനന്തപുരത്തുവച്ചു് കാളുവാശാൻ സൎവാധി പി. ഗോവിന്ദപ്പിള്ള, ആററുകാൽ ശങ്കരപ്പിള്ള മുൻഷി രാമക്കുറുപ്പു് മുതലായവരുടെയൊക്കെ സവിശേഷമായ പ്രശംസയ്ക്കു പാത്രീഭവിച്ചു.

ആശാന്റെ സംസ്കൃതകവനങ്ങൾ എല്ലാം അതിപ്രൌഢങ്ങളാണ്.

അടുത്തു് ആശാനെ നാം കാണുന്നതു് വൎക്കല സംസ്കൃതവിദ്യാലയത്തിന്റെ പ്രഥമാധ്യാപകനെന്ന നിലയിലാണ്.

ജോലി നിർവഹിച്ചുംകൊണ്ടിരിക്കേ, ചവറയിൽ കൃഷ്ണനാശാൻ എന്ന പ്രസിദ്ധ ജ്യോത്സ്യൻ ചാർത്തിക്കൊടുത്ത മുഹൂർത്തത്തെ പററി ഒരു തക്കം ഉത്ഭവിച്ചു. അടിയന്തിരവീട്ടുകാർ നീലകണ്ഠപ്പിള്ള ആശാനേ കണ്ടു ചോദിച്ചു. മുഹൂർത്തം ശരിയല്ലെന്ന് അദ്ദേഹം വിധിച്ചു. എന്നാൽ കൃഷ്ണനാശാനെ തെററു മനസ്സിലാക്കിക്കൊടുക്കുന്നതിലേക്ക് ചവറവരെ ചെല്ലണമെന്ന് അവർ അപേക്ഷിച്ചപ്പോൾ, തനിക്കു വരാൻ നിവൃത്തിയില്ലെന്നും തന്റെ ശിഷ്യനായ കാളുവാശാനെ അയയ്ക്കാമെന്നും അദ്ദേഹം പറകയാൽ ആശാന് ഒരു വലിയ വാദത്തിൽ ഏർപ്പെടേണ്ടതായിവന്നു. കാളുവാശാൻ യുക്തികൊണ്ടും പ്രമാണശതങ്ങളെക്കൊണ്ടും കൃഷ്ണനാശാന്റെ വാദമുഖങ്ങളെ എല്ലാം ഖണ്ഡിച്ചു.

ഒരിക്കൽ തിരുവല്ലാ നെടുമ്പുറത്തു കോയിക്കലെ പണ്ഡിതനായ ഒരു തമ്പുരാൻ കിളിമാനൂർ കൊട്ടാരത്തിൽ വന്നിരുന്നു. കലഹപ്രിയനായ 'കുനൻനമ്പ്യാർ' എന്നൊരാൾ തിരുവല്ലാ രാജാവിന്റെ വാഗ്ലോഷങ്ങളാൽ നീലകണ്ഠപ്പിള്ളആശാൻ സ്തബ്ധനായിപ്പോയെന്ന അർത്ഥംവരുന്ന ഒരു ശ്ലോകം ആരെക്കൊണ്ടോ എഴുതിവാങ്ങിപ്പിച്ച്, ആശാന്റെ കൈയിൽ കൊടുത്തു. നിർമ്മത്സരനായിരുന്ന നീലകണ്ഠപ്പിള്ള ആശാൻ 'തനിക്കു വാദമൊന്നുമില്ലെ'ന്നു പറഞ്ഞുകൊണ്ട് ഓലയെ കൂടയിൽ തിരുകിവച്ചു. കാളുവാശാൻ ആ ശ്ലോകം കണ്ട്, ഗുരുവിനെ ധിക്കരിച്ചവനെ കൊമ്പുകുത്തിക്കാൻ അവസരം തേടിക്കൊണ്ട് ഒരു ഖണ്ഡനപദ്യം എഴുതി നമ്പ്യാരെ ഏല്പിച്ചു. കിളിമാനൂർ കൊട്ടാരത്തിലുള്ള തമ്പുരാക്കന്മാരെല്ലാംകൂടി കാളുവാശാന്റെ വാദചാതുരി കാണാൻ ആഗ്രഹിച്ച് ഖണ്ഡനത്തിനു ഖണ്ഡനം എഴുതി അയച്ചുകൊടുത്തു. വാദം കുറേനാൾ നീണ്ടുനിന്നു. ഒടുവിൽ ഇതിനെല്ലാം കുനൻനമ്പ്യാരുടെ കൃത്രിമമാണെന്നു ഗ്രഹിച്ച കവി അദ്ദേഹത്തിനെ ആക്ഷേപിച്ച് 'ശാകാകസല്ലാപം' എന്നൊരു പ്രബന്ധം എഴുതി അയച്ചുകൊടുത്തു.

കാളുവാശാൻ വക്കലെ താമസംതുടങ്ങി കുറച്ചുകഴിഞ്ഞപ്പോൾ, കുഴിവിളാകത്തു നാരായണിഅമ്മയെ വിവാഹംകഴിച്ചു. അവിടെവച്ചു ഗുരുവിന്റെ ആജ്ഞാനുസാരം രചിക്കപ്പെട്ട ആട്ടക്കഥയാണ് പ്രഹ്ളാദചരിതം. ആ കൃതിയെപ്പററി കിളിമാനൂർ വിശാഖംതിരുനാൾ വലിയതമ്പുരാൻ അയച്ച അനുമോദനശ്ലോകം താഴെ ചേർക്കുന്നു.

കാളിദാസകവിദർശോകജനകാമവിശ്രമജനാശ്രയഃ
കാളികാസുകരുണൈധമാനബഹുദിവ്യനവ്യകവിതാഗതിഃ

കാളവർത്മജകലാവിലാസപടുരാത്മസാരരസികോനിശം
കാളനാമകവികുഞ്ജരോജയതി ബാലകൃഷ്ണരുചിരാകൃതിഃ.

ഇപ്രകാരം ശിഷ്യഗണപരിസേവിതനായ ആശാൻ വക്കലെ താമസിച്ചുകൊണ്ടിരിക്കെ ഒരുദിവസം സന്നിഹിതമായിരുന്ന സ്വാദേവിയുടെ ഉത്സവത്തിനു ഭാഗഭാക്കാകുന്നതിനുവേണ്ടി മടവൂർ എത്തി. അവിടെവച്ചു് ഗ്രഹണിരോഗം ആരംഭിച്ചു. പലേ ചികിത്സകൾ ചെയ്തുനോക്കി. ഫലിച്ചില്ല. 1063 കുംഭം 10-ാംനു രോഹിണിനക്ഷത്രത്തിൽ ഈ അഭിനവകാളിദാസൻ ദിവംഗതനായി.

അദ്ദേഹത്തിന്റെ സംസ്കൃതത്തിലും മലയാളത്തിലുമുള്ള കൃതികളെയെല്ലാം ശേഖരിച്ചു് പ്രസിദ്ധീകരിക്കുന്നതു ലോകോപകാരപ്രദമായിരിക്കും. കഷ്ടിച്ചു് മുപ്പത്തിരണ്ടു വയസ്സുമാത്രമേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളുവെങ്കിലും, അതിനിടയ്ക്കു് അദ്ദേഹം ശാശ്വതമായ യശഃസ്തംഭം നാട്ടിക്കഴിഞ്ഞു.

പ്രഹ്ളാദചരിതത്തിലെ ഒരു ശ്ലോകവും ഗാനവും മാത്രം ഉദ്ധരിക്കുന്നു:—

തോടി—ചെമ്പട.

സന്താനദ്രുമരാജിരാജിതലതാ സൌഗന്ധിസൂനസ്രവ-
ന്മധ്വാസ്വാദനലാലസഭ്രമരവിഭ്രാമ്യൻസുബാലാനിലം
ജ്യോൽസ്നാചാരുനിശാന്തരേ ദയിതയാ സംപ്രാപ്യവാൻനന്ദനം
ദൃഷ്ട്വാ രാമരുചിംശചീംസുമധുരാം ഭാഷാം ബഭാഷേഹരിഃ.

പ. മോഹനീയശീലേബാലേ മോഹനാംഗീമൌലെ
ഏഹി മത്സമീപംശിത്രു രോഹിണീനായകഫാലെ
കണ്ടാലാനന്ദനോദ്യാനം കൊണ്ടാടുംവിഹംഗോദ്യാനം
കുന്ദരാവിഹീനമാനം പൂണ്ടുവിലസുന്നു നൂനം. (മോഹ)
മാലതീമല്ലികാസുമ ജാലമതു കണ്ടിതോ നീ
ചേലിയന്നീടുന്നോരുഡുമാലകൾപോൽശോഭിക്കുന്നു. (മോഹ)
ശിഷ്ടരാംജനങ്ങളുടെയിഷ്ടദാനംചെയ്തീടുന്ന
പുഷ്ടശംഖമന്ദാരങ്ങൾ സ്പഷ്ടമേനിപ്പതുംകാൺക. (മോഹ)
സൂര്യ്യബിംബംപോയ്മറഞ്ഞു വാരിജാതങ്ങൾകരിഞ്ഞു
സാരകാന്തിവിയോഗേന നാരിതൻറെമുഖംപോലെ. (മോഹ)
താരേശനുദിച്ചുയർന്നു കൈരവങ്ങൾതെളിയുന്നു
ചാരുനിന്മുഖശ്രീകൊണ്ടു പാരമെന്മാനസംപോലെ. (മോഹ)
അഞ്ചിതകോകിലവൃന്ദം പഞ്ചമങ്ങൾപാടീടുന്നു
പിഞ്ഛവുംവിരുത്തുശിഖിസഞ്ചയങ്ങളാടീടുന്നു. (മോഹ)
വണ്ടുകളുംമധുരസമുണ്ടുഷഡ്ജംപാടീടുന്നു
സതണ്ടലർശരനുടൻതന്റെ കൊണ്ടാട്ടംഞാണൊലിപോലെ. (മോഹ)

മന്ദവായുസഞ്ചലിതമന്ദാരവല്ലികൾകാൺക
മെല്ലെനമ്മെവിളിക്കുന്നിതെന്നുതന്നെതോന്നീടുന്നു. (മോഹ)
മാരനായവീരൻവന്നു ക്രൂരനൃകൾചൊരിയുന്നു
വാരണഗമനേ മനതാരിൽമാൽപെരുകീടുന്നു. (മോഹ)
നല്ലൊരുരജനിയിതു മുല്ലബാണകേളിചെയ്‌വാൻ
ചൊല്ലിയലുമധരംതന്നല്ലൽതീർക്ക വല്ലഭേ നീ. (മോഹ)

എരിക്കിലക്കാമോദരി—ചെമ്പട.

സുരനാഥസുകീർത്തേരമണാശ്രണസുകൃതൈധിതമൂർത്തേ
പ്രതിഭടപടലീപാടനപാടവത്രിജനതാഹരിചന്ദനപാദപ. (സുര)
സുരവരതടിനീമജ്ജനലോലം ഹരികരുണാംധൃതദുഷ്കൃതജാലം
സുരവനിതാജനമിഹതവകോലം സുരുചിരമിദമന്ദിനമതിവേലം. (സുര)
കരളിൽനിനച്ചിട്ടൊരുനിശിയണവാൻ തരമതുവാരാഞ്ഞുരുതരഗുണവാൻ
വരസരസിജശരജൂത്തിയതണവാൻ പരിഗതമരിശരകൃതവ്രണകിണവാൻ. (സുര)
പ്രിയതമതവമുഖവിധുസുകൃതരതേ പ്രിയമൊടുതെളിയണമിഹസുരതരതേ
സ്മയമയചന്ദ്രികവിലസാഞ്ഞയിതേ തപതിമമാക്ഷിചകോരികസുമതേ. (സുര)
വിരവൊടുജിതകരികുലവരകുംഭം സരസിജശരരസപൂരിതകുംഭം
വരകരപരിലാളിതകുചകുംഭം സാസമണാശ്ലവിതനുപരിരംഭം. (സുരനാഥ)

ശബ്ദാർത്ഥങ്ങളുടെ സൗകുമാര്യവും പരിപാകവും മാധുര്യവും സന്ദർഭശുദ്ധിയും നോക്കിയാൽ ആട്ടക്കഥകളുടെ കൂട്ടത്തിൽ അത്യുന്നതമായ സ്ഥാനം ഇതിനു കല്പിക്കാവുന്നതാകുന്നു. കവി പിതാവിൽനിന്നു സോപാനരീതിയിലുള്ള ഗാനരീതിയും ചില ഭാഗവതരന്മാരിൽനിന്നു ദേശീയസമ്പ്രദായവും നല്ലപോലെ അഭ്യസിച്ചിരുന്നതിനാലും നല്ല കണ്ഠമാധുരി ഈശ്വരദത്തമായിട്ടുതന്നെ ഉണ്ടായിരുന്നതുകൊണ്ടും, ഈ കൃതിയിലെ ഗാനങ്ങൾക്ക് ഇരയിമ്മൻെറ ഗാനങ്ങൾക്കുള്ളതുപോലുള്ള മാധുരീവിശേഷം കാണുന്നു. കാളുവാശാൻെറ സംസ്കൃതരചനാവൈഭവത്തേയും സംസ്കൃതരചനാപാടവത്തേയും താരതമ്യപ്പെടുത്തി നോക്കുന്നതായാൽ അവ രണ്ടും ശ്രേഷ്ഠങ്ങളായിരിക്കുന്നു എന്നു ശാകാകസല്ലാപത്തിലെ പ്രൌഢഗദ്യങ്ങളും പ്രഹ്ളാദചരിതത്തിലെ പ്രൌഢപദ്യങ്ങളും നിർവിശങ്കം സാക്ഷ്യം വഹിക്കുന്നതായി ഒരു പണ്ഡിതാഗ്രണി അഭിപ്രായപ്പെട്ടിരിക്കുന്നു. ദ്രുതകവിതയിലായിരുന്നു അദ്ദേഹത്തിനു വാസന. ശാകാകസല്ലാപം ഒരു പകൽകൊണ്ടു രചിച്ചതാണ്. പ്രഹ്ളാദചരിതം എഴുതുന്നതിനു രണ്ടുമൂന്നാഴ്ചവട്ടങ്ങളേ വേണ്ടിവന്നുള്ളു.

ആശാൻ പ്രകൃത്യാ സുശീലനും ശാന്തനുമായിരുന്നെങ്കിലും ആരെങ്കിലും ആക്ഷേപിച്ചാൽ വിധമൊക്കെ മാറുമായിരുന്നു.

അദ്ദേഹം മാമണ്ണൂർ പഠിപ്പിച്ചുകൊണ്ടിരുന്ന കാലത്തു് ചാത്തന്നൂർ വാദ്ധ്യാരായിരുന്ന ഒരു ചാക്കോമാപ്പിള കുറേ യുക്തികണക്കുകൾ എഴുതി ഏതാനും പദ്യങ്ങളോടുകൂടി രചിച്ചുകൊടുത്തു. ആ പദ്യങ്ങളിൽ ഔദ്ധത്യം നല്ലപോലെ സ്ഫുരിച്ചിരുന്നു. ആശാനാകട്ടെ ചോദ്യങ്ങൾക്കു് ഉത്തരം എഴുതിയിട്ടു് പദ്യങ്ങൾ അബദ്ധപ്രചുരങ്ങളായിരിക്കുന്നുവെന്നും സംസ്കൃതജ്ഞാനശൂന്യന്മാർക്കു് അങ്ങനെ അബദ്ധംവരുന്നതിൽ അതിശയിപ്പാനില്ലെന്നും ഉള്ള ഒരു കുറിപ്പോടുകൂടി സ്വയംകൃതങ്ങളായ ഏതാനും യുക്തിക്കണക്കുകളോടുകൂടി അയച്ചുകൊടുത്തു. ഈ കത്തു് ചാക്കോമാപ്പിളയുടെ ഉത്സാഹശക്തിയെ ഉത്തേജിപ്പിക്കയും അചിരേണ നീലകണ്ഠപ്പിള്ളയാശാനു ശിഷ്യപ്പെട്ടു സംസ്കൃതം അഭ്യസിക്കയും ചെയ്തുവത്രേ. അതിൽപിന്നീടു് ആശാനും ചാക്കോമാപ്പിളയും പ്രിയസുഹൃത്തുകളായിത്തീൎന്നു. "എൻെറ പ്രിയശിഷ്യൻ ചാക്കോ കാളുവാശാൻെറ കവനഗ്രന്ഥമാണെന്നു നീലകണ്ഠപ്പിള്ളയും," "കാളുവാശാൻ അവർകളുടെ ആക്ഷേപശ്ലോകങ്ങളും അനന്തരകാലത്തെ സഹായസഹകരണങ്ങളുമാണു് എൻെറ ഭാവിശ്രേയസ്സുകൾക്കെല്ലാം ഹേതുഭൂതമായ സംസ്കൃതാഭ്യസനത്തിനു് എന്നെ പാത്രീഭവിപ്പിച്ചതെന്നു്" ചാക്കോമാപ്പിളയും പറയാറുണ്ടായിരുന്നു.

കാളുവാശാൻ ജാതിവ്യത്യാസത്തിനു ബദ്ധവിരോധിയായിരുന്നു. എല്ലാ ജാതിക്കാരോടും മതക്കാരോടും അദ്ദേഹം സമഭാവനയോടാണു് പെരുമാറിവന്നതും. അദ്ദേഹത്തിൻെറ കവനചാതുരിയെപ്പററി അഭിജ്ഞോത്തമനായ രാമക്കുറുപ്പുമുൻഷി ഒരു കഥ പറഞ്ഞിട്ടുള്ളതു രസാവഹമാണു്. ഒരിക്കൽ മടവൂർ സി. നാരായണപിള്ള ഭാഷാചരിത്രകാരനായ ഗോവിന്ദപ്പിള്ള സർവാധികാര്യക്കാരെ കാണാൻ ചെന്നിരുന്നു. അവിടെ രാമക്കുറുപ്പുമുൻഷിയും ഉണ്ടായിരുന്നു. ഗോവിന്ദപ്പിള്ള അദ്ദേഹത്തിനെ പരിചയപ്പെടുത്തിക്കൊടുത്തതു് അന്നത്തെ നിമിഷകവിയുടെ സഹോദരനെന്നായിരുന്നു. ഉടൻതന്നെ രാമക്കുറുപ്പുമുൻഷി നാരായണപിള്ളയെ അടുത്തുവിളിച്ചു നിങ്ങളുടെ കാളിദാസനു സൌഖ്യംതന്നെയല്ലേ എന്നുചോദിച്ചു. സൌഖ്യംതന്നെ എന്നു മറുപടിപറഞ്ഞപ്പോൾ അദ്ദേഹം തുടൎന്നു:—ഞാൻ ആളിനെ ഈയിടെ ഇവിടെവച്ചാണു കണ്ടതു്. നിങ്ങളുടെ പേരെന്തെന്നു ഞാൻ ചോദിച്ചപ്പോൾ, കാളിദാസൻ എന്നു പറഞ്ഞു. അതുകേട്ടു് എനിക്കു പുച്ഛരസം തോന്നി. കുറേ വല്ല കാവ്യശ്ലോകങ്ങളും പഠിച്ചു് മുറിപ്പദ്യങ്ങളുമുണ്ടാക്കി കാളിദാസനെന്നു സ്വയം അഭിമാനിക്കുന്ന ആൾ എന്നാ

ണ്ടു് ഞാൻ വിചാരിച്ചതു്. നിങ്ങളുടെ പേർ അസാധാരണംതന്നെയെന്നു ഞാൻ പറഞ്ഞപ്പോൾ ഇദ്ദേഹം, മി. ഗോവിന്ദപ്പിള്ള "അതിരിക്കട്ടെ; കാളിദാസൻെറ നിമിഷകവനസാമർത്ഥ്യം ഒന്നു പരിശോധിച്ചുനോക്കുക" എന്നുപറഞ്ഞു. ഉടനേ ഞാൻ നിങ്ങളുടെ കവനപരിചയം സംസ്കൃതത്തിലോ മലയാളത്തിലോ എന്നു ചോദിച്ചു. 'രണ്ടിലുമാകാം' എന്നു മറുപടി കിട്ടിയപ്പോൾ, ഒരു പെൻസിലും കടലാസും കൊടുത്തിട്ടു്, കാളിദാസനെപ്പററി ഒരു പദ്യം സംസ്കൃതത്തിലെഴുതാൻ ഞാൻ ആവശ്യപ്പെട്ടു. വിദ്വാൻ പെട്ടെന്നു് ഒരു ശ്ലോകം എഴുതിവച്ചു. ഞാൻ അത്ഭുതപ്പെട്ടുപോയി. പദ്യം വായിച്ചുനോക്കിയപ്പോൾ അത്ഭുതം ദ്വിഗുണീഭവിച്ചു. പദ്യം അത്യന്തം രസാവഹമായിരുന്നു. കവിയെ ഒന്നു പരീക്ഷിക്കാൻവേണ്ടി അതിലെ ചില പ്രയോഗങ്ങൾ തെററാണെന്നു ഞാൻ വാദിച്ചു. വിദ്വാൻെറ ഭാവം പകന്നു—എന്തിനു്? എന്നോടു കൊണ്ടുപിടിച്ചു തർക്കിച്ചു. കാളിദാസപ്രയോഗങ്ങൾതന്നെ ഉദ്ധരിച്ചു് വിദ്വാൻ അവയുടെ സാധുത്വം സമർത്ഥിച്ചു. ഞാൻ സന്തോഷിച്ചു. ആൾ ഒരു കൊച്ചുകാളിദാസൻതന്നെ; സംശയമില്ല."

കാളുവാശാൻ നല്ല ഗായകനായിരുന്നു എന്നു പ്രസ്താവിച്ചല്ലോ. അദ്ദേഹം അനേകം മനോഹരഗാനങ്ങൾ വിവിധരാഗങ്ങളിൽ എഴുതീട്ടുണ്ടു്. പക്ഷേ എന്തു കവിതയായിരുന്നാലും എഴുതിക്കഴിഞ്ഞാൽ പിന്നെ സൂക്ഷിക്കണമെന്നോ പ്രസിദ്ധീകരിക്കണമെന്നോ യാതൊരു ചിന്തയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അതുകൊണ്ടു് പല കൃതികളും നഷ്ടപ്പെട്ടുപോയിട്ടുണ്ടു്.

ഒരിക്കൽ നെടുമ്പുറത്തു കോയിത്തമ്പുരാൻ തിരുവനന്തപുരത്തു പോയിട്ടു് തിരിച്ചു പോരുംവഴി കിളിമാനൂർ കൊട്ടാരത്തിൽ ചെന്നുചേന്നു. അദ്ദേഹം മഹാരാജാ തിരുമനസ്സിലേക്കു സമപ്പിച്ച ചക്രബന്ധത്തിലുള്ള ഒരു പദ്യം കാണിച്ചിട്ടു് അതിൻെറ അർത്ഥകല്പനകളേപ്പററി പ്രശംസിച്ചു. ഒടുവിൽ "ഈമാതിരി പദ്യം എഴുതത്തക്ക വല്ലവരും ഇവിടെ ഉണ്ടോ" എന്നു ചോദിച്ചപ്പോൾ കിളിമാനൂർവലിയകോയിത്തമ്പുരാൻ പറഞ്ഞു:—"ഉണ്ടു്, എൻെറ ശിഷ്യൻ കാളുവുണ്ടു്".

കാളുവിനെ വരുത്തിയിട്ടു് ഈവിധം അർത്ഥാന്തരങ്ങളോടുകൂടിയ പദ്യം എഴുതാമോ എന്നു തമ്പുരാൻ ചോദിച്ചു.

ആശാൻ—എഴുതാം.

തമ്പുരാൻ—ഞാൻ പോകുംമുമ്പേ എഴുതിക്കാണിക്കാമോ?

ആശാൻ—ഇപ്പോൾതന്നെ എഴുതിത്തരാം.

തമ്പു—എത്ര സമയം വേണ്ടിവരും?

ആശാൻ—ഒരു മണിക്കൂർ.

തമ്പു—കൊള്ളാം; ഒരു മണിക്കൂറോ? എന്നാൽ എഴുതി കാണിക്കുക.

കാളുവാശാൻ അടുത്ത മുറിയിൽ ചെന്നിരുന്നു് ഒരു ചക്രബന്ധം രചിച്ചു. അദ്ദേഹം പോയപ്പോൾ തമ്പുരാൻ പറഞ്ഞു:—

"ഇദ്ദേഹം ബുദ്ധിമാനാണെന്നു തോന്നുന്നു. എങ്കിലും അഹങ്കാരം കുറെ അധികമാണു്."

വലിയതമ്പുരാൻ—അങ്ങനെ അല്ല. അവൻ മഹാ സമത്ഥനാണു്.

കാളുവാശാൻ പറഞ്ഞ സമയത്തിനുള്ളിൽ ശ്ലോകം എഴുതി കൊണ്ടുവന്നു. ആ പദ്യം രാജാവിന്റെ പദ്യത്തെക്കാൾ പതിന്മടങ്ങു പ്രൌഢവും ഹൃദ്യവുമായിരുന്നു. തമ്പുരാൻ അദ്ദേഹത്തിനു് ഒരു ഉൾപ്പട്ടി നേര്യതു സമ്മാനിച്ചു. അദ്ദേഹം അവിടെനിന്നു പോയപ്പോൾ തമ്പുരാൻ പറഞ്ഞു:—

"ഈ ആളിന്റെ അഗാധബുദ്ധിയും ദ്രുതകവനവൈദഗ്ദ്ധ്യവും അതിവിസ്മയനീയമായിരിക്കുന്നു. അതു വിചാരിച്ചാൽ ആൾ അല്പായുസ്സാണെന്നു തോന്നുന്നു."

ഈ സംഭവത്തിനുശേഷം കാളുവാശാൻ അധികനാൾ ജീവിച്ചിരുന്നില്ല. അന്നു രചിച്ച ചക്രബന്ധപദ്യം താഴെ ഉദ്ധരിക്കുന്നു.

ജന്യംചിന്തയവക്ഷസീത്യചതുരം പ്രാംശുപ്രതാപദ്യുതേ
ലബ്ധാവത്ത ഭത്തുരക്ഷ്ണിചപലാ വാസ്തുക്രിയാമിന്ദിരാ-
യത്തോഭൂതിമുതേവധിം രചയതേ ഭൃംഗപാതേന തേ-
താം പത്മാലയതാം ജഗാമ യദയം രാജ്ഞാം ചതേƒബ്ജാക്ഷതാം.

കാളുവാശാനെപ്പറ്റിയുള്ള ഈ വിവരണത്തിനു നാം മടവൂർ സി. നാരായണപിള്ള അവർകളോടു കടപ്പെട്ടിരിക്കുന്നു.

## കാത്തുള്ളി അച്യുതമേനോൻ.

കാത്തുള്ളിത്തറവാട്ടു് കൊടുങ്ങല്ലൂർ പട്ടണത്തിൽ മേത്തല ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നു. ആ പ്രസിദ്ധഗൃഹത്തിൽ ആയിരുന്നു അച്യുതമേനോന്റെ ജനനം. അദ്ദേഹം 1026 മകരം 28-ാം തീയതി ജനിച്ചു. പിതാവു് കൊടുങ്ങല്ലൂർ പുല്ലൂറ്റു് അംശ

ത്തിലുള്ള മാമ്പററ നാരായണൻനമ്പൂതിരി എന്ന ഭാഷാകവിയായിരുന്നു. അഞ്ചാംവയസ്സിൽ ശൃംഗപുരത്തു വാരിയത്തെ അച്യുതവാരിയർ എഴുത്തിനിരുത്തി. എട്ടുപത്തു വയസ്സുവരെ എഴുത്തും വായനയും പഠിച്ചിട്ട് ഒറവൻ കൊട്ടുങ്ങല്ലൂർ ചെറിയകൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ ഇവരോടൊപ്പം വിദ്വാൻ കുഞ്ഞുരാമവർമ്മത്തമ്പുരാന്റെ അടുക്കൽ സംസ്കൃതം പഠിച്ചുതുടങ്ങി. പ്രധാന കാവ്യങ്ങളും വ്യാകരണം അലങ്കാരം മുതലായവയും എല്ലാം ഈ ഗുരുവിൽനിന്നാണ് പഠിച്ചത്. പതിനാറു വയസ്സായപ്പോഴേക്കും അദ്ദേഹം സാമാന്യം നല്ല വ്യുത്പത്തി സമ്പാദിച്ചുകഴിഞ്ഞു.

ചെറുപ്പത്തിലേ നല്ല കവിതാവാസന പ്രകാശിപ്പിച്ചു തുടങ്ങി. എന്നാൽ ശബ്ദത്തിലുള്ളതുപോലുള്ള നിഷ്കർഷ അർത്ഥവിഷയത്തിൽ ഉണ്ടായിരുന്നില്ല. കവിതകളെല്ലാം പ്രാസാനുപ്രാസങ്ങൾ നിറഞ്ഞിരിക്കും. ശൃംഗാരശ്ലോകങ്ങൾ രചിക്കാൻ നല്ല വിരുതനായിരുന്നു.

വട്ടത്തിൽച്ചേർന്നചപ്രത്തലമുടിചിതറിബ്ഭ്രാന്തനെപ്പോലെയേററം
വിഡ്ഢിത്തംകാട്ടിയോരോ ഫലിതവുമിടയിൽ തക്വോക്ഷമംതകത്തു്
മറ്റെല്ലാമൊന്നുമാറിച്ചിലരെയധിക്ഷേപിച്ചവമാത്മാഭിമാനം–
വിട്ടുത്സാഹിച്ചു കൃസാതടവിലിഹനടക്കുന്നതാരെന്നറിഞ്ഞോ?

അദ്ദേഹം ജൈമിനീയാശ്വമേധം കിളിപ്പാട്ട്, അംബോപദേശം, സതീദർശനം മണിപ്രവാളം, രുക്മിണീസ്വയംവരം (അപൂർണ്ണം), ആനന്ദരാമായണം കിളിപ്പാട്ട്, കവിപുഷ്പമാല എന്നീ കൃതികളും അനേകം ഒററശ്ലോകങ്ങളും നിർമ്മിച്ചിട്ടുണ്ട്.

ഒററശ്ലോകങ്ങൾ.

താരമ്പൻതരമാർന്നനിന്നൊരുശരം കൈവിട്ടതിൽക്രുദ്ധനായ്
നീറീട്ടും നിടിലാക്ഷിതന്നിലവനെപ്പെട്ടെന്നു ചുട്ടെങ്കിലും
സാരംക്രൂടിയവില്ലുകൊണ്ടു തലയിൽതാഡിച്ച പാർത്ഥനുവാ–
മ്പേരും പാശുപതംകൊടുത്ത ഭഗവാനീശൻ നമുക്കാശ്രയം.

രുക്മിണീസ്വയംവരം.

അല്ലേ കല്യാണരാശേ സുജനമഹിതമാമാത്മധർമ്മം ചരിക്ക–
ന്നില്ലേ സന്തോഷപൂർണ്ണാശയമുടയഭവാനെപ്പൊഴും വിപ്രമൌലേ
എല്ലാക്കാമങ്ങളേയും ജഗതിതടവുകൂടാതെ വർഷിപ്പതോർത്താ–
ലുല്ലാസാലാരണന്മാരുടയശുഭമെഴും ധർമ്മമാംകർമ്മമല്ലോ.

അഹീനധർമ്മംപരമാചരിക്കും
മഹീസുരൻ ഹന്തജനത്തിനെല്ലാം

മഹീതലേ കാമിതമൊക്കെ വിണ്ണോർ
മഹീരുഹംപോലെ കൊടുക്കുമല്ലോ
തൃഷ്ണയുള്ളവനു സമ്പദിക്കിലും
തൃഷ്ണമേറുമുളവായ്വരുംദ്ധം
തുഷ്ണവിട്ടവനതെല്ലുമെങ്ങുമേ
കഷ്ണമില്ലിതു സമസ്തസമ്മതം.

കവിപുഷ്പമാലയാണ് വെണ്മണി മകൻനമ്പൂരിപ്പാട്ടിലെ 'കാത്തുള്ളിലച്യുത' എന്നു തുടങ്ങിയ പ്രസിദ്ധ പദ്യങ്ങൾക്ക് അവസരം നല്കിയതു്.

കവിഭാരതത്തിൽ കാത്തുള്ളിലച്യുതമേനോനെപ്പററി ഇങ്ങനെ ഒരു ശ്ലോകം ചേർത്തിരിക്കുന്നു.

പുഷ്ടശ്രീ കവിതാബലാധിപതിയാംദ്രോണാൻെറശിഷ്യേന്ദ്രനാ-
യിഷ്ടംപാത്ഥനിലാന്തതൽപ്രിയതമാസോദര്യനായ്പ്രാദരം
ശിഷ്ടന്മാക്കു ഗുണംവരുത്തുവതിനായ് പ്രാണപ്രയത്നപ്പെട്ടം
ധൃഷ്ടദ്യുമ്നനതാണധൃഷ്ടതമനാം കാത്തുള്ളിലുള്ളച്യുതൻ.

കാത്തുള്ളിലച്യുതമേനോൻ 1085 തുലാം 15-ാംതീയതി പരലോകം പ്രാപിച്ചു.

## കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള.

അഞ്ഞൂറിൽപ്പരം അംഗങ്ങളുള്ളതും നൂറിൽപ്പരം ഉപകുടുംബങ്ങളായ് പിരിഞ്ഞു പാർത്തുവരുന്നതുമായ ഒരു പ്രസിദ്ധ ക്രിസ്ത്യൻ കുടുംബമാണ് കണ്ടത്തിൽ. ഈ കുടുംബത്തിൻെറ യഥാത്ഥ സ്ഥാപകൻ മാത്തുള്ളമാപ്പിളയായിരുന്നു. അദ്ദേഹം കല്ലൂപ്പാറയിൽ നിന്നു തിരുവല്ലായിൽ വന്നു്, അവിടുത്തെ പ്രധാനപ്പെട്ട നസ്രാണികുടുംബങ്ങളിൽ ഒന്നായ കാഞ്ഞിരക്കാട്ടു കുഡുംബത്തിൻെറ മൂത്തപുത്രിയായ മറിയാമ്മയെ വിവാഹംചെയ്തു. മഹാ ബുദ്ധിശാലിയായ മാത്തുള്ള പുകയിലവ്യാപാരത്തിലും മററും ഏറ്റെപ്പെട്ടു് ഒട്ടുവളരെ പണം സമ്പാദിച്ചു് നല്ല ധനികനായി. 995-ൽ ആണ് കണ്ടത്തിൽ ഭവനം സ്ഥാപിക്കപ്പെട്ടതു്. അദ്ദേഹത്തിനു ബലിഷ്ഠകായന്മാരായ ആറു പുത്രന്മാരും രണ്ടു പുത്രിമാരും ഉണ്ടായി. മൂത്തമകനായ കറുത്താലിൽ ഈപ്പൻ 1005-ൽ അയിരൂർ കുറുംതോട്ടത്തു നിന്നു ഒരു സ്ത്രീയെ വിവാഹംകഴിച്ചു. ആ വിവാഹത്തിൽ ഉണ്ടായ നാലാമത്തെ പുത്രനായിരുന്നു വർഗ്ഗീസ് മാപ്പിള. അദ്ദേഹം 1032-ൽ ജനിച്ചു. കണ്ടത്തിൽവീട്ടുകാരെല്ലാം വിദ്യാഭ്യാസവിഷ

യത്തിൽ അനല്പമായ താല്പര്യമുള്ളവരായിരുന്നു. പിതാവായ ഈപ്പന് ജ്യോതിശ്ശാസ്ത്രത്തിലും മററും സാമാന്യം ജ്ഞാനമുണ്ടായിരുന്നത്രേ.

വർഗ്ഗീസ്മാപ്പിളയുടെ ഗുരുനാഥർ വരിച്ചൻ എന്നായിരുന്നു. ഗീവർഗ്ഗീസ് പാദ്രിയുടെ ഉപദേശമനുസരിച്ച് ഈപ്പൻ തന്റെ കുട്ടികളെ തുകലശ്ശേരി ബംഗ്ലാവിലും അവിടെനിന്ന് സി. എം. എസ്. കാളേജിലും അയച്ച് ഇംഗ്ലീഷ് പഠിപ്പിച്ചു. വർഗ്ഗീസിനു ചെറുപ്പത്തിലേതന്നെ എഴുത്തച്ഛന്റെ കൃതികളും നമ്പ്യാരുടെ തുള്ളലുകളും വായിക്കുന്നതിൽ വലിയ പ്രതിപത്തിയുണ്ടായിരുന്നു. നാട്ടാശാനിൽനിന്നു ലഭിച്ച സംസ്കൃതപരിചയം കഥകളികൾ വായിച്ചു രസിക്കുന്ന വിഷയത്തിൽ സാഹായ്യകമായും ഭവിച്ചു. ഇങ്ങനെ മലയാളത്തിലെ ഉത്തമകൃതികളുമായി അദ്ദേഹത്തിനു ലഭിച്ച പരിചയദാർഢ്യമാണ് ഭാഷാപോഷണവിഷയത്തിൽ അദ്ദേഹത്തിനെ മുന്നോട്ടു തള്ളിവിട്ടതു്. കോട്ടയത്തെ പഠിത്തം പൂർത്തിയാക്കീട്ട് വർഗ്ഗീസുമാപ്പിള തിരുവനന്തപുരം കാളേജിൽ പഠിത്തം തുടങ്ങി. എന്നാൽ കണക്കുവിഷയത്തിൽ പിന്നോക്കമായിരുന്നതിനാൽ അദ്ദേഹം പഠിത്തം നിർത്തീട്ട് വീട്ടിലേക്കു പോന്നുകളഞ്ഞു. അന്നുമുതല്ക്കു രാജ്യത്തിനും, സമുദായത്തിനും, സ്വഭാഷയ്ക്കുംവേണ്ടി അദ്ദേഹം നാനാമുഖമായ പ്രവൎത്തനപരിപാടി സമാരംഭിച്ചു. 1056–ൽ അദ്ദേഹം കൊച്ചിയിലെ കേരളമിത്രം പ്രസ്സിന്റെ ഉടമസ്ഥനായ ദേവജി ഭീമജിയെ പ്രോത്സാഹിപ്പിച്ച് ഒരു പത്രം പുറപ്പെടുവിക്കയും രണ്ടുകൊല്ലം അതിന്റെ ആധിപത്യം വഹിച്ചുകൊണ്ട് കൊച്ചിയിൽതന്നെ താമസിക്കയും ചെയ്തു. കേരളമിത്രമെന്നുതന്നെയായിരുന്നു പത്രത്തിന്റെയും പേർ. ഈ പത്രപ്രവൎത്തനംവഴിക്ക് വർഗ്ഗീസുമാപ്പിളയ്ക്കു കൊച്ചിയിലെയും തിരുവിതാംകൂറിലേയും അഭ്യസ്തവിദ്യരുടെയെല്ലാം പരിചയവും സ്നേഹവും സമ്പാദിക്കാൻ സാധിച്ചു. അക്കാലത്ത് അദ്ദേഹത്തിന്റെ പ്രോത്സാഹനത്താൽമാത്രം തൂലികാവ്യവസായത്തിൽ ഏർപ്പെട്ട പലരും പിൽക്കാലത്തു നല്ല ലേഖകന്മാരായും ഗ്രന്ഥകാരന്മാരായും തീർന്നിട്ടുണ്ട്.

രണ്ടുകൊല്ലത്തിനുശേഷം വർഗ്ഗീസുമാപ്പിള പിതാവിന്റെ നിർബന്ധത്താൽ സർക്കാർജോലിയിൽ പ്രവേശിച്ചുവെങ്കിലും അതിൽനിന്ന് അചിരേണ പിരിഞ്ഞു് അല്പകാലം സി. എം. എസ്. കാളേജിൽ മുൻഷിപ്പണി വഹിച്ചു. 1065–ൽ മലയാളമനോരമക്കമ്പേനിയും മനോരമപ്പത്രവും സ്ഥാപിക്കപ്പെട്ടു. മലയാളമനോരമയുടെ ഒരു വശം മുഴുവനും ഭാഷാപോഷണവിഷയത്തി

നായി ഒഴിച്ചിട്ടിരുന്നു. അങ്ങനെ മലയാളക്കരയിലെ പ്രധാന കവികളുടെയെല്ലാം കേളീരംഗമായിത്തീൎന്ന മനോരമ, അച്ചിരേണ പത്രങ്ങളുടെ കൂട്ടത്തിൽ അഗ്രിമസ്ഥാനം സമ്പാദിച്ചു.

ആദ്യത്തെ കവിസമാജം മനോരമ ആഫീസിൽവച്ചാണു നടന്നതു്. ഈ കവിസമാജം ക്രമേണ ഭാഷാപോഷിണിസഭയായി രൂപാന്തരപ്പെട്ടു. ചുരുക്കിപ്പറഞ്ഞാൽ മനോരമ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തുടങ്ങിയ സാഹിത്യകുശലന്മാരുടെ വാത്സല്യത്തിനു പാത്രമായി. കേരളകാളിദാസൻ മനോരമയെ ആദ്യമായി സ്വീകരിച്ച അവസരത്തിൽ പത്രാധിപൎക്കു് അയച്ച പദ്യം താഴെ ചേൎക്കുന്നു.

നല്ലോരച്ചടികൊണ്ടുകണ്ണിനുടനേ കല്ലോലയന്തീ രസം
സല്ലോകത്തിനു സാരവാൎത്തയതിനാലുല്ലാസമുൾത്താരിനും
ചൊല്ലാന്നോരു മനോരമേയമണവും വല്ലായ്മയില്ലാതെയി-
ന്നെല്ലാരോടുമണഞ്ഞു തുല്യമനിശം കല്യാണമാൎന്നീടണം.

ഉത്തമരീതിയിൽ പത്രപ്രവൎത്തനം നടത്തേണ്ടതെങ്ങനെയെന്നു് മലയാളികൾക്കു കാണിച്ചുകൊടുത്ത രണ്ടു മഹാത്മാക്കൾ വൎഗ്ഗീസുമാപ്പിളയും, സി. കുഞ്ഞുരാമൻനായരുമായിരുന്നു. എന്നാൽ വൎഗ്ഗീസുമാപ്പിളയെപ്പോലെ ഇത്ര വളരെ ചെറുപ്പക്കാരെ സാഹിത്യപരിശ്രമങ്ങളിലേക്കു് ഉന്തിത്തള്ളിവിട്ടു്, അവരെ അടിക്കടി പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നവർ തുലോം വിരളമാണു്. ഒ. എം. ചെറിയാൻ, കട്ടക്കയത്തിൽ ചെറിയാൻമാപ്പിള, കൊട്ടാരത്തിൽ ശങ്കുണ്ണി, മൂക്കോത്തു കുമാരൻ, അമ്പലപ്പുഴ മാധവപ്പൊതുവാൾ, എം. പി. വൎക്കി എന്നിങ്ങനെ പിൽക്കാലത്തു പ്രസിദ്ധിപെററ പലൎക്കും മലയാളമനോരമയോടുണ്ടായിരുന്ന കടപ്പാടു പറഞ്ഞറിയിക്കാവുന്നതല്ല.

'ന ജാതോയേന ജാതേന യാതി വംശസമുന്നതിം.'

എന്ന വാക്യത്തെ അനുസ്മരിപ്പിച്ചു്,

കണ്ടത്തിലുള്ളവരെയൊക്കെയുമേകയോഗ-
ക്കണ്ടത്തിലാക്കിയതുമീവരനായിരുന്നു.

എന്നു നിസ്സംശയം പറയാം. കോട്ടയം എം. ഡി. സിമ്മനാരി, തിരുവല്ലാ എം. ജി. എം. ഹൈസ്കൂൾ, തിരുമൂലപുരം ബാലികാമഠം എന്നീ വിദ്യാലയങ്ങളും, തിരുമൂലപ്പള്ളിയും അദ്ദേഹത്തിൻെറ ഉത്സാഹഫലങ്ങളാണു്.

ഒരു ഗ്രന്ഥകാരൻെറ നിലയിലും വൎഗ്ഗീസുമാപ്പിളയ്ക്കു് ഒരു മാന്യസ്ഥാനം ഉണ്ടായിരുന്നു. എബ്രായിക്കുട്ടി, കലഹിനീദമനം

എന്നീ നാടകങ്ങളും, യദുകുലരാഘവം, പോർഷ്യാസ്വയംവരം എന്നീ ആട്ടക്കഥകളും, സച്ചരിത്രശതകവും, വിസ്മയജനനം പത്തുവൃത്തവും, ഇഷ്ടസോദരീവിലാപം, കീർത്തനമാല, വിക്ടോറിയാ ചരിത്രസംഗ്രഹം മുതലായ കൃതികളും അദ്ദേഹത്തിനാൽ നിർമ്മിക്കപ്പെട്ടവയാണു്.

ദർപ്പവിച്ഛേദം അഥവാ രഘുകുലരാഘവം എന്ന കൃതിയെപ്പറ്റി മൂന്നാംഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. കലഹിനീദമനകം ഷേക്സ്പീയരുടെ Taming of the Shrew എന്ന നാടകത്തിന്റെ അനുകരണമാകുന്നു. മാതൃകയ്ക്കായി രണ്ടു പ്രാകൃതപാത്രങ്ങളുടെ സംഭാഷണത്തിൽ രംഗവും ഒന്നുരണ്ടു ശ്ലോകങ്ങളും അതിൽനിന്നു് ഉദ്ധരിക്കുന്നു.

ചാരായക്കടയുടെ മുൻവശം. വക്കിയും ചോകോത്തിയും പ്രവേശിക്കുന്നു.

വക്കി:—അപ്പനാണെ നീ എന്റെ കെടിക്കില്ലേ.

ചോകോത്തി:—ഹേരമ്മേ! ഇതെവിടെക്കെടന്ന എരപ്പാളി. താനാരാ?

വക്കി:—ക—ക—ക—കവളുമ്മടപ്പേ! ചെരട്ടയ്ക്കുകത്തു മാപ്പിളയാണോടീ എരപ്പാളീ! ഞങ്ങടെ കിനായിക്കിരിയാച്ചന്റെകൂടെ വന്നവരാ. അല്ലെങ്കിൽ അയക്കെട്ടെട്ടുപ്പിച്ചു നോക്കു്. ഒരിക്കൽ പറഞ്ഞതു് അങ്ങനെ ഇരിക്കട്ടെ. ഇനി ഉരിയാടിയേക്കരുതു്.

ചോ:— താൻ പൊട്ടിച്ച പിഞ്ഞാണിക്കു് വില കൊടുക്കത്തില്ല. അല്ലേ?

വക്കി:—ഇല്ല. ഒരീയക്കാശു കൊടുക്കേല. പുണ്യാളച്ചനാണ വേഗം പൊയ്ക്കോ. അതാ നിനക്കു നല്ലതു്.

ചോ:—ഇനിക്കറിയാമല്ലോ. ഞാൻ ചെന്നു് എട്ടുകോനട്ടനെ വിളിച്ചോണ്ടു വരും. (പോകുന്നു)

വക്കി:—എട്ടുകോനട്ടനോ പത്തുകോനട്ടനോ പന്ത്രണ്ടുകോനനോ വരട്ടേ. ഞാൻ അവനോടു ചട്ടംപിടിച്ചുതന്നെ ഉത്തരട്ട പറയും. ഇതൊന്നുംകൊണ്ടു് വക്കി കൂട്ടാക്കുന്നോനല്ല. അല്ലെങ്കിൽ അതുതന്നെ ഒന്നു കാണാമല്ലൊ. വരട്ടേ. ആരെങ്കിലും വരട്ടേ. (നിലത്തുകിടന്നുറങ്ങുന്നു)

"ഇവിടെത്തന്നെ കാണാമല്ലോ."

കാന്താരംപൂക്കുറങ്ങും പ്രിയയുടെ വസനം പാതിവെണ്ടിച്ചുട്ടത്തും
താൻതാനേ പിന്തിരിഞ്ഞും പുനരരികിലണഞ്ഞശ്രു പാരം ചൊരിഞ്ഞും
സ്വാന്തം വെന്തങ്ങുനില്ക്കും നളനെയുമവനോ കാന്തനെന്നോർത്തുറക്ക-
ഭ്രാന്ത്യാ ചുംബിച്ചിടും തൽക്കമനിയുടെ മുഖത്തേയുമത്യാഭയോടും.

1079-ൽ ആയിരുന്ന വർഗ്ഗീസുമാപ്പിളയുടെ ചരമം. 'വർഗ്ഗീസു മാപ്പിളയുടെ ചരമംമൂലം എന്റെ വലത്തുകൈ ഒടിഞ്ഞുപോയി' എന്നാണ് ആ ദുഃഖവാർത്ത അറിഞ്ഞ അവസരത്തിൽ കേരളവമ്മ വലിയകോയിത്തമ്പുരാൻ അരുളിച്ചെയ്തതു്.

## നാരായണഗുരുസ്വാമികൾ.

തിരുവനന്തപുരത്തുനിന്നും ഏതാണ്ടെട്ടുനാഴിക വടക്കുകിഴക്കായി ചെമ്പഴന്തി എന്നൊരു ദേശമുണ്ടു്. അവിടെ നായരീഴവമൈത്രിയുടെ സജീവോദാഹരണമെന്നപോലെ വർത്തിക്കുന്ന മണയ്ക്കൽ ക്ഷേത്രത്തിന്റെ വടക്കുപടിഞ്ഞാറുമാറി വയൽവാരം എന്നൊരു കുടിൽ കാണാം. ആ കുടിഞ്ഞിലിനെയാണ് നായരീഴവമൈത്രിയുടെ സംസ്ഥാപനത്തിനും അധഃകൃതസമുദ്ധാരണത്തിനും വേണ്ടി 1031 ചിങ്ങമാസം ചതയം നക്ഷത്രത്തിൽ സ്വജനനംകൊണ്ടു ശ്രീനാരായണഗുരു അനുഗ്രഹിച്ചതു്. കുട്ടിയെന്നും മാടനാശാനെന്നും ആയിരുന്ന മാതാപിതാക്കന്മാരുടെ പേരു്. നാരായണനെന്നായിരുന്ന മാതാപിതാക്കന്മാർ നൽകിയ നാമം. എന്നാൽ അവർ വിളിച്ചുവന്നതു് നാണു എന്നായിരുന്നു.

നാണുവിനു മൂന്നു സഹോദരിമാരല്ലാതെ സഹോദരന്മാർ ആരും ഉണ്ടായിരുന്നില്ല. മാടനാശാനും നാണുവിന്റെ മാതുലന്മാരായ രാമൻവൈദ്യൻ, കൃഷ്ണൻവൈദ്യൻ ഇവരും സാമാന്യം നല്ല വ്യുത്പത്തിയുള്ളവരായിരുന്നു എന്നാണറിവു്. അമ്മയുടെ മാതുലനായിരുന്ന കൊച്ചുനാശാനും നല്ല യോഗ്യനായിരുന്നത്രേ.

നാണു നല്ല ചൊടിചൊടിപ്പുള്ളവനും, വീട്ടിൽ പൂജയ്ക്കു് ഒരുക്കിവയ്ക്കുന്ന പഴവും പലഹാരവും പൂജകഴിയുംമുമ്പുതന്നെ എടുത്തു തിന്നുകളയുക മുതലായ കുസൃതികളിൽ വിരുതനും ആയിരുന്നെങ്കിലും മററു ബാലകന്മാരെ ബാധിക്കാറുണ്ടായിരുന്ന വലിയ ദൂഷ്യങ്ങളൊന്നും ഈ കുട്ടിയെ ബാധിച്ചിരുന്നില്ല.

ചെമ്പഴന്തി മൂത്തപിള്ളയുടെ അടുക്കലാണ് നാണു എഴുത്തിനിരുന്നു പ്രാഥമിക പാഠങ്ങൾ പഠിച്ചതു്. അന്നേ നല്ല ഗ്രഹണ

പാടവം പ്രകാശിപ്പിച്ചിരുന്നു. എന്നാൽ നിർബന്ധനിമിത്തം പഠിത്തം ദീർഘകാലം തുടരുന്നതിനു സാധിച്ചില്ല. കന്നുകാലികളെ മേയ്ക്കുന്ന ജോലികൂടി ഈ കുട്ടി വഹിക്കേണ്ടതായിവന്നു. പക്ഷേ ആ ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ വൃക്ഷശാഖകളിൽ കയറി ഇരുന്നു ശ്ലോകങ്ങൾ ഉരുവിട്ടുക പതിവായിരുന്നത്രേ. ഇതിനിടയ്ക്കു പ്രാതഃസ്നാനം, ജപം, ക്ഷേത്രദർശനം മുതലായ കാര്യങ്ങളിൽ അപ്രതിചലിതമായ നിഷ്ഠ കാണിച്ചുവന്നതിനാൽ നാണുഭക്തൻ എന്ന പേരു് അദ്ദേഹത്തിൽ പതിഞ്ഞുകഴിഞ്ഞിരുന്നു. ഒരിക്കൽ മസൂരിരോഗം പിടിപെട്ടു് ഈ ഭക്തൻ വീട്ടുകാരെ അറിയിക്കാതെ ദേവീക്ഷേത്രത്തിൽ പോയി 18 ദിവസം ഭജനമിരുന്നു. രോഗശമനമുണ്ടായതിനുശേഷമേ സ്വഗൃഹത്തിൽ ചെല്ലുകയുണ്ടായുള്ളു.

20 വയസ്സു തികഞ്ഞതിന്റെശേഷം ആണു് ഉപരിവിദ്യാഭ്യാസത്തിനു് അവസരം ലഭിച്ചതു്. കുമ്മംപിള്ളി രാമൻപിള്ള ആശാനായിരുന്നു ഗുരു. വാരണപ്പിള്ളിൽ താമസിച്ചുകൊണ്ടു് 1051 മുതൽ 1057 വരെ കാവ്യനാടകാലങ്കാരാദികൾ അഭ്യസിച്ചു. മണമ്പൂർ കേശവൻ, ഉടയാൻകുഴി കൊച്ചുരാമനാശാൻ മുതലായവർ നാണുഭക്തന്റെ സതീർത്ഥ്യന്മാരായിരുന്നു. 1057-ൽ അർശോരോഗം ബാധിക്കയാൽ അദ്ദേഹം സ്വഗൃഹത്തിലേക്കു മടങ്ങുകയും കുറേക്കാലം കടയ്ക്കാവൂർ, അഞ്ചുതെങ്ങു തുടങ്ങിയ സ്ഥലങ്ങളിൽ കുടിപ്പള്ളിക്കൂടം നടത്തുകയും ചെയ്തു. ഇങ്ങനെയാണു് ഭക്തൻനാണു ആശാനായിത്തീർന്നതു്.

അഞ്ചുതെങ്ങിൽ കുട്ടികളെ പഠിപ്പിച്ചുപോന്നിരുന്നകാലത്തു് ധ്യാനവും ഉറക്കവും ഒക്കെ ഇപ്പോഴത്തെ ജ്ഞാനേശ്വരം ക്ഷേത്രത്തിന്റെ കിഴക്കേപ്പുറത്തുള്ള ക്ഷേത്രമണ്ഡപത്തിലായിരുന്നു. 25-ാംവയസ്സിൽ ഗുരുജനങ്ങളുടെ നിർബന്ധാനുസരണം വക്കലെയ്ക്കൂട്ടത്തു നെറ്റങ്കണ്ടയുള്ള ഒരു സ്ത്രീയെ (പിതാവിന്റെ ഭാഗിനേയി) വിവാഹം നടത്തിയെങ്കിലും ആ സ്ത്രീയെ അദ്ദേഹം സ്പർശിച്ചിട്ടില്ല. സ്വാമികളെ ബ്രഹ്മചര്യത്തിൽനിന്നു തെറ്റിക്കാൻ ചിലരൊക്കെ ശ്രമിച്ചുകൊണ്ടിരുന്നു എന്നു്,

"നരഹരിമൂർത്തി നമിച്ചിടുന്ന നെറ്റി-
ത്തിരുമിഴിതന്നിലെരിച്ച മാരനിന്നും
വരുവതിനെന്തൊരു കാരണംപൊരിച്ചീ-
ടെരിമിഴിതന്നിലൊരോന്നുകൂടിയിന്നും."

എന്നുള്ള സ്തോത്രത്തിൽനിന്നും മനസ്സിലാക്കാം. ബ്രഹ്മചര്യത്തിലുള്ള ദൃഢനിഷ്ഠ അദ്ദേഹത്തിനെ ഗൃഹത്തിൽനിന്നും അകററി. അങ്ങനെ ഇരിക്കവേയാണു് കുഞ്ഞൻപിള്ള ചട്ടമ്പി എന്ന യോഗീന്ദ്രന്റെ പരിചയം സിദ്ധിച്ചതു്. അദ്ദേഹം യോഗവിദ്യയിലെ പ്രഥമപാഠങ്ങൾ നാണുവാശാനു് ഉപദേശിച്ചു. ചട്ടമ്പിസ്വാമികൾതന്നെയാണു് അദ്ദേഹത്തിനെ തൈക്കാട്ടു് അയ്യാവുമായി പരിചയപ്പെടുത്തിക്കൊടുത്തതു്. അയ്യാവു് യോഗവിഷയകമായ ഉപരിവിദ്യകളെല്ലാം അദ്ദേഹത്തിനു് ഉപദേശിച്ചതിൽ പിന്നീടു് അദ്ദേഹം മരുത്വാമലയിൽചെന്നു് ഏറിയകാലം തപസ്സുചെയ്തു. അദ്ദേഹം തൃണപർണ്ണാശനനായിട്ടാണു കഴിച്ചുകൂട്ടിയതു്. ഈ തപസ്സിനുശേഷം അദ്ദേഹം ദക്ഷിണതിരുവിതാംകൂറിൽ പല സ്ഥലങ്ങളിൽ സഞ്ചരിക്കയും "അവധൂതൻ വന്നിരിക്കുന്നു എന്നു്" അദിക്കുകളിലുള്ള നായന്മാരും ചെട്ടികളും വിശ്വസിക്കയും അതിനനുരൂപമായി അദ്ദേഹത്തിനെ പൂജിക്കയും ചെയ്തു. പല ദിവസങ്ങൾ മുക്കോക്കടികളിൽ കഴിച്ചുകൂട്ടീട്ടുണ്ടു്. അന്നൊക്കെ ഭക്തന്മാർ എന്തു കൊടുത്താലും അദ്ദേഹം ഭക്ഷിക്കുമായിരുന്നു.

1060-ൽ പൂവാറിന്റെ പരന്തത്തിനടുത്തുള്ള അരുവിപ്പുറത്തു താമസിച്ചുതുടങ്ങി. 1065-ൽ അവിടെ ഒരു ശിവലിംഗം പ്രതിഷ്ഠിച്ചു. ക്രമേണ അവിടെ ഒരു ക്ഷേത്രവും മഠവും പള്ളിക്കൂടവും ഉണ്ടായി. അതിനോടുകൂടി പലരും ക്ഷേത്രപ്രതിഷ്ഠയ്ക്കായി അദ്ദേഹത്തിനെ ക്ഷണിച്ചുതുടങ്ങി. അങ്ങനെ ചിറയിൻകീഴിൽ ഒരു ദേവേശ്വരക്ഷേത്രവും കുളത്തൂരിൽ കോലത്തുകര ഭഗവതി ക്ഷേത്രം നിന്നിരുന്നിടത്തു ഒരു ശിവപ്രതിഷ്ഠയും അദ്ദേഹം നടത്തി. ഇക്കാലത്തു കുമാരനാശാൻ സ്വാമിയോടുകൂടി താമസിക്കയായിരുന്നു.

1070-ൽ ചിദംബരം, മധുര മുതലായ ദിക്കുകളിൽ സഞ്ചരിച്ചു് ബാംഗ്ളൂരിൽ പബ്ളിക്ക് ഹെൽത്തു ഡയറക്ടരായിരുന്ന ഡാക്ടർ പല്പുവിന്റെ ക്ഷണമനുസരിച്ചു് അദ്ദേഹം ബാംഗ്ളൂരിൽ പോയിരുന്ന അവസരത്തിലാണു് കുമാരനാശാനെ പഠിപ്പിക്കുന്ന ജോലി അദ്ദേഹത്തിൽ ചുമത്തിയതു്. ഈ സഞ്ചാരത്തിന്റെശേഷം സ്വാമിയുടെ പ്രസിദ്ധി പതിന്മടങ്ങു വർദ്ധിച്ചു. അനന്തരം ഈഴവരുടെ ഇടയ്ക്കുള്ള അനാചാരങ്ങളെ ധ്വംസിക്കുന്നതിനായി അദ്ദേഹം പ്രയത്നം തുടങ്ങുകയും കേരളത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിക്കയും ചെയ്തു. 1078-ൽ ശ്രീനാരായണധർമ്മപരിപാലനയോഗം സ്ഥാപിക്കപ്പെട്ടു. ആദ്യത്തെ കാര്യദർശി കുമാരനാശാനായിരുന്നു.

അനന്തരം വക്കലക്കുന്നിൽ ഒരു കുടിൽകെട്ടി താമസം തുടങ്ങി. താമസിയാതെ അവിടെ ഒരു പാഠശാലയും ഒരു ശിവക്ഷേത്രവും ഉണ്ടായി. 089-ൽ എസ്. എൻ. ഡി. പി. യോഗം അവിടെവച്ചു നടത്തുന്നതിനു ഏർപ്പാടുചെയ്തു. തദവസരത്തിൽ ആയിരുന്നു സ്വാമികൾ ശിവഗിരി ശാരദാപ്രതിഷ്ഠ നടത്തിയതു്.

1093-ൽ തലശ്ശേരി സന്ദർശിച്ചു് അവിടത്തെ ജഗന്നാഥക്ഷേത്രത്തിന്റെ പ്രതിഷ്ഠ നടത്തി. ആ ക്ഷേത്രത്തിൽ ഇപ്പോൾ സ്വാമികളുടെ വിഗ്രഹവുംവച്ചു പൂജിച്ചുവരുന്നു. 1099-ൽ സർവ്വമതസമ്മേളനം വിളിച്ചുകൂട്ടീട്ടു് ഒരുജാതി, ഒരുമതം, ഒരുദൈവം മനുഷ്യനു് എന്ന ശ്രീനാരായണധർമ്മത്തിനെ അദ്ദേഹം പ്രഖ്യാപനംചെയ്തു.

സ്വാമികളുടെ പരിശ്രമത്താൽ ഈഴവരുടെ ഇടയ്ക്കുള്ള താലികെട്ടു മുതലായ അനാചാരങ്ങളും ദുർദ്ദേവതാരാധനകളും അവാന്തരജാതിവിഭാഗവും നിശ്ശേഷം നിന്നുപോയി. ഇടക്കാലത്തു്—വിപുലമായ മതപരിവർത്തനോദ്യോഗം നടന്ന കാലത്തു്—സ്വാമികളുടെ സ്മരണ ഒന്നുമാത്രമാണു് ഈഴവരെ അതിൽനിന്നും രക്ഷിച്ചതു്.

1102-ൽ എഴുപതാംതിരുനാൾ കഴിഞ്ഞു് സ്വാമികൾ തെക്കേ ഇന്ത്യാ, സിലോൺ മുതലായ ദിക്കുകളിൽ സഞ്ചരിച്ചു. ഈ സഞ്ചാരത്തിനിടയ്ക്കു സുഖക്കേടു ബാധിക്കയാൽ മദ്രാസിലും മററും നടത്തിയ ചികിത്സ ഫലിക്കാതെ ശിവഗിരിക്കുതന്നെ അദ്ദേഹം മടങ്ങി. 1105 കന്നിമാസത്തിൽ അദ്ദേഹം സമാധിയടഞ്ഞു. ആ ദിവസം ഇന്നും തിരുവിതാംകൂറിൽ ഒരു പൊതു ഒഴിവുദിവസമാണു്.

സ്വാമി നല്ല ഫലിതക്കാരനായിരുന്നു. ഒരിക്കൽ ഒരാൾ സ്വാമിയോടു പശുവിന്റെ പാൽ കുടിക്കാമെങ്കിൽ അതിന്റെ മാംസം തിന്നാലെന്തു്? എന്നു ചോദിച്ചതിനു്, 'അപ്പോൾ നിങ്ങൾക്കു് അമ്മയുണ്ടോ' എന്നു ചോദിച്ചു. 'ഇല്ല' എന്നു് അയാൾ മറുപടി പറഞ്ഞപ്പോൾ 'അവരെ സംസ്കരിച്ചോ തിന്നോ' എന്നുമാത്രം അദ്ദേഹം ചോദിച്ചു. കൊളമ്പിൽ ഒരു ഹിന്ദുക്ഷേത്രത്തിൽ പൂജചെയ്തുകൊണ്ടിരുന്ന പൂജാരിയോടു്—സ്വാമികൾ—ശൈവം തന്നല്ലോ. (മത്സ്യം ഉപയോഗിക്കുന്ന ആൾ എന്നർത്ഥം.)

പൂജാരി:—മിക്കവാറും ശൈവംതന്നെ.
സ്വാമി:—ചിലപ്പോൾ തിന്നും അല്ലേ.

പൂജാരി:—അതേ, നിർബന്ധമില്ല. അടിയാൽ തിന്നും എന്നു മാത്രം.

സ്വാമി:—തിന്നാതിരിക്കാൻ നാക്കു സമ്മതിക്കയില്ല, അല്ലേ? (ചിരിക്കുന്നു.)

പൂജാരി:—(വീണ്ടും) കിട്ടിയാൽ തിന്നും.

സ്വാമി:—കല്ലുകിട്ടിയാൽ തിന്നുമോ?

ചെത്തുകാരനായ ഒരു സാധു ഈഴവൻ ഭാൎയ്യയോടു കലഹിച്ച്, 'ഇനി സന്യസിച്ചുകളയാ'മെന്നു തീൎച്ചപ്പെടുത്തിക്കൊണ്ടു് സ്വാമിയോടു വിവരം ധരിപ്പിച്ചു. സ്വാമികൾ മന്ദഹസിച്ചുംകൊണ്ടു്,

"കൊള്ളാം; ചെത്തിന്റെ അയോധ്യാകാണ്ഡം സന്യാസിയാണോ?" എന്നു ചോദിച്ചിട്ടു് അയാളെ പറഞ്ഞയച്ചു.

പള്ളത്തുരാമന്റെ മിശ്രകാന്തി എന്ന ഖണ്ഡകാവ്യം വായിച്ചുകേട്ടിട്ടു് സ്വാമികൾ രാമനോടു പറഞ്ഞു:—

നായിക മുക്കുവത്തിയും, നായകൻ ഈഴവനും; കൊള്ളാമല്ലോ. "മീനും കള്ളും നല്ലവണ്ണം ഇണങ്ങുമല്ലോ?" സ്വാമികൾ ഒരിക്കൽ തീവണ്ടിയിൽ സഞ്ചരിക്കവേ (929) അതേ മുറിയിൽ തന്നെ ഒരു രാജാവും ഒരു നമ്പൂരിയും അദ്ദേഹത്തിന്റെ സംഭാഷണചാതുരികേട്ടു ബഹുമാനമുള്ളവരായിത്തീൎന്നു. രാജാവു ചോദിച്ചു:—'നിങ്ങളുടെ പേരെന്താണു്?'

'നാരായണൻ.'

'ജാതിയിൽ ആരാണു്?'

'കണ്ടാലറിഞ്ഞുകൂടെ?'

'അറിഞ്ഞുകൂട.'

'കണ്ടാലറിഞ്ഞുകൂടെങ്കിൽപിന്നെ കേട്ടാൽ അറിയുന്നതെങ്ങനെ?'

സ്വാമിയുടെ കൃതികൾ.

1. അദ്വൈതസിദ്ധി 10 പദ്യങ്ങൾ.

ഉണ്ടില്ലയെന്നുമതിമാറിയസത്ത്വസത്തു-
രണ്ടുംപ്രതീതമിതനാദിതമസ്സ്വഭാവം
രണ്ടുംതിരിഞ്ഞിടുകിലേകമഹീന്ദ്രരെങ്ങും
കണ്ടീലകാണ്മതു കയററിനെമാത്രമോൎത്താൽ.

2. സദാശിവദർശനം 8 പദ്യങ്ങൾ.

മണംതുടങ്ങിയെണ്ണിമണ്ണിലുള്ളുമെണ്ണുമോ മായ-
ക്കിണങ്ങിനില്പതുമുൾക്കരുന്നുരുക്കിനെക്കിനെക്കിടും
ഗുണം നിറഞ്ഞ കോമളക്കുടത്തിലന്നു മിന്നുമി-
ന്നിണങ്ങളങ്ങുമിങ്ങുമെങ്ങുമില്ല നല്ല മംഗളം.

ഗളംകറുത്തകൊണ്ടലുണ്ടിരുണ്ടുകൊണ്ടുകണ്ടെഴും
കളങ്കമുണ്ടുകണ്ഠനെങ്കിലും കനിഞ്ഞുകൊള്ളുവാൻ
ഇളംപിറക്കൊഴുത്തിരുന്നുമിന്നുമുന്നതത്തല-
ക്കളം കവിഞ്ഞ കോമളക്കുടം ചുമന്ന കണ്ഠരാം.

3. ചിദംബരാഷ്ടകം.

ബ്രഹ്മമുഖാമരവന്ദിതലിംഗം ജന്മജരാമരണാന്തകലിംഗം
കർമ്മനിവാരണകൌശലലിംഗം തൻമൃദുപാദ ചിദംബരലിംഗം
കല്പകമൂലപ്രതിഷ്ഠിതലിംഗം ദർപ്പകനാശയുധിഷ്ഠിരലിംഗം
അപ്രകൃതിപ്രകരാന്തകലിംഗം തന്മൃദുപാത്തു ചിദംബരലിംഗം

4. കുണ്ഡലിനീപ്പാട്ട്

ആടുപാമ്പേ പുനം തേടുപാമ്പേ
അരുളാനന്ദക്കൂത്തുകണ്ടീടുപാമ്പേ
തിങ്കളും കൊന്നയും ചൂടുമീശൻ
തിരുച്ചെങ്കഴൽചേർന്നുനിന്നാടുപാമ്പേ.
വെണ്ണീറണിഞ്ഞുവിളങ്ങും തിരുമേനി
കണ്ണീരൊഴുക്കി നിന്നാടുപാമ്പേ
പേയും പിണവും പിറക്കും ചുടു-
കാടുമേലും പരംപൊരുളാടുപാമ്പേ.

5. വൈരാഗ്യദശകം.

കരിങ്കുഴലിമാരൊടു കലർന്നുരുകിയപ്പൂ-
ങ്കുരുന്നടിപിരിഞ്ഞടിയനിങ്ങു കഴിയുന്നു
പെരുംകരുണയാറണിയുമാര്യനെ മറന്നി-
ത്തുരുമ്പനിഹയെന്തിനുയിരോടുമരുവുന്നു.
മരുന്നുതിരുനാമമണിനീറൊടിതുമന്നിൽ
തരുന്നുപലനന്മ തടവീടുമടിരണ്ടും
വരുന്നപലചിന്തകളറുന്നതിനുപായാ-
ലിരന്നിതു മറന്നുകളയായ്‌വതിനടുത്തോൻ.

6. ജീവകാരുണ്യപഞ്ചകം.

എല്ലാവരുമാത്മസഹോദരരെ-
ന്നല്ലേ പറയേണ്ടതിതോർക്കുകിൽ നാം

കൊല്ലുന്നതുമെങ്ങനെ ജീവികളേ-
ത്തെല്ലുംകൃപയററു ഭുജിക്കയെത്തും.

7. ദത്താപഹാരം 3 പദ്യങ്ങൾ.

ഒന്നുണ്ടുനേരു,നേരല്ലിതൊന്നും മർത്ത്യക്കു സത്ത്യവും
ധർമ്മവുംവേണമായുസ്സനിപ്പുകില്ലാക്കുമോക്ഷം.

8. മുനിചര്യാപഞ്ചകം (സംസ്കൃതം)

9. ശിവശതകം.

ചെറുപിറചെഞ്ചിടയിങ്കലാഭയേറും
നിറമിയലുംഫണിമാലയുംത്രിപുണ്ഡ്റം
കുറികളുമാമദനൻ ദഹിച്ചകണ്ണും
പുരികവുമെന്നുമെനിക്കുകാണണംതേ.

ദിനമണിതിങ്കളണിഞ്ഞകണ്ണുരണ്ടും
മണിമയകുണ്ഡലകർണ്ണയുഗ്മവുംതേ
കനൽതിലകക്കുസുമം കനിഞ്ഞുകൂപ്പി-
ദ്ദിനമനസേവകൾ ചെയ്തിടുന്ന മൂക്കും.
പഴവിനയൊക്കെയറുത്തിടുന്നതൊണ്ടി-

പ്പൂഴമൊട്ടുപോരിലെതിർത്തിടുന്നചുണ്ടും
കഴകിയെടുത്തൊരുമുത്തൊടൊത്തപല്ലും
മുഴമതിപോലെ കവിൾത്തടങ്ങളുംതേ.
അമൃതൊഴുകും തിരമാലപോലെതള്ളും

തിരുതിയുതത്തിരുവാക്കുമെൻചെവിക്കു
കുമറിയെരിഞ്ഞു കവിറഞ്ഞെഴുംമനത്തി-
യ്യമുളുചൊരിഞ്ഞതുപോലെയുള്ളനോക്കും
കുവലയമൊക്കെവിളങ്ങിടുന്ന പൂത്തൻ

പവിഴമലയ്ക്കു മുളച്ചെഴുംനിലാവും
തഴവിനവെൺമണിതാരകങ്ങളുംനി-
ന്നൊഴിവററരക്ഷകൾ ചെയ്യുവാൻ തൊഴുന്നേൻ.

10. സുബ്രഹ്മണ്യസ്തോത്രം 44 പദ്യങ്ങൾ.

അത്തിപ്പൂത്തിങ്കളൂന്നിത്തിരുമുടിതിരുകി-
ച്ചൂടിയാടുംഫണത്തിൽ
ചന്തംചിന്തുംനിലാവിന്നൊളിവെളിയിൽവിയൽ-
ഗംഗപൊങ്ങിക്കവിഞ്ഞും
ചന്തംചെന്തീമിഴിച്ചെങ്കതിർനിരചൊരിഞ്ഞി-
ച്ചന്ധകാരാനകററി-
ചിന്താസന്താനമേനിൻ തിരുവടിയടിയൻ
സങ്കടം പോക്കിടേണം.

11. നവമഞ്ജരി.

നാടിട്ടുമീവിഷയമോടിദ്ദശംതടവുമാടിട്ടുവാനതിനി-
ക്കാടീവയോവിതരനീടീയിടയ്ക്കിവനു ക്രീഡീയമായിതിലും
കാടീയുമീകരണമൂടീയെരിപ്പതിനൊരേടീകരിഞ്ഞുനിടില-
ച്ചൂടീമീയമയിലോടിട്ടുവാനതുൾക കമോടീയുതംമുരുകനെ.

12. കാളീനാടകം.

നമോനാദവിന്ദാത്മികേ നാശഹീനേനമോ
നാരദാദീഡ്യപാദാരവിന്ദേനമോ നാന്മറയ്ക്കേഴും
മണിപ്പൂവിളക്കേനമോ നാന്മുഖാദിപ്രിയാംബേ
നമസ്തേ സമസ്തപ്രപഞ്ചം സൃജിച്ചും
ഭരിച്ചുംമുദാസംഹരിച്ചും രസിച്ചും രമിച്ചും
കളിച്ചും പുളച്ചും മഹാ ഘോരഘോരംവിളിച്ചും
മഹാനന്ദദേശേ കളിച്ചും തെളിഞ്ഞും പറഞ്ഞും
തുളുമ്പുംപ്രപഞ്ചം തുളഞ്ഞുള്ളിലെന്നോള-
മുള്ളോരിരുന്നും തിരിഞ്ഞും പിരിഞ്ഞും മഹാനന്ദ-
ധാരാംചൊരിഞ്ഞും പദാംഭോജഭക്തർക്കുനിത്യം
വരുന്നോരുതുമ്പങ്ങളെല്ലാമറിഞ്ഞും കരിഞ്ഞിട്ടു-
മാറായിതാതങ്കബീജം കുറഞ്ഞോരുനേരം
നിനയ്ക്കുന്നഭക്തർക്കറിഞ്ഞീല മറവുള്ളകൈവല്യരൂപം.

# എരുവയിൽ ചക്രപാണിവാരിയർ.

1040-ാമാണ്ടിടയ്ക്കു ജനിച്ചു. നല്ല സംസ്കൃതപണ്ഡിതനും കവിയുമായിരുന്നു. സംസ്കൃതം പഠിച്ചുകൊണ്ടിരിക്കുന്ന കാലത്തു തന്നെ കൃഷ്ണാർജ്ജുനവിജയം എന്നൊരു ആട്ടക്കഥ എഴുതി.

ശാസ്ത്രാത്മപ്രവിബോധനായധരണിദേവസ്യതാംഭൂമികാ-
മാദായാവിരഭൂൽഗിരാംപ്രണയിനീ നാരായണാഖ്യോജ്ജുഷഃ
തൽക്കാരുണ്യകടാക്ഷഭാരലഹരീമത്തസ്യ കിം ദുഷ്കരം
തസ്യാഹം ക്രിയയുന്യപദഭാക്കദ്ധ്യേഹ്യനാ നാടകം.

എന്നിങ്ങനെ നാരായണാഖ്യനായ ഭൂസുരോത്തമനെ അഭിവന്ദിച്ച് ഏതാണ്ടൊരു ആത്മവിശ്വാസത്തള്ളിച്ചയോടു് കാവ്യാധ്വാവിൽ സഞ്ചരിച്ചുതുടങ്ങിയ ഈ കവി ഹരിശ്ചന്ദ്രചരിതം സംഗീതനാടകം വഴിക്കു പ്രഖ്യാതനായിത്തീൎന്നു. ഈ നാടകത്തിലെ ഒരു പദ്യമെങ്കിലും അറിയാത്തവരായി മലയാളത്തിൽ ആരും ഉണ്ടായി

തിക്കയില്ല. കാലചക്രംപോയ പോക്കിൽ സംഗീതനാടകങ്ങളും വിസ്മൃതിയിൽ ലയിച്ചു. അങ്ങനെ ഇപ്പോൾ ഹരിശ്ചന്ദ്രചരിതം ആരും അഭിനയിക്കാറില്ലാതെ വന്നു.

ഒരു ശ്ലോകവും പാട്ടും ഉദ്ധരിക്കാം.

ശങ്കരാഭരണം—ചെമ്പട.

ആരാമഭൂമിമലപൂഞ്ജിതചൂതവല്ലീ-
സംസക്തചാരുയുവകോകിലവൃന്ദഘോഷാം
ശ്ലിഷ്യദ്വസന്തപരിമർദ്ദനശോഭിഗുച്ഛാം
വക്ഷോരുഹാമഹരദേഷഹരിഃസഭാര്യഃ.

പ. മല്ലവിലോചനേ വന്നാലും ചാരേ കല്യാണികളഭഗമനേ.

അ. പ. നല്ലസമയമിതു വല്ലാതെയാക്കിടൊല്ല
കല്യേ മദനോത്സവേ മാമകജായേ. (മല്ല)

ച: 1. തുല്യരഹിതമാരാമംകാൺക പല്ലവിതാഖിലാഗമം
വല്ലാതെനവസുഷമം തനാമുല്ലസിക്കുന്നു നികാമം
ഫുല്ലസകലകുസുമമണ്ഡിതേ മുല്ലമുഖവ്രതതിശോഭിതേ
വല്ലഭകോകിലകൂജിതേ ചൊല്ലെഴുമമോദപൂരിതേ
മുല്ലവിശിഖനായ മല്ലനോടിതിൻമധു
മെല്ലേവിലസുവതു—എല്ലാം കാമോദ്ദീപകം.

അല്പം മുടന്തിയാണു കവിതയുടെ പോക്ക്. പല്ലവിയിലുള്ള കല്യേശബ്ദം സംബോധനയാക്കിയാൽ വിപരീതാൎത്ഥവും വന്നുകൂടും.

വാരിയരുടെ പാണ്ഡവാശ്വമേധം അഥവാ പ്രമീളാവിവാഹം എന്നൊരു ആട്ടക്കഥയ്ക്കു് ഒരു വിശേഷമുള്ളതു് അതിലെ ഗാനങ്ങൾ ത്യാഗരാജാദിഗായകന്മാരുടെ കീൎത്തനങ്ങളുടെ മട്ടിൽ രചിക്കപ്പെട്ടവയാണെന്നുള്ളതാകുന്നു. മാതൃകയ്ക്കായി ഒന്നുരണ്ടു ഭാഗങ്ങൾ ഉദ്ധരിക്കാം.

ദേവഗാന്ധാരം—ആദി (ക്ഷീരസാഗരശയന—എന്ന മട്ടു്.)

ഭാമാദാമോദരായോധനവിശമിതദോർദണ്ഡവീൎയ്യേ സപത്രാതേ
നിൎയ്യാതേ ശാർങ്ഗിദത്താം നരകദനുജദുഃ പ്രാപ്തരാജ്യലക്ഷ്മീം
തൽസൂനൎവജ്രദത്തക്ഷിതിപതിരതുലോദ്ദാമശൌൎയ്യപ്രതാപീ
രേമേരാമാസഹസ്രൈരധികുസുമവനം ഗാനനൃത്തപ്രഭേദൈഃ.

പ. പ്രേമമനോജ്ഞനിലയകളാം കാമിനികളേ വന്നാലും.

അ. പ. മാനസാനന്ദംനൽകീടുംവേളയെ മാ മാ വൃഥാ കുരുതം

ച. 1. ഭൂമീഭരണവിഭ്രമംതീപ്പുത്തു കാമിനിമാരത്രേ
പ്രേമഭാജനമാകുന്നനിങ്ങളും കാമമിന്നെല്ലാം സമ്മതമേ
നാമിനിക്കേളിയിൽ വൈമുഖ്യമെന്നിയേ കാമപൂർത്തിയോടണം
ഈമധുവിനെമാനിച്ചവേന്ദ്രസമയേ ചെയ്യുവേണം.

മുഖാരി—ആദി (പുറ്റുപ്പുഡഭൃപാ—എന്ന മട്ട്.)

സിംഹസംഹനന സംഹനനം തേ
സിംഹസംഹനന സംഹിതഭാവം
സംഹതിർ ഹി മഹസോ ഹഹ ഭ്രൂഭൽ
സിംഹസാം ഹസതി ഹംസമഹാംസി.

പ. ദീനദയാലുതാനിധേ ദിതികുലതിലക. (ദീന)

അ. പ: മാനസശാലിയാമങ്ങേ മാനിനിമാരാം ഞങ്ങൾ
മാനസപ്രീത്യാവാഴാൻ മാനദ നീകാരണം. (ദീന)

ച. 1. മീനകേതനബാണ ദീനചതുർഗ്ഗുണാ
മാനവരേക്കാൾ നാരീജാതികൾക്കെന്നസിദ്ധം
യേനകേനോന്മാദനിദാനമാമീവേലയിൽ
മൌനമോ? നൽപീയൂഷപാനമോ? സുഖാവഹം. (ദീന)

2. ഏതെങ്കിലുമങ്ങേക്രീതേതരദാസികൾ
പൂതേ ഭവദിംഗിതജാതേ കുതുകികളേ
പ്രീതേമനോജന്മനി ജാതം ജനനിഫലം
മാതേവിശങ്കാ സുരാരാതേ ജീവനായക. (ദീന)

വനിതാനടനം—ചെഞ്ചുരുട്ടി—ചാപ്പ്.
(മിഞ്ചിനീർകുന്തളം കാവടിച്ചിന്തു്.)

1. മന്മഥന്റെ ജൈത്രയാത്രയിൽ മംഗളമാത്തമാധവീ
പാനംചെയ്തു ഭൃംഗകുലംപൊഴിക്കുന്നു
ഫുല്ലസൂനപരാഗസംഗസുഗന്ധിയായ് പവമാനനൊരുവഴി
മെല്ലെമെല്ലെയണഞ്ഞുവിലസുന്നു നല്ലവസരം
നാം ത്രപാഭരം നീക്കിനിഭൃതം വാഴണ സുചിരം.

2. അത്രപ്രാഗ്ജ്യോതിഷാധീശന്റെ മാനസാനന്ദം
നല്കിയമന്ദം വിത്രപം കൃതകൃത്യരാകേണം
എത്രസുഭഗതയിൻഫലം കമിതാന്തരംഗസുഖത്തിനെന്നും
കിന്തുനാമവകാശിയായല്ലയാകിൽ ലോകഗർഹിതം
ആക സാധിതം—ഹന്ത നാം ഹതരാക നിന്ദിതം.

മാധവീശേഖരം ഭാണം.

ഈ കൃതിയെപ്പററി പുന്നശ്ശേരി നീലകണ്ഠശർമ്മാ ഇങ്ങനെ പറയുന്നു.

ശൃംഗാരംരസമാണു മുഖ്യമതിനെച്ചീത്തപ്പെടുത്താതെനൽ-
ഭംഗ്യാ ഭക്തിവെളിപ്പെടുത്തിയൊടുവിൽ ശാന്തത്തിലെത്തുംവിധം
അംഗംചേത്തുവിചിത്രവൃത്തമിതുതാനൊന്നാമതാം ഭാഷയിൽ
ഭംഗംവിട്ടൊരുഭാണമാണഖിലരും വായിക്കുവിൻ കേൾക്കുവിൻ.

പി. സി. മാനവിക്രമൻ തമ്പുരാൻ 1068 ധനു 6-ാംതീയതി പുന്നശ്ശേരിക്കയച്ച ഒരു കത്തിൽ ഇതിനെപ്പററി ഇങ്ങനെ കാണുന്നു.

ചൊൽപ്പൊങ്ങുന്നൊരു ചക്രപാണികവിയാലപ്പേതർപ്രൌഢികൊ-
ണ്ടിപ്പോൾകല്പിതമായഭാണമിതഹോ ശ്രീമാധവീശേഖരം
ഉൾപ്പൂവിൽസുമനോജനങ്ങളധികം ലാളിക്കുമെന്നുള്ളതിൽ
സ്വപ്നംപോലുമിനിക്കുസംശയമതില്ലെല്ലാംമനോമോഹനം.

ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കോയിത്തമ്പുരാൻ പ്രസ്താവിച്ചിട്ടുള്ളതിങ്ങനെയാണ്.

കേടററീടിനനാടകംപലതുമുണ്ടീഭാഷയിൽതീത്തതാ-
യീട്ടുറവുംരസമാൻഭാണമൊരുവൻ തിത്തീലയിന്നേവരെ
പ്രൌഢശ്രീകവിചക്രപാണിസരസം നിമ്മിച്ച ഭാണത്തിനെ
ഗാഢപ്രീതിയൊടേവ്യുകഴ്ത്തുമതുകൊണ്ടിപ്പാരിലെപ്പേരുമേ.

തിരുവല്ലാ പാലിയക്കര കൊട്ടാരത്തിലെ രാമവമ്മ കോയിത്തമ്പുരാനിപ്രകാരം പ്രശംസിക്കുന്നു.

ഭേഷായുള്ളപദക്രമം ധ്വനികലൻമുള്ളോരലങ്കാരവും
ശ്ലേഷാദ്യങ്ങളതാം ഗുണങ്ങളിവയാലെന്നും കവിപ്രൌഢരിൽ
തോഷംപാരമുളാക്കിടുന്ന നവമാമിമ്മാധവീശേഖരം
ഭാഷാഭാണമനല്പകാലമവനൌ മാഴ്കാതെ വാഴ്കാദരാൽ.

ഈമാതിരി പ്രശംസകൾക്കു പ്രസ്തുത കൃതി ശരിയായി അർഹിക്കുന്നുണ്ടോ എന്നു പരിശോധിക്കേണ്ട ചുമതല വായനക്കാർക്കു വിടുകയേ നിവ്വാഹമുള്ളു. ഒന്നാമങ്കത്തിൽ പ്രസ്താവനാനന്തരം വിടൻ പ്രവേശിച്ച് ആനന്ദപാരവശ്യത്തോടുകൂടി പറയുന്നു.

അങ്കത്തുങ്കലിരുത്തിവീടികപകന്നാക്കാമിനീതൻകുച-
ത്തങ്കക്കുംഭമണച്ചുചുംബി നയനംചിമ്മിത്തുറന്നേൻതദാ
തങ്കപ്പെൺകൊടിരാത്രിപോയിവെളിവായ്പോകെന്നുചൊല്ലുംവിധൌ
പൂങ്കോഴിക്കരൽധൂമകേതുവതുപോലുണ്ടായി കുണ്ഠേതരം.
മട്ടോലുംകിളികിഞ്ചിതക്കയറുകൊണ്ടെൻമാനസക്കള്ളനെ
കെട്ടിത്തൻമുഖമായബന്ധനഗൃഹംതന്നിൽക്കരേററിക്ഷണം
മുട്ടിപ്പിച്ചുവെളിക്കുസഞ്ചരണവും കാവൽക്കുരോജങ്ങളെ-
ശ്ലട്ടുംകെട്ടിതദാധരാമൃതമഹോവൃത്തിക്കുമേകീടിനാൾ.

ഇതിൽ 'കെട്ടിതദാ' എന്നതു വിസന്ധി ഉണ്ടെങ്കിലും അത്ഥത്തിന് അല്പം സ്വാരസ്യം ഇല്ലെന്നു പറവാൻ നിവൃത്തിയില്ല.

അനന്തരം നായികയുടെ ഭർത്താവിൽ അസൂയ പ്രകാശിപ്പിച്ചുകൊണ്ട്, വിടൻ പൂന്തോപ്പിൽകടന്നു ചുററിനടക്കവേ മാധവിയെ വാസന്തികനോടു സംഘടിപ്പിക്കാമെന്നുള്ള പ്രതിജ്ഞയെ നിറവേററുന്നതിനും നഗരവിശേഷങ്ങളെക്കണ്ടാനന്ദിക്കുന്നതിനും നിശ്ചയിക്കുന്നു. അപ്പോഴേയ്ക്കു പ്രഭാതമായിരിക്കുന്നു.

പാടുന്നൂ ഹരികീർത്തനം പ്രതിഗൃഹംകൂടുന്നു മോദാൽതണു-
പ്പാടുന്നൂ പവമാനപോതനിലിതും തേടുന്നുനൽസൌരഭം
ഓടുന്നൂ തിമിരം നഭസ്സുവെളിവായീടുന്നു കേടെന്നിയേ-
ക്കോട്ടുന്നൂ ശശികാന്തി താരകൾ മയങ്ങീടുന്നു മൂടുന്നുടൻ.

അനന്തരം പത്തുപതിനഞ്ചു ശ്ലോകങ്ങൾകൊണ്ടു വിടൻ പ്രകൃതിയെ വർണ്ണിക്കുന്നു. ഈ ശ്ലോകങ്ങളിലും കുസന്ധിവിസന്ധ്യാദികളുണ്ടെങ്കിലും അവ സാമാന്യം ഭംഗിയായിട്ടുണ്ടെന്നു പറയാം.

അയാൾ ചുററിനടക്കവേ ഒരു സ്ത്രീ "പൂന്തോപ്പിട്ടൂടൽമൂടി വരുന്നതു"കണ്ടു് ആൾ ആരെന്നു ചോദിച്ചറിവാൻ നിശ്ചയിക്കയും,

ആരാമലക്ഷ്മിക്കു വയസ്യയാംനീ-
യാരോമനപ്പെൺമണിമൌലിമാലേ
ആരേതുധന്യൻ തവ ഹാവഭാവ
സാരസ്യസിന്ധൌ വിളയാടിടുന്നു.

എന്നു ചോദിക്കവേ അവൾ കണക്കിനു ശകാരിക്കയും ചെയ്തപ്പോൾ,

ജീർണ്ണിച്ചുള്ളബലാജനങ്ങൾ മധുരൂകംവാക്കിനേക്കാൾ ജനം
വർണ്ണിക്കുന്നവിശിഷ്ടരാം തരുണിമാരാട്ടും ശകാരങ്ങളെ

എന്നു് ആശ്വസിച്ചിട്ടു നിരത്തിൽക്കൂടി ഓരോ കാഴ്ചകൾ കണ്ടുകൊണ്ടു താനും പോകുന്നു. കണ്ട കാഴ്ചകളുടെ കൂട്ടത്തിൽ ചിലതിനെ ഇവിടെ എടുത്തുപറയാം.

ക്രനിക്കോലംവരപ്പാനൊരുതരുണിയൊരുങ്ങുന്നനേരത്തുകൊമ്പു-
ള്ളാനത്തുമ്പിക്കരംതോററരസിജയുഗളം വീണഴിക്കാതിരിപ്പാൻ
താനേ ബാലദ്വയംവന്നവകളിരുപുറം തൊട്ടുനീട്ടീട്ടു താങ്ങീ-
ശ്ശ്യേനൻപക്ഷംവിരിച്ചുള്ളൊരുനിലയതുപോൽ കൌതുകംപെയ്തിടുന്നു.
ശൃംഗാരംരൌദ്രമെന്നീരസമൊരുഘനപാത്രത്തിലൊന്നിച്ചുകൂട്ടി-
ബ്ഭംഗ്യാമേളിച്ചു ഭൂമീശ്വരനുടെ തിരുമെയ് തീർത്തുവച്ചബ്ജയോനി
എങ്ങുംചേരാത്തവസ്തുദ്വയവുമതിരസാൽ ചേർത്തുവയ്പാൻവിശേഷാ-
ലിങ്ങേരംസൂത്രമെന്നുള്ളറിവുപലരെയും ബോധ്യമാക്കുന്നുവോ താൻ.
കോന്ത്രപ്പല്ലുന്നിമൂക്കിൽ മുതുകുവരെവളഞ്ഞൊഴമേറുന്നകണ്ണാ-
മന്ധുദ്വന്ദ്വങ്ങൾമദ്ധ്യത്തൊരു നകമതുപോലുണ്ടുമൂക്കിൻെറ ചാലും

ചെന്തീതോല്ക്കുന്നചപ്രത്തലമുടികളും ഭുജത്തോളവും നീളമുണ്ടീ-
ച്ചന്തംകണ്ടാലനംഗൻ തിരുവടിയുമടിക്കൊന്നുകൈതാണുകൂപ്പും.
ചിക്കിപ്പൂഞ്ചായൽകെട്ടിക്കുസുമഗണമണിഞ്ഞഞ്ജനം തേച്ചുതേച്ചാ-
ക്കൊങ്കയ്ക്കിട്ടുകൂപ്പുംസകമരയിൽഞൊറിഞ്ഞിട്ടു പാവാടകെട്ടി
ന്യക്കെല്ലാംകൈയിലേന്തീട്ടഭിനവസുഷമാവൈഭവത്താൽ ജനാനാം
ദിക്കും വാക്കും മറിപ്പിച്ചിട്ടുമിവരരികത്തെത്തിഹൃത്തിന്നുമുത്തായ്.
വായിച്ചും ചിലപുസ്തകങ്ങളിടയിൽക്കുത്തിക്കുറിച്ചും ഗിരാ
പായിച്ചും ചില സാരമാം കഥകളാൽ വാദിച്ചുമപ്യുത്തരം
ചെയ്യിച്ചും പുത്തുപുഞ്ചിരിപ്പൂത്തുമ ചാഞ്ചാടുന്നഭാവങ്ങളാൽ
കൊയ്യിച്ചുംയുവമാനസങ്ങളെ ബലാൽപൂകുന്നു പാഠാലയം.
മാറിൽക്കുത്തിയിടറി വാഹകശരീരം ചീന്തിരണ്ടായെറി-
ഞ്ഞെറെച്ചോരയണിഞ്ഞകൊമ്പുകൾകുലുക്കിക്രൂരനോട്ടത്തോടും
നീറിത്തുള്ളിയടിച്ചുകണ്ണുയുഗളംവട്ടംപിടിച്ചും മുദാ
കേറിപ്പൊട്ടിയൊലിച്ച കൊമ്പനാണയുന്നല്ലോ മഹാദുർഘടം.

ആ മദയാനയൊററയ്ക്കണഞ്ഞപ്പോൾ ഇഷ്ടസഖിയായ ചിത്രസേനയുടെ ഗൃഹം കാണുന്നു. അനന്തരം അയാൾ ആ ഗൃഹത്തിൽ കടന്നു ഭിത്തിയിൽ വരച്ചിരിക്കുന്ന രാസക്രീഡാചിത്രങ്ങൾ കണ്ടു രസിക്കുന്നു. അതിനിടയ്ക്കു ചിത്രസേന അരികിലെത്തിക്കഴിയുന്നു. ആ ദിവസം അവിടെ കഴിച്ചുകൂട്ടാൻ അവൾ ക്ഷണിക്കുന്നുവെങ്കിലും, തിരിയെ വരാമെന്നുപറഞ്ഞിട്ടു് അവിടെനിന്നും പോകുന്നു. വഴിയിൽ ചില ബി. എ.-ക്കാരെ കണ്ടുമുട്ടുന്നു. അവരുമായി തൎക്കത്തിൽ ഏൎപ്പെടുന്നു. അവിടെനിന്നു പിന്നെയും പല വിശേഷങ്ങൾ കണ്ടുംകൊണ്ടു നടക്കവേ രണ്ടു പട്ടാണികൾ ഒരുത്തനെ പിടിച്ചുവലിച്ചു് തെരുവീഥിയിൽ തള്ളുന്നതു കാണുന്നു. അതും മാധവിയുടെ മുമ്പിൽവച്ചു്. അടുത്തുചെന്നപ്പോൾ അതു വസന്തകന്റെ തോഴനായ മാകന്ദനാണെന്നും, അവൻ വസന്തകനുവേണ്ടി പ്രയത്നിക്കവേ ഈ അബദ്ധം പിണഞ്ഞതാണെന്നും ഗ്രഹിച്ചിട്ടു് "തന്നെ വിശ്വസിക്കാതെ ഇപ്രകാരം പ്രവൎത്തിച്ചതിനു് ഇങ്ങനെതന്നെ പററണം" എന്നു വിചാരിക്കുന്നു. കുറച്ചു കഴിഞ്ഞപ്പോൾ വസന്തകൻ വന്നുചേരുന്നു. മാധവിയുമായി ഘടിപ്പിച്ചു വിടൻ കൃതാൎത്ഥനാകുന്നു. ഇതാണു കഥ.

## കുമ്മമ്പിള്ളി രാമൻപിള്ള ആശാൻ.

ഇദ്ദേഹം 1037-ൽ കൃഷ്ണപുരത്തു കുമ്മമ്പിള്ളിവീട്ടിൽ ജനിച്ചു. അതിബാല്യത്തിൽതന്നെ രാഘവപ്പിഷാരടി എന്ന

പണ്ഡിതനടനവർയ്യന്റെ കഥകളിയോഗത്തിൽ ചേൎന്നു നടന വിദ്യ അഭ്യസിച്ചു. പിഷാരടി അന്നു വക്കലെ താമസിച്ചുകൊണ്ടിരിക്കയായിരുന്നു. കുറേക്കാലം കഴിഞ്ഞു രാമൻപിള്ള സ്വദേശത്തേയ്ക്കു മടങ്ങി. അനന്തരം പാണ്ഡ്യദേശീയനായ കൈലാസനാഥശാസ്ത്രികളുടെ അടുക്കൽ കാവ്യനാടകാദികളും, ജ്യോതിഷം, തൎക്കം, വേദാന്തം മുതലായ ശാസ്ത്രങ്ങളും അഭ്യസിച്ചു് നല്ല വ്യുല്പത്തിദാർഢ്യം സമ്പാദിച്ചു. ഈ ഗുരുവിനെയാണു്,

അവിദ്യാനിവൃത്തിയെ വരുത്തി മമ ചിത്തേ-
സുവിദ്യാജ്ഞാനമുപദേശിച്ചഗുരുനാഥൻ
പവിത്രൻ യോഗിശ്രേഷ്ഠൻ ശ്രീമൽകൈലാസനാഥൻ
കവിപ്രൌഢൻ കൃപയോടനുഗ്രഹിക്കേണം.

എന്നു് കവി വക്കലമാഹാത്മ്യത്തിൽ വൎണ്ണിച്ചിരിക്കുന്നതു്.

അനന്തരം വക്കീൽപരീക്ഷയിൽ ജയിച്ചു് കായംകുളം മുനിസിപ്പുകോടതിയിൽ പ്രാക്ടീസ് തുടങ്ങി. മുപ്പതുകൊല്ലത്തോളം ഈ ജോലിയിൽ ഇരുന്നു ധാരാളം ധനവും അനേകം വിദ്യാൎത്ഥികളെ പഠിപ്പിച്ചു ശിഷ്യസമ്പത്തും സമ്പാദിച്ചു. പ്രസിദ്ധഭാഷാകവികളായ സി. കുഞ്ഞൻവൈദ്യൻ പെരുനെല്ലി കൃഷ്ണൻ വൈദ്യൻ, വെളുത്തേരി, ശ്രീനാരായണഗുരു മുതലായവരെല്ലാം അദ്ദേഹത്തിന്റെ ശിഷ്യകോടിയിൽപ്പെട്ടവരായിരുന്നു. അദ്ദേഹം 1087 വൃശ്ചികം 18–ാം തീയതി പരലോകം പ്രാപിച്ചു. ചരമത്തെപ്പറ്റി കെ.സി. കുഞ്ഞൻവൈദ്യൻ രചിച്ച പദ്യങ്ങൾ ചുവടെ ചേൎക്കുന്നു.

ജ്യോതിഷംതദനുവാഗ്ഭടശാസ്ത്രം ഭ്രതിദം ഭുവനമോഹനകാവ്യം
നീതിശാസ്ത്രമഖിലവരപുരാണം഻ ഖ്യാതിപൂണ്ടപുരുസാഹിതിയേയും
ഭുവിലിങ്ങനെയനേകപഥത്തിൽ താവിട്ടുംകലകളിൽക്കളിയാടി
ഈവിധത്തിലിവിടമ്പതുകൊല്ലം മേവിയെന്റെ ഗുരുരാമസുനാമാ.

അദ്ദേഹം 1050–ൽ സത്യാസ്വയംവരം ആട്ടക്കഥയും, 1053–ൽ സുഭദ്രാഹരണം തുള്ളക്കഥയും, 10 8–ൽ ഭഗവന്നാമസ്തുതിമാഹാത്മ്യം കിളിപ്പാട്ടും, 1077–ൽ വക്കല സ്ഥലമാഹാത്മ്യം കിളിപ്പാട്ടും രചിച്ചു. വക്കല സ്ഥലമാഹാത്മ്യത്തിൽനിന്നു് ഏതാനും വരികളെ ഉദ്ധരിക്കുന്നു.

കണ്ടാലുമിന്നിദംക്ഷേത്രം പവിത്രവൈ-
കുണ്ഠോപമം വിശാലം നാമേ പാവനം
രക്ഷോനഗരിതൻ തെക്കേപടിഞ്ഞാറു
രക്ഷോഗിരീശദിക്കിങ്കൽഭവിക്കയാൽ
രാക്ഷസേശൻ മുഖദ്വേഷിയസ്സൽക്രതു

രക്ഷാവിഘാതം വരുത്തീടുകയാൽ
ആയതുമല്ലവൻ സീതയെച്ചിന്തിച്ചു
പേയനായേററവും മന്ദിച്ചിരിക്കയാൽ
മായയൊഴിഞ്ഞുനാം ചെയ്യുന്നൊരുപുണ്യ-
മായയാഗത്തിനെച്ചിന്തിക്കയുമില്ല
സർവ്വപ്രകാരവുമോർത്തുകണ്ടാലിപ്പോ-
ളുർവിയിൽപൂർവ്വകാലേ പുണ്യംപുരാതനം
പർവ്വതവൃക്ഷലതാപരിശോഭിതം
ഗർവ്വഹീനാനേകജന്തുവൃന്ദാവൃതം
ഖർവ്വേതരപാപജാലമാരകം മഹാ-
പർവതത്തിന്നടുംഭോജി പുണ്യാവഹം
സർവ്വസമ്പൽപ്രദം ശ്രീവല്ലഭാലയ-
മുർവ്വരാഭൂഷണം ക്ഷേത്രംപ്രവേശിച്ചു
ദിവ്യയജ്ഞത്തെവഹിക്കണം നിങ്ങളു-
മവ്യയം നാരായണം ജയിച്ചീടണം.

## കൊടുങ്ങല്ലൂർചെറിയകൊച്ചുണ്ണിത്തമ്പുരാൻ.

കൊടുങ്ങല്ലൂർ രാജസ്വരൂപം പണ്ടേക്കുപണ്ടേ പാണ്ഡിത്യത്തിനു വിളനിലമായിരുന്നു. 1026-ൽ തീപ്പെട്ട വിദ്വാൻ ഇളയതമ്പുരാനെപ്പററി അന്യത്ര വിവരിച്ചിട്ടുണ്ടല്ലോ. 1090 മകരം 18-ാം തീയതി തീപ്പെട്ട ശ്രീ രാമവർമ്മ വലിയതമ്പുരാൻ മഹാകവികളുടേയും മഹാശാസ്ത്രജ്ഞന്മാരുടേയും കാരണവസ്ഥാനം വഹിച്ചുകൊണ്ടു് 83 വർഷത്തോളം ജീവിച്ചിരുന്നു. സകല ശാസ്ത്രങ്ങളിലും കലകളിലും കൊടുങ്ങല്ലൂർ രാജകുടുംബം അടുത്തകാലംവരെ മുന്നണിയിൽതന്നെ ഇരുന്നു. ഈ വിശിഷ്ടകുടുംബത്തിലാണു് ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ 1033-ൽ ജനിച്ചതു്. അഞ്ചാം വയസ്സിൽ ആശാൻ എഴുത്തിനിരുത്തി. 1049-ാമാണ്ടു് മൂന്നാംമുറ രാജാവായ ഗോദവർമ്മൻതമ്പുരാൻ തീപ്പെടുംവരെ ഈ രാജകുമാരൻ അദ്ദേഹത്തിന്റെ അടുക്കൽ സംസ്കൃതം അഭ്യസിച്ചു. പിന്നീടു സ്വമാതുലനായ കുഞ്ഞുരാമവർമ്മൻതമ്പുരാന്റേയും കൃഷ്ണശാസ്ത്രികളുടേയും അടുക്കൽ വ്യാകരണവും കുഞ്ഞൻതമ്പുരാന്റെ അടുക്കൽ തർക്കവും വലിയ കൊച്ചുണ്ണിത്തമ്പുരാന്റെ അടുക്കൽ ജ്യോതിഷവും വൈദ്യവും അഭ്യസിച്ചു. 16-ാം വയസ്സിൽ കലാപൂർണ്ണനായിത്തീർന്ന ഈ രാജേന്ദുവിൽനിന്നു കാവ്യസുധ തെരുതെരെ പ്രവഹിക്കാൻ തുടങ്ങി. പ്രസിദ്ധിയിൽ താല്പര്യമില്ലാതിരുന്നതിനാൽ അദ്ദേഹം രചിച്ചിട്ടുള്ളതിൽ പത്തിലൊരുഭാഗംപോലും സൂര്യപ്രകാശം കണ്ടി

ട്ടില്ല. സംസ്കൃതത്തിൽ കാവ്യം രചിക്കുന്നതിനായിരുന്നു അദ്ദേഹത്തിനു് അധികം താല്പര്യം.

അദ്ദേഹത്തിന്റെ ചികിത്സാനൈപുണ്യത്തിന്റെ ഫലം പശ്വപക്ഷ്യാദികൾപോലും അനുഭവിച്ചുപോന്നു. അത്യന്തം വിശാലമായിരുന്നു അദ്ദേഹത്തിന്റെ ജീവകാരുണ്യം. ഗജങ്ങളും പശുക്കളും അദ്ദേഹത്തിന്റെ ചൊൽപടിക്കു വർത്തിച്ചുവത്രേ.

കുലദൈവതമായ ശ്രീകുരുംബേശ്വരി ഈ പരമഭക്തനു് പ്രത്യക്ഷ എന്നപോലെയാണു് വർത്തിച്ചിരുന്നതു്.

പെരുമ്പടപ്പിൽ ക്ഷിതിപാലരത്നം പെരുമ്പടക്കോപ്പുകൾക്കൂട്ടിടുന്നു
ഒരുമ്പെടേണം പട നീതടുപ്പാൻ കുരുംബയമ്മേ മമ തമ്പുരാട്ടി.

എന്നു പ്രാർത്ഥിച്ചു വിജയം നേടിയ രാജർഷിയുടെ കാലശേഷം പ്രസ്തുത സ്വരൂപത്തിൽ ഉണ്ടായിട്ടുള്ള ഭക്തന്മാരിൽ അദ്ദേഹം അഗ്രഗണ്യനായിരുന്നു.

കുന്നേഴത്തു പരമേശ്വരമേനോൻ അവർകൾ പറയുംപോലെ കവിഭാരതത്തിലെ ഭീഷ്മരായ വെണ്മണി അച്ഛന്റെ ഉപദേശവും ദ്രോണാചാര്യനായ വെണ്മണി മകന്റെ ശിക്ഷണവും വേദവ്യാസരായ കൃഷ്ണശാസ്ത്രികളുടെ ആഷസംസ്കാരവും സിദ്ധിച്ച കൊച്ചുണ്ണിത്തമ്പുരാൻ സവ്യസാചിയായിത്തീർന്നു. ഇദ്ദേഹത്തിനെപ്പോലെ ഇത്ര വളരെ കാവ്യതല്ലജങ്ങൾ ഭാഷാദേവിക്കു സമർപ്പിച്ചിട്ടുള്ള ധന്യന്മാർ വളരെ കുറവാണു്. ഉമാവിവാഹം, കല്യാണീ കല്യാണം, മധുരമംഗലം ഭാണം, ഭദ്രോത്സവം, എന്നീ നാടകങ്ങളും, നിരവധി സ്തോത്രങ്ങളും, പാണ്ഡവോദയം വഞ്ചീശവംശം എന്നീ മഹാകാവ്യങ്ങളും അവയിൽ പ്രാധാന്യം വഹിക്കുന്നു. മലയാളഭാഷയിൽ പ്രാചീനരീതി അനുസരിച്ചുണ്ടായിട്ടുള്ള ഇരുന്നൂറിൽപരം നാടകങ്ങളുടെ കൂട്ടത്തിൽ കല്യാണീനാടകത്തിനുള്ള സ്ഥാനം അത്യുത്തമമാണു്. കല്പിതകഥയെന്നൊരു മെച്ചവും അതിനുണ്ടു്.

നാടകമെന്ന നിലയിൽ വലിയ മെച്ചമൊന്നും ഇല്ലെങ്കിലും ഉമാവിവാഹം വായിച്ചു രസിക്കാൻകൊള്ളാവുന്ന ഒരു കൃതിയാണു്.

**കാടൊക്കെത്തെണ്ടിമണ്ടിക്കമലനയനനെക്കണ്ടുകിട്ടാഞ്ഞുക്രുട്ടം–**
**കൂടിക്കൊണ്ടങ്ങുഗോപീജനമഥ പുളിനേ വാണടൻകേണിടുമ്പോഴം**

കോടിക്കാമപ്രകാശം തടവിട്ടുമുടലിൽധാടിയോടെത്തിയോരാ
കോടക്കാവിൽ്ന്നെന്നെക്കരുണയൊടുകടാക്ഷിച്ചു രക്ഷിച്ചിടേണം.
പട്ടൊന്നമ്പോട്ടുടുക്കും പുനരതുതെളിയാഞ്ഞിട്ടഴിക്കുംകചത്തെ-
ക്കെട്ടുംപെട്ടെന്നഴിക്കുംകുറിയിട്ടുമുടനേ മായ്ക്കുമീവണ്ണമായി
കഷ്ടക്കാലംകഴിക്കുന്നിതു കഠിനമെടോ നേരമോ പാതിരാവാ-
യൊട്ടുംനില്ലാതെ വേഗാലിനി വരിക ചലാപാംഗിനീ രംഗദേശേ.
മഞ്ഞോലുംമതിബിംബകാന്തിനികരം തട്ടീട്ടലിഞ്ഞീടുമീ
മഞ്ജുശ്രീശശികാന്തരത്നമിതൊലിപ്പിക്കുംജലശ്രേണിയും
മഞ്ഞുംചന്ദനചന്ദ്രപൂർണ്ണമിളിതശ്രീയന്ത്രവാതങ്ങളും
ഭഞ്ജിക്കാതെഴമിസ്ഥലത്തിലരികിൽ തീയുംതണുത്തീടുമേ.

ഇങ്ങനെയുള്ള നല്ല നല്ല ശ്ലോകങ്ങൾ പലതും ഇതിലുണ്ട്.

മധുരമംഗലം ഹാസ്യരസപ്രധാനമായ ഒരു നാട്യപ്രബന്ധമാണ്. അതു്

"കുഞ്ഞുണ്ണിരവിയതെന്നും
കുഞ്ഞേട്ടൻ കൊച്ചുതമ്പുരാനെന്നും
കേടററപേരുകളെഴും."

മാടോവ്വീശന്റെ ആജ്ഞാനുസരണം എഴുതപ്പെട്ടതത്രെ.

"പിട്ടുകൾപറഞ്ഞുപരന്റെ
ചട്ടററപണംകരസ്ഥമാക്കുന്ന
പട്ടന്മാരുടെ നടുവിൽ."

വസിച്ചു നട്ടംതിരിയുന്ന പൊട്ടൻ കോന്തക്കുറുപ്പിന്റെ ജളതകൾ നിമിത്തം കൊമരപ്പുറമ്പു തറവാട്ട് നശിക്കാൻപോകുന്നതുകണ്ടിട്ട് ആ കുടുംബത്തിലെ അംഗമായ കൃഷ്ണക്കുറുപ്പിന്റെ ഉപദേശാനുസാരം മധുരമംഗലം നമ്പൂരി കാരണവരെക്കൊണ്ട് പലതരം വിഡ്ഢിത്തങ്ങൾ കാട്ടി ജയിക്കുന്നതും ഒടുവിൽ കുടുംബത്തെ കൊടിയ കടസമുദ്രത്തിൽനിന്നും ഉദ്ധരിക്കുന്നതുമാണു കഥ.

മലയാംകൊല്ലം 1082 ചിങ്ങത്തിൽ കവി പേരുവയ്ക്കാതെ രസികരഞ്ജിനിയിൽ പ്രസിദ്ധീകരിച്ചുതുടങ്ങി. പന്ത്രണ്ടുമാസങ്ങളിൽ ഓരോന്നിനേയും സരസമായി വിവരിച്ചിരിക്കുന്നു.

"തുംഗശ്രീ'സിംഹ'വാഹേ തുഹിനശിഖരിതൻ
'കന്യകെ' നിസ്തുലാ'ഭേ
'ഭൃംഗാ'ളീ കേശി'ചാപ,ഭ്രുകുടി'മൃഗ'സമാ-
നാക്ഷി'കുംഭ'സ്തനാഢ്യേ
ഭൃംഗം'മീനാ'ക്ഷി തീർത്തീടുകമധുമഥന-
'മേ'ദിസേവ്യേ 'വൃഷാ'ങ്കോ-
ത്സംഗശ്രീ 'സൌമ്യഗേഹേ' ഭഗവതികടകോ-
ല്ലാസിഹസ്തേ നമസ്തേ."

എന്ന പന്ത്രണ്ടു മാസങ്ങളുടേയും രേഖകൾ ഘടിപ്പിച്ചിരിക്കുന്നു. ചിങ്ങമാസവർണ്ണനയിൽ ഏതാനും ശ്ലോകങ്ങൾ ഉദ്ധരിക്കാം.

ചേരുന്നസിംഹമയി സിംഹകടിപ്രദേശേ
നീരുള്ള നീരദഗണങ്ങൾ നശിച്ചിടുന്നു
താരങ്ങളെന്നുപറയും മണിമൌക്തികങ്ങൾ
പാരാതനേകദിശിചേർന്നു വിളങ്ങിടുന്നു.

ചൊല്ലാർന്നവായുരജകൻ ഘനവസ്ത്രജാലം
മെല്ലാടവും ജലകണം ചിതറുംപ്രകാരം
കല്ലോത്തകാന്തികലരും ഗഗനത്തിലിട്ടു
തല്ലീട്ടതിന്നിഹ വെളുപ്പുവരുത്തിടുന്നു.

പാരിൽസമസ്തതരുഗുല്മലതാഗണങ്ങൾ
വേരൊത്തുറച്ചതിഗുണങ്ങളിണങ്ങിടുന്നു
ചാരുപ്രകാശനിധിയായിട്ടമോഷധീശൻ
ഭൂരിപ്രമോദമൊടുയർന്നു വിളങ്ങിടുന്നു.

പാണ്ഡവോദയം മഹാകാവ്യം.

ഇതു 1087 മീനം 9-ാംതീയതി കുറിച്ചു. 32 സർഗ്ഗങ്ങളിലായി 2084 ശ്ലോകങ്ങൾ ഉണ്ടു. പാണ്ഡവന്മാരുടെ അജ്ഞാതവാസാരംഭംമുതൽക്കു ഉത്തരാസ്വയംവരംവരെയുള്ള കഥകൾ ഇതിൽവിവരിച്ചിരിക്കുന്നു. ഒന്നാംസർഗ്ഗത്തിൽ ജ്യേഷ്ഠപാണ്ഡവൻ അജ്ഞാതവാസഭംഗം നേരിടാതിരിക്കുന്നതിനായി,

കൊണ്ടാടിടുംഭക്തരിൽവാത്സല്യം കൊണ്ടാടിടുന്നുൾത്തളിരുള്ളദുർഗ്ഗേ!
കൊണ്ടൽകരിംകാർനിറമുള്ളതൃക്കൺകൊണ്ടൽക്കടം താപമകററണം നീ
ലീലേച്ഛയാലീബ്ഭുവനങ്ങളെല്ലാം പാലിച്ചിടുംനിർജരസഞ്ചയത്തെ
പാലിച്ചിടുംനീയടിക്കുപ്പുമെന്നെപ്പാലിച്ചിടേണം ജനനീപ്രസീദ.

എന്നിങ്ങനെയാണു ദുർഗ്ഗയെ സ്തുതിക്കുന്നതു. ഭഗവതി പ്രത്യക്ഷപ്പെട്ടു,

സൈ്വരംഭവിക്കും ജയമങ്ങുനോക്ക-
നോരംഭവാന്മാക്ക മമപ്രസാദാൽ

എന്നു ആശംസിച്ചിട്ടു,

"വിരാടഭൂപന്റെപുരത്തിലിന്നി
നിരാകുലം നിങ്ങൾ വസിച്ചിടുമ്പോൾ
ഒരാളെയുംകേളറിയുന്നതല്ലി-
ങ്ങൊരാളുമീയെന്നുടെ വൈഭവത്താൽ."

എന്ന വരം നല്കുന്നതും ആണു വിഷയം. രണ്ടും മൂന്നും സർഗ്ഗങ്ങളിൽ ധർമ്മജാദികൾ വിരാടനഗരത്തിൽ ചെല്ലുന്നതും അവർക്കു

രാജാവും രാജ്ഞിയും ഓരോ ജോലികൾ നല്കുന്നതും വിവരിച്ചിരിക്കുന്നു.

നാലാംസർഗ്ഗത്തിലെ വിഷയം സമയപാലനമാണ്.
പ്രതിഭടപടലോച്ചണ്ഡരാം പാണ്ഡവന്മാർ
'അന്യോന്യംനൽസഹായം പ്രണയഭരമെഴുംചേതസാചെയ്തുകൊണ്ടും'
കൃഷ്ണന്തന്നെത്തരമൊട്ടസന്തതം പാർത്തുപാലിച്ചുകൊണ്ടും
മത്സ്യക്ഷിതിപനഗരിയിൽ വസിച്ചുകൊണ്ടിരിക്കേ,

തുടുത്തനൽത്താമരസത്തിനുള്ളംമടുത്തകൈകൊണ്ടൊരുചൂലുകൃഷ്ണ
പിടിച്ചനേരത്തിതയോഗ്യമെന്നോർത്തടിച്ചമട്ടായവിടം സമസ്തം.
മാണിക്യരത്നോപമകാന്തിചിന്തും പാണിദ്വയത്താൽദ്രുപദേന്ദ്രപുത്രി
ചേണാർന്നഭംഗ്യാ മെഴുകുംദശായാം ചാണകംചിരം കുങ്കുമമായ്ചമഞ്ഞു.
ഘടങ്ങൾതൻനന്മുതൽനഷ്ടമാക്കിക്കുടങ്ങൾക്കുട്ടും മുലയുള്ള കൃഷ്ണ
കുടങ്ങളെട്ടുത്തു് വൃക്ഷലതാദികൾക്കു വെള്ളംകൊടുക്കയാൽ,
'തോയത്തിൽനൽപൂവനമങ്ങുപാരം ശ്രീയൊത്തുടൻനന്ദനതുല്യമായി.'
'ചൊല്ലൊണ്ടിടുംപാഷതിതൻകുചത്തിൻനൽഭംഗികാട്ടിക്കളിയാടിയേററം
പുഷ്പങ്ങൾതൻഗന്ധരസങ്ങൾതേടി നൽഭൃംഗപോതാളിമദിച്ചമോദാൽ.
അതിപ്രമാണാശനമങ്ങുചെയ്തു മതിപ്രമോദാലിളകി ദ്വിജൌഘം
ഋതപ്രഭേദാലഥകൃഷ്ണതൻനൽസ്തുതിപ്രയോഗങ്ങൾ തുടങ്ങിമെല്ലേ.
പുത്തൻമഴക്കാർകുഴൽദേവികൃഷ്ണയെത്തുംവിധൌകോകിലഗാനമോടേ
അത്യന്തമാൺമയിലുകളങ്ങുചെയ്തോർ നൃത്തംതദാ നർത്തകരെന്നപോലെ.

ഇങ്ങനെ അഞ്ചാംസർഗ്ഗത്തിലും സമയപാലനവൃത്താന്തംതന്നെയാണു വിഷയം.

ജീമൂതനും ഭീമനും തമ്മിൽ നടന്ന മല്ലയുദ്ധമാണ് ആറാം സർഗ്ഗത്തിലെ വിഷയം.

മടിച്ചൊട്ടുനിന്നിട്ടടൻസ്സൂതഭാവം
നടിച്ചോരുഭീമൻകളത്തിൽകടന്നു
അടിച്ചിട്ടുവന്നോരരായാളെയുള്ളിൽ
പിടിച്ചീലതിൻകാലമക്കാലമാക്കും.
കടക്കൊള്ളിയുന്തുന്നൊരിപ്പൊണ്ണനോ നേ-
ർത്തടിക്കുന്നതെന്നോട്ടചിത്രം വിചിത്രം!
മിടുക്കുള്ളജീമൂതനീമട്ടുഹാസ്യം
നടിക്കുമ്പോഴും തെല്ലുചാച്ചൊന്നുനോക്കി.
മുറയ്ക്കൊന്നടിക്കാനരക്കച്ചഭീമൻ
മുറുക്കുന്നൊരാഭാവവും മട്ടുമെല്ലാം
തുറിച്ചങ്ങുനോക്കുന്നലോകങ്ങൾകണ്ടി-

ട്ടുറച്ചാനിവൻ തല്ലുവാൻപോരുമെന്നു്.
പുളച്ചോരുഗർവ്വത്തിനാൽക്രുദ്ധതല്ലി-
പ്പൊളിച്ചോരു ശാർദ്ദൂലരാജൻകണക്കേ
കളിച്ചാർത്തുപാടീട്ടു ജീമൂതനെത്താൻ
വിളിച്ചാനടിപ്പോരിനായ് ഭീമസേനൻ.
ജവം നാഭിയോളം ഭുജം മുട്ടിനോളം
രവംകാലരുദ്രൻെറ രൂപം തഥൈവ
ഇവൻനന്നു തല്ലിന്നു സാമാന്യനല്ലെ-
ന്നിവണ്ണംവിചാരിച്ചു ജീമൂതമല്ലൻ
മദാപാഞ്ജനേയാനുജക്രീഡകണ്ടി-
ട്ടുദാസീനനായ്ത്തത്രനിന്നില്ലൊരാളും
തദാ മല്ലവാദ്യൌഘഘോഷംതകർത്തു
മുദാകണ്ടലോകങ്ങൾ കൈകൊട്ടിയാർത്തു
വളർന്നോരമർഷേണ ജീമൂതനാദ്യം
പിളർന്നൊന്നുരണ്ടാർത്തുപാഞ്ഞെത്തി നേർത്തു
തുളുമ്പും രസാൽ ഭീമനും നേർത്തടുത്തു
കളംപാരമപ്പോൾ കലങ്ങിച്ചമഞ്ഞു.
കടത്തിൽപരംനീർനിറഞ്ഞിട്ടമർഷം
കടുത്തിട്ടു രണ്ടാന നേർക്കുന്നപോലെ
പടുതേന ജീമൂതനും ഭീമനും നേ-
ർത്തടുത്തീടിനാർ തങ്ങളിൽ സ്പർദ്ധയോടെ.

* "കസ്സാംകളിയുടെ മാതിരി കണ്ടിട്ടില്ലാത്തവർക്കു മല്ലയുദ്ധം വർണ്ണിച്ചിട്ടുള്ള ഇതിലെ ആറാംസർഗ്ഗം ഒന്നു വായിച്ചാൽ അതെല്ലാം അറിയാം"

ഏഴാംസർഗ്ഗത്തിൽ കീചകൻ സൈരന്ധ്രിയുടെ രൂപസാരം കണ്ടു സ്മരപരവശനാകുന്നതിനെ വർണ്ണിക്കുന്നു.

ചരണമിവൾപതിക്കുന്നീയുഴിഞ്ഞാൽപടിക്ക-
ള്ളൊരുസുകൃതവിശേഷം പോഷിതാശേഷതോഷം
പരമിഹ മമ നെററിയ്ക്കുററമേറെററമുണ്ടായ്-
വരണമതിനിദാനീം ഹന്ത ഞാനെന്തുചെയ്വൂ.
നലമൊടഖിലലോകേ മാനസത്തിങ്കലെല്ലാം
ചലമിഴിമണിയാമിത്തന്വിതൻപാദപദ്മം
കലിതരുചിവിളങ്ങുന്നുണ്ടഹോ രാജഹംസാ-
വലിയതു കരുതിത്താൻ മാനസം സ്ഥാനമാക്കി

എട്ടാം സർഗ്ഗത്തിൽ കീചകൻെറ കാമപീഡാനുഭവം വർണ്ണിക്കപ്പെട്ടിരിക്കുന്നു.

---

* ഏ. ആർ. രാജരാജവമ്മ.

നന്നായിപ്പെണ്ണിനൊപ്പം പറവതിനൊരുപെണ്ണില്ല വല്ലാതിളപ്പം
വന്നീടുന്നുണ്ടനല്പം പരയുവതിജനത്തിന്നഹോ നിർവികല്പം
അന്യൂനശ്രീവലിപ്പം കലരുമമരിമാരിങ്ങുനൽകുന്നകപ്പം
പിന്നെപ്രായം ചെറുപ്പംമിതസമിനി പറഞ്ഞാൽ പുഷ്പബാണപ്പെരുപ്പം.

എന്നു തുടങ്ങുന്ന മൂന്നുനാലു പദ്യങ്ങൾ അതിമനോഹരങ്ങളാകുന്നു. സൈരന്ധ്രി ചൊല്ലുന്നതും കീചകൻ ഒളിച്ചുനിന്നു കേൾക്കുന്നതുമായ സരസകോമളപദ്യബന്ധത്തെ ഉദ്ധരിക്കാതിരിക്കാൻ മനസ്സുവരുന്നില്ല.

മന്ദിച്ചീടാതെകുണ്ഡിക്കുടവയറിൽമുലപ്പാൽനിറച്ചിട്ടുപൂർണ്ണാ-
നന്ദാലങ്കേകിടക്കും പരമപുരുഷനാകുന്ന തന്നന്ദനൻെറ
കുന്ദശ്രീമന്ദഹാസോല്ലസിതമുഖശരച്ചന്ദ്രനെക്കണ്ടുകണ്ടാ-
നന്ദിക്കും നന്ദജായാനയനകുവലയത്തിൻെറപുണ്യം ന ഗണ്യം.
അത്യന്തംശുഭമുള്ളഗോപികൾമഹാഭക്തിപ്പുഴക്കത്തിനാൽ
നൃത്തംതത്തിരസിച്ചുകൃഷ്ണചരിതത്തെപ്പാടുമമ്പാടിയിൽ
സത്യംകെട്ടവനെന്നുപേരതുസഹിച്ചുംകൊണ്ടു ഭക്തപ്രിയൻ
നിത്യംകട്ടിടുമുണ്ടവെണ്ണ തരണം സൌഭാഗ്യഭാഗ്യങ്ങൾ മേ.
വിണ്ണിൽബ്ഭംഗിയിൽവാഴ്ത്തിയും പുകളെഴുംകണ്ണൻ കളിച്ചങ്ങനെ
മണ്ണപ്പങ്ങളെവാർത്തുതിന്നുതളിരോടൊക്കുന്ന തൃക്കൈകളാൽ
പുണ്യപ്പെൺകൊടിലക്ഷ്മിതൻ കുളുർമുലപ്പന്തങ്ങുവിട്ടേന്തിടും
വെണ്ണപ്പത്തിനു കൈതൊഴുന്നു ബത ഞാൻ ചാവോളമാവോളവും.
നീലക്കാർവെന്നപീലിത്തിരുമുടിവടിവിൽ ഗോപിഗോരോചനത്താൽ
കാലിക്കോലൊത്തൊരോടക്കുഴൽതളവളയിത്യാദിപൂണ്ടാദരേണ
ലീലയ്ക്കോക്കംതരക്കാരൊടുമുടനിടചേർന്നങ്ങു പാൽവെണ്ണകക്കാൻ
ശീലിക്കും ബാലഗോപാകൃതി ഹരിവികൃതിത്തം പവിത്രം വിചിത്രം.

സൈരന്ധ്രിയുമായുള്ള കീചകൻെറ ആദ്യസംഭാഷണവും ഹൃദ്യമായിരിക്കുന്നു.

ഒൻപതാംസർഗ്ഗം സന്ധ്യാവർണ്ണനയോടുകൂടി ആരംഭിക്കുന്നു. ഈ വർണ്ണന സന്ദർഭത്തിനു വളരെ യോജിച്ചിരിക്കുന്നുമുണ്ട്. അതിനെത്തുടർന്ന് കീചകൻെറ മാലിനീധ്യാനവും സുദേഷ്ണയുടെ ഉപദേശവും സാമാന്യം ദീർഘമായി വിവരിച്ചിരിക്കുന്നു.

പത്താംസർഗ്ഗത്തിൽ സുദേഷ്ണ സൈരന്ധ്രിയെ കീചകൻെറ അടുക്കലേയ്ക്ക് അന്നപാനാദികളുംകൊണ്ടു പോകാൻ ആജ്ഞാപിക്കുന്നതും, അവൾ,

അന്നപാനമിഹ കൊണ്ടുവന്നിടാതെന്നെമാത്രമവിടേയ്ക്കയയ്ക്കുകിൽ
കുന്നുപോലെവലുതാംവിപത്തുടൻ വന്നുകൂടുമതിനില്ലസംശയം

എന്നിലുൽക്കടതരാഗ്രഹം മനം തന്നിലുണ്ടു പൃതനാപതിക്കയേ!
ഉന്നതപ്രതിഭയുള്ളവക്കുമീഛന്നവൃത്തമറിയാമശേഷവും.

എന്നു പറഞ്ഞൊഴിയാൻ ശ്രമിക്കുന്നതും രാജ്ഞി,

ശങ്കവിട്ടു ഭവതിക്കുപോകുവാൻ കിങ്കരപ്രവരർതന്നെപോരുമോ
തിങ്കളൊത്തകുടചാമരങ്ങൾമററുംവും മമ തവാർഹമല്ലയോ!

എന്നു പരിഹസിച്ചിട്ടു്,

മാത്രനേരമിഹ നിന്നിടേണ്ട നൽപാത്രമൊന്നു മടിവിട്ടെടുക്കനീ
സൂത്രമൊക്കയുമറിഞ്ഞുഞാൻ മമ ക്ഷാത്രമപ്രതിമമോത്തു പോവണം

എന്നിങ്ങനെ നിഷ്ഠൂരമായി ആജ്ഞാപിച്ചതിനാൽ അവൾ,

വിശ്വനാഥപദപങ്കജംപരം വിശ്വസിച്ചു നിരുപിച്ചു തൽക്ഷണം

നിശ്വസിച്ചു ബഹുഭക്തിപൂണ്ടു തെല്ലാശ്വസിച്ചുനടകൊള്ളുന്നതുമാണു വിവരിച്ചിരിക്കുന്നതു്.

സൈരന്ധ്രി വിരാടരാജസദസ്സിൽ വന്നു ശരണംപ്രാപിക്കുന്നതിനെ വർണ്ണിക്കുന്ന പതിനൊന്നാംസർഗ്ഗം യമകം ഏകാക്ഷരപ്രാസം തുടങ്ങിയ ശബ്ദചിത്രങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്നു.

യമകം.

ഹരശിരോമണികാന്തിവരുംവിധൌ പരമഹോ തെളിചുട്ടെരിയുന്നു മേ
ചിരമിതെങ്ങനെ ഹന്ത സഹിപ്പുഞാൻ? സരസസാരസസാരഹരേക്ഷണേ.

ഏകാക്ഷരം.

നന്നെന്നോനിന്നനിന്നോ നീ നിന്നുന്നാനനേനനു
നാന്നനാ നിനോ നിന്നിനിന്നന്നന്നനന്നനോനനം.

പന്ത്രണ്ടും പതിമൂന്നും സർഗ്ഗങ്ങൾ കരുണരസപ്രധാനങ്ങളാണു്. പാഞ്ചാലി ഭീമസേനനോടു പറയുന്ന വാക്കുകൾ കേൾക്കുക.

ജനകൻ മമ സോമകോത്തമൻ ജനനംവഹ്നിയിൽനിന്നുവിസ്മയം
വിനയാദികൾപൂണ്ടപാണ്ഡുവിൻതനയന്മാരസുനാഥരായവർ
പരനവ്യയനബ്ധിനന്ദിനീവരനീശൻ ഹരിബന്ധുവായവൻ
പരമിങ്ങനെയൊക്കെയാകിലും ചിരമാപത്തുപിണഞ്ഞുകേണുഞാൻ
ശ്വശുരാത്മജ! നാട്ടുദുർജ്ജനം ഹസനംചെയ്യുചതിച്ചിട്ടുന്നതും
വസനം മമ ഹാ ഹരിച്ചതും വ്യസനംപൂണ്ടുസഹിച്ചപണ്ടുഞാൻ
ജളനായ ജയദ്രഥൻപുരാ കളവായെന്നെ വരിച്ചിട്ടുംവിധൌ
ഉളവാകിയ ദുഃഖസംഭ്രമം തളരുംമെയ്യൊടഹോ സഹിച്ചുഞാൻ
ഖലനായ ജടാസുരൻമഹാബലവാൻ ഞങ്ങളെ നാലുപേരെയും
ഛലമോടുഹരിച്ചിട്ടുംവിധൌ നിലവിട്ടുതൽസഹിച്ചുഭീമ! ഞാൻ

കട്ടകണ്ടകശർക്കരാഗണം കട്ടവാ പാമ്പുകൾ കീടമെന്നിവ
പെട്ടമൃഗവനത്തിൽവാസവും നെട്ടവീപ്പിട്ടകഴിച്ചശുട്ടിഞാൻ
ക്ഷിതിനാഥരശേഷമാദരാൽ സ്തുതിചെയ്യുന്നമഹാൻയുധിഷ്ഠിരൻ
പതിവായിവിടെസ്സദസ്യനായ് സ്തുതിചെയ്യുന്നു വിരാടഭൂപനെ
പരിചിൽസ്മരവിക്രമാഗ്നികൊണ്ടരിതൻപാചകനായിട്ടുംഭവാൻ
അരിവേവിന്ന കൊള്ളികൊണ്ടുനീയെരിയിക്കുന്നു വിരാടമന്ദിരേ.
പുരുഹൂതസുതൻധനഞ്ജയൻ പുരുഷന്മാർകളിലുത്തമോത്തമൻ
മരുവുന്നുബൃഹന്ദളാഖ്യപൂണ്ടുരുശോകത്തൊടു ഷണ്ഡനായിഹ
നയശാലികൾ നൽസുഖാർഹരാകിയമാദ്രീസുതരാർത്തിപൂണ്ടിഹ
ഹയഗോകുലസാധുപാലനക്രിയചെയ്യുന്നു മുടക്കമെന്നിയേ.
അഴലീവിധമേററവുംകലന്നഴലും മൽപ്രിയരായനിങ്ങളെ
അഴകററിഹകാണുമെൻഗ്രഹപ്പിഴദോഷങ്ങൾ സഹിച്ചിട്ടുന്നു ഞാൻ
അതിദുഃസഹദുഃഖമീവിധം ധൃതികൈക്കൊണ്ടുസഹിക്കമെന്നുടെ
മൃതിയിങ്ങുവരുത്തുമാശ്രുദുർമ്മതിയാം കീചകനില്ലസംശയം.

കീചകവധത്തിന്നു സങ്കേതം കുറിക്കുന്നതിനെ പതിമൂന്നാം സർഗ്ഗത്തിൻെറ ഒടുവിൽ വിവരിച്ചിരിക്കുന്നു.

അടുത്ത സർഗ്ഗങ്ങളിലെ വിഷയം ഗോഗ്രഹണമാണ്. "അ കപ്പാടെ കൊച്ചുണ്ണിത്തമ്പുരാൻെറ വാസനാശക്തിയും ശേഷിയും നോക്കുമ്പോൾ പ്രസ്തുത കാവ്യം അതിൻെറ ഒരു മാനദണ്ഡമായി കരുതത്തക്ക സ്ഥിതിയിലായിട്ടില്ലെങ്കിലും ഒരുസമയം അതിനെ അപേക്ഷിച്ചു കുറേ താണനിലയിൽ ഇരിക്കുന്നതാണെന്നുവന്നാൽ കൂടിയും ഒരു മാസികയിൽ പ്രസിദ്ധംചെയ്തിരുന്ന കാവ്യമെന്ന നിലയിൽ ഇതു് ഏററവും ഉത്തമമായിട്ടുണ്ടെ"ന്നു് ഏ. ആർ. തിരുമേനി പറഞ്ഞിട്ടുള്ളതു പരമാർത്ഥമാണ്.

## വഞ്ചീശവംശം മഹാകാവ്യം.

കൊല്ലവർഷം ആരംഭിച്ചു് ഉദയമാർത്താണ്ഡവർമ്മ മഹാരാജാവിൻെറ കാലംമുതല്ക്കു മൂലംതിരുനാൾ മഹാരാജാവിൻെറ ഷഷ്ഠിപൂർത്തിമഹോത്സവംവരെയുള്ള ചരിത്രത്തെ കാവ്യരൂപേണ രചിച്ചിട്ടുള്ള ഈ കൃതി കാവ്യഗുണംകൊണ്ടു നോക്കിയാൽ പാണ്ഡവോദയത്തെ അതിശയിക്കുന്നുവെന്നു പറയാം. സ്വാതിതിരുനാൾ തമ്പുരാനെ വർണ്ണിക്കുന്ന രണ്ടുമൂന്നു പദ്യങ്ങൾ മാതൃകയ്ക്കായി താഴെ ചേർക്കുന്നു.

സാമാന്യാധികസുകൃതങ്ങൾക്കുണ്ടുകൾ–
ശ്രീമാനെന്നഖിലജഗത്തിലും പ്രസിദ്ധൻ
ധീമാൻ സൽകവിമണിരാമവർമ്മനെന്നീ–
നാമാഢ്യൻ നരപതിനാടുവാണുപിന്നെ.
ഭാവംതൻമകളിൻവളർത്തമന്മഥാഹം
ഭാവംതീർപ്പതിനു പയോജയോനിദേവൻ
ഏവംചിന്തഴകൊഴുകുന്നരാമവർമ്മ
ശ്രീവഞ്ചിക്ഷിതിപതിയെച്ചമച്ചുതനം
താഴുന്നുമതികടലിൽ സകലജ്ജളാസ്ത്രം
കേഴുന്നുവരനിവൻജനിക്കമൂലം
നുഴുന്നു ഘനപടലാന്തരേണ ഹാഹാ
വാഴുന്നു വിപിനതലേ വസന്തമെന്നും
മൂടീടാത്തഴകെഴുമാനുപൻെറവക്ത്റം
കൂടീടുംഭയമൊടുകാൺകകാരണത്താൽ
ആടീകണ്ണിഹമുകുരത്തിനാകയാൽക–
ണ്ണാടീയെന്നതിനൊരുനാമമുത്ഭവിച്ചു.

സജാതീയദ്വിതീയാക്ഷരപ്രാസം എല്ലാ പദ്യങ്ങളിലും പ്രയോഗിച്ചുകാണുന്നു. പ്രാസത്തിൽ ഖഡ്ഗബന്ധം, ശൂലബന്ധം മുതലായ കൃത്രിമപ്പണികളുമുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ,

ശാസ്ത്രംകാവ്യംപുരാണാദികളഴകിയലുന്നോരു മീനധ്വജശ്രീ
ശാസ്ത്രംകേരംവൈദ്യമെന്നുള്ളതിലതിനിപുണൻ നിർമ്മലൻധർമ്മശീലൻ
ഗാത്രംകൊണ്ടിന്ദുതുല്യൻ മധുരകൃതിസുധാസത്തുതങ്കുന്നതങ്ക–
പ്പാത്രംകൊച്ചുണ്ണിഭൂപൻ ഭുവിരവിൽവിളങ്ങുന്നുവിങ്ങുന്നകീർത്ത്യാ.

എന്നൊരു കവി വർണ്ണിച്ചിട്ടുള്ളതു പരമാർത്ഥമാണു്. കൊച്ചുണ്ണിത്തമ്പുരാൻെറ സുന്ദരകാണ്ഡം തുള്ളൽ ചില ഘട്ടങ്ങളിൽ കുഞ്ചൻ നമ്പ്യാരുടെ തുള്ളലുകളോടു കിടപിടിക്കുന്നുവെന്നു സംശയം കൂടാതെ പറയാം. ഇവകൂടാതെ രുക്മിണീസ്വയംവരം കിളിപ്പാട്ടു്, രാമാശ്വമേധം കിളിപ്പാട്ടു്, ശ്രീമഹാഭാഗവതം ഗാഥ മുതലായ കൃതികളും അദ്ദേഹം രചിച്ചിട്ടുണ്ടു്. കവിഭാരതത്തിൽ അദ്ദേഹത്തിനെ സവ്യസാചിയായി പറഞ്ഞിരിക്കുന്നു.

സ്വച്ഛന്ദംഭാഷകൊണ്ടും സുരുചിരതരമാം
സംസ്കൃതംകൊണ്ടുമപ്പാർ
മെച്ചംതേടുംപ്രകാരം ബഹുവിധകവിതാ–
സൂക്തിവർഷിക്കമൂലം

ഇച്ചൊന്നോരക്കവിപ്രൌഢരിൽമികവുടയോൻ
കോടിലിംഗാധിനാഥൻ
കൊച്ചുണ്ണിക്ഷോണിപാലൻ കൊടിയ കവിവരൻ
ദിവ്യനാം സവ്യസാചി.

അദ്ദേഹം 1101-ാമാണ്ടു കർക്കടകം 11-ാംതീയതി തീപ്പെട്ടു.

'ജന്മത്രസ്തോഗജായാഃ' കലികല്മഷഹരാ
പാദമഭ്യർച്ച്യ നിത്യം
തിഷ്ഠൻ ശ്രീകോടിലിംഗാഹ്വയനിജനിലയേ
പണ്ഡിതഃസൽകവീന്ദ്രഃ
വൈദ്യഃകൊച്ചുണ്ണിഭൂപഃസ ഭുവി ബുധജന-
ശ്ലാഘ്യമാനോപ്യകസ്മാൽ
കസ്മാദസ്മിൻനിശീഥേ ദിവി വിബുധജന-
ശ്ലാഘ്യതാം ഹന്തഭേജേ.

## എണ്ണയ്ക്കാട്ടു തമ്പുരാൻ.

എണ്ണയ്ക്കാട്ടുകൊട്ടാരത്തിൽ കുഞ്ഞോരുരാജാവു് എന്നുകൂടി പേരുള്ള രാജരാജവമ്മതമ്പുരാൻ കേരളവമ്മ വലിയകോയിത്തമ്പുരാൻെറ ശിഷ്യന്മാരിൽ ഒരാളായിരുന്നു. അവിടത്തെ അടുക്കലാണു് അദ്ദേഹം സംസ്കൃതവും ഇംഗ്ലീഷും പഠിച്ചതു്. അവിടത്തെ ധമ്മപത്നി പരവൂർ കോങ്ങാൽച്ചേരിയിലെ പ്രസിദ്ധ നായർഭവനങ്ങളിൽ ഒന്നായിരുന്ന പടിഞ്ഞാറേറവീട്ടിലെ ഒരംഗമായിരുന്നു. ആ വീട്ടിലെ സ്ത്രീകൾക്കും പുരുഷന്മാക്കും അക്കാലത്തു സാമാന്യം നല്ല വൈദുഷ്യമുണ്ടായിരുന്നു; എന്നുമാത്രമല്ല, അവർ ദാനധമ്മാദികളിൽ തീവ്രമായ നിഷ്ഠയുള്ളവരുമായിരുന്നു. തമ്പുരാൻെറ പത്നിയുടെ അനുജത്തിയും സാമാന്യം നല്ല കവയിത്രിയുമായിരുന്ന ഒരു മഹിളാരത്നത്തെയാണു മഹാകവി കെ. സി. കേശവപിള്ള ആദ്യമായി വിവാഹം കഴിച്ചതു്. ആ മഹതി ചെറുപ്പത്തിലേ മരിച്ചുപോയി.

എണ്ണക്കാട്ടുതമ്പുരാൻ സിദ്ധാന്തകൌമുദി മുഴുവനും പദ്യരൂപേണ സംഗ്രഹിച്ചിരുന്നു. പ്രസിദ്ധപ്പെടുത്തിയതായി അറിവില്ല. അതിനും പുറമേ ലക്ഷണാസ്വയംവരം ചമ്പു, വിഷ്ണുകേശാദിപാദസ്തവം, മേഘസന്ദേശം ഭാഷ, രുക്മിണീസ്വയംവരം നാടകം, അലങ്കാരദീപിക എന്നിങ്ങനെ അനേകം ഭാഷാകൃതികളും അദ്ദേഹം രചിച്ചിട്ടുണ്ടു്.

അദ്ദേഹത്തിൻെറ ശ്ലോകങ്ങളെല്ലാം അക്ലിഷ്ടരമണീയങ്ങളാകുന്നു. മാതൃകകാണിപ്പാനായി ഏതാനും പദ്യങ്ങളെ ഉദ്ധരിക്കുന്നു.

നീരിത്താർമങ്കതങ്കക്കളർമുലയിലണച്ചുള്ള നേരത്തതിങ്കൽ
ചേരുംകർപ്പൂരധൂളീപരിമിളിതമതായുള്ള സിന്ദൂരമെന്നായ്
ആരുംശങ്കിക്കുമാറന്നരുചികലരുന്നോരു ഗോവിന്ദപാദ-
ത്താരിൻനല്ക്കാന്തിപൂരം മമസുഖമനിശം ഭൂരിപൂരിച്ചിടേണം.

മുല്ലേ നിനക്കു രസമാർന്നൊരു പൂക്കളുള്ള
വേളയ്ക്കുവയ്ക്കുതിരിടാൻ ബഹുക്കുട്ടരുണ്ടാം
വേനല്ക്കുനീ വെയിലുകൊണ്ടുവലഞ്ഞുനില്ക്കു-
ന്നേരത്തുവന്നുതു പെയ്തിടുവാൻ ഘനംതാൻ.

ആനന്ദമൂർത്തി മധുരയ്ക്കുവരുന്നനേര-
ത്താരോമലാളൊരുവൾ കണ്ടു മനംമയങ്ങി
സാഷ്ടാംഗമായുടനെ വീണുനമസ്കരിച്ചി-
ട്ടാമാരമാലിനെ മറച്ചവൾ ഭക്തികാട്ടി.

കാറൊത്തവർണ്ണനണിയുന്നൊരു മുത്തുമാല
മാറത്തുനീലമണിമാലയൊടൊത്തിടുന്നു
ചാരത്തുപുഞ്ചിരിപൊഴിഞ്ഞുകലർന്നിടുന്ന-
ന്നേരത്തുവീണ്ടുമതു മുത്തണിയായ്ച്ചമന്നു.

മതിത്തിടും പാലതിലും മതിക്കും
താതേന്നതേക്കാളമൃതം മതിക്കും
കവീടെവാക്കായതിലും ഹരീടെ
ചരിത്രമോർത്താലതിലും മതിക്കും.

## സാഹിത്യകുശലൻ സി. വി. രാമൻപിള്ള.

തെക്കൻതിരുവിതാംകൂറിൽ, നെയ്യാററുങ്കരത്താലൂക്കിൽപെട്ട ആറൂർ ദേശത്ത് ധനസ്ഥിതിയെ സംബന്ധിച്ചിടത്തോളം മധ്യമനിലയിലിരുന്ന പുന്നത്താനത്ത് എന്ന ഒരു നായർകുടുംബമുണ്ട്. ആ ഗൃഹത്തിൽപെട്ട പാർവതിപ്പിള്ള എന്നൊരു യുവതിയെ വേലാംപിള്ള എന്നൊരു നാട്ടാശാൻ വിവാഹംചെയ്തിരുന്നു. ഈ ആശാൻ കുട്ടികളെ പഠിപ്പിച്ച്, അതിൽനിന്നു ലഭിക്കുന്ന 'നക്കാപിച്ചാ'കൊണ്ടു ജീവിക്കയല്ല ചെയ്തത്. ഗ്രന്ഥങ്ങൾ പകത്തുക എന്ന ആദായകരമായ തൊഴിലിൽ ഏർപ്പെട്ടിരുന്നതിനാൽ ദമ്പ

തിമാർ സാമാന്യം സുഖമായിത്തന്നെ കഴിഞ്ഞുകൂടി. അങ്ങനെ ഇരിക്കെ അവർ തിരുവനന്തപുരത്തേക്കു താമസം മാററി. അവർ താമസിച്ചിരുന്നതു വലിയ ദിവാൻജി രാജാകേശവദാസൻെറ വകയായിരുന്ന കോട്ടയ്ക്കകം വലിയകോയിക്കലായിരുന്നു.

അവിടെ പാർത്തിരുന്നകാലത്തു് പാർവ്വതിഅമ്മ രണ്ടു് ആൺകുട്ടികളെ ഇരട്ടപെററു. അവരുടെ ചരിത്രം വളരെ രസാവഹമാണു്. ശങ്കരപ്പിള്ള, നാരായണപിള്ള എന്നിവർ ഒരേകാലത്തു് ഉദ്യോഗത്തിൽ പ്രവേശിച്ചു; ഒരേകാലത്തു് അവക്കു പ്രമോഷനും ലഭിച്ചുവന്നു. ഒരാൾക്കു് എന്തെങ്കിലും സുഖക്കേടു വന്നാൽ മററെ ആൾക്കും അതേസമയത്തുതന്നെ ശരീരാസ്വാസ്ഥ്യം വന്നുകൊണ്ടിരുന്നു. അവർ രണ്ടുപേരും പല താലൂക്കുകളിൽ തഹശീൽദാരുദ്യോഗംവഹിച്ചു് വിപുലമായ യശസ്സു നേടി.

പാർവതിഅമ്മ പിന്നീടു് അടുത്തടുത്തുതന്നെ മൂന്നു പെൺകുട്ടികളെ പ്രസവിച്ചു എങ്കിലും അവരിൽ ഒരാൾ അല്പായുഷ്മതിയായിപ്പോയി. അനന്തരം ആ സുകൃതിനി 1033 ഇടവം 7–ാം തീയതി ആയില്യം നക്ഷത്രത്തിൽ ഒരു പുരുഷസന്താനത്തെ പ്രസവിച്ചു. ആ ശിശുവായിരുന്നു സി. വി. എന്ന രണ്ടക്ഷരത്താൽ സർവകേരളപ്രഥിതനായിത്തീർന്ന രാമൻപിള്ള. പാർവതിഅമ്മ പിന്നെയും നാലു സന്താനങ്ങളെക്കൂടി പ്രസവിച്ചു.

രാമൻകുട്ടി പ്രഥമപാഠങ്ങൾ പഠിച്ചുതീരുംമുമ്പേ പിതാവു പരലോകം പ്രാപിക്കയാൽ കേവലം അനാഥാവസ്ഥയിലായി. എന്നാൽ "അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം" എന്ന ആപ്തവാക്യത്തിനെ സാധൂകരിപ്പാനെന്നപോലെ അവിചാരിതമായി ഒരു ആപദ്ബന്ധു വന്നുചേർന്നു. തിരുവിതാംകൂർ സർവ്വീസിൽ ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ചശേഷം പെൻഷൻപററി പിരിഞ്ഞ കെ. പത്മനാഭൻതമ്പി ബി. ഏ., ബി. എൽ., ഡാക്ടർ രാമൻതമ്പി ഇവരുടെ പിതാവും ചരിത്രപ്രഥിതമായ അരമന തങ്കക്കോയിക്കലെ അംഗവും അന്നു തിരുവനന്തപുരം ഭജനപ്പുരക്കാര്യക്കാർ ഉദ്യോഗം വഹിച്ചുകൊണ്ടിരുന്നയാളും ആയ കേശവൻതമ്പി എന്ന വിദ്വൽകുലാവതംസം ഈ കുട്ടിയുടെ ഭാവി അതിശോഭനമായിരിക്കുമെന്നു കണ്ടിട്ടു് അയാളെ തൻെറ പുത്രന്മാരോടൊപ്പം ഇംഗ്ലീഷ്സ്കൂളിൽചേർത്തു പഠിപ്പിക്കാൻ നിശ്ചയിച്ചു. അങ്ങനെ പ്രസ്തുത ബാലൻ ബെൻസിലി സായ്പിൻെറ അധ്യ

ക്ഷത്തിൽ നടന്നിരുന്ന ഫ്രീ സ്കൂളിൽ ചേൎന്ന് ഇംഗ്ലീഷ് പഠിത്തം തുടങ്ങി. ആ പള്ളിക്കൂടത്തെ ഇപ്പോഴത്തെ യൂണിവേഴ്സിററി കാളേജിരിക്കുന്ന കെട്ടിടത്തിന്റെ താഴത്തെ നിലയിലേക്കു മാററിയപ്പോഴും സി. വി. അതിലെ വിദ്യാൎത്ഥിയായിരുന്നു. അവിടെനിന്നാണ് മെട്രിക്കുലേഷൻപരീക്ഷ പാസ്സായതു്.

അനന്തരം എഫ്. ഏ. ക്ലാസ്സിൽ ചേൎന്നു. അക്കാലത്തു് ഏതു പുസ്തകങ്ങൾ കിട്ടിയാലും അദ്ദേഹം വായിച്ചു നോട്ടെടുക്കുമായിരുന്നു. ചരിത്രം, ആഖ്യായിക ഇവയിലായിരുന്നു അധികഭ്രമം. മലയാളഭാഷയിൽ അന്നു ഗ്രന്ഥങ്ങൾ അധികമുണ്ടായിരുന്നില്ല. എഴുത്തച്ഛൻ, നമ്പ്യാർ, ചെറുശ്ശേരി എന്നിവരുടെ ഗ്രന്ഥങ്ങൾ, പ്രധാന ആട്ടക്കഥകൾ ഇവയൊക്കെ വായിച്ചുതീൎത്തു എന്നു മാത്രമല്ല നല്ലനല്ല ഭാഗങ്ങളൊക്കെ കാണാതെ പഠിക്കയുംചെയ്തു. അൻപത്താറു ദിവസത്തെ ആട്ടക്കഥകളുടെ ഒരു പ്രതി അദ്ദേഹം കരസ്ഥമാക്കി. അവയുടെ നേൎക്ക് അദ്ദേഹത്തിനുള്ള താല്പൎയ്യാതിശയമാണ് രാമരാജാബഹദൂർ പിൽക്കാലത്തു വെളിയിൽ ചാടിയതു്.

അന്നു് കാളേജ് പ്രിൻസിപ്പാൾ ഉദ്യോഗം വഹിച്ചിരുന്ന റാസ്സായ്പ്പ് അന്നത്തെ വിദ്യാഭ്യാസധുരന്ധരന്മാരുടെ കൂട്ടത്തിൽ അഗ്രഗണ്യനായിരുന്നു. എന്നാൽ രാമക്കുറുപ്പുമുൻഷിയായിരുന്നു ഒന്നാംതരം ഭാഷാസാഹിത്യകാരനാവുന്നതിനുള്ള കരുക്കൾ എല്ലാം സി. വി. ക്കു സമ്പാദിച്ചുകൊടുത്തതു്. അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ ആരും ഭാഷാപരിജ്ഞാനവിഷയത്തിൽ പിന്നോക്കമായിട്ടില്ലെന്നുള്ളതു സുപ്രസിദ്ധമാണ്.

സ്വസ്ഥമായ ശരീരത്തിൽ സ്വസ്ഥമായ മനസ്സ്; ഇതാണ് വിദ്യാഭ്യാസത്തിന്റെ ആദർശം എന്നു പാശ്ചാത്യന്മാർ പറയുന്നു. സി. വി. ഈ തത്വത്തെ അനാദരിച്ചില്ല. കായികവിനോദങ്ങളിലെല്ലാം പങ്കെടുത്തു് അദ്ദേഹം നല്ല ദൃഢസംഹതകായനായിത്തീൎന്നു.

കാളേജിൽ ഇടയ്ക്കിടെ നടന്നുവന്ന നാടകാഭിനയങ്ങളിലും അദ്ദേഹം ഭാഗഭാക്കായി. അദ്ദേഹത്തിന്റെ നടനകൗശലത്തെ അന്നുള്ളവരെല്ലാം പുകഴ്ത്താറുണ്ടായിരുന്നു. അന്നു തത്വശാസ്ത്രാചാൎയ്യരായിരുന്ന പണ്ഡിതൻ കൈമടക്കു നിവൎക്കാത്ത മഹാ

പിശുനനെങ്കിലും തരംകിട്ടുമ്പോഴൊക്കെ ജീവിതത്തിൻെറ ക്ഷണികതയേയും ഭൌതികൈശ്വര്യത്തിൻെറ അനത്ഥകാരിതയേയും പററി ഉച്ചൈസ്തരം പ്രസംഗിക്കുന്ന ആളായിരുന്നു. വാക്കിനും പ്രവൃത്തിക്കും തമ്മിൽ ഉള്ള ഈ പൊരുത്തമില്ലായ്മ വിദ്യാത്ഥികളുടെ ദൃഷ്ടിയിലും പെട്ടിരുന്നു. ഒരുദിവസം സി. വി. ചില സതീത്ഥ്യന്മാരുമായി യോജിച്ചു് അദ്ദേഹത്തിനെ ഒന്നു ചെണ്ടകൊട്ടിക്കാൻ തീച്ചപ്പെടുത്തി. സന്ധ്യയാവാറായപ്പോൾ സി. വി. ഒരു കാഷായവേഷധാരിയായി, ദണ്ഡും കമണ്ഡലുവുമേന്തി, ഭക്തിപരമായ തമിഴ്ഗാനങ്ങളും പാടിക്കൊണ്ടു് ആചാൎയ്യരുടെ പടിക്കൽ എത്തി. അദ്ദേഹം ശകാരംകൊണ്ടു ഭിക്ഷുവിനെ അഭിഷേചിച്ചു. എന്നിട്ടും അയാൾ പോകുന്ന മട്ടു കാണിക്കാതെ ജീവിതത്തിൻെറ അസ്ഥിരതയേയും ഔദാൎയ്യത്തിൻെറ മഹിമയേയുംപററി പ്രസംഗിക്കാൻ തുടങ്ങുകയും അതിൽ ആചാൎയ്യരുടെ ചില ആശയവിശേഷങ്ങളെക്കൂടി കടത്തിവിടുകയും ചെയ്തു. ആചാൎയ്യർ വടിയുമായി വെളിയിൽ ചാടിയതും ഭിക്ഷുകൻ തിരോധാനം ചെയ്തതും ഒന്നിച്ചുകഴിഞ്ഞു. എന്നാൽ വൃക്ഷത്തിൻെറ മറവിൽനിന്നു് ഈ വിനോദംകണ്ടു് രസിച്ചുകൊണ്ടിരുന്ന യുവാക്കന്മാരുടെ ചിരിയാൽ അന്തരീക്ഷം മുഖരിതമായി.

1056-ൽ അദ്ദേഹം ബി. എ. പരീക്ഷയിൽ ജയിച്ചുവെങ്കിലും സക്കാർസവ്വീസൽ പ്രവേശം ലഭിക്കുന്നതിനു മൂന്നുകൊല്ലം കാത്തിരിക്കേണ്ടിവന്നു. അദ്ദേഹത്തിൻെറകൂടെ പാസ്സായ ആർ. മഹാദേവയ്യർ മുതൽപേരെല്ലാം നേരത്തെ ഉദ്യോഗം കരസ്ഥമാക്കിക്കഴിഞ്ഞിരുന്നു. 1059-ൽ ജ്യേഷ്ഠസഹോദരനായിരുന്ന സി. വി. നാരായണപിള്ളയുടെ ശുപാർശ അനുസരിച്ചു് എസ്. പത്മനാഭയ്യർ എം. എ. രാമൻപിള്ളയ്ക്കു ഹൈക്കോടതിയിൽ ഒരു ക്ലാക്കുപണി നല്കി.

അധികകാലം കഴിയുംമുമ്പു് ഈ യുവാവു് പെരുന്താന്നി കീഴേവീട്ടിലെ കാത്ത്യായനിപ്പിള്ള ഭാഗീരഥിപ്പിള്ളയെ വിവാഹം ചെയ്തു. കാത്തകപ്പള്ളി കോയിക്കലേത്തു എന്ന പ്രഭുകുടുംബത്തിലെ കാരണവരായിരുന്ന കൊച്ചുകൃഷ്ണപിള്ളയുടെ പുത്രിയായ ഈ

സ്ത്രീരത്നം സാമാന്യം നല്ല വൈദുഷ്യമുള്ളവരായിരുന്നതിനാൽ, അവർ പില്ക്കാലത്തു് തന്റെ ഭർത്താവിന്റെ സാഹിത്യവ്യവസായത്തിനു പ്രതിബന്ധമായി നിന്നില്ല എന്നു മാത്രമല്ല കഴിയുന്നത്ര പ്രോത്സാഹനങ്ങൾ ചെയ്തുകൊണ്ടുമിരുന്നു.

തിരുവനന്തപുരത്തുവച്ചു് ഇദംപ്രഥമമായി അഭിനയിക്കപ്പെട്ട ഗദ്യനാടകം 'ചന്ദ്രമുഖീവിലാസ'മായിരുന്നു. അതു കാളേജിൽ അഭിനയിക്കുന്നതിനുവേണ്ടി സി. വി. എഴുതിക്കൊടുത്ത ആദ്യത്തെ കൃതിയാണെന്നാണു് അറിവു്. അതിന്റെ അഭിനയത്തിൽ ബി.ഏ. വിദ്യാർത്ഥികൾ മാത്രമല്ല, പില്ക്കാലത്തു സുപ്രസിദ്ധരായിത്തീർന്ന സി. കൃഷ്ണപിള്ള ബി. ഏ., പി. അയ്യപ്പൻപിള്ള ബി. ഏ., പി.താണുപിള്ള എം. ഏ., കപ്പാഴം രാമൻപിള്ള ബി. ഏ., ആലപ്പുഴ പാച്ചുപിള്ള ബി. ഏ., രാമക്കുറുപ്പു് ബി. ഏ. മുതലായവരും ഓരോ പാർട്ടെടുത്തിരുന്നു. നടന്മാരെല്ലാം സഭാകമ്പം ഉള്ളവരായിരുന്നതുകൊണ്ടു് അതു തീർക്കാനായി സി. വി. ഒരു വിദ്യ പ്രയോഗിച്ചതു കണക്കിനുപററി. അദ്ദേഹം സ്റ്റേജിൽ ഒരു നാല്ക്കാലിപിടിച്ചിട്ടു്, അതിന്മേൽ ഉറങ്ങുന്ന മട്ടിൽ നിവർന്നുകിടന്നു. എന്തൊക്കെയൊ എഴുതി ഒട്ടിച്ചിരുന്ന ചില പേസ്റ്റു് ബോഡുകൾ കൈയിൽ പിടിച്ചിരുന്നു. കർട്ടൻ പൊക്കിയ മാത്രയിൽ പെട്ടെന്നു് ഉറക്കം ഉണർന്ന ഒരുവന്റെ മട്ടിൽ അദ്ദേഹം പിച്ചും ഭ്രാന്തും പറഞ്ഞുതുടങ്ങി. അനന്തരം ഇംഗ്ലീഷിൽ ഒരു പ്രസംഗവും അതിനെത്തുടർന്നു മലയാളത്തിൽ കഥാസംക്ഷേപവിവരണവും തട്ടിമൂളിച്ചു. അവിടെ കൂടിയിരുന്നവരിൽ, അശ്വതിതിരുനാൾ യുവരാജാവുൾപ്പെടെ എല്ലാവരും ചിരിച്ചു ചിരിച്ചു മണ്ണുകപ്പുമാറായി. അതിനോടുകൂടി മററു നടന്മാരുടെ സഭാകമ്പവും അസ്തമിച്ചു. ചന്ദ്രമുഖിയുടെ മാതുലിപ്പാർട്ടും, മദ്യപന്റെ പാർട്ടും സി. വി. യും, ചന്ദ്രമുഖിയുടെ പാർട്ടു് ദിവാൻപേഷ്കാരായിരുന്നു പെൻഷൻ പററി ഇപ്പോൾ വിശ്രമസുഖം അനുഭവിക്കുന്ന കെ. നാരായണൻ പണ്ടാലയും, വിവാഹത്തിനു ജാതകപരിശോധന നടത്തുന്ന കണിയാന്റെ പാർട്ടു് രാമക്കുറുപ്പുമുൻഷിയും തന്മയത്വത്തോടുകൂടി അഭിനയിച്ചു. സമുദായ പരിഷ്കരണത്തെ ത്വരിപ്പിക്കുന്നതിനുവേണ്ടി രചിക്കപ്പെട്ട ഒന്നാമത്തെ ഭാഷാനാടകം ഇതുതന്നെയാണെന്നു പറയാം. മംഗല്യധാരണാദി നിരർത്ഥകങ്ങളായ അടിയന്തിരങ്ങൾക്കായി കണക്കില്ലാതെ പണം ചെലവഴിച്ചു തറവാട്ടുസ്വത്തിനെ അന്യാധീനപ്പെടുത്തിവരുന്നതിന്റെ അനൌചിത്യത്തെ പ്രേക്ഷകന്മാർക്കു് ഈ കഥമുഖേന സി. വി. പ്രത്യക്ഷപ്പെട്ട

ത്തിക്കൊടുത്തു. നാടകാഭിനയത്തിനു സക്കാർതന്നെയാണ് സ്റ്റേജ് ഇട്ടുവിച്ചുകൊടുത്തതെന്നും സ്മരണീയമാണ്.

ചന്ദ്രമുഖീവിലാസത്തിന്റെ ആവിർഭാവത്തിനുശേഷമാണ് വലിയകോയിത്തമ്പുരാൻ ശാകുന്തളം ഭാഷാന്തരീകരിച്ചതെന്നുള്ള വസ്തുത അറിയാത്തവരാണ്, ഭാഷയിൽ ആദ്യമായുണ്ടായ നാടകം അഭിജ്ഞാനശാകുന്തളമാണെന്നുപറയുന്നത്. കുറേക്കാലത്തേക്കു ശാകുന്തളം അഭിനയിക്കാൻ ആരും തയാറായില്ല. ചന്ദ്രമുഖീനാടകത്തിൽ പങ്കുകൊണ്ടു പോരെട്ടത്ത ചിലരെല്ലാംകൂടിയാണ് ആ നാടകത്തെ പിന്നീട്ട് അഭിനയിച്ചതും. സ്റ്റേജിട്ടുന്ന ചിലവെല്ലാം ഇക്കുറിയും സക്കാർതന്നെ വഹിച്ചു.

പ്രസിദ്ധ ഹൈക്കോട്ട്ജഡ്ജിയായിരുന്ന കുഞ്ഞുരാമൻനായരെ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ടു ജന്മികുടിയാൻ കമ്മിററിയുടെ അധിപനായി നിശ്ചയിച്ചപ്പോൾ, മി. നായർ തന്റെ ഗുമസ്തനായി കൂടെക്കൊണ്ടുപോയതു് സി. വി. യെ ആയിരുന്നു. അതുനിമിത്തം അദ്ദേഹത്തിനു തിരുവിതാംകൂറിന്റെ പലഭാഗങ്ങൾ നേരിട്ടു കാണുന്നതിനും അവിടവിടെയുള്ള ചരിത്രപ്രസിദ്ധങ്ങളായ സ്ഥലങ്ങൾ സന്ദർശിച്ചു് നാട്ടുകാരുടെ ജീവിതരീതികളും മററും ഗ്രഹിക്കുന്നതിനും ഐതിഹ്യങ്ങൾ ശേഖരിക്കുന്നതിനും കഴിഞ്ഞു. ഇതു ഭാവിയിൽ ചരിത്രാഖ്യായികാകാരനായിത്തീരുവാൻ പോകുന്ന ആ യുവാവിനു് എത്രകണ്ടു് ഉപയോഗപ്രദമായിത്തീൎന്നു എന്നു പറയേണ്ടതില്ലല്ലോ.

1060–ൽ അദ്ദേഹം ഹൈക്കോടതി ഹെഡ്ഗുമസ്തനായും രണ്ടു കൊല്ലങ്ങൾക്കുശേഷം ഇൻഡക്സർ ആൻഡു് പബ്ളിഷർ ആയും ഉയൎത്തപ്പെട്ടു. എന്നാൽ നിയമപരീക്ഷയിൽ പാസ്സാകാത്ത ഒരാൾക്കു് ഹൈക്കോടതിയിൽ യാതൊരു പ്രമോഷനും വഴിയില്ലെന്നു കാണുകയാൽ അദ്ദേഹം 1063–ൽ ബി. എൽ–നു പഠിക്കാനായി മദ്രാസിലേക്കു പോയി. മദ്രാസിൽ അദ്ദേഹത്തിനു കൂട്ടുകാരായി തിരുവനന്തപുരത്തുകാരായ പലരും ഉണ്ടായിരുന്നു. അവൎക്കെല്ലാം പില്ക്കാലത്തു വലിയവലിയ ഉദ്യോഗങ്ങൾ വഹിക്കാൻ ഇടവന്നിട്ടുണ്ടു്. എൻ. രാമൻപിള്ള എക്സൈസ്കമ്മീഷണരായിട്ടാണു് പെൻഷൻപററിയതു്. മുണ്ടനാട്ടു നാരായണപിള്ള ദിവാൻപേഷ്കാർ ആയി. പന്നിയറത്തല കൃഷ്ണപിള്ള

ഡാക്ടർഉദ്യോഗം പ്രശസ്തമായി വഹിച്ചു. ജി. ശങ്കരപ്പിള്ള ഹൈക്കോർട്ടുജഡ്ജി ഉദ്യോഗംവരെ ഉയൎന്നു. പി. എൻ. രാമൻപിള്ള മദ്രാസ് സ്റ്റാൻഡാർഡിന്റെ പത്രാധിപരായി പ്രസിദ്ധിനേടി. സി. വി. യുടെ സാന്നിദ്ധ്യംനിമിത്തം മദ്രാസിലെ ജീവിതം അവൎക്കു സുഖപ്രദമായിത്തീൎന്നു.

ഇതിനിടയ്ക്കു് ഈ യുവാവു് ബാരിസ്റ്റർ ജി. പി. പിള്ളയുമായി പരിചയപ്പെടുകയും പ്രസിദ്ധപ്പെട്ട മലയാളിമെമ്മോറിയൽ തയ്യാറാക്കുന്ന വിഷയത്തിൽ മനഃപൂൎവ്വം ഉത്സാഹിക്കയുംചെയ്തു. മലയാളിമെമ്മോറിയലിന്റെ ഉത്ഭവം രസകരമാണു്. അക്കാലത്തു് ഉയൎന്ന ഉദ്യോഗങ്ങളെല്ലാം ബ്രാഹ്മണൎക്കു കുത്തകയായിരുന്നു. ജസ്റ്റീസ് ഗോവിന്ദപ്പിള്ളയ്ക്കു തന്റെ പേഷ്കാരുദ്യോഗം ഒരു ബ്രാഹ്മണനുവേണ്ടി ഒഴിഞ്ഞുകൊടുക്കേണ്ടിവന്ന കഥ അന്യത്ര പറഞ്ഞിട്ടുണ്ടല്ലോ, അതുപോലെ പല ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും. അതിനാൽ ഈ നാട്ടുകാരുടെ പ്രമാണികളെല്ലാം ചേൎന്നു മദിരാശിയിൽ പ്രാക്ടീസുചെയ്തുകൊണ്ടിരുന്ന അല്ലം ശങ്കുണ്ണിമേനോൻ പേഷ്കാരുടെ പുത്രനും ആയിരുന്ന കെ. പി. ശങ്കരമേനോന്റെ നേതൃത്വത്തിൽ ഒരു ബ്രഹ്മാണ്ഡമെമ്മോറിയൽ മഹാരാജാവു തിരുമനസ്സിലേക്കും രാമരായർ ദിവാൻജിക്കും സമൎപ്പിച്ചു. അതിന്റെ ഫലമായി ബ്രാഹ്മണരല്ലാത്തവൎക്കു ചില ആനുകൂല്യങ്ങൾ തൽക്കാലം ലഭിക്കയും ചെയ്തു.

സി. വി. മദ്രാസിൽ താമസിക്കുന്നകാലത്തായിരുന്നു ഒ. ചന്തുമേനോൻ ഇന്ദുലേഖ പ്രസിദ്ധീകരിച്ചതു്. അതു കണ്ടപ്പോൾ ഒരു നോവൽ എഴുതിയാൽകൊള്ളാമെന്നു സി. വി. ക്കും മോഹം ഉദിച്ചു. യുവമിത്രങ്ങളുടെ പ്രേരണയും ആ വിഷയത്തിൽ ഉണ്ടായിരുന്നിരിക്കണം;—ഏതായാലും മാൎത്താണ്ഡവർമ്മ എന്ന പ്രസിദ്ധ ആഖ്യായികയ്ക്കു് മദ്രാസിൽവച്ചു് അദ്ദേഹം ആസൂത്രണംചെയ്തു. 1065—ൽ അതു് അഡിസൺകമ്പനിയുടെ പ്രസാധകത്വത്തിൽ ലോകരംഗത്തു പ്രവേശിച്ചപ്പോൾ സി. വി—യുടെ പേരു നാടൊക്കെ മുഴങ്ങാൻ തുടങ്ങി. ഒന്നാമത്തെ കൃതിയായ ഈ ആഖ്യായി

കയിൽ സ്കാട്ടിനെ അതിശയിക്കുന്ന കല്പനാശക്തിയും രചനാപാടവവും പാത്രനിർമ്മാണചാതുരിയും തെളിഞ്ഞുകണ്ടതിൽ, ഈ നാട്ടുകാർ അത്ഭുതപരതന്ത്രരായിത്തീർന്നു.

മാർത്താണ്ഡവർമ്മയുടെ നിർമ്മാണവിഷയത്തിൽ സി. വി–യെ മനഃപൂർവം സഹായിക്കയും ഭാഷാപരമായ പരിഷ്കാരങ്ങൾ പലതും നിർദ്ദേശിക്കയും ചെയ്തതു് എൻ. രാമൻപിള്ള അവർകളായിരുന്നു. അതിനാൽ ചിലർ അതിന്റെ കർത്തൃത്വംപോലും അദ്ദേഹത്തിൽ ആരോപിക്കാൻ മുതിർന്നിട്ടുണ്ടു്.

1066–ൽ സി. വി. അവധികഴിഞ്ഞു വീണ്ടും ജോലിയിൽ പ്രവേശിക്കയും അചിരേണ തിരുമലദേവസ്വം കേസ്സു് സംബന്ധിച്ചു് പരിഭാഷകനായി നിയമിക്കപ്പെടുകയും ചെയ്തു. 1070–ൽ ഹൈക്കോടതിമാനേജരായി. ഈ ജോലി വഹിച്ചുകൊണ്ടിരുന്ന കാലത്തു് 1076–ൽ ശിരസ്തദാരുമായി. അക്കാലത്തു് പാൽക്കുളങ്ങര, പെരുന്താന്നി മുതലായ സ്ഥലങ്ങളിൽ ചില ദുർബുദ്ധികളുടെ പ്രേരണാഫലമായി ഒരുമാതിരി ശാക്തേയമതപ്രചരണം ഉണ്ടായതിനെ തടയണമെന്നുള്ള ഉദ്ദേശത്തോടുകൂടി രചിക്കപ്പെട്ടതാണു് മതിവിലാസം എന്ന പ്രഹസനം.

1076–ൽ തിരുവനന്തപുരത്തുവച്ചു കൂടിയ ഭാഷാപോഷിണിസഭയ്ക്കു കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നു വലിയ കവികൾ പലരും വന്നുചേർന്നിരുന്നു. അക്കൂട്ടത്തിൽ കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻതമ്പുരാനും ഉൾപ്പെട്ടിരുന്നു. അദ്ദേഹം തേവാരത്തുകോയിക്കലാണു താമസിച്ചിരുന്നതു്. ആ മഹാകവിയെ സന്ദർശിച്ചു് സി. വി. അവിടുത്തെ ആജന്മമൈത്രി സമ്പാദിച്ചു. തദവസരത്തിൽ സി. വി. സമ്മാനിച്ച വിചിത്രമായ ദന്തവടിയെപ്പററി മഹാകവി പെട്ടെന്നു്,

വടിവൊടുകേരളഭാഷാ–
കടലുകടഞ്ഞിട്ടു സാരപീയൂഷം
പടുതയൊടെടുക്കുവാനീ–
വടിയൊരുകടകോലുപോലെയോർക്കുന്നേൻ.

എന്നൊരു ശ്ലോകംചൊല്ലി. സംസ്കൃതസാഹിത്യവാരാന്നിധിയിലെ അനർഘരത്നങ്ങളെ ഭാഷയിലേക്കു വിവർത്തനംചെയ്യുണ

മെന്നുള്ള ഉൽബോധനത്തോടുകൂടിയാണ് സി. വി. ആ വടി സമ്മാനിച്ചത്. അതിനു മറുപടിയായിരുന്നു പ്രസ്തുത പദ്യം.

ഈ കാലഘട്ടത്തിൽ സി. വി. യുടെ പ്രിയസുഹൃത്തുകളും നിത്യസഹചാരികളും ആയിരുന്നവർ സിക്രട്ടറി അയ്യപ്പൻപിള്ള, നായർസമുദായോദ്ധാരകനെന്നനിലയിൽ പ്രാതഃസ്മരണീയനായിത്തീർന്ന സി. കൃഷ്ണപിള്ള, ദിവാൻപേഷ്കാർ റി. രെയ്യു. കേശവപിള്ള, ചീഫ്സിക്രട്ടറി പി. താണുപിള്ള എന്നിവരായിരുന്നു. അത്ഭുതകരമായ മേധാശക്തിയിലും അസാധാരണമായ ആംഗലഭാഷാപാണ്ഡിത്യത്തിലും താണുപിള്ള മററുള്ളവരെ അതിശയിച്ചുവെങ്കിൽ, പി. അയ്യപ്പൻപിള്ള 'കൊടയിൽ, കണ്ണനായിരുന്നു. പി. അയ്യപ്പൻപിള്ളയുടെ സഹായത്തോടുകൂടി പറിച്ച് ഉന്നതപദവിയിലെത്തിയവർ അന്നു പലരുമുണ്ടായിരുന്നത്രേ. സംഭാഷണചതുരനും സംഗീതരസികനും സുന്ദരഗാത്രനുമായ സി. കൃഷ്ണപിള്ളയുടെ നിത്യചിന്തയ്ക്കു വിഷയീഭവിച്ചിരുന്നതു് നായർസമുദായോന്നമനത്തിനുള്ള മാർഗ്ഗങ്ങളായിരുന്നു. താണുപിള്ള തെക്കൻ ഡിവിഷൻപേഷ്കാരായിരുന്നകാലത്തു്, അവിടെ മറവരുടെ ശല്യം കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നു. അവർ സംഘംചേർന്നു തീവെട്ടിക്കൊള്ളപോലുംനടത്തിവന്നു. ജനങ്ങൾ ഭയപരവശരായിട്ടാണ് ദിനങ്ങൾ നയിച്ചുവന്നതു്. അങ്ങനെയിരിക്കെ ഒരു രാത്രി പേഷ്കാർ ഗൃഹത്തിൽ ഇല്ലാതിരുന്ന അവസരത്തിൽ ഏതാനും ആളുകളോടുകൂടി ഒരു കൊള്ളത്തലവൻ അവിടെ കടന്നുചെന്നിട്ടു് "വീട്ടുകാരെല്ലയാറിരിക്കറതു. സാമാനങ്കൾ അങ്കെ വച്ചുപോട്ടു മാറിപ്പോങ്കൾ, പയപ്പെടാതുങ്കൾ, അല്ലാവഴിക്കിരുന്നാൽ ആപത്തു വരപ്പോകിറതു, ശീക്കിറം, ശീക്കിറം" എന്നു് ഉൽക്രോശിച്ചു. താണുപിള്ളയുടെ പത്നി ഗർഭിണിയായിരുന്നു. അവരും വേലക്കാരും വല്ലാതെ ഭയപ്പെട്ടു. ആ പരിഭ്രമം കണ്ടു് മറവവേഷധാരികൾ വെളിയിൽവന്നിട്ടു് തങ്ങളുടെ സാക്ഷാൽരൂപം ധരിച്ചുകൊണ്ടു് വീണ്ടും അകത്തുകടന്നു. അപ്പോൾ കാണപ്പെട്ടതു് സി. വി. യും കൂട്ടരും ആയിരുന്നു. ഗൃഹനാഥനെ അറിയിച്ചുപോകരുതേ എന്നു് അദ്ദേഹം പ്രാർത്ഥിച്ചുവെങ്കിലും, താണുപിള്ള തിരിച്ചുവന്നപ്പോൾ ആദ്യമേ അറിഞ്ഞതു് ഈ വാർത്തയായിരുന്നു. സി. വി ക്കു നല്ല സമ്മാനംകിട്ടി എന്നു പറയേണ്ടതില്ലല്ലോ.

ഈമാതിരി വിനോദങ്ങൾ പലപ്പോഴും നടന്നിട്ടുണ്ടു്. താണുപിള്ള ചീഫ്സിക്രട്ടറിസ്ഥാനം വഹിച്ചു് അതിപ്രശസ്തമായ

രീതിയിൽ രാജ്യസേവനം ചെയ്തുകൊണ്ടിരിക്കവേ ഒരുദിവസം രാത്രി അദ്ദേഹം അത്താഴം ഉണ്ണാൻ ഇരുന്നു. ഊണു പകുതിയായില്ല, അപ്പോഴേക്കും ഒരു പട്ടക്കാരൻ ഹാജരായി. കൊട്ടാരത്തിൽനിന്നു് അടിയന്തിരമായി ഒരു തിരുവെഴുത്തുംകൊണ്ടു വന്നിരിക്കയാണെന്നും ഉടൻതന്നെ മറുപടിവാങ്ങി ചെല്ലാൻ കല്പിച്ചിരിക്കുന്നു എന്നും അയാൾ വെളിയിൽനിന്നുകൊണ്ടുതന്നെ അറിവിച്ചു. ഉരുട്ടിയ ഉരുള ഇലയിൽതന്നെ വച്ചിട്ടു് 'എവിടെ ഇങ്ങോട്ടു വാങ്ങിക്കൊണ്ടുവാ, എന്നു് അദ്ദേഹം ഭൃത്യനോടു് ആജ്ഞാപിച്ചു. 'യജമാനൻെറ കൈയിൽതന്നെ ഏല്പിക്കാനാണു കല്പന, എന്നു പട്ടക്കാരൻ മറുപടി പറയുകയാൽ, ഏതു പട്ടക്കാരനാണതു്? അകത്തുവരാൻ പറയൂ എന്നു് അദ്ദേഹം പറഞ്ഞതനുസരിച്ചു് അയാൾ ഉള്ളിൽകടന്നു. താണുപിള്ളയ്ക്കു് ആ പട്ടക്കാരൻ അപരിചിതനായി കാണപ്പെട്ടു. എങ്കിലും രാജകല്പനയല്ലേ? കാലതാമസം വരുത്തിക്കൂടല്ലോ. അതിനാൽ മുരുകവെള്ളത്തിൽ കൈകഴുകിക്കൊണ്ടു് എഴുത്തുവാങ്ങിച്ചു. എഴുത്തു വയലററു മഷിയിൽതന്നെ. പക്ഷെ ഒന്നുരണ്ടു വായിച്ചപ്പോഴേക്കും അദ്ദേഹത്തിനു് കാര്യം മനസ്സിലായി. പട്ടക്കാരനെ അടുത്തുവിളിച്ചിട്ടു് വിനോദഭാവത്തിൽ ചെകിട്ടത്തു് ഒരടികൊടുത്തശേഷം അടുത്തൊരു ഇലകൂടി ഇടുവിച്ചു് തൻെറകൂടെ അയാളെ ഉണ്ണാനിരുത്തി. വേലക്കാരൻ അമ്പരന്നുപോയി. എന്നാൽ അതു സി. വി. ആയിരുന്നുവെന്നു ബുദ്ധിമതിയായ ഗൃഹനായിക ഗ്രഹിക്കാതിരുന്നില്ല.

ഈ മാന്യസുഹൃത്തു് 1077 മേടത്തിൽ മരണം പ്രാപിച്ചു. ഈ മരണം സി. വി. –ക്കു് എത്രമാത്രം ദുസ്സഹമായിരുന്നു എന്നു് പറഞ്ഞറിയിക്കാൻ പ്രയാസമാണു്. വളരെക്കാലത്തേക്കു് അദ്ദേഹത്തിൻെറ സാഹിത്യോദ്യമങ്ങളെല്ലാം നിലച്ചുപോയതിൻെറ രഹസ്യം ഇതായിരുന്നു.

1079–ൽ സി. വി. സക്കാർഅച്ചുക്കൂടം സൂപ്രണ്ടായി നിയമിക്കപ്പെട്ടു. അച്ചുക്കൂടകാര്യങ്ങൾ അന്നു് അഴിഞ്ഞുകുഴഞ്ഞ നിലയിലാണിരുന്നതു്. അതിനെ നല്ല നിലയിൽ എത്തിക്കുന്നതിൽ ഗേരിപ്രയത്നം ചെയ്യേണ്ടിവന്നു. അല്പകാലത്തിനുള്ളിൽ എല്ലാക്കാര്യങ്ങൾക്കും ഒരു ചിട്ടവരുത്തി. അതുപോലൊരു ശോഭനനില സക്കാർ അച്ചുക്കൂടത്തിനു് അതിനു മുമ്പും പിമ്പും ഉണ്ടായിട്ടില്ലെന്നു പറയാം. എന്നാൽ ഇക്കാലത്തു് അദ്ദേഹത്തിൻെറ ധർമ്മപത്നിയുടെ ദേഹവിയോഗം സംഭവിച്ചു.

1084-ൽ കുറുപ്പില്ലാക്കളരി പ്രസിദ്ധപ്പെടുത്തി. പാശ്ചാത്യപരിഷ്കാരഭ്രമം കേരളീയവനിതകളെ വഴിപിഴപ്പിക്കുന്നു എന്നു കണ്ടു് തൽപരിഹാരാർത്ഥം രചിക്കപ്പെട്ടതാണു് പ്രസ്തുത കൃതി. നായർസമുദായത്തിന്റെ താൽക്കാലിക ദശാവിശേഷങ്ങളെ ആ കൃതിയിൽ സജീവമായി ചിത്രീകരിച്ചിട്ടുണ്ടു്.

സി. വി.-യുടെ കുട്ടികളെ പോററിവളർത്തുന്നതിനായി, തൽഗൃഹത്തിൽ എത്തിയ കാത്ത്യായനിപ്പിള്ള ജാനകിപ്പിള്ള ഇതിനിടയ്ക്കു് അദ്ദേഹത്തിന്റെ പത്നീഭാവം കൈക്കൊണ്ടുകഴിഞ്ഞിരുന്നു. പ്രഥമപത്നിയുടെ ജ്യേഷ്ഠസഹോദരിയായ ഈ 'ജാനമ്മ'യുടെ ഉത്സാഹമില്ലായിരുന്നുവെങ്കിൽ ധർമ്മരാജാ തുടങ്ങിയ ഗ്രന്ഥതല്ലജങ്ങൾ നമുക്കു ലഭിക്കുമായിരുന്നോ എന്നു സംശയമാണു്. ഭാഗീരഥിപ്പിള്ളയുടെ ആറു സന്താനങ്ങളേയും അവരാണു വളർത്തിക്കൊണ്ടുവന്നതു്.

1088-ൽ സർക്കാരുദ്യോഗത്തിൽനിന്നു പെൻഷൻ പററി. ഈ വിശ്രമാവസരത്തെ സമുദായസേവനത്തിനും ഭാഷാപരിപോഷണത്തിനുംവേണ്ടി അദ്ദേഹം വിനിയോഗിച്ചു. ഉദ്യോഗത്തിൽ ഇരുന്ന കാലത്തുതന്നെ അദ്ദേഹം സി. കൃഷ്ണപിള്ളയുടെ സമുദായസേവനോദ്യമങ്ങളിൽ ഭാഗഭാക്കായി സജീവപ്രയത്നം ചെയ്തുകൊണ്ടാണിരുന്നതു്. കേരളീയനായർസമാജം സ്ഥാപിതമായപ്പോൾ ആ സംഘത്തിന്റെ കാര്യാന്വേഷകനായിരുന്നതു് അദ്ദേഹമാണു്. കേരളത്തിലെ നായന്മാരെ എല്ലാം ഒരു ചരട്ടിൽ കോർത്തിണക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. അതിനുവേണ്ടി തിരുവിതാംകൂറിന്റെ പല ഭാഗങ്ങളിൽ അദ്ദേഹം വിളിച്ചുകൂട്ടിയ നായർമഹായോഗങ്ങൾക്കു് ആദ്ധ്യക്ഷ്യം വഹിക്കുന്നതിനു മലബാറിലേയും കൊച്ചിയിലേയും നേതാക്കന്മാരെ ക്ഷണിച്ചുവരുത്തി. സമുദായപരിഷ്കരണവിഷയത്തിൽ കൊച്ചിക്കും മലബാറിനും മാതൃകയായിരുന്നു പ്രവർത്തിച്ചിട്ടുള്ളതു തിരുവിതാംകൂറാണല്ലോ. തിരുവിതാംകൂറിനു് ആ നില വന്നുകൂടിയതു് കാവാലം നീലകണ്ഠപ്പിള്ള, സി. കൃഷ്ണപിള്ള, സി. വി. മുതലായവരുടെ നേതൃത്വം ലഭിച്ചതുകൊണ്ടുമാകുന്നു.

നായന്മാരുടെ രാഷ്ട്രീയമായ അവകാശങ്ങളുടെ സ്ഥാപനാർത്ഥം അദ്ദേഹം യാതൊന്നും പ്രവർത്തിച്ചിട്ടില്ലെന്നു ചിലർ വിചാരിച്ചേക്കാം. മലയാളിമെമ്മോറിയൽകാര്യം മുൻപു പ്രസ്താ

വിച്ചുകഴിഞ്ഞിട്ടുണ്ടല്ലോ. മൂലംതിരുനാൾ മഹാരാജാവിൻെറ ഭരണാരംഭഘട്ടത്തിൽ മദ്രാസിലെ സ്റ്റാൻറാർഡുപത്രത്തിൽ തിരുവിതാംകൂറിനെപ്പററി കാണാറുണ്ടായിരുന്ന ലേഖനങ്ങളിൽ അധികക്കുറ്റം സി. വി–യുടേതായിരുന്നു. പി. രാജഗോപാലാചാരിയുടെ വാത്സല്യഭാജനമായിരുന്നിട്ടും അദ്ദേഹത്തിൻെറ ചില ചെയ്തികൾ രസിക്കായ്കയാൽ ആണു് അദ്ദേഹം ജോലി വിട്ടുപിരിവാൻ നിർബന്ധിതനായിബ്ഭവിച്ചതു്. ധർമ്മരാജാവിൽ ചന്ത്രക്കാരനെ ആകാശവൃത്തത്തിൽ ശിരോഗോളംകൊണ്ടു് ക്രാന്തവൃത്തലേഖനംചെയ്തു്, അട്ടഹസിക്കുന്നവനായി ചിത്രണം ചെയ്തതു തന്നെ, പി. രാജഗോപാലാചാര്യരെ സ്മരിച്ചുകൊണ്ടായിരുന്നു. എന്നാൽ രാജ്യത്തെപ്പോലെതന്നെ രാജാവിനേയും ഭക്തിപൂർവം ആരാധിച്ചുവന്ന സി. വി–ക്കു് രാജശക്തിയെ പാടെ നിഷേധിച്ചും അവഹേളിച്ചും പുറപ്പെട്ട ചില പ്രക്ഷോഭണങ്ങളിൽ പങ്കുകൊള്ളാൻ സാധിച്ചില്ല. രാജാവിനെ രാജ്യത്തിൽനിന്നു ഭിന്നനായി കാണിക്കുന്ന വീക്ഷണഗതി അദ്ദേഹത്തിൻെറ ചിന്താപഥത്തിനു ബാഹ്യമായിരുന്നു. അതിനാലത്രേ അനന്തപത്മനാഭൻെറ പ്രണയകഥയ്ക്കു മാർത്താണ്ഡവർമ്മ എന്നും രാജാ കേശവദാസൻെറ പ്രതികാരത്തെ ചിത്രണം ചെയ്യുന്ന കഥയ്ക്കു ധർമ്മരാജാവെന്നും ആ മന്ത്രിസത്തമൻെറ അപദാനശതങ്ങളെ വിവരിക്കുന്ന കഥയ്ക്കു രാമരാജബഹദൂർ എന്നും അദ്ദേഹം പേർ നല്കിയതു്. എന്നാൽ നായന്മാരുടെ അവകാശങ്ങളെ അദ്ദേഹം വിസ്മരിച്ചുകളഞ്ഞുവെന്നോ, അവയെ സ്ഥാപിച്ചുകിട്ടുന്നതിനുവേണ്ടി ഉദ്യോഗലബ്ധിക്കുശേഷം യാതൊന്നും പ്രവർത്തിച്ചിട്ടില്ലെന്നോ പറയാവുന്നതല്ല. അദ്ദേഹത്തിൻെറ എല്ലാ കഥകളും നായന്മാരുടെ നിഃസ്വാർത്ഥമായ രാജ്യസേവനത്തിൻെറ ചരിത്രമാണല്ലോ. മാർത്താണ്ഡവർമ്മയിൽ എട്ടുവീടരുടെ ചരിത്രത്തെ മലിനമായി ചിത്രണംചെയ്തതു് തെററായിപ്പോയെന്നു് അദ്ദേഹത്തിനു പിന്നീടാണു് ബോധം വന്നതു്. ആ അഷ്ടഗൃഹാധീശന്മാർ രാജ്യത്തിൻെറ എട്ടു സ്തംഭങ്ങളായിരുന്നുവെന്നും അവർ സംഗതിവശാൽ മാർത്താണ്ഡവർമ്മമഹാരാജാവിൻെറ ശത്രുഭാഗത്തു ചേർന്നുപോയതാണെന്നും ഉള്ള പരമാർത്ഥം ഗ്രഹിച്ചപ്പോൾ, താൻ ചെയ്തുപോയ പാപത്തിൻെറ പരിഹാരമെന്നോണം അദ്ദേഹം ധർമ്മരാജാ തുടങ്ങിയ കഥകൾ രചിച്ചു.

ധർമ്മരാജാ എഴുതിത്തീർന്നു. ഗ്രന്ഥകാരൻെറ ഗൃഹത്തിൽ കൂടാറുണ്ടായിരുന്ന സുഹൃത്തുക്കളിൽ ചിലർ അതു വായിച്ചുകേട്ട

ഞ്ഞോഠം, പുതികം ചുരുളിച്ചു. മാൎത്താണ്ഡവൎമ്മയിലെ സരസമായ ഭാഷാരീതി അതിൽ കാണ്മാനേ ഇല്ലായിരുന്നു. പക്ഷേ അന്നത്തെ സി. വി. അല്ല ഈ ഗ്രന്ഥം രചിച്ചതെന്നുള്ള കാൎയ്യം അവർ വിസ്മരിച്ചുകളഞ്ഞു. മാൎത്താണ്ഡവൎമ്മയിലെ അനന്തപത്മനാഭനും ധൎമ്മരാജാവിലെ പടത്തലവനും തമ്മിലും, ആദ്യകൃതിയിലെ പാറുക്കുട്ടിക്കും ദ്വിതീയകൃതിയിലെ പ്രൌഢഗൃഹനായികയായ പാപ്തിപ്പിള്ളയ്ക്കും തമ്മിലും ഉള്ള അന്തരം അന്നത്തേയും ഇന്നത്തേയും സി. വി-കഠക്കു തമ്മിലും ഉണ്ടായിരുന്നു. അന്നത്തെ വിനോദരസികനായ സി. വി. ഇപ്പോഠം ലോകാനുഭവജ്ഞാനസമ്പന്നനായ പ്രൌഢചിന്തകനായി മാറിപ്പോയിരുന്നു. മാൎത്താണ്ഡവൎമ്മയിൽ സി. വി-യുടെ ഭാവനാശക്തിയുടെ ഉറവകളെയാണു നാം കാണുന്നതു്. ധൎമ്മരാജാവിലും, രാമരാജബഹദൂരിലും, ആ ഉറവുകഠ ഒന്നു മഹാനിർഝരിണിയായി രൂപാന്തരപ്പെട്ടിരിക്കുന്നു. ധൎമ്മരാജാവിലെ ഭാഷാരീതിയോടു വിപ്രതിപത്തി പ്രകാശിപ്പിച്ച യുവപണ്ഡിതകേസരികഠക്കു്, അതിനെ യഥേഷ്ടം മാററിക്കൊള്ളുന്നതിനു് അദ്ദേഹം സസ്മിതം അനുവാദം നല്കി. ഒരു പ്രചണ്ഡപണ്ഡിതർ അൎത്ഥത്തിനും രസത്തിനും ലോപം വരാതെ വല്ല മാററവും ചെയ്യാമോ എന്നു പരീക്ഷിച്ചുനോക്കി. അദ്ദേഹത്തിൻെറ ഒരു വാക്കുപോലും മാററാവുന്നതല്ലെന്നു് അപ്പോഴാണു് അവൎക്കു ബോധ്യപ്പെട്ടതു്. സി. വി-ക്കു് ആട്ടക്കഥകളിൽ നിന്നും രാമായണത്തിൽനിന്നും മററും ലഭിക്കാവുന്നതിൽ കവിഞ്ഞു സംസ്കൃതപരിചയം ഇല്ലായിരുന്നു. എന്നിട്ടും യാതൊരു ക്ലേശവും കൂടാതെ സംസ്കൃതപദങ്ങഠ പ്രയോഗിക്കുമായിരുന്നു. അബദ്ധപ്രയോഗങ്ങളും ധാരാളമായി കാണാം. എന്നാൽ ആ അബദ്ധപ്രയോഗങ്ങളെ ആൎക്കും മാററാൻ കഴിയുമായിരുന്നില്ല. ആ സ്ഥാനങ്ങളിൽ ആ ശബ്ദങ്ങളല്ലാതെ മറെറാന്നും യോജിക്കയില്ലെന്നു നിൎമ്മത്സരബുദ്ധികഠ സമ്മതിക്കും.

ധൎമ്മരാജാവിനെ തുടൎന്നു് രാമരാജബഹദൂർ രണ്ടു ഭാഗങ്ങളും പ്രേമാമൃതം എന്ന സാമൂഹ്യനോവലും കയ്യമ്മളശ്ശൻെറ കടശ്ശിക്കൈ, ചെറുതേൻകൊളംബസ്സ്, ഡാക്ടൎക്കു കിട്ടിയ മിച്ചം, പണ്ടത്തെ പാച്ചൻ എന്നീ പ്രഹസനങ്ങളും വെളിക്കുവന്നു. ഈ ആഖ്യായികകളും പ്രഹസനങ്ങളും നാടൊട്ടുക്കു് എത്രപ്രാവശ്യം അഭിനയിക്കപ്പെട്ടിട്ടുണ്ടെന്നു പറഞ്ഞറിയിക്കാൻ പ്രയാസം.

1090 ഇടവത്തിൽ സി. വി-യുടെ ജന്മനക്ഷത്രം കേരളമൊട്ടുക്കു് ആഘോഷപൂൎവ്വം കൊണ്ടാടപ്പെട്ടു. അന്നേദിവസം അദ്ദേ

ഹം മഹാരാജാ തിരുമനസ്സിലെ മുഖംകാണിക്കയും താൻ എഴുതീട്ടുള്ള പുസ്തകങ്ങളുടെ ഓരോ പ്രതി തിരുമുല്ക്കാഴ്ചവയ്ക്കയും ചെയ്തു. അവിടുന്ന് ഒരു സാൽവയും, സ്വർണ്ണംകെട്ടിയ ഒരു രുദ്രാക്ഷമാലയും തൃക്കൈകൊണ്ടുതന്നെ സമ്മാനിച്ചു. ഷഷ്ടിപൂർത്തിയടിയന്തിരത്തിനാവേണ്ട കെട്ടിടങ്ങളെല്ലാം സർക്കാരിൽനിന്നുതന്നെയാണ് കെട്ടിച്ചുകൊടുത്തതെന്നും പ്രസ്താവയോഗ്യമാണ്. അതിനെ സംബന്ധിച്ചു വൈകുന്നേരത്ത് തിരുവനന്തപുരം ജൂബിലിടൗൺഹാളിൽവച്ചുകൂടിയ മഹായോഗത്തിൽ ദിവാൻ കൃഷ്ണൻനായർ അദ്ധ്യക്ഷം വഹിക്കയും പൊതുജനങ്ങളുടെ വകയായി ഒരു മംഗളപത്രം സി. വി–ക്കു സമർപ്പിക്കയും ചെയ്തു.

കൊച്ചീമഹാരാജാവ് ഈ അവസരത്തിൽ അദ്ദേഹത്തിനു സാഹിത്യകുശലൻ എന്ന ബിരുദം നൽകി. ആ ബിരുദദാനപത്രം സ്വീകരിപ്പാനായി അദ്ദേഹം കൊച്ചിക്കു പോയി മഹാരാജാവിനെ മുഖംകാണിച്ചു. അവിടുന്ന് ബിരുദപത്രത്തിനു പുറമേ ഒരു വീരശൃംഖലയും തൃക്കൈകൊണ്ടുതന്നെ സമ്മാനിച്ചു.

സി. വി–യുടെ വസതിയെപ്പററി ഇവിടെ രണ്ടുവാക്കു പറയാതിരിക്കാൻ നിവൃത്തിയില്ല. തിരുവനന്തപുരത്തു വെള്ളയമ്പലം റോഡിനരികെ സ്ഥിതിചെയ്യുന്ന യൂറോപ്യൻക്ലബ്ബിന് എതിരേ പച്ചച്ചായമിട്ട ഗേററോടുകൂടിയ സാമാന്യം നല്ല ഒരു ഗൃഹം കാണാം. 'റാസ്കാട്ടേജ്' എന്നാണ് അതിനു പേർ. അതായിരുന്നു സി. വി–യുടെ വസതി. ഗുരുനാഥനായിരുന്ന ജാൺറാസ്സിൻെറ സ്മാരകമായിട്ടാണ് ഈ ഗൃഹം നിർമ്മിക്കപ്പെട്ടതു്. ഗേററും അടിച്ചുകൂട്ടുപുരയും കടന്നു ചെന്നാൽ പ്രധാന കെട്ടിടത്തിൻെറമുൻവശത്തുള്ള പ്രധാന മുറി നേത്രഗോചരമാവും. അതായിരുന്നു സി. വി–യുടെ ഇരിപ്പുമുറി. ആ മുറി ഇപ്പോൾ പ്രായേണ ശൂന്യമായിരിക്കുന്നെങ്കിലും, അന്ന് എല്ലായ്പ്പോഴും സി. വി–യുടെ സുഹൃജ്ജനങ്ങളാൽ നിബിഡമായി കാണപ്പെട്ടിരുന്നു. വിദ്യാഭ്യാസവകുപ്പിൻെറ അദ്ധ്യക്ഷനായിരുന്ന എ. ഗോപാലമേനോൻ, എ. ശങ്കരപ്പിള്ള എം. എ., മള്ളൂർ ഗോവിന്ദപ്പിള്ള, ടി. കെ. വേലുപ്പിള്ള, ആററൂർ കൃഷ്ണപ്പിഷാരടി മുതലായ സാഹിത്യകാരന്മാരിൽ ഒന്നുരണ്ടുപേരെയെങ്കിലും എപ്പോഴും അവിടെ കാണുമായിരുന്നു. വൃദ്ധനെങ്കിലും നവനവോന്മേഷശാലിയായിരുന്ന സി. വി–യുടെ ഫലിതോക്തികളും ദേശചരിത്രശകലങ്ങളും കേൾപ്പാനുള്ള ആഗ്രഹമായിരുന്നു അവരെ അങ്ങോട്ടു് ആകർഷിച്ചുവന്നതു്.

1097 മീനം 10-ാംനു- സംഭവിച്ച അത്യാഹിതം ആ സുഹൃൽ സമ്മേളനങ്ങൾക്കെല്ലാം വിരാമമിട്ടു. മരിക്കുന്ന അവസരത്തിൽ വേലുത്തമ്പിദളവ, ദിഷ്ടദംഷ്ട്രം, പ്രേമാരിഷ്ടം എന്നു മൂന്നു കൃതികൾ പൂർത്തിയാകാത്ത നിലയിൽ ഇരുന്നു.

മീനമാസം 11-ാംതീയതി വിക്ടോറിയാ ജൂബിലിടൗൺ ഹാളിൽവച്ചു് നടന്ന അനുശോചനയോഗത്തിന്റെ നിശ്ചയങ്ങളിൽ ഒന്നു് സ്മൎത്തൃപുരുഷന്റെ ഒരു എണ്ണച്ഛായാപടം എഴുതിച്ചുവയ്ക്കണമെന്നുള്ളതായിരുന്നു. ആയിരത്തഞ്ഞൂറോളം രൂപ ചെലവിട്ടു് ഒരു ഛായാപടം എഴുതിച്ചു് കാഴ്ചബംഗ്ലാവിലെ ലൈബ്രറിയിൽ വയ്ക്കുകയുംചെയ്തു. എന്നാൽ ആ മഹാനുഭാവന്റെ സ്മരണയ്ക്കു് ഈമാതിരി സ്മാരകങ്ങളൊന്നും ആവശ്യമുള്ളതായി തോന്നുന്നില്ല. മലയാളഭാഷ നശിക്കാതിരിക്കുന്നിടത്തോളം കാലം കേരളസ്കാട്ടിന്റെ നാമവും വർദ്ധിതയശസ്സോടുകൂടിത്തന്നെ നിലനില്ക്കും.



സി. വി-യുടെ കൃതികളെ സ്ഥൂലമായിട്ടുപോലും വിമർശിക്കുന്നതിനു് ഇവിടെ സൌകൎയ്യമില്ല. അതിന്റെ ആവശ്യവും ഉണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ ആഖ്യായികകൾ വായിച്ചിട്ടില്ലാത്തവരായി കേരളത്തിൽ ആരുണ്ടു്? പാത്രസൃഷ്ടിയിൽ കാണുന്ന അനിതരസാധാരണമായ പാടവം, വർണ്ണ്യവസ്തുക്കളെ നമ്മുടെ മുമ്പിൽ പ്രത്യക്ഷമായി നില്ക്കുംപോലെ തന്മയത്വത്തോടുകൂടി ചിത്രണം ചെയ്യുന്ന മനോധൎമ്മവിലാസം, വിഷയത്തിനു യോജിച്ചരീതിയിലുള്ള ഭാഷാപ്രയോഗകൌശലം, അവസരോചിതമായ ഫലിതോക്തിപ്രസരം, കഥാഘടനയുടെ വൈചിത്ര്യം ഇവയെല്ലാം സി. വി-യുടെ കൃതികൾക്കുള്ള വിശിഷ്ടഗുണങ്ങളാണു്. മാൎത്താണ്ഡവൎമ്മയിലെ ഭ്രാന്തൻചാന്നാൻ, വേലുക്കുറുപ്പു്, മാങ്കോയിക്കൽ കുറുപ്പു്, ശങ്കുആശാൻ, ശ്രീപത്മനാഭൻതമ്പി, സുന്ദരയ്യൻ എന്നീ പുരുഷപാത്രങ്ങളും കാൎത്ത്യായനിഅമ്മ, പാറുക്കുട്ടി, സുഭദ്ര ഈ സ്ത്രീപാത്രങ്ങളും വായനക്കാരുടെ സ്മരണമണ്ഡലങ്ങളിൽനിന്നു മാഞ്ഞുപോകുവാൻ പ്രയാസം. എന്നാൽ ബീഭത്സപാത്രങ്ങളുടെ സൃഷ്ടിയിലാണു് അദ്ദേഹം അതിശയിക്കുന്നതെന്നു് ശങ്കുആശാന്റേയും സുന്ദരയ്യന്റേയും സൃഷ്ടി നല്ലപോലെ വെളിപ്പെടുത്തിത്തരുന്നു. ഈ വാസന മറ്റു കൃതികളിലും സുതരാം തെളിഞ്ഞുകാണുന്നുണ്ടു്. ധൎമ്മരാജാവിലെ ഹരി

തിക്കോച്ചിയേയും ഉമ്മിണിപ്പിള്ളയേയും ആക്ക് മറക്കാൻ കഴിയും?

## പരവൂർ കേശവൻ ആശാൻ.

പരവൂർ കൊച്ചുമ്പാളിആശാൻ എന്നൊരു കവിയുണ്ടായിരുന്നു. പാവള്ളിക്കളിക്കും കമ്പടികളിക്കും മററും ഉപയോഗിക്കുന്നതിനായി അനേകംപാട്ടുകൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. അവയിൽ പലതും പരവൂരിലുള്ള ചിലക്കൊക്കെ ഇപ്പോഴും അറിയാം. അദ്ദേഹത്തിൻെറ ഭാഗിനേയനായ എഴിയത്തു വൈരവൻവൈദ്യൻ അന്നത്തെ ഈഴവനേതാക്കന്മാരിൽ അഗ്രഗണ്യനായിരുന്നുവെന്നു പറയാം. അദ്ദേഹം പരവൂർ തയ്യിൽ കുഞ്ഞിക്കുറുമ്പ എന്ന സ്ത്രീരത്നത്തെ വിവാഹംചെയ്തു. അതിൽ 1034 കുംഭം 17-ാംതീയതി പൂർവ്വാഷാഢാ നക്ഷത്രത്തിൽ സഞ്ജാതനായ ഏകപുത്രനായിരുന്ന കേശവനാശാൻ. ഈ ബാലൻ മൂന്നുവയസ്സുവരേയ്ക്കേ മാതൃലാളന അനുഭവിക്കാൻ ഇടവന്നുള്ളു. 1036-ലോ മറേറാ ആ സ്ത്രീരത്നം പരലോകം പ്രാപിച്ചു. വൈദ്യൻെറ ദ്വിതീയപത്നിയായിരുന്ന കാർത്തിക്കഴികത്തു കുഞ്ഞിക്കുറുമ്പയാണു്, ഈ ബാലനെ ശുശ്രൂഷിച്ചു വളർത്തിയതു്. കലാൽകുത്തകയിലും പലമാതിരി കൺട്രാക്ടുകളിലും ഏർപ്പെട്ടു് വൈരവൻവൈദ്യൻ ധാരാളം പണം സമ്പാദിച്ചിരുന്നതിനാൽ യാതൊരു ജീവിതക്ലേശവും ബാലൻ അറിഞ്ഞിരുന്നില്ല.

അഞ്ചാംവയസ്സിൽ എഴുത്തിനിരുന്നിട്ടു് പ്രാഥമികപാഠങ്ങളും ചികിത്സാന്ഥങ്ങളും പിതാവിൻെറ അടുക്കൽനിന്നും അനായാസേന പഠിച്ചുതീർത്തു. എന്നാൽ പിതാവു് അതുകൊണ്ടു തൃപ്തിപ്പെടാതെ പരവൂർ ഇടത്തറഴികത്തു ഗോവിന്ദനാശാൻെറ അടുക്കൽ സംസ്കൃതം പഠിക്കാനായി വിട്ടു. ശ്രീരാമോദന്തം രഘുവംശം കുമാരസംഭവം യുധിഷ്ഠിരവിജയം ഈ കാവ്യങ്ങളെല്ലാം പ്രസ്തുതബാലൻ പഠിച്ചതു് ഈ ഗുരുനാഥനിൽനിന്നായിരുന്നു. അനന്തരം അദ്ദേഹം അഴകത്തു വിദ്വാൻകുറുപ്പെന്ന പ്രസിദ്ധപണ്ഡിതൻെറ പുത്രനും അന്നത്തെ വിദ്വാന്മാരുടെ കൂട്ടത്തിൽ അത്യുന്നതസ്ഥാനത്തിനു് എല്ലാവിധത്തിലും അർഹനുമായിരുന്ന ചവറയിൽ പുതുക്കാട്ടുമഠത്തിൽ കൃഷ്ണപിള്ളയുടെ അടുക്കൽചെന്നു മാഘവും, കിരാതാർജ്ജുനീയവും വായിച്ചു. അവിടെ പഠിച്ചുകൊണ്ടിരിക്കവേ ഗുരുവും ശിഷ്യന്മാരുംകൂടി ഭരണിക്കാവിൽ ഉത്സവ

ത്തിനു പോയിരുന്നു. അവിടെനിന്നും മടങ്ങിവരുംവഴിക്ക് ഗുരുനാഥൻ ശിഷ്യന്മാരോടു ദേവിയെപ്പറ്റി ഓരോ ശ്ലോകങ്ങളുണ്ടാക്കിച്ചൊല്ലുവാൻ ആവശ്യപ്പെട്ടു. തൽക്ഷണം കേശവനാശാൻ ഉണ്ടാക്കിച്ചൊല്ലിയ—

കല്യാണീ കമലാലയേ ഭഗവതീ നീലാരവിന്ദേക്ഷണേ
കല്യേ!കല്മഷനാശിനീ ഭവഹരേ മുഗ്ദ്ധേന്ദുചൂഡപ്രിയേ
ബ്രഹ്മേന്ദ്രാദിമുനീന്ദ്രവന്ദിതപദേ വിശ്വേശ്വരീ സന്മയേ
മേന്മേൽ മംഗളമാശു ദേഹി ഭരണിക്കാവാലയേ കൈതൊഴാം.

എന്ന ശ്ലോകം കേട്ടിട്ട്—'കേശവനു നല്ല വാസനയുണ്ട്. നന്നായ്‌വരും' എന്ന് അദ്ദേഹം അനുഗ്രഹിച്ചു.

കാവ്യപഠനം കഴിഞ്ഞ് ഈ ഗുരുവിന്റെ അടുക്കൽനിന്നു തന്നെ ജ്യോതിഷം ആയുർദായഗണിതംവരെ അഭ്യസിക്കയും, ഹോര, പ്രശ്നമാർഗ്ഗം, മുഹൂർത്തമാധവീയം ഇവയെ പരിശീലിക്കയും ചെയ്തു. ഈ കൃഷ്ണനാശാനുമായിട്ടാണ് കാളുവാശാൻ ഒരു മുഹൂർത്തത്തെ സംബന്ധിച്ചു വാദിച്ചതായി മുൻപു പറഞ്ഞിട്ടുള്ളതു്. അദ്ദേഹം സമർത്ഥനായ ഒരു ജ്യോത്സ്യനായിരുന്നു.

1054-ൽ വൈരവൻവൈദ്യൻ സ്വപുത്രനെ അന്നത്തെ പണ്ഡിതന്മാരുടെ കൂട്ടത്തിൽ എല്ലാവിധത്തിലും അഗ്രഗണ്യനായിരുന്ന ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ അടുക്കൽ അയച്ചു് നൈഷധവും നാടകാലങ്കാരാദികളും അഭ്യസിപ്പിച്ചു. എന്നാൽ അതിനിടയ്ക്കു ശാസ്ത്രികൾക്കു ശരീരാസ്വാസ്ഥ്യം നേരിടുകയാൽ തച്ഛിഷ്യനായ അയ്യാസ്വാമിശാസ്ത്രികളാണ് ആശാനെ ശാസ്ത്രഗ്രന്ഥങ്ങൾ അഭ്യസിപ്പിച്ചതു്. വൈരവൻവൈദ്യൻ ഈ ശാസ്ത്രികളെ പരവൂർ വരുത്തി സ്വന്തചിലവിൽ താമസിപ്പിച്ചു.

പഠിത്തം പൂർത്തിയാക്കിയശേഷം പിതാവിന്റെ ഒത്താശയോടുകൂടി മുദ്രണം, പ്രസിദ്ധീകരണം, പത്രപ്രവർത്തനം എന്നീ ഉദ്ദേശ്യങ്ങളുടെ നിർവ്വഹണാർത്ഥം പതിനായിരം രൂപ മൂലധനമുള്ള കേരളഭൂഷണം എന്ന കൂട്ടയാദാസ്തുകമ്പനി സ്ഥാപിച്ചു. ഈ കമ്പനിയിൽനിന്നാണ് സുജനാനന്ദിനി എന്ന പത്രം ആശാൻ നടത്തിവന്നതു്.

മൂലൂർ പത്മനാഭപ്പണിക്കർ എന്ന പേരുകണ്ടു് അന്നത്തെ സവർണ്ണകവികളിൽ ചിലർ—

പണിക്കനേയൊന്നു പരിഷ്കരിച്ചാൽ
പണിക്കരാമോ......

എന്നൊരു ചോദ്യവും ആയി ചാടിവീണതു് ഈ പത്രത്തിലായിരുന്നു. എന്നാൽ നയജ്ഞനായ ആശാൻ സവർണ്ണരോടു ചാഞ്ഞാണു് സുജനാനന്ദിനിയിൽ ലേഖനങ്ങൾ എഴുതിയതു്. ഈ വാദകോലാഹലം സുജനാനന്ദിനിയുടെ പ്രചാരത്തിനു വളരെ സഹായിച്ചു. പ്രസിദ്ധ പത്രാധിപരായ കെ. രാമകൃഷ്ണപിള്ള അവർകൾ കുറേക്കാലം പരവൂർ താമസിച്ചു് ഈ പത്രത്തിന്റെ ആധിപത്യം വഹിച്ചിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണു്.

അത്യന്തം പ്രശസ്തമായ രീതിയിൽ നടന്നുകൊണ്ടിരുന്ന ഈ പത്രം കുറേക്കാലംകഴിഞ്ഞപ്പോൾ നിന്നുപോയെങ്കിലും ആശാൻ 1078-ൽ അതിനെ വീണ്ടും പുനർജ്ജീവിപ്പിച്ചു. വാസ്തവം പറയുന്നതായാൽ മനോരമയും സുജനാനന്ദിനിയും ആണു് അന്നത്തെ കവിമല്ലന്മാരെ രംഗപ്രവേശം ചെയ്യിച്ചതു്.

വിദ്യാഭ്യാസവിഷയകമായും മററുമുള്ള ഈഴവരുടെ അവശതകൾ നീക്കുന്നതിനുവേണ്ടി ആശാൻ ശക്തിയേറിയ മുഖപ്രസംഗങ്ങൾ എഴുതിക്കൊണ്ടിരുന്നു. അതിസരസമായ ഒരു ഗദ്യരീതി അദ്ദേഹത്തിനു സ്വാധീനമായിരുന്നു. അതിലെ ഒരു മുഖപ്രസംഗത്തിൽനിന്നും ഏതാനും വരികൾ ഉദ്ധരിക്കാം.

"ധർമ്മരാജ്യമെന്നുള്ള നാമധേയത്തെ ധരിച്ചും മിക്കവാറും സംഗതികളിൽ തന്നാമധേയത്തെ സാത്ഥമാക്കിച്ചെയ്യും വരുന്ന ഈ ഗവൺമെൻറിൽനിന്നും വിദ്യാവകുപ്പിൽ ചെയ്തുവരുന്ന ഔദാര്യത്തിന്നു വഞ്ചിഭൂപതിയുടെ പ്രജകളായ സകല ജനങ്ങളേയും അവകാശികളാക്കിത്തീക്കുന്നില്ലെന്നുള്ള കേൾവി ഞങ്ങൾക്കെന്നു മാത്രമല്ല, പരിഷ്കാരേച്ഛുക്കളായ സകല ജനങ്ങൾക്കും വളരെ വ്യസനകരമായിട്ടുള്ളതാണു്. തിരുവിതാംകൂർ സംസ്ഥാനത്തുള്ള മിക്കവാറും പ്രവൃത്തിപ്പള്ളിക്കൂടങ്ങളിലും കായംകുളം മുതൽ വടക്കോട്ടുള്ള ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിലും വഞ്ചിരാജ്യത്തെ സ്വദേശീയരിൽ വളരെ ജനവദ്ധനയുള്ള ഒരു സമുദായക്കാരും തിരുമനസ്സിലെ പ്രജകളുമായ തിയ്യന്മാരെ ചേർത്തു പഠിപ്പിക്കാറില്ല എന്നുള്ള കേൾവി അരുടെ ശ്രവണേന്ദ്രിയത്തെയാണു് വേദനപ്പെടുത്താത്തതു്? തിരുവിതാംകൂർ രാജ്യത്തെ വിദ്യാവകുപ്പു് ഈദൃശമായ ഒരു വ്രതത്താൽ പാലിക്കപ്പെട്ടുവരുന്നു എന്നുള്ള

പ്രസ്താവം സഹൃദയന്മാരായ ആരുടെ മനസ്സിനെയാണ് വ്യാകുലപ്പെടുത്താത്തതു്? ഈ കഴിഞ്ഞ ഒരിടയ്ക്കു ബ്രിട്ടീഷ് റസിഡൻറ് തൻെറ സഞ്ചാരത്തിൽ ചെങ്ങന്നൂരിനു സമീപമുള്ള സർക്കാർവക പാഠശാലയിൽ പ്രവേശിക്കയും അവിടെ തീയ്യന്മാരായ വിദ്യാർത്ഥികൾ അദൃശ്യന്മാരായിരുന്നതിനാൽ വിവരം ചോദിച്ചപ്പോൾ തീയ്യന്മാർ വിദ്യാഭ്യാസത്തിൽ അഭിരുചിയുള്ളവരല്ലെന്നു പരമാർത്ഥത്തിനു വിരോധമായി ഒരു വാദ്ധ്യാർ സായ്പവർകളെ ധരിപ്പിക്കയും ചെയ്തപ്രകാരം ഒരു പ്രസ്താവം കേൾക്കുന്നതിനിടയായിരിക്കുന്നു. ഈ കേൾവി യഥാർത്ഥമല്ലാതെ വരുവാൻ ആശംസിക്കുന്നു."

ഇങ്ങനെ ശക്തിയുക്തമായും എന്നാൽ സർക്കാരിനെപ്പററി വിദ്വേഷജനകമല്ലാത്തവിധത്തിൽ ശാന്തമായും സ്വസമുദായത്തിൻെറ അവകാശങ്ങളെ സ്ഥാപിക്കുന്നതിനാണ് ആശാൻ ശ്രമിച്ചുവന്നതു്.

ആശാൻ ചികിത്സയിലും അതിനിപുണനായിരുന്നു. ഡാക്ടർ പുന്നനെ അദ്ദേഹം അഷ്ടാംഗഹൃദയം പഠിപ്പിക്കയും ഡാക്ടരിൽനിന്നും ശരീരശാസ്ത്രതത്വങ്ങളും ശസ്ത്രക്രിയയും പരിശീലിക്കയും ചെയ്തിരുന്നതായി അറിയുന്നു. ഡാക്ടർ പുന്നന് ആശാനെപ്പററിയുള്ള ബഹുമാനം എത്രയാണെന്നു താഴെ പറയുന്ന കത്തിൽനിന്നും അറിയാം.

"ഒരു കുട്ടിയെ ഇന്നു പേനായ് കടിച്ചു. ഇതിനു ചികിത്സ എനിക്കറിയാമെങ്കിലും ആശാനോടുകൂടി ആലോചിച്ചതിൻെറ ശേഷമേ എനിക്ക് എന്തെങ്കിലും ചെയ്യുന്നതിനു ധൈര്യമുള്ളു. അതിനാൽ ഈ എഴുത്തുകിട്ടിയാൽ ഉടൻതന്നെ ആശാൻ ഇങ്ങോട്ടു വരണം. ഒരുപ്രകാരത്തിലും താമസിക്കരുതു്."

ജീവകാരുണ്യത്തിലും ചികിത്സാവൈദഗ്ദ്ധ്യത്തിലും അദ്വിതീയനായിരുന്ന ഡാക്ടർ പുന്നൻ ആശാൻെറ ആതിത്ഥ്യം സ്വീകരിച്ച് പറവൂരിൽ ഏതാനും ദിവസം കഴിച്ചുകൂട്ടീട്ടുമുണ്ടു്.

1072-ൽ സർക്കാരിൽനിന്നു് ആശാൻെറ വൈദ്യശാലയ്ക്കു് ഗ്രാൻറു നൽകി. 1082-ാമാണ്ടുവരെ പ്രസ്തുത വൈദ്യശാല പ്രശസ്തമായി നടന്നുവന്നു.

ജ്യോതിഷത്തിലും ആശാൻെറ സാമൎത്ഥ്യം അന്യാദൃശമായി രുന്നുവത്രേ.

ഇതിനിടയ്ക്കു് ആശാനു് ശിഷ്യസമ്പത്തു വൎദ്ധിച്ചുകൊണ്ടിരുന്നു. ശിഷ്യന്മാരിൽ എല്ലാവിധത്തിലും പ്രസിദ്ധനായിരുന്നതു് സരസഗായകകവിമണിയായ കെ. സി. കേശവപിള്ള അവർകളായിരുന്നു. ജന്മവാസനയാ കവിയായിത്തീൎന്ന ഈ ബാലൻ സംസ്കൃതം പഠിക്കുംമുമ്പേതന്നെ ആട്ടക്കഥ എഴുതി ഇടത്തറ ആശാനെ വായിച്ചു കേൾപ്പിച്ചു. ആശാൻ വളരെ പുച്ഛരസത്തിൽ അതിനെപ്പറ്റി സംസാരിച്ചു. അനല്പമായ കുണ്ഠിതത്തോടുകൂടി തിരിച്ചുപോന്ന ബാലൻ നേരേ കേശവനാശാൻെറ അടുക്കലേയ്ക്കാണു തിരിച്ചതു്. ഗംഭീരാശയനും മനോഗുണസമ്പന്നനുമായ ആ മഹാനുഭാവൻ ബാലകവിയെ ഭഗ്നാശയനാക്കാതെ ഗുണദോഷിച്ചുവത്രേ. അതിനുശേഷമാണു് കെ. സി. ആശാൻെറ അടുക്കൽ സംസ്കൃതം പഠിച്ചുതുടങ്ങിയതു്. ഈ മഹാകവി ഒരിടത്തു തൻെറ ഗുരുനാഥനെപ്പററി—

ചൊൽപ്പൊങ്ങും വൈദ്യശാസ്ത്രം ഗണിതവുമതുപോൽ
സാഹിതീശാസ്ത്രവുംകൊ-
ണ്ടെപ്പോഴും മോദമേകും മമ ഗുരുവിലസീ-
ടുന്നു വൈ കേശവാഖ്യൻ.

ഇപ്രകാരം വാഴ്ത്തിയിരിക്കുന്നു.

മററൊരു പ്രസിദ്ധ ശിഷ്യൻ മൈസൂർ സൎവ്വീസിൽ ഇരുന്ന ഡാക്ടർ പല്പുവിൻെറ സഹോദരനും വംഗവൈദ്യശിരോമണിയായ ഡാക്ടർ ഗംഗാനാഥസേനൻെറ സൎവ്വതോമുഖമായ പ്രശംസയ്ക്കു പാത്രവുമായ പി. മാധവൻവൈദ്യനായിരുന്നു.

ചിറയിൻകീഴ് കൊച്ചുശങ്കരൻജ്യോത്സ്യർ, രാമൻകുട്ടിജ്യോത്സ്യർ ഇവരാണു് ആശാൻെറ മററു ശിഷ്യപ്രധാനികൾ.

ആൎയ്യവൈദ്യാഭിവൃദ്ധിക്കായി ആശാൻ ചെയ്തിട്ടുള്ള പ്രയത്നങ്ങൾ ചില്ലറയായിരുന്നില്ല. തിരുവനന്തപുരത്തു് ഒരു സൎക്കാർ വൈദ്യപാഠശാല നടത്തിവന്നിരുന്നു. അതിലെ പഠനരീതി ആശാനു തൃപ്തികരമായി തോന്നാഞ്ഞതിനാൽ സ്വന്തം ചെലവിൽ ഒരു ആയുൎവ്വേദവിദ്യാമന്ദിരം സ്ഥാപിക്കണമെന്നുപോലും അദ്ദേഹം ഉറച്ചിരുന്നു. പല വൈദ്യസമാജങ്ങളിൽ ആദ്ധ്യക്ഷം വഹി

ച്ചു് ആയുൎവ്വേദത്തിന്റെ മഹിമയെപ്പററി അദ്ദേഹം വാഴ്ത്തുകയും അതിന്റെ പുരോഗമനമാൎഗ്ഗങ്ങൾ നിൎദ്ദേശിക്കയും ചെയ്തിട്ടുണ്ടു്. ശ്രീമൂലം പ്രജാസഭാസാമാജികനെന്ന നിലയിലും അദ്ദേഹം ആയുൎവ്വേദോന്നമനത്തിനായി അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരുന്നു.

ആശാൻ മാധവനിദാനത്തിനു് സാരചന്ദ്രികയെന്നൊരു വ്യാഖ്യാനവും, വൈദ്യസംഗ്രഹവും എഴുതി അച്ചടിപ്പിച്ചിട്ടുണ്ടു്. ശാൎങ്ഗധരസംഹിത, ഭൈഷജ്യരത്നാവലി, ഭാവപ്രകാശം ഇവയുടെ വ്യാഖ്യാനങ്ങൾ അപൂൎണ്ണാവസ്ഥയിൽ ഇരിക്കുന്നു. പാതാളരാവണവധം ആട്ടക്കഥ, കല്യാണസൌഗന്ധികം അമ്മാനപ്പാട്ടു്, പതിവ്രതാധൎമ്മം കിളിപ്പാട്ടു്, ഭജനകീൎത്തനം, അനേകം ഒററ ശ്ലോകങ്ങൾ ഇവയാണു് ആശാന്റെ മററു ഭാഷാകൃതികൾ.

ഒരു മലയാളഭാഷാനിഘണ്ടു നിൎമ്മിച്ചുവന്നിരുന്നു എന്നു് 1894 ഏപ്രിൽ 27-ാംതീയതി കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ആശാനയച്ചതും താഴെ ഉദ്ധരിക്കുന്നതുമായ കത്തിൽനിന്നും മനസ്സിലാക്കാം.

"സുജനാനന്ദിനി പത്രാധിപർ കേശവനാശാൻ 25-ാം തീയതി അയച്ച എഴുത്തു കിട്ടി. നിങ്ങൾ ശ്രമപ്പെട്ടുണ്ടാക്കിയ മലയാളഭാഷാനിഘണ്ടു കേവലം നിഷ്പ്രയോജനമായിരിക്കാൻ പാടില്ലെന്നാണു് എന്റെ വിശ്വാസം. ഭാഷാപോഷിണിപോലെതന്നെ കേരളഭൂഷണംകമ്പനിക്കു് ഒരു പ്രമാണം ഉണ്ടാക്കാമല്ലോ. ഞാനൊരുത്തൻ തനിച്ചു് എന്തുചെയ്യാൻ കഴിയും? ശ്രീവിശാഖവിജയംപോലെ വല്ലതും തീൎക്കാം. ഇതിനെ പരിഭാഷപ്പെടുത്താനായി നിങ്ങൾ വൃഥാ കാലംകളയേണ്ടാ. അതിനാൽ ലോകോപകാരം സിദ്ധിക്കുമോ? നിഘണ്ടുവിനായി ശ്രമിക്കുന്നതുതന്നെ നന്നെന്നു തോന്നുന്നു."

എസ്. എൻ. ഡി. പി. യോഗാംഗമെന്നും ഡയറക്ടർ എന്നും ഉള്ള നിലകളിൽ ആശാൻ ഈഴവരുടെയിടയിൽ നടപ്പിലിരുന്ന താലികെട്ടു മുതലായ അനാചാരങ്ങളെ പരവൂരിൽനിന്നും ആട്ടിയോടിക്കാൻ നിരന്തരം പ്രയത്നംചെയ്തുകൊണ്ടിരുന്നു. തന്റെ കാരണവന്മാർ ചിലർപോലും പൂൎവ്വാചാരസംരക്ഷണപ്രിയരായി കാണപ്പെട്ടിട്ടും അദ്ദേഹം തന്റെ ഉദ്യമങ്ങളിൽനിന്നും തെല്ലുപോലും വ്യതിചലിച്ചില്ല.

അശാന്റെ സ്വഭാവശുദ്ധി അത്യന്തം പ്രശംസനീയമായിരുന്നു. അദ്ദേഹത്തിനുണ്ടായിരുന്നതിൽ ശതാംശംപോലും പാണ്ഡിത്യമില്ലാത്ത എത്രയോ ആളുകൾ കുംഭമാസത്തിലെ അമ്പഴത്തിന്റെ മട്ടിൽ വെറും തണ്ടന്മാരായി "അമ്പടാ ഞാനേ" എന്ന ഭാവേന വർത്തിച്ചുപോരുന്നു. തങ്ങളുടെ കാലശേഷം മലയാളഭാഷ പാതാളത്തിൽ ആണ്ടുപോകുമെന്നു വിശ്വസിക്കയും പരസ്യമായി പ്രസംഗിക്കയും ചെയ്യുന്നവരെ നാം ഇന്നു ധാരാളം കാണാറുണ്ടല്ലോ. ആശാൻ മനംസ്വരൂപം ധരിച്ച വിനയംതന്നെ ആയിരുന്നു. 1091-ാമാണ്ടിടയ്ക്കു ഞാൻ പരവൂർ ഇംഗ്ലീഷ്സ്കൂൾ പ്രഥമാദ്ധ്യാപകനായിരുന്ന കാലത്താണ് അദ്ദേഹത്തെ ഇദംപ്രഥമമായി സന്ദർശിച്ചതു്. പരവൂർ കൊച്ചുനന്തൻവൈദ്യന്റെ ഗൃഹത്തിൽ വച്ചായിരുന്നു സന്ദർശനം. കേവലം ബാലനായിരുന്ന എന്നോടു് അദ്ദേഹം പെരുമാറിയ രീതി കണ്ടപ്പോൾ 'പണ്ഡിതാഃ സമദർശിനഃ' എന്ന അഭിജ്ഞോക്തിയുടെ സ്വാരസ്യം എനിക്കു പ്രത്യക്ഷപ്പെട്ടു.

അശാനുണ്ടായിരുന്ന മറെറാരു ഗുണം അവ്യഭിചരിതമായ സത്യനിഷ്ഠയും സ്വാഭിപ്രായത്തെ തുറന്നു പറയുന്നതിനുള്ള ധീരതയുമായിരുന്നു. അദ്ധ്യാപനവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന ചാതുരി അന്യാദൃശമായിരുന്നു എന്നു പറയാം. അദ്ദേഹം മരിക്കുന്നതിനു് ഒന്നു രണ്ടാഴ്ചവട്ടങ്ങൾക്കു മുമ്പിൽ ഞാൻ മുരാരിയുടെ അനർഘരാഘവം വായിച്ചുകൊണ്ടിരിക്കയായിരുന്നു. എനിക്ക് ഒരു ശ്ലോകത്തെ സംബന്ധിച്ചു സംശയം നേരിട്ടു. എന്റെ എളിയ ബുദ്ധിക്കു തൽപുസ്തകത്തിൽ ചേർത്തിരുന്ന വ്യാഖ്യാനം തൃപ്തികരമായി തോന്നിയില്ല. അന്നു പരവൂരിൽനിന്നും നാലഞ്ചുമൈൽ അകലെയുള്ള കരിമ്പാലൂർ എന്ന സ്ഥലത്താണ് ആശാൻ താമസിച്ചിരുന്നതു്. ഞാൻ അവിടംവരെ നടന്നു. അദ്ദേഹം ശയ്യാവലംബിയായിരുന്നു. ഇഹലോകത്തോടു യാത്ര പറയാറായ ഒരു ഘട്ടത്തിലാണ് അദ്ദേഹം വർത്തിച്ചിരുന്നതെന്ന് എനിക്കു മനസ്സിലായതേയില്ല. ഞാൻ സംശയനിവാരണാർത്ഥം ശ്ലോകം ചൊല്ലി. ആ അവസ്ഥയിലും അദ്ദേഹത്തിന്റെ പ്രതിഭാവിലാസത്തിനു് ഒരു കുറവും ഞാൻ കണ്ടില്ല. ഇത്ര വിശദമായ ഒരു വ്യാഖ്യാനം ഞാൻ എന്റെ ജീവിതദശയിൽ കേട്ടിട്ടില്ലെന്നു തന്നെ പറയാം. ഞാൻ കൃതജ്ഞത പ്രകാശിപ്പിച്ചിട്ടു് അവിടെനിന്നും പോന്നു. 1092 ധനുമാസത്തിലായിരുന്നു ഇതു സംഭവിച്ചതു്. 1092 ധനു 27-ാംനു- അദ്ദേഹം അനായാസേന ഈ ലോകരംഗത്തിൽനിന്നും മറഞ്ഞു.

ആശാന്റെ കുടുംബജീവിതം സുഖദുഃഖസമ്മിശ്രമായിരുന്നു. 1076-ൽ പിതാവു മരിച്ചു. ഈമാതിരി ഒരു പിതാവിന്റെ പുത്രനാകുന്നതിനുള്ള ഭാഗ്യം അപൂർവ്വം ചിലർക്കേ ലഭിച്ചിട്ടുള്ളൂ. 1053-ൽ ദാമ്പത്യജീവിതത്തിൽ ഏർപ്പെട്ടു. കിളികൊല്ലൂർ കാമനാട്ടു കുഞ്ഞുകുഞ്ഞമ്മയായിരുന്നു പത്നി. ആ സ്ത്രീരത്നം തന്റെ വാത്സല്യഭാജനമായ പുത്രനെ ഭർത്തൃഹസ്തത്തിൽ ഏല്പിച്ചിട്ട് 1058-ൽ പരലോകം പ്രാപിച്ചു. പ്രസ്തുത പുത്രനായിരുന്ന പരവൂർ ചിരകാലം വിജയപൂർവ്വം മെഡിക്കൽ പ്രാക്ടീസ് നടത്തിക്കൊണ്ടിരുന്ന കൃഷ്ണൻവൈദ്യൻ. 1059-ൽ ആശാൻ പരവൂർ കുന്നത്തു കുഞ്ഞുകുഞ്ഞമ്മയെ വിവാഹംചെയ്തു. അവരിൽ ആശാന് ഒരു പുത്രനും പുത്രിയും ജാതരായി. അപ്പോഴേയ്ക്കും അവർ കാസരോഗപീഡിതയാകുകയാൽ ഭർത്താവിൽനിന്നും പിരിഞ്ഞു പാർക്കാൻ നിർബന്ധിതയാകകൊണ്ടു് ഭർത്തൃശുശ്രൂഷണാർത്ഥം പ്രഥമപത്നിയുടെ സഹോദരിയെ വിവാഹം ചെയ്യുന്നതിന് ആശാന് അനുമതിനൽകി. എന്നാൽ ആ സ്ത്രീയും 1065-ൽ അകാലമൃത്യു പ്രാപിച്ചു. നാലാമത്തെ ഭാര്യ കാർത്തികപ്പള്ളി കത്തു നീലകണ്ഠൻ കുത്തകക്കാരന്റെ പുത്രി അമ്മക്കുഞ്ഞമ്മയായിരുന്നു. അവരിൽ ആശാന് ആറു സന്താനങ്ങൾ ലഭിച്ചു. ആ സന്താനങ്ങളിൽ മൂത്തപുത്രിയും അദ്ദേഹത്തിന്റെ ഭാഗിനേയനും അടുത്തടുത്തു മരിച്ചതു് അദ്ദേഹത്തിനെ അത്യധികം ദുഃഖിപ്പിച്ചു. മറ്റൊരു പുത്രിയെയാണ് റിട്ടയാർഡ് ജസ്റ്റീസ് എൻ. കുമാരൻ വിവാഹംകഴിച്ചതു്. അവർ സന്താനസമ്പത്തിയോടും മറ്റു സകലവിധ സൌഭാഗ്യങ്ങളോടുംകൂടി ജീവിക്കുന്നു. ഒരു പുത്രൻ കെ. ദാമോദരൻ അഡ്വൊക്കേറ്റായി തിരുവനന്തപുരത്തു താമസിക്കയാണ്. ഭാഗിനേയന്മാരും നല്ല നിലയിലാണ് ഇരിക്കുന്നതു്. ബി. നീലകണ്ഠൻ നാഗർകോവിൽ വൈദ്യശാല സ്ഥാപിച്ചു് വിജയപൂർവ്വം നടത്തിവരുന്നു. മറ്റൊരു ഭാഗിനേയൻ എന്റെ മാന്യസുഹൃത്തായ മി. ബി. പരമുവാണ്. അദ്ദേഹം കോട്ടയം പേഷ്കാരുദ്യോഗം വഹിക്കുന്നു.

## കോമരത്ത് അമ്മുണ്ണിമേനോൻ.

ഇദ്ദേഹം വിദ്വാൻ വടക്കേക്കുറുപ്പത്തു രാമുണ്ണിമേനോൻെറ പുത്രനാണു്. വടക്കുംനാഥക്ഷേത്രമാഹാത്മ്യം കിളിപ്പാട്ടായിട്ടു രചിച്ചിട്ടുണ്ടു്.

## ചുനക്കര ഉണ്ണിക്കൃഷ്ണവാരിയർ.

കൊല്ലവർഷം 1040 മീനത്തിൽ സ്വഗൃഹമായ മാവേലിക്കരെ ചുനക്കര വാരിയത്തു ജനിച്ചു. അമ്മാവനായ ശങ്കുവാരിയർ തന്നെയാണു് പതിനാലാംവയസ്സുവരെ പഠിപ്പിച്ചതു്. അതിനിടയ്ക്കു കാവ്യങ്ങളിൽ പ്രധാനമായുള്ളവയെല്ലാം പഠിച്ചുതീൎത്തു. അനന്തരം മാതാമഹനായ കൊച്ചുകൃഷ്ണവാരിയരുടെ അടുക്കൽ സിദ്ധാന്തകൌമുദിയും മനോരമയും അല്പം ജ്യോതിഷവും അഭ്യസിച്ചു. തദനന്തരം അഭിനവവാഗ്ഭടൻ എന്നു പ്രസിദ്ധിനേടിയ അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻെറ അടുക്കൽ ശിഷ്യപ്പെട്ടു വൈദ്യം പഠിക്കയും അതിനോടുകൂടി പ്രസ്തുത കൊട്ടാരത്തിലെ സംസ്കൃതാദ്ധ്യാപകജോലി നിൎവ്വഹിക്കയും ചെയ്തു. 1073–വരെ ഈ നിലയിൽ ഹരിപ്പാട്ടുതന്നെ താമസിച്ചു. അപ്പോഴേയ്ക്കും ബാധിൎയ്യാദിരോഗപീഡിതനായിത്തീരുകയാൽ അദ്ദേഹം ചുനക്കര സ്വഗൃഹത്തിലേക്കു മടങ്ങിപ്പോന്നു.

1099–ൽ മാതുലൻ ദിവംഗതനാവുകയാൽ കുടുംബഭരണം കൈയേററു.

അദ്ദേഹത്തിൻെറ കൃതികളെല്ലാം സംസ്കൃതത്തിൽനിന്നും തൎജ്ജിമകളാണു്. മേല്പത്തൂർ ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ അജാമിളമോക്ഷം, കിരാതം, ദൂതവാക്യം, നൃഗമോക്ഷം, നിരനുനാസികം, രാജസൂയം, ദ്രൌപദീപരിണയം, കുചേലവൃത്തം, കൈലാസവൎണ്ണന, ഭക്തിസംവൎദ്ധനശതകം ഇവയും, വാസന്തികസ്വപ്നം, സൌന്ദൎയ്യലഹരി (കിളിപ്പാട്ടു്), കംസവധം ചമ്പു, രഘുവംശം (മൂന്നു സൎഗ്ഗം), ഭാരതചമ്പു, ഭോജചമ്പു ഇവയും മലയാളത്തിൽ തൎജ്ജിമചെയ്തിട്ടുണ്ടു്. വാസന്തികസ്വപ്നം ഷേക്സ്പീയരുടെ നാടകമായ Mid Summer niqhts dream–ൻെറ സംസ്കൃതതൎജ്ജമയെ മലയാളീകരിച്ചിട്ടുള്ളതാകുന്നു. കംസ

വധം ചമ്പു വലിയ കോയിത്തമ്പുരാന്റെ സംസ്കൃതകൃതിയുടെ ഭാഷാന്തരീകരണമാണ്. മാതൃകകാണിപ്പാനായി ഏതാനും പദ്യങ്ങൾ ഉദ്ധരിക്കുന്നു.

സാധിക്കയാംസുകൃതസംഗ്രഹമെന്നഹത്തിൽ
ബോധിച്ചുതമ്മിൽ മിഥുനങ്ങളിണങ്ങിടുന്നു
ആധിക്കണങ്ങളുടെ ജന്മശതാന്തരത്തിൽ
ബാധിച്ചൊരിദ്ദുരിതസംഗ്രഹമുൽഭവിച്ചു.

വന്നീടൊല്ലനമുക്കു നാശമൊരുമിച്ചെന്നോർത്തു ഭീരുക്കളാം പ-
ണ്ടിന്നാട്ടാരൊരുമിച്ചൊരിക്കൽ വരമെ പ്രാർത്ഥിച്ചുറപ്പിച്ചപോലെ
എന്നും പൂരുഷനാകവേ പ്രതിദിനം കുന്നോളമുള്ളന്നവും
മന്ദിക്കാതെ മുറയ്ക്കുവന്നു ബലിയായ് നല്കുന്നതിന്നാളുകൾ.

## അമ്പലപ്പുഴ മാധവപ്പുതുവാൾ.

ഇദ്ദേഹം ഒരു സരസകവിയാണ്. ഞാൻ പഠിച്ചുകൊണ്ടിരുന്ന കാലത്ത് അദ്ദേഹത്തിന്നു മദ്ധ്യവയസ്സ് അതിക്രമിച്ചിരുന്നു. അമ്പലപ്പുഴ ക്ഷേത്രത്തിന്റെ പടിഞ്ഞാറുവശത്തുള്ള കളിത്തട്ടിൽ സായാഹ്നമാകുമ്പോൾ അദ്ദേഹം വന്നിരിക്കും. ഞാൻ പലപ്പോഴും അടുത്തുകൂടി അദ്ദേഹത്തിനെക്കൊണ്ട് ശ്ലോകങ്ങൾ ചൊല്ലിച്ചിട്ടുണ്ട്. മനോരമയിൽ കൂടക്കൂടെ കവിതകൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നു. ആ കവിതകളെല്ലാം ചേർത്തു പ്രസിദ്ധപ്പെടുത്താൻ ആ കുടുംബത്തിൽ ആരും തയ്യാറില്ലാതിരുന്നതു ഭാഗ്യദോഷമെന്നേ പറയേണ്ടു.

ശ്രീമൂലംതിരുനാൾ മഹാരാജാവു് 1000-ാമാണ്ട് കന്നിമാസത്തിൽ വൈക്കത്തുവച്ചു നടത്തിയ സഹസ്രകലശത്തെ അധികരിച്ച്, നല്ല ഭാഷാകവിയും ചതുർദ്ദാരികാശതകം മുതലായ സൽകൃതികളുടെ കർത്താവും ആയിരുന്ന സി. എൻ. രാമൻപിള്ളയും, മാധവപ്പുതുവാളുംകൂടി എഴുതിയ ശ്രീമൽ സഹസ്രകലശം ശീതങ്കൻതുള്ളലിൽനിന്നും ഏതാനും വരികളെ ഉദ്ധരിക്കുന്നു.

ശീവേലികാണ്മവാൻ വന്നുനിന്നീടുന്ന
പൂവേണിമാരുടെ മോടികളത്ഭുതം!
പട്ടണിക്കൊങ്കകളൊക്കവേ നല്ലൊരു
പട്ടുറവുക്കയാൽ മൂടിപ്പൊതിഞ്ഞതു

പൊട്ടീട്ടുതാനേ വെളിക്കുചാട്ടുംമുല-
മൊട്ടുകൾകാണുന്ന കാണികൾമാനസേ
മട്ടലർബാണാരിതന്റെ ശീവേലിയി-
ങ്ങോട്ടു ഞങ്ങൾക്കു കണ്ടേററം രസിക്കുവാൻ
വട്ടംപിടിച്ചു മുലമൊട്ടുനോക്കുന്ന
മട്ടുതോന്നിപ്പോകുമില്ലൊരുസംശയം.
ശൈവഭക്തന്മാരിലുത്തമരാകുന്ന
ദ്യനാണ്ടിപ്പിള്ളയാകുംമജിസ്ത്രേട്ടും
സൎവ്വദിക്കിങ്കലുമെത്തുമെന്നാകിലും
നിൎവ്വാഹമുള്ളപ്പോഴെല്ലാംതിരുമ്പി-
ലവ്യാജഭക്ത്യാ ഭജിച്ചുനിൽക്കുന്നതു
നിൎവ്വേദമാനസന്മാരു കാണേണ്ടതാം.
താടിനീട്ടിത്തലനീട്ടി ബീഡേസ്സുള്ള
മോടികൂട്ടും മുഖക്ഷൌരവുംകൂടാതെ
നാടൻനനച്ചുടുത്തീറനതിന്റെ
കൂടെ നനച്ചൊരു കച്ചമുണ്ടുംചുററി
പാടേ ഭസിതമണിഞ്ഞുനെററിത്തട
ചോടേ മലയജപങ്കമണിഞ്ഞിട്ടു
കൂട്ടുന്നസന്ധിയിലൊക്കയും ചാമ്പലാ-
റാടിനിന്നീടും മജിസ്ത്രേട്ടു തന്റെ
മോടികണ്ടാൽ ചിരിയാം ചിലൎക്കെങ്കിലും
മോടിഭക്താൎക്കിതുനന്നെന്നു മന്മതം.

പുത്തുവാളിന്നു ഇപ്പോൾ എൺപതിൽപരം വയസ്സുണ്ടെന്നാണു തോന്നുന്നതു്.

## മുരിങ്ങൂർ ശങ്കരൻ പോററി.

ഈഴവകവികൾ വിദ്യാവിനോദിനിയിൽ വിഹരിച്ചു തുടങ്ങിയിരിക്കുന്നതിനാൽ ഇനി അതിൽ കടപ്പാൻ നിൎവ്വാഹമില്ലെന്നും,

"ജാതിശ്ലാഘ്യതയും വലിപ്പവുമിയന്നുള്ളോരുചേൎന്നെങ്കിലേ
ജാതീയെന്നുപറഞ്ഞിടാവു വിലയേറീടുന്ന പത്രത്തിനേ."
"ബലിപുഷ്ടകുലാന്തരേമരാളം വിലസീടുന്നതു യോഗ്യമല്ലതന്നം."

എന്നുപറഞ്ഞു ചാടിവീണതും,

ജാതിശ്ശ്ലാഘ്യതയെന്നപദ്യശതമാം ജാതീപദംജാതിയോ?
ജാതിശ്ശ്ലാഘ്യതകൊണ്ടു വല്ലവിധവും നീതീകരിക്കാവതോ?
ഖ്യാതിക്കല്ല വയസ്സിനല്ല പൊരുളിന്നല്ലല്ല നാമത്തിനും
ബോധിച്ചീടുക സൽഗുണം പെരിയവൎക്കാസ്പൃ മഹത്വം വിഭോ.

എന്നു പെരുന്നല്ലിക്കുട്ടർ എതിർത്തതും ചരിത്രപ്രസിദ്ധമാണല്ലോ.

മുരിങ്ങൂരിന്റെ കുചേലവൃത്തം ആട്ടക്കഥ ഇപ്പോഴും ആടിവരുന്നു.

ഗൌരീം ലോഹിതശൈലരാജവസതിം നാരായണാഖ്യേശ്വരം
വന്ദേ ശ്രീരഥതടാകകൂലനിലയാധീശം നൃകണ്ഠീരവം

എന്നിങ്ങനെ ചെങ്ങന്നൂർഭഗവതിയെയും ചാത്തൻകുളങ്ങരെ നരസിംഹമൂർത്തിയെയും നാരായണാഖ്യേശ്വരനെയും വന്ദിച്ചിട്ടു കഥ ആരംഭിക്കുന്നു. മനോഹരങ്ങളായ ചില ശ്ലോകങ്ങളും പദങ്ങളും അതിലുണ്ട്.

നവരസം:— മന്ദാരദ്രുമസിന്ദുവാരഗണികാ ഗോവന്ദിനീ നീലികാ
കുന്ദാശോകവനോൽഭവാദി ലതികാസൂനാളിരാരാജിതാം
മന്ദംനിഷ്കുടവീഥികാം സുരഭിലാമാസാദ്യ പൂൎവ്വാചലേ
ചന്ദ്രംപൂൎണ്ണമുദീക്ഷ്യ വാചമവദദ്ദാരാൻ സ ദാമോദരഃ.

നല്ലാരിൽമണിമാരേ സല്ലാപം കേൾക്കനിങ്ങൾ
ഉല്ലാസേന സവിധേ മെല്ലവേ വന്നീടുവിൻ
നല്ലവസന്തകാലമല്ലയോ വിലസുന്നു
മല്ലീശരാരാധനമല്ലേ നമുക്കുചിതം
ജാതിമാഗധീമുഖന്തുതന പൂലതികാ
ജാതികൾപൂത്തു സൂനമധുമാധുരി ചൊരിയുന്നു.
സാദമേകുന്ന മന്ദവാതവും പുഷ്പവാടീ
വീഥിയിൽപരക്കുന്നു—ബാധകളിവയെല്ലാം
വലമഥനാശയാകും ചലമിഴിതന്റെയാ
ഫാലതിലകംപോലെവിലസുന്നു ഹരിണാങ്കൻ.
സുലളിതതരകോകിലാലാപം കേട്ടീടുന്നു
കാലോചിതമാം മാരലീലയെച്ചെയ്യുനിങ്ങൾ.
മുഖനികരം വോ വിഗതകളങ്കം
സുഖകരമജ്ഞനിരീക്ഷ്യ ശശാംകൻ
വിധുമണിഗളിതകബന്ധവ്യാജാൽ
നയനജനാവലി ബതതുകുന്നു.

മുകുളിതനീരജജാലമിദംമ വാ
സുലളിതവദനരുചിം ന സമീക്ഷ്യ
വിലസതിമോഹനരൂപിണിമാരേ
വിരചിതലജ്ജാഭരമിവനീരേ
പങ്കേരുഹദളലോചനമാരേ
അങ്കേവരിക കുചങ്ങളിദാനീം
ശങ്കേതരമിഹ മാറ്റിൽ ചേർത്തഥ
പങ്കേരുഹശരകേളികളം ചെയ്യിൻ.

## മൂത്തേടത്തു പോററിമാർ.

മൂത്തേടത്തു വാസുദേവൻ ഗീർവാണകവിരാജനെപ്പററി കേട്ടിട്ടില്ലാത്തവർ കേരളത്തിൽ കാണുകയില്ല. അദ്ദേഹം ചെറുപ്പത്തിലേ സംസ്കൃതത്തിൽ കാവ്യനം ചെയ്തു പ്രസിദ്ധിനേടി. ബാല്യത്തിലെ മാംസചക്ഷുസ്സ തിമിരബാധിതമായിരുന്നെങ്കിലും ജ്ഞാനചക്ഷുസ്സിനു ഉത്തരോത്തരം പ്രകാശം കൂടിക്കൂടി വന്നു. കൌമാരദശയിൽ ഒരിക്കൽ പ്രസിദ്ധനായ പൊതിയിൽ നാരായണചാക്യാരുടെ കൂത്തു കേൾപ്പാൻ അദ്ദേഹം പോവുകയും, ചാക്യാർ അദ്ദേഹത്തിനെ പ്രസംഗവശാൽ പരിഹസിക്കയും ചെയ്തു. അദ്ദേഹം ചാക്യാൎക്കു്—

പ്രാപ്താ ദോഷേണ പിത്രോരധികതരജുഗു-
 പ്സാഭിപന്നാമവസ്ഥാം
കൈവല്യാൎത്ഥം തതസ്തൈഃ പുനരപിഭഗവ-
 ച്ചേഷ്ടിതോകൈതൗ നിയുക്താഃ
ആരബ്ധാഃ സൽകഥായൈ ദ്വിജവരപരിഷദ്-
 ഭൎത്സനം തത്രസമ്യക്
കൃത്വാ സമ്പാദയന്തേ ദ്രവിണമപി കഥം
 ജായതേ പുണ്യമേഷാം?

എന്നൊരു ശ്ലോകം എഴുതി അയച്ചു. ചാക്യാർ ക്ഷമായാചനം ചെയ്കയും അടുത്തദിവസം കൂത്തരംഗത്തുവച്ചുതന്നെ പരിഹാരം ചെയ്കയും ചെയ്തു. അതിനുശേഷം അവർ മിത്രങ്ങളായിട്ടാണു് വൎത്തിച്ചതു്. പള്ളിക്കൂടം ഇൻസ്പെക്ടരായിരുന്ന എൻ. വേലുപ്പിള്ള ഒരു സാഹിത്യരസികനായിരുന്നു. അദ്ദേഹത്തിനു് ഒരിക്കൽ ഗീൎവ്വാണകവി അയച്ച പദ്യം താഴെ ചേൎക്കുന്നു.

ശ്രുതാഃ ശ്രുതാഭിജ്ഞസുതാസ്ത്വതോ മയാ
ഗണാ ഗുണാനാമഗണേയപുണ്യ തേ
തദാദിവർഷാസു മരാളവംശവൽ
സദാ ഭവാൻ മാനസ ഏവ വർത്തതേ.

പോററി ജ്യോതിശ്ശാസ്ത്രത്തിലും അതിനിപുണനായിരുന്നു. ഒരിക്കൽ വഞ്ചിപ്പുഴപ്പണ്ടാരത്തിലെക്കുറിച്ചെഴുതിയ—

ധർമ്മജ്ഞോ ഭുവി കർമ്മസാരധിഷണോ ജീയാത്തുലായാമരിർ-
ധീരോഗീസഹജാ സിതസ്സുരസിതഃ കുംഭാംഗപീയൂഷഗുഃ
വഷേ ഹീരനയേഷ്ടമേഷി ജനിതോ ധന്യോ ബുധാനന്ദകൃത്
കാലേയോ ദശമീഭഗണാധവസുഭിഃ ശ്രീവഞ്ചിസിന്ധുദ്വിജഃ.

എന്ന ശ്ലോകത്തിൽ പണ്ടാരത്തിലെ ജാതകസംബന്ധമായ ഗ്രഹസ്ഥിതികളെക്കൂടി ഘടിപ്പിച്ചിരിക്കുന്നു.



ഗീർവ്വാണകവിയുടെ സഹോദരനായ മൂത്തേടത്തു കുഞ്ചുപ്പോററിയും ചില ഭാഷാകവിതകൾ എഴുതീട്ടുള്ളതായി കേട്ടിട്ടുണ്ടെങ്കിലും എനിക്കു കാണ്മാൻ കഴിഞ്ഞിട്ടില്ല.

രണ്ടുമൂന്നു് ഒററശ്ലോകങ്ങൾ ഉദ്ധരിക്കുന്നു:—

ഏകസ്സാദ്ധ്വദ്വിതീയസ്ത്രിഗുരപിചതുരർത്ഥപ്രദഃ പഞ്ചവക്ത്രഃ
ഷഡ്വക്ത്രേഭാനനാദിസ്ഫുരിതപരിസരസ്സപ്തമൂർദ്ധാഷ്ടമൂർത്തിഃ
സന്തപ്തസ്വർണ്ണവർണ്ണസ്സകലസുരസഭാർഘ്യസ്സഭാർഘ്യസ്സഭാർഘ്യഃ
സ്വാസ്ത്വശ്രേണീനിവാസസ്സദിശതു സതതം സർവ്വസമ്പൽസമൃദ്ധിം.

ഇതു് ചെന്നിത്തലെ അശ്വക്കശേരിശ്ശിവനെക്കുറിച്ചു് പോററി അവർകൾ എഴുതീട്ടുള്ളതാണു്.

യസ്സേവ്യസ്സുമനോഗണൈരമൃതഗുസ്സ്വർജ്ഞചൂഡാമണി-
ശ്ശ്വസ്യോച്ചാവൃഷരാശിരേഷകമുദാഭോഗപ്രദസ്സർവ്വദാ
സദ്വൃത്തശ്ചതമോഹരോഹരിപദാലംബീകലാവല്ലഭഃ
സ്വച്ഛാത്മാനഘതാരകോ വിജയതേ രാജാ സ ലക്ഷ്മീവരഃ.

ഇതു് അദ്ദേഹം കേരളകാളിദാസനു് ഒരിക്കൽ അയച്ചുകൊടുത്തതാകുന്നു.

മണ്ണടിബ് ഭഗവതിയെപ്പററി അദ്ദേഹം എഴുതീട്ടുള്ള ഒരു ശ്ലോകം കൂടി ഉദ്ധരിക്കാം.

കല്യാണീ വിബുധോത്തമൈരപിജനിയ്യത്സേവിതാംമന്യതേ
യല്ലീലാമരവൈരിണാം രണകലാരംഭേഷ്വലംഭൈരവീ
സാരംഗാഞ്ചിതകുണ്ഡലാ ത്രിജഗതാ മുൽപാദതല്പാജനേ
സാഭ്രകല്പിതശങ്കരാഭരണകൃദ് ഭദ്രായഭദ്രാസ്തുവഃ

## ചിറയിൻകീഴ് ആററുപുറത്തു്
## ഗോവിന്ദപ്പിള്ള ചട്ടമ്പി.

ഇദ്ദേഹം 1034–ാമാണ്ടു് മീനമാസം 2–ാംതീയതി പൂയംനക്ഷത്രത്തിൽ ചിറയിൻകീഴ് ആററുപുറത്തുവീട്ടിൽ ജനിച്ചു. ബാല്യത്തിൽ തന്നെ മാതുലനും വിദ്വാനുമായിരുന്ന കാളിപ്പിള്ള ആശാനിൽനിന്നും സിദ്ധരൂപം, കാവ്യങ്ങൾ മുതലായവ വായിക്കുകയും ജ്യോതിഷം അഭ്യസിക്കുകയും ചെയ്തു. അനന്തരം പ്രശസ്തപണ്ഡിതനായിരുന്ന കിളിമാനൂർ അമ്പുങ്കൽ കേശവനാശാനിൽനിന്നും സംസ്കൃതത്തിൽ ഉപരിപഠനവും, ജ്യോത്സ്യം, വൈദ്യം, മന്ത്രവാദം എന്നിവയിൽ ദൃഢമായ വ്യുൽപത്തിയും സമ്പാദിച്ചു. അക്കാലത്തുതന്നെ തക്കം, വ്യാകരണം, വേദാന്തം മുതലായവയും അദ്ദേഹം നിഷ്കഷിച്ചു പഠിച്ചിരുന്നു. യൌവ്വനാരംഭത്തിനുമുമ്പേ അദ്ദേഹം മൂകാംബി മുതലായ ക്ഷേത്രങ്ങളിൽ കാൽനടയായി പോയി ഭജനംപാക്കുകയും മററു പുണ്യസ്ഥലങ്ങളിൽ തീത്ഥാടനം ചെയ്യുകയും ചെയ്തു. അനന്തരം സ്വന്തം കുടുംബത്തിൽ നടത്തിപ്പോന്നിരുന്ന പള്ളിപ്പുരയിൽ വാദ്ധ്യാരായി ജോലിനോക്കിയിട്ടുണ്ടു്. അന്നു് അറിയപ്പെട്ടിരുന്ന ചട്ടമ്പി എന്ന പേരിലാണു് അദ്ദേഹം അനന്തരകാലത്തു പ്രഖ്യാതനായതു്. കുറച്ചുകാലം പള്ളിപ്പുരയിൽ വാദ്ധ്യാരായിരുന്നതിനുശേഷം രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറിൽ ക്ലാക്കായി ജോലിയിൽ പ്രവേശിക്കയും വളരെക്കാലം രജിസ്ട്രേഷൻ ഡയറക്ടരാഫീസിൽ ക്ലാക്കായി ഇരുന്നശേഷം 1088 തുലാമാസം 12–ാംതീയതി തൻെറ 55–ാമത്തെ വയസ്സിൽ ഇഹലോകവാസം വെടിയുകയും ചെയ്തു. പതിനെട്ടിൽപരം വഷങ്ങൾ അദ്ദേഹം തിരുവനന്തപുരത്തു് ദിവാൻബഹദൂർ ഗോവിന്ദപ്പിള്ളയുടെ ആശ്രിതനായി അദ്ദേഹത്തിൻെറവക വീട്ടിൽ

കരമനൊ താമസിക്കുകയും അക്കാലത്തു് പല പണ്ഡിതന്മാരു മായി പരിചയപ്പെടുകയും ചെയ്തിട്ടുണ്ടു്. കേരളവമ്മ വലിയകോ യിത്തമ്പുരാൻ, കെ. സി. കേശവപിള്ള, പേട്ടയിൽ രാമൻപിള്ള ആശാൻ എന്നിവരുമായി സുബ്രഹ്മണ്യൻ സ്നേഹബന്ധത്തിൽ വർത്തിച്ചിരുന്നു. കുഞ്ഞൻപിള്ളച്ചട്ടമ്പിസ്വാമിയിൽനിന്നും യോ ഗാഭ്യാസവഴികളും അദ്ദേഹം മനസ്സിലാക്കിയിരുന്നതായി അറി യുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ അദ്ദേഹത്തിനു് അനല്പമായ പാണ്ഡി ത്യം ഉണ്ടായിരുന്നു എന്ന സംഗതി വിശ്രുതമാണു്.

ബാല്യംമുതൽതന്നെ ചട്ടമ്പി അനല്പമായ കവിതാവാസന പ്രദർശിപ്പിച്ചു. അനേകം ഒററശ്ലോകങ്ങൾ, കുമ്മിപ്പാട്ടുകൾ, തുള്ള ലുകൾ, ഊഞ്ഞാൽപാട്ടുകൾ മുതലായവ അദ്ദേഹം അക്കാലത്തു രചിച്ചിട്ടുണ്ടു്. അവ മിക്കവയും ഇപ്പോൾ നാമാവശേഷമായി തീൎന്നുപോയി. രമാഗൌരീസംവാദം കുമ്മിപ്പാട്ടും ശീലാവതി ഊഞ്ഞാൽപാട്ടും ചതുരുപായപ്രകരണം പാനയും രാമനാമാ ക്ഷരമാലയും നായർകമ്മററി ഓട്ടൻതുള്ളലും അച്ചടിപ്പിച്ചിട്ടുണ്ടു്. ഇവ കൂടാതെ അദ്ദേഹത്തിൻെറ കൃതികളായി രുഗ്മിണീസ്വയം വരം സംഗീതനാടകം, രുഗ്മാംഗദവിജയം സംഗീതനാടകം, ഭാഷാരാമായണം നാടകം, സതീവിജയം കഥകളി, കൌമുദീസുധാ കരം നാടകം, കുഞ്ഞുരാമൻ എന്ന പ്രഹസനം, കിളിപ്പാട്ടുരീതി യിൽ കഥാമാലിക എട്ടു ഭാഗങ്ങൾ, പ്രഹ്ളാദചരിതം ശതകം, സമുദ്രവൎണ്ണനാശതകം, ജീവിതോദന്തശതകം, രുഗ്മാംഗദവിജ യം ശതകം, സദാചാരമാലിക എന്ന പദ്യഗ്രന്ഥം, ഉവ്ശീശാപം വള്ളപ്പാട്ടു് എന്നിവ കാണുന്നുണ്ടു്. കൂടാതെ പലവക ഒററശ്ലോക ങ്ങളും അദ്ദേഹം പലപ്പോഴായി രചിച്ചിട്ടുണ്ടു്. ഇവ എല്ലാംത ന്നെ അക്കാലത്തെ വിദ്വജ്ജനങ്ങളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചിരുന്നു. നാലാംഭാഗത്തിൽ പ്രസ്താവിച്ചിട്ടുള്ള ചതു രുപായം പാന ഇദ്ദേഹത്തിൻേറതാണെന്നു് ഇപ്പോൾ അറിയു ന്നു. വാസനാഭാസുരനായ ഈ കവിയുടെ ഒററശ്ലോകങ്ങൾക്കുള്ള ശയ്യാരീതി അന്യാദൃശമാണു്.

ചട്ടമ്പിയുടെ കൃതികൾ സമാഹരിച്ചു ചേൎത്തു് പ്രകാശിപ്പി ക്കുന്നതിനു് അദ്ദേഹത്തിൻെറ ദൌഹിത്രനും ഒരു ഭാഷാഭിമാനിയു മായ അഡ്വക്കേററു് ചിറയിൻകീഴു് കെ. ഭാസ്കരപിള്ള ശ്രമി ച്ചുവരുന്നതായി അറിയുന്നു. അദ്ദേഹത്തിൻെറ കവിതാരീതിക്കു് ചില ഉദാഹരണങ്ങൾ ചേൎക്കുന്നു.

ജീവിതോദന്തശതകത്തിൽ' അന്നത്തെ ആശാന്മാരെപ്പററിയുള്ള ഭയത്തെ വർണ്ണിച്ചിരിക്കുന്നു.

"പള്ളിക്കൂടമിതെന്നുകേൾക്കിലുളവിൽത്തോന്നുംവ്രണത്തിന്നുതീ-
ക്കൊള്ളിപ്പാച്ചിൽകണക്കു ദേശികജനം സംഹാരരുദ്രോപമം
വള്ളിക്കെട്ടിനകത്തുമാളുകൾകടക്കാത്തുള്ള വൻകാട്ടിലും
തള്ളിക്കേറിയൊളിച്ചിരുന്നു ദിനമൊട്ടേറെക്കഴിച്ചുന്നുഞാൻ."

"ഗദ്യത്തിൽ ചിലതൊക്കെ ഞാനെഴുതിനേൻ മുന്നോ കഥാത്രൂപമായ്
പദ്യത്തിൽ ചില നാടകങ്ങൾ ശതകക്കൂട്ടങ്ങൾസങ്കീർത്തനം
മൊത്തത്തിൽ ചിലവിട്ടിവററിനുള്ളോലം കാലങ്ങൾ ഞാനെങ്കിലും
സത്യത്തിൽ ജനതുഷ്ടിയോ കവിയശസ്സുഖത്തോ കൊതിച്ചീല ഞാൻ."

"തുള്ളൽപ്പാട്ടിനു കുഞ്ചനും ഭുവി കിളിപ്പാട്ടിന്നെഴുത്തച്ഛനും
വള്ളപ്പാട്ടിനു വാരരും കഥകളിപ്പാട്ടിനുകല്യണ്ണായിയും
പുള്ളിപ്പെട്ടുവിളങ്ങിടുന്ന കളരിക്കുള്ളിൽ പ്രകാശിക്കുമോ
കള്ളപ്പിട്ടുകൾ വല്ലതും ഫലിതമായ്ത്തീർന്നീടുമോ വേണ്ടപോൽ."



വൈക്കത്തപ്പനെക്കുറിച്ചെഴുതിയ കീർത്തനത്തിൽ ഒരു ശ്ലോകം.

അർക്കകോടികളൊത്തുദിച്ചുകണക്കെഴും തിരുമേനിയും
തൃക്കരങ്ങളിലസ്ഥിമാല കപാലശൂലമൃഗങ്ങളും
ഭക്തരിൽ കൃപപൂണ്ടുദിക്കുമമേയദിവ്യകടാക്ഷവും
ഹൃക്കരുന്നിലുദിക്ക വൈക്കമമർന്നശങ്കരപാഹിമാം.

രുഗ്മാംഗദവിജയം നാടകത്തിലെ ചില ശ്ലോകങ്ങൾ.

അങ്ങോട്ടെന്നെവലിച്ചിടുന്നു മദനൻ ക്രൂരമ്പുടക്കീട്ടു നി-
ല്ലിങ്ങോട്ടെന്നുവിലക്കിടുന്നു വിശദം മൽപൌരുഷം ഗൗരവാൽ
എങ്ങോട്ടേയ്ക്കുഗമിപ്പതാണുചിതമെന്നുൾശങ്കയെന്നെബ്ബലാ-
ലെങ്ങോട്ടേയ്ക്കുമയച്ചിടാതെ വിഷമിപ്പിക്കുന്നു ഹാ! സങ്കടം!

പന്താടുന്നളവോമനക്കുളുർമുലപ്പന്തുന്തിയാടുന്നതും
ചെന്താർബാണശരപ്രയോഗസദൃശാപാംഗം തലോടുന്നതും
പന്തേലുംമുലയാളതീവരസമായ് രാഗങ്ങൾ പാടുന്നതും
സന്താപത്തിനുമൂലമായ് പരിണമിച്ചീടുന്നുമേ ദൈവമേ!

എന്താണെന്താണിതെന്താണിടിരവമിടയും നാദമാഹന്തകേൾക്കു-
ന്നെന്തോപെട്ടെന്നുരാജ്യത്തൊരുപുതുമനടക്കുന്നു സന്ദേഹമില്ലാ
എന്തായാലും തിരക്കേണ്ടതുവിഹിതമുടൻ ചാരനെച്ചൊല്ലിവിട്ടി-
ട്ടെന്തെന്നാരാഞ്ഞറിഞ്ഞീടണമതിനരുതേ താമസം പ്രേമസിന്ധോ!

മാധവമഹീധവ മഹാഭുജപരാക്രമ മഹാരാജരാജറിന്നോ
മാതുലരിപോ മധുരിപോ മദനതാതാ മഹിതാനന്ദരൂപഗോപാ
മാനസവിലാസ മുനിമാനസനിവാസ മറയാലുമറിയാതദേവാ
മാനസമലങ്ങളണയാതെപരിപാഹിപുരുഹൂതമുഖവന്ദിതഹരേ.

അന്തണചിരന്തനപരന്തപനിരന്തരവരംതരിക വാസുദേവ
അണുവിലണുവായഖിലവിഭുവായ് നിറഞ്ഞപരമാനന്ദവിഗ്രഹഹരേ
സന്തതസുഖംതരുമനന്തശ്രുപനിൻതണലിലെൻതനുവിനങ്ങുഭഗവൻ
സദയമിവനാശ്രയംഭവനമറിയാതപാ വികൃതിയുടെതകരാതതീനുവാൻ

ജാർജ്ജുപഞ്ചമന്റെ കിരീടധാരണത്തെക്കുറിച്ചെഴുതിയ ഒരു ശ്ലോകം.

ഇൻഡ്യാസാമ്രാജ്യവക്ഷസ്ഥലകലിതമഹൈശ്വര്യരന്യംപൂർണ്ണം
ഖണ്ഡാനന്ദമെഴുന്നാകിയ മഹിതമഹാൻ പഞ്ചമൻ ജാർജ് മഹീന്ദ്രൻ
കൊണ്ടാടത്തക്കചെങ്ക്രേശപരമകുടമണിക്കതിരുംപൂഴാ ഡൽഹിയിങ്കൽ
പൂർണ്ണാനന്ദംവിളങ്ങുന്നിവിടെ വിലസുമിബ് ബിംബസമ്രാട് സചിത്രം നീ.

ശ്രീമൂലംതിരുനാളിന്റെ 56-ാംതിരുനാൾ മംഗളാശംസയിൽ ഒരു ശ്ലോകം.

അമ്പത്തഞ്ചേ! മടങ്ങീടുക തവബഹുമാനങ്ങൾ പൊയ് പോയിതാനോ-
ക്കമ്പത്താറായഞാനങ്ങിനിയിഹ ബഹുമാനങ്ങൾ കൊണ്ടാടുവാനായ്
വമ്പിത്ഥംചൊല്ലിവഞ്ചീശപരന്മടെ തിരുനാളുത്സവത്തിങ്കലേറ്റം
സമ്പത്തെക്കാട്ടുസംഖ്യായുഗമടിപിടികൂട്ടുന്ന വായ്ക്കുന്നരോഷാൽ.

സദാചാരമാലികയിലെ ചില ശ്ലോകങ്ങൾ. 500-ൽപരം ഉണ്ട്.

ധർമ്മസാധനമാം ദേഹം ചെമ്മേ രക്ഷിച്ചുകൊള്ളണം
ചുവരുണ്ടെങ്കിലേ ചിത്രമെഴുതാനെളുതായ് വരൂ.

തുനിഞ്ഞിറങ്ങിയെന്നാൽപിൻ തിരിഞ്ഞീടരുതൊന്നിലും
നായ്ക്കോലംകെട്ടിയാൽപിന്നെ കുരച്ചീടാൻ മടിക്കൊലാ.

തനിക്കുകാര്യമില്ലാത്ത വഴിക്കാരുമിറങ്ങൊലാ
പൊന്നുരുക്കുന്നിടത്തെന്തു കാര്യം പൂച്ചയ്ക്കു പോകുവാൻ?

കൌമുദീസുധാകരം ഒരു സാമുദായിക നാടകമാണ്. തിരുവനന്തപുരത്തെ പല പണ്ഡിതസദസ്സുകളിലും ഇത് അഭിനയിച്ചിട്ടുണ്ട്.

സതീവിജയം കഥകളി ശീലവതികഥയെ അധികരിച്ച് എഴുതിയിട്ടുള്ള ഒരു കഥകളിയാണ്. ഇതു് പല സ്ഥലത്തും അടിച്ചിട്ടുണ്ടു്. അതിലെ ചില ശ്ലോകങ്ങൾ—

വന്ദനശ്ലോകങ്ങൾ.

വീണാഗാനവിനോദജാതപരമാനന്ദാനുഭൂതേശുഭേ
വാണീനിൻകരുണാസുധാരസസരീ കല്ലോലധൂളീലവാൽ
ക്ഷോണീഭൃത്ബുധാഢ്യപദ്ധതിയിൽ മേ നാട്യപ്രബന്ധോദ്യമേ
കാണാറായ് വരണം കനിഞ്ഞു തവ കല്യാണപ്രദാനുഗ്രഹം.

തോടി—ചെമ്പട.

ശാന്തേശശാങ്കപരിപൂർണ്ണകലാവതംസേ
ധ്വാന്തേഗതേ പരമപൂരുഷനബ്ജനാഭൻ
കാന്തേനകുലരമണീയ ഗുണാഭിരാമേ
സ്വാന്തേകനിഞ്ഞുവശിനാം വരനേവമൂചേ.

പാടി—ചെമ്പട.

സ്വനോത്ഭാസേനനാനാജനഹൃദയഘനധ്വസ്തലാവണ്യപൂർണ്ണാം
ഗാനാനന്ദാമൃതാസ്വാദിതമദവിവശാം പാനസക്താംവിദഗ്ദ്ധാം
മ്ലാനാംഗീം മന്മഥാർത്ത്യാരിപുകുലവനദാവാനലോ ഭദ്രസേന-
സ്സാനന്ദം പ്രാഹ രാജാന്വയമകുടമണിസ്സ്വവധൂസന്നിഭാം താം.

ഉദ്യച്ഛാന്തമുനീന്ദ്രമണ്ഡലയുതേ ദിവ്യാശ്രമേ സ്വാശ്രമേ
വിദ്യോതോഗ്രതപോഗ്രരോഷകലുഷീ കുഷ്ഠീവ്രണൈർഭൂഷിതഃ
ഹൃദ്യാം കാന്തിമതീം നിജാത്മദയിതാം ശീലാവതീമത്യരം
കൃത്യാക്ഷേപതയാ ശഠിച്ചു പലതും ചൊന്നാനവാച്യോക്തികൾ.

ഭാഷാരാമായണനാടകം—മനോഹരമായ ഒരു നാടകമാണ്. ഇതിലെ ഗദ്യഭാഗങ്ങളും ശ്ലോകങ്ങളും ഒരുപോലെ സുന്ദരമാണ്. ഈ നാടകം അനേകം സ്ഥലങ്ങളിൽ അഭിനയിച്ചിട്ടുണ്ടു്. വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ യാഗരക്ഷയ്ക്കു് അയച്ചുകൊടുക്കണമെന്നു് ദശരഥമഹാരാജാവിനോടു് അപേക്ഷിച്ചപ്പോൾ ദശരഥമഹാരാജാവിന്റെ മറുപടിയാണു താഴെ ചേർക്കുന്നതു്.

"കുഞ്ഞല്ലേ രാമനയ്യോ! കഠിനമയിമുനേ ക്ഷുൽപിപാസാദിതാങ്ങാ
കുഞ്ഞല്ലേ ലക്ഷ്മണൻ, തൽക്ഷണമനുചിതമാകാവതാണോ നിനച്ചാൽ?

പഞ്ഞപ്പെട്ടുള്ള കാലത്തിനിയ തനയരായ് ദൈവമപ്പിച്ചോരോമൽ-
കുഞ്ഞുങ്ങൾക്കായപേക്ഷിക്കരുതവരെയയയ്ക്കില്ല, മറെറന്തുവേണം?"

ദ്രുതകവിതാരചനയിലും ചട്ടമ്പി അവർകൾ അദ്വിതീയ നായിരുന്നു. ഒരു വെളുത്ത വാവുന്നാൾ സന്ധ്യാസമയം ശംഖുമുഖം കടപ്പുറത്തു് കേരളവർമ്മ വലിയകോയിത്തമ്പുരാൻ, പേട്ടയിൽ രാമൻപിള്ള ആശാൻ, ദിവാൻബഹദൂർ ഗോവിന്ദപ്പിള്ള, ഗോവിന്ദപ്പിള്ള ചട്ടമ്പി മുതലായവർ സാഹിത്യാദിസംവാദങ്ങളും പറഞ്ഞു രസിക്കുകയായിരുന്നു. അപ്പോൾ സൂര്യാസ്തമനം കഴിഞ്ഞതേയുള്ളു. പൂർണ്ണചന്ദ്രൻ ഉദിച്ചു. ചട്ടമ്പിയോടു് ആ സന്ദർഭത്തെക്കുറിച്ചു് ഒരു ശ്ലോകമുണ്ടാക്കാൻ വലിയകോയിത്തമ്പുരാൻ കല്പിച്ചു. ഉടൻതന്നെ ചട്ടമ്പി താഴെപ്പറയുന്ന ശ്ലോകം ചൊല്ലി അവിടെ സന്നിഹിതരായ സഹൃദയന്മാരുടെ അഭിനന്ദനത്തിനു് പാത്രവാനായി. ആ ശ്ലോകം താഴെ ചേർക്കുന്നു.

"സന്ധ്യാഭ്രച്ഛന്നചഞ്ചലരമരവിമയൂഖങ്ങൾ ചിന്തിത്തിളയ്ക്കും
സിന്ധുശ്രീ സഞ്ചരിക്കും പുളിനമഭിനയിക്കും മണൽകുന്നിദാനീം
വെൺതിങ്കൾപ്പൂനിലാവൊന്നിളകുമളവിലക്കാന്തിയുംകൂടിമേളി-
ച്ചന്തിക്കന്തിക്കളിക്കുന്നനുപമസുഷമാ, ഹന്ത! ശംഖുമുഖശ്രീ.

ചട്ടമ്പിഅവർകളുടെ സരസ്വതീവിലാസം അദ്ദേഹത്തിന്റെ ഏതു ശ്ലോകത്തിലും തെളിഞ്ഞുകാണാം. അദ്ദേഹം പലർക്കായി അനേകം കൃതികൾ എഴുതിക്കൊടുത്തിട്ടുണ്ടു്. അവയെ തേടിപ്പിടിച്ചു് അച്ചടിപ്പിക്കാൻ ശ്രമം ചെയ്യുവരുന്നു.

## തരവത്തു് അമ്മാളുഅമ്മ.

പാലക്കാട്ടു് വടക്കംതറ തരവത്തുഭവനത്തിനു ലക്ഷ്മീദേവിയും മലയാളത്തിലെ വാഗ്ദേവിയും ആത്മത്രാണത്തിൽ ശ്രീപാർവ്വതിയും ആയിരുന്ന അമ്മാളുഅമ്മ 1038-ാമാണ്ടു് ജനിച്ചു. ഇവർ വിശ്വവിഖ്യാതനായ ഡാക്ടർ ടി. എം. നായരുടെ ഏകസഹോദരിയായിരുന്നു. ബാല്യംമുതല്ക്കേ ഭക്തിസംവർദ്ധകങ്ങളായ ഗ്രന്ഥങ്ങൾ പരിശീലിച്ചു് തപസ്വിനിയെപ്പോലെ ജീവിച്ചു. ഈ മഹതി നാടുകടത്തപ്പെട്ട കെ. രാമകൃഷ്ണപിള്ളയുടെ

രണ്ടാംമാതാവായി വർത്തിച്ച കഥ സർവ്വവിദിതമാണല്ലോ. വലിയ പാണ്ഡിത്യമൊന്നും ഇല്ലായിരുന്നെങ്കിലും ജനസാമാന്യത്തിനു ഭക്തിയും വിജ്ഞാനവും വർദ്ധിപ്പിക്കുന്നതിനുപകരിക്കുന്ന ഗദ്യഗ്രന്ഥങ്ങൾ പലതും അവർ രചിച്ചിട്ടുണ്ടു്. ജസ്റ്റീസ് പാർട്ടിയുടെ സ്ഥാപകനായിരുന്ന ടി. എം. നായർ ശീമയിൽവച്ചു് പരലോകം പ്രാപിച്ചപ്പോൾ അദ്ദേഹത്തിന്റെ അസ്ഥികൾ ഈ സുകൃതിനിക്കു് അയച്ചുകൊടുത്തു. ആ അസ്ഥികളെ ഗംഗയിൽ നിക്ഷേപിക്കുന്നതിനായി പോകുംവഴിക്കു് മദ്രാസിലെ ജസ്റ്റീസ് കക്ഷിക്കാർ അവരെ യഥോചിതം സ്വീകരിച്ചു സൽക്കരിക്കയുണ്ടായി. സഹോദരസ്നേഹത്തിനു് ഇവരെപ്പോലുള്ള ഉത്തമമായ ഒരു മാതൃക ലോകത്തിൽ സുദുർല്ലഭം തന്നെയാണു്. ഈ മഹതി അദ്ദേഹത്തിന്റെ സ്മാരകാർത്ഥം T. M. Memorial Girls, School എന്നൊരു വിദ്യാലയം സ്ഥാപിച്ചു് ഭംഗിയായി നടത്തിക്കൊണ്ടിരുന്നു. ഭക്തജനങ്ങളെ ഈശ്വരൻ കഠിനമായി പരീക്ഷിക്കുക സാധാരണമാണു്. ഈ സുകൃതിനിയുടെ പുത്രൻ എറണാകുളം കാളേജിൽ പഠിച്ചുകൊണ്ടിരുന്നു. ആ സമർത്ഥനായ യുവാവു് അകാലമരണം പ്രാപിച്ചിട്ടും ഈ മനസ്വിനി,

"കർമ്മണ്യേവാധികാരസ്തേ മാഫലേഷുകദാചന"

എന്ന ഭഗവദ്വാക്യത്തെ അനുസ്മരിച്ചു് ലോകസേവനം ചെയ്തുകൊണ്ടേയിരുന്നു.

തൃശ്ശിവപേരൂർ വച്ചു നടന്ന സാഹിത്യപരിഷത്തുസമ്മേളനത്തിൽ ഈ മഹതി ആദ്ധ്യക്ഷം വഹിച്ചിട്ടുണ്ടു്.

ഈ വിദുഷി അനേകം തുള്ളലുകളും ഗാഥകളും കുറത്തിപ്പാട്ടുകളും രചിച്ചിട്ടുള്ളതായി അറിയുന്നു. അവയ്ക്കു പുറമേ ഭക്തമാല മൂന്നു ഭാഗങ്ങൾ, ശിവഭക്തവിലാസം ബുദ്ധഗാഥ, സർവ്വവേദസിദ്ധാന്തസംഗ്രഹം, ബുദ്ധചരിതം, കൃഷ്ണഭക്തി, ചന്ദ്രിക ഭാഷാനാടകം, ബാലബോധിനി, കോമളവല്ലി ഈ കൃതികളും രചിച്ചിട്ടുണ്ടു്. 1111 ഇടവം 24-ാംതീയതി യശഃശരീരിണിയായി.

## മംഗലശ്ശേരിൽ കൊച്ചുകുഞ്ഞിഅമ്മ.

ഈ വിദുഷീരത്നം മാവേലിക്കരത്താലൂക്കിൽ പേളമുറിയിൽ മംഗലശ്ശേരി ലഷ്മിഅമ്മയുടേയും കണ്ണമംഗലം തെക്കേപുത്തൻ പുരയ്ക്കൽ കൊച്ചുകൃഷ്ണപ്പണിക്കർവൈദ്യന്റെയും ജ്യേഷ്ഠപുത്രിയായി 1030 ചിങ്ങമാസം അത്തം നക്ഷത്രത്തിൽ ഭൂലോകജാതയായി. വാത്സല്യനിധിയായ പിതാവു് ബാല്യത്തിൽതന്നെ അവൾക്കു നല്ല വിദ്യാഭ്യാസം നല്കി. കൃഷ്ണപുരത്തു വലിയകോവിലകത്തു് കേരളവർമ്മൻ തിരുമുല്പാട്ടിലെ പ്രഥമ പുത്രനായ പരമേശരപ്പണിക്കർ അവരെ വിവാഹം കഴിച്ചു. ആ വിവാഹത്തിൽ ഏഴു സന്താനങ്ങൾ ഉണ്ടായതിൽ മൂന്നുപേർ ഇപ്പോഴുണ്ടെന്നു തോന്നുന്നു. 1107 കുംഭം 20–ാംതീയതി അവർ പരലോകം പ്രാപിച്ചു.

ഈ വിദുഷിക്കു നല്ല കവിതാവാസനയുണ്ടായിരുന്നു. തന്റെ വാത്സല്യനിധിയായ ജ്യേഷ്ഠപുത്രൻ മരിച്ചതിനെപ്പററി എഴുതിയ വിലാപഗാനത്തിൽ ഒരു ഭാഗമാണു് താഴെ ചേർക്കുന്നതു്.

പരന്നമേഘങ്ങൾ മുഴങ്ങിക്കൊണ്ടിരു–
ന്നിടയിടെച്ചിന്നിച്ചിതറിതുള്ളികൾ
പറന്നുപോകുന്ന പറവകളെല്ലാം
ചിറഞ്ഞുകോടിക്കൊണ്ടിരുന്നോരോദിക്കിൽ
മരണനേരത്തെപ്പരിഭ്രമത്തെക്കൊ–
ണ്ടവനമന്നേരം തലോടി തള്ളയെ.

## കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള.

മീനച്ചൽ താലൂക്കിൽ പാലാ അങ്ങാടിക്കു സമീപത്തു് കട്ടക്കയം എന്നൊരു ക്രിസ്തീയഭവനമുണ്ടു്. ഇതു് അതിപ്രാചീനമായ പകലോമററം കുടുംബത്തിന്റെ ഒരു ശാഖയാണു്. ആ കുടുംബത്തിൽ അനേകം പ്രശസ്തപണ്ഡിതന്മാരുണ്ടായിരുന്നതാ

യിട്ടാണ് ഐതിഹ്യം. ചെറിയാൻമാപ്പിള 1859 ഫെബ്രുവരി 24–ാം തീയതി ജനിച്ചു. മൂന്നു സഹോദരിമാരും ഒരു സഹോദരനും ഉണ്ടായിരുന്നു. ബാല്യത്തിലെ തൊവക്കാട്ടു ദാമോദരൻ കർത്താവിൻെറ അടുക്കൽ കാവ്യപരിശീലനം സാധിച്ചിട്ട് കവിതക്കളരിയിൽ പയററിത്തുടങ്ങി. എന്നാൽ മിക്ക കവിതകളും അപ്രസാധിതങ്ങളായിരിക്കുന്നേയുള്ളു. 22–ാംവയസ്സിൽ കേരളമിത്രം പത്രത്തിൽ പേരുവയ്ക്കാതെ ചില കവിതകൾ പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. മനോരമാപത്രാധിപരായ വർഗ്ഗീസുമാപ്പിളയുടെ ഉത്സാഹത്താലായിരുന്നു ഈ കവിയും രംഗപ്രവേശം ചെയ്തതു്. ആ സംഗതിയെയാണ് കവിതന്നെ,

അല്പജ്ഞനാകമിവനും കവിവേഷമേന്തി–
ക്കെല്ലാന്നസൽക്കവികൾതന്നിടയിൽകടന്നു
അപ്പപ്പൊഴായ് ചില കൃതിത്തരമിതമേതാ–
ണ്ടൊപ്പിച്ചതും സുമതി നിൻപതിമൂലമത്രേ.

എന്നിങ്ങനെ മനോരമയെ അഭിസംബോധനംചെയ്തു പറഞ്ഞിട്ടുള്ളതു്. മനോരമവഴിക്ക് അദ്ദേഹം വലിയകോയിത്തമ്പുരാൻ, നടുവത്തച്ഛൻ, വെണ്മണിമഹൻ, കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻതമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി, അമ്പലപ്പുഴ മാധവപ്പുതുവാൾ മുതലായവരുടെ വയസ്യനായിത്തീർന്നു. മനോരമയിൽ അല്പകാലം കട്ടക്കയത്തിൻെറ കവിതകൾ കാണാഞ്ഞിട്ട് നടുവത്തച്ഛൻ,

കോട്ടം വിനാ തൻകവിതാമൃതത്തെ–
പ്പെട്ടൊന്നൊഴിക്കാതെ ജഗത്തിലെങ്ങും
കഷ്ടംവസിക്കുന്നതിനെന്തുബന്ധം
കട്ടക്കയം തെല്ലു നികന്നുപോയോ ?

എന്നും, മറെറാരവസരത്തിൽ കുഞ്ഞുകൃഷ്ണമേനോൻ,

ചട്ടററിടുന്ന നവഭൂഷകൾ നിൻകഴുത്തിൽ
കെട്ടിച്ചപണ്ടു വളരെപ്പുകഴാണ്ടവിദ്വാൻ
കട്ടക്കയത്തിലമരുന്ന കവീന്ദ്രനാമെ–
ന്നിഷ്ടന്നു നല്ലസുഖമേശുക വാണിയാളെ!

എന്നു് മനോരമയോടു പ്രശ്നംചെയ്തു. അതുപോലെതന്നെ കുഞ്ഞുക്കുട്ടൻ തമ്പുരാൻ, കെ. സി. കേശവപിള്ള, കെ. സി

നാരായണൻനമ്പ്യാർ മുതലായ കവികളും കട്ടക്കയത്തിൻെറ ഉത്തമമിത്രങ്ങളായിരുന്നു.

ചെറിയാൻമാപ്പിള ആസന്നമരണചിന്താശതകം, ഗാത്തോമ്മാചരിതം മണിപ്രവാളം, സാറാവിവാഹം, യൂദജീവശരി നാടകം, വില്ലാർവട്ടം, കലാവതിനാടകം, ലിയോർവിജയം ആട്ടക്കഥ, വനിതാമണി എന്നീ വിശിഷ്ടകൃതികൾ എഴുതി നല്ലപ്രശസ്തി സമ്പാദിച്ചശേഷം ശ്രീയേശുവിജയംമഹാകാവ്യം രചിച്ച് മഹാകവിപ്പട്ടം ധരിച്ചു.

തട്ടിൻപുറത്താപ്പുമൃഗാധിരാജൻ
പൊട്ടക്കുളത്തിൽ പുളവൻ ഫണീന്ദ്രൻ
കാട്ടാളരിൽ കാപ്പിരി കാമദേവൻ
കട്ടക്കയം ക്രൈസ്തവ കാളിദാസൻ.

എന്ന് ഏതോ ഒരു കവി അസൂയാവിജൃംഭണത്താലോ കേവലം വിനോദരസികതയാലോ അദ്ദേഹത്തിനെ കളിയാക്കിയെങ്കിലും ഇന്നത്തെ മഹാകവികളുടെ മഞ്ചത്തിൽ അദ്ദേഹത്തിനും ഇരുപ്പു കൊടുക്കാമെന്നു നിസ്സന്ദേഹം പറയാം.

ചില പദ്യങ്ങളുദ്ധരിക്കാം—

അഗ്ര്യനായൊരു മമാഗ്രജൻ ദഹനനിൽപ്പതിച്ചൊരിളവള്ളിപോ-
ലുഗ്രമായ രുജയാൽ തളൎന്ന ദയനീയമായ മൊഴിയോതിയും
വിഗ്രഹംവിറയലോടുകൂടിയുമതീവകണ്ടിളകിടുന്നിതാ
വ്യഗ്രയായ മമ മാനസം സലിലരാശിയിൽ ചെറിയപന്തുപോൽ.

എന്തീവണ്ണം കമലനയനേ ജന്തുളൂഷ്യദ്രുമംപോ-
ലന്തസ്സാപാലയിതവമുഖം വാടുവാനുള്ളമൂലം?
കാന്തേ കാററാൽ ജലനിധികണക്കിളജനത്തിൻെറചിത്തം
സന്താപത്താൽ ഭൃശമിളകിടുന്നെന്തുഞാൻചെയ്തിടേണ്ടു?

പാലായിൽനിന്നു മയിലഞ്ചുകിഴക്കതൊന്നെൻ-
സ്യാലത്രയം സഹജനൊത്തിവരോടുകൂടി
ബാലേ! വിലയ്ക്കുനിലമിത്തിരിവാങ്ങിയിപ്പോൾ
ചാലുണ്ടതിൽ നടുവിലെന്നുമറിഞ്ഞിടേണം.

കുഞ്ഞുകൃഷ്ണമേനോന് അയച്ച കത്ത്.

ചാലൊക്കെയും സമനിരപ്പുവരുത്തിനല്ല
ചേലാക്കിനെൽകൃഷിയതിന്നുപയുക്തമാക്കി
ചാലിൽക്കരേക്കമുകു തെങ്ങു പിലാവു വാഴ
കോലുംമുദാ മരിചമെന്നിവ നട്ടിടുന്നു.

ശ്രീയേശുവിജയം ഇരുപത്തിനാലു സർഗ്ഗങ്ങളിലായി മൂവായിരത്തിയെഴുന്നൂറിൽപരം ശ്ലോകങ്ങളെ ഉൾക്കൊള്ളുന്ന ഒരു മഹാകാവ്യമാണ്. ഒന്നാംസർഗ്ഗത്തിൽ ദൈവദൂതന്മാരുടെ സൃഷ്ടി, അഹങ്കാരത്താൽ അവരിൽ ഒരു ഭാഗം പിശാചന്മാരായി നരകത്തിൽ പതിക്കുന്നതു്, ഏദൻതോട്ടം ആദം ഏദൻതോട്ടത്തിൽ വസിക്കുന്നതുമുതല്ക്കു് അവൻെറ പതനംവരെയുള്ള കഥ ഇത്രയും വിവരിച്ചിരിക്കുന്നു.

ഏദൻതോട്ടത്തിൻെറ വർണ്ണന—

പച്ചപ്പുല്ലണിപൂണ്ടേററം മെച്ചമായിടുമസ്ഥലം
പച്ചപ്പട്ടുവിരിച്ചോരു മച്ചകംപോലെമഞ്ജുളം.
ഇടതൂർന്നധികംകാന്തിതടവും പത്രപംക്തിയാൽ
ഇടമൊക്കെമറയ്ക്കുന്നു വിടപിക്കൂട്ടമായതിൽ.
നീരദശ്രീപെടുംപത്രപൂരങ്ങളരുണാതപം
ചേരവേ ശ്യാമളപ്പട്ടിൻനീരന്ധ്രരുചിയേന്തിടും.
ഗുണമുൾകൃഷ്ടമാം സ്വാദു ഗണനീയാഭയെന്നിവ
ഇണങ്ങുംകായ്കളാൽ വൃക്ഷഗണംമിന്നുന്നുനിസ്തുലം.
മരങ്ങളിലിരുന്നോരോതരം പക്ഷികളെപ്പൊഴും
മരന്ദമഞ്ചിടുംചാരുസ്വരത്തിൽപ്പാടുമിമ്പമായ്.
നയനങ്ങൾക്കസാഫല്യം നിയതം ചേർത്തിടുംവിധം
പ്രയതശ്രീപെടുംവല്ലീചയമുണ്ടേദനെങ്ങുമേ.
സൌരഭ്യത്തിൻപ്രവാഹത്തെ ദൂരത്തുംചേർത്തനസ്സുലം
നിരന്ധ്രമലയിൽപൂവിൻ പൂരം മിന്നുന്നു സന്തതം.
ഇണക്കമേറുമേണത്തിൻഗണമാശങ്കയെന്നിയേ
തൃണംതിന്നുനടക്കുന്നിതിണചേർന്നേതിടത്തിലും.
നിലവിട്ടഴകുള്ളോരാസ്ഥലത്തെ നദിനാലിലും
ജലംപളുങ്കിനിണയായ്‌വിലസുന്നിതനാവിലം.
തളരാതെതളിർക്കൂട്ടം വിളങ്ങുംപൂക്കളെന്നിവ
ഇളംതെന്നൽചലിപ്പിച്ചു വിളയാടുന്നിതെങ്ങുമേ.
അഴകോടമരുംനല്ല തഴപ്പേറുന്നവാഴയിൽ
അഴലററകടന്നണ്ണാൻ പഴം തിന്നുന്നുമുത്തൊടേ.

രണ്ടാംസർഗ്ഗത്തിൽ മനുഷ്യന്റെ കഷ്ടാവസ്ഥ, അവന്റെ അപേക്ഷ ഇത്യാദിമുതല്ക്കു് ജലപ്രളയംവരെയുള്ള കഥ സംഗ്രഹിച്ചിരിക്കുന്നു.

പ്രളയാരംഭം—

അനന്തരം ദുർഘടമാം ജഗത്തിൻ-
ജനത്തെയെല്ലാമൊരുമിച്ചുമുക്കാൻ
അനർഗ്ഗളം നീർചൊരിയുന്നതിന്നായ്
ഘനങ്ങളൊന്നിച്ചു നഭസ്സിലെങ്ങും.

മറഞ്ഞു താരേന്ദുദിവാകരന്മാർ
നിറഞ്ഞുപാരത്രസ്യമന്ധകാരം
കുറഞ്ഞുഗർവ്വം മനുജർക്കു കണ്ണീ-
രണിഞ്ഞു നേത്രങ്ങളിലാധിമൂലം.
മുറയ്ക്കൊരുന്നൊട്ടുഗർജ്ജനങ്ങളാൽ മൈ-
പുരണ്ടപോലായുടനന്തരീക്ഷം
വരണ്ടുകണ്ണും ജനതയ്ക്കുശേഷം
വിരണ്ടുജന്തുക്കളുംകുതിച്ചുപാഞ്ഞു.
ചൊടിച്ചുകാറ്റൂക്കൊടടിച്ചു ചുറ്റി-
പ്പിടിച്ചു വൃക്ഷങ്ങൾ പറിച്ചെറിഞ്ഞും
ഇടിച്ചുസൌധാദികളെത്തകർത്തും
മുടിച്ചുനാനാവിധമാക്കിലോകം.
ഞൊടിക്കകത്തീക്ഷിതിമണ്ഡലത്തെ-
പ്പൊടിക്കുവാൻതക്ക മുഴക്കമോടും
ഇടിക്കുമേലായിടിവെട്ടിവല്ലാ-
തടിക്കടിക്കേവനുമല്ലലേറി.
കറുത്തിരുണ്ടിങ്ങിനെ വാനിലെങ്ങും
ചെറുത്തുചെന്നെത്തിയ മേഘവൃന്ദം
നിറുത്തൽതേടാതതിവർഷമാർക്കും-
പൊറുത്തുകൂടാത്തവിധം തുടർന്നു.

മൂന്നാംസർഗ്ഗം—മനുഷ്യവർഗ്ഗം വീണ്ടും വർദ്ധിക്കുന്നതും, ജനങ്ങൾ ഈശ്വരനെ മറന്നു് ബിംബാരാധനയ്ക്കു് ഒരുമ്പെടുന്നതും, അബ്രഹാമിനെ ഈശ്വരൻ കനാൻപ്രദേശത്തു വരുത്തി പാർപ്പിക്കുന്നതുമുതൽക്കു് അദ്ദേഹത്തിന്റെ പൌത്രനായ യൌസേഫ് ഏജിപ്തിലെ ഒരു പ്രതിനിധിയായി വാഴുന്നതുവരെയുള്ള കഥയും വിവരിച്ചിരിക്കുന്നു.

ഘോഷയാത്ര—

വിരുതേറിയ ഘോഷയാത്രകാണ്മാൻ
കരുതിത്തോഴികളോടുചേർന്നമന്ദം
തരുണീമണിമാരസംഖ്യമപ്പോ-
ഴുരുമുത്തോടുമണഞ്ഞു മേടതോറും.

അണിയേതുമണിഞ്ഞിടാഞ്ഞിലാരും
ഗണിയാ ലോശവുമെന്നചിന്തയോടും
ഗണികാകൃതിയായ് ചമഞ്ഞു രാമാ-
മണിമാരിൽ പലരും നിരസ്സനിന്നു.

നരയാൽ മുടി ചാമരം കണക്കായ്
ജരയാൽ തചക്കമുഴക്കവേചുളുങ്ങി
കരയോടുമിരുന്ന മുത്തിമാരും
തചരയോടും വടികുത്തിവന്നണഞ്ഞു.

ശരിയായതു കണ്ടിടുന്നതായാൽ-
പ്പെരികെപ്പുണ്യമുദിക്കുമെന്നവച്ചും
ഹരിണാക്ഷികളങ്ങുമിങ്ങുമംസോ-
പരിപൈതങ്ങളെ വച്ചുകൊണ്ടുനിന്നു!



നാലാംസർഗ്ഗം മിശ്രദേശാധിപതിരാജാവു് ഇസ്രേയൽകാക്കായി ഒരു ദേശം ഒഴിഞ്ഞുകൊടുക്കയാൽ അവർ അവിടെ താമസം തുടങ്ങുന്നതുവരെയുള്ള കഥ വിവരിച്ചിരിക്കുന്നു.

അഞ്ചാംസർഗ്ഗം യാക്കോബിൻെറ മരണവും ഇസ്രായേൽക്കാരോടു മെസ്രേൽകാക്ക് വിരോധം ജനിക്കുന്നതും, മോശയുടെ ജനനവും, അദ്ദേഹം മിദിയാനിൽ പാക്കവെ ഹോരേബ്പർവ്വതത്തിൽ വച്ചു് അദ്ദേഹത്തിനു് ഈശൻ പ്രത്യക്ഷനായിട്ടു് ഇസ്രായേൽക്കാരെ കനാനിൽ കൊണ്ടുപോയി പാർപ്പിക്കാൻ കല്പിക്കുന്നതുംമററും വർണ്ണിച്ചിരിക്കുന്നു.

ആറാംസർഗ്ഗം ഇസ്രേയൽക്കാരെ രാജാവു വിട്ടയയ്ക്കുന്നതും അവർ അത്ഭുതകരമാംവണ്ണം ചെങ്കടൽ കടക്കുന്നതും, രാജസൈന്യം നശിക്കുന്നതും മററും വർണ്ണിക്കുന്നു.

ഈശരകോറ ١٥

ദിവിപയോധരപാളിപരക്കയാൽ രവി നിറപ്പിഴപ്പൂണ്ടുമറഞ്ഞുപോയ്
ഛവികലാതൻതരിയെങ്കിലുമെന്നിയേ ഭുവിനിറഞ്ഞു തമിസ്രമനല്പമായ്.

ശ്രുതിപുടംപൊടിയുന്നവിധംസദാഗതിതകർത്തുവരുന്നവിരാവവും
അതിഭയാനകമാമിടിനാദവും മതികെടുംപടികേട്ടുനിരന്തരം.

അതിരയത്തൊടുമേദിനിയിങ്കലേയ്ക്കുതിരുവിട്ടുകടന്നുമുടിക്കവാൻ
മുതിരുവോരുവിധത്തിലിരച്ചിലൊത്തെതിരകന്നുകയത്തുപയോധികൾ.

പവനനാലിളവല്ലികണക്കഹോ ഭുവനമേറെവിറച്ചുതദന്തരേ
ഭവനമൊക്കെയുമാടി തിറാസുപോലവനിവാസികളാകെ നടുങ്ങിനാർ.

ഏഴാംസർഗ്ഗം ഇസ്രേയൽകാർ സീനായ്പർവ്വതത്തിനരികെ വരുന്നതും, ഈശ്വരൻ അവർക്കു വേദപ്രമാണങ്ങൾ കല്പിച്ചുകൊടുക്കുന്നതും, മോശ തിരോധാനംചെയ്യുന്നതും, ഇസ്രേയിൽക്കാർ പൊന്നുകൊണ്ടുള്ള കാളക്കിടാവിനെ വന്ദിച്ചതിനാൽ അവർ ശിക്ഷ അനുഭവിക്കുന്നതുമാണു് ഈ സർഗ്ഗത്തിലെ കഥ.

"പേടിച്ചരണ്ടുചെറുതായമൃഗം ജവംപൂ-
ണ്ടോടിക്കിതപ്പൊടു പടപ്പിലണഞ്ഞിടുമ്പോൾ
ക്രൂടിൻപടിക്കജഗരം കണിവച്ച വായാൽ-
ച്ചാടിത്തനിക്കപകടത്തെ വരുത്തിടുന്നു"

"ദന്തംഞെരിച്ചു വിരലാണ്ടു നിരത്തിലുന്നി-
പ്പന്തംകണക്കമിഴിഭീഷണമാക്കിരോഷാൽ
അന്തംവെടിഞ്ഞ പകയോടിരുകൂട്ടരും വാൾ-
കന്തംതുടങ്ങിയവയാൽ പെരുമാററമായി."

എട്ടാംസർഗ്ഗം ഇസ്രേയൽകാർ കനാനിനോടു അടുത്തിട്ടു് അങ്ങോട്ടു ചാരന്മാരെ നിയോഗിക്കുന്നതും, അന്നാട്ടുകാരുടെ വീര്യശൌര്യാദികളെ കേട്ടറിഞ്ഞു് അവർ ചകിതരാവുന്നതും, അതുവഴിക്കുണ്ടായ കലഹവും, ഈശശാസനവും ആണു് അതിലെ വിഷയം.

കനാൻ ദേശവർണ്ണന

ഉലകിന്നിണങ്ങിടുമണികളതുല്യമാ-
സ്ഥലമേററവും രുചിരമില്ലസംശയം
മലകാടുതോടുകടലാറിവററിനാൽ
തുലയററഭംഗിവിലസുന്നിതെങ്ങുമേ.

കനകപ്പതക്കമതിലങ്ങുമിങ്ങുമാ-
യനാഘങ്ങളാം മണികളെപ്പതിച്ചപോൽ
കനമേറിടുന്ന മതിലുള്ളതായ പ-
ത്തനമുണ്ടസംഖ്യമവിടത്തിലൊക്കെയും.

പുരിതോറുമുള്ള നിലയങ്ങളൊക്കെയും
വരിയായനേകനിലയിൽച്ചമച്ചതാം
അരികത്തടുത്തവശതസ്സുനോക്കിയാൽ
പരിതോഷമാർക്കുമതിരററുദിച്ചിടും.

ഒൻപതാംസർഗ്ഗം. നാല്പതാണ്ടുകൾക്കുശേഷം ഇസ്രായേൽകാർ കനാനിൽ പ്രവേശിക്കാൻ തുടങ്ങുന്നതുമുതൽ ശാവോൽ അവരുടെ ഒന്നാമത്തെ രാജാവായി വാഴുന്നതുവരെയുള്ള കഥ.

പത്താംസർഗ്ഗം. ദാവീദ് ഗൊലിയാത്തിനെ കൊല്ലുന്നതും, ശാവോലിന് അദ്ദേഹത്തിൻെറ പേരിൽ വിരോധം ജനിക്കുന്നതും, ദാവീദ് ഒടുവിൽ രാജാവായിത്തീർന്ന് ദേവാലയം പണിയിക്കാൻ ഉദ്യമിക്കുന്നതും, ഈശ്വരൻ വിരോധിക്കുന്നതും, ശലോമോൻ രാജാവാകുന്നതും, ദേവാലയപ്രതിഷ്ഠയും, അദ്ദേഹത്തിനു നേരിടുന്ന അനർത്ഥങ്ങളും മരണവും, രാജ്യം ഇസ്രായേൽരാജ്യം യൂദാരാജ്യം എന്നിങ്ങനെ രണ്ടായി വിഭജിക്കപ്പെടുന്നതും ആണ് പത്താംസർഗ്ഗത്തിലെ കഥ.

ഗൊലിയാത്തിൻെറ വധം

ഇത്തരമവനോതുമ്പോ-
ളുത്തരമെന്യേ ഫിലിസ്ത്യസേനാപൻ
മത്തഗജശ്രേഷ്ഠൻപോൽ
ചിത്തമതിൽകോപമൊടു പാഞ്ഞെത്തി
ഒരുശില കവണിയിലേകി-
പ്പുരുവാമഹിതൻെറ നെററി ലാക്കാക്കി
വിരുതൻ ദാവീദേറെ-
ക്കരുതലൊടൊത്താഞ്ഞെറിഞ്ഞിതന്നേരം

ചിററംകൂട്ടിട്ടുമുപലം
മാററംതേടാതെ പാഞ്ഞുവേഗത്തിൽ
ഊററംമുററിയശത്രുവി-
നേററംവിരിവാന്ന നെററിപ്പൊടിയാക്കി
അടിവെട്ടാലററൊരാ-
ത്തടിപോലെ ഭയങ്കരസ്വരത്തോട്ടം
കൊടിയശഠൻ ഗൊലിയാത്ത-
പ്പൊടിയിലുടൻ ബോധമററു നിപതിച്ചു.

പതിനൊന്നാംസർഗ്ഗം. ഇസ്രായേൽരാജ്യം അസ്സീറിയാക്കാക്ക് കീഴ്പ്പെട്ടതുമുതൽ അന്തിയോക്യോസ് രാജാവു് യൂദന്മാരോടു ചെയ്ത നിഷ്ഠുരകൃത്യങ്ങൾവരെയുള്ള കഥ.

പന്ത്രണ്ടാംസർഗ്ഗം. അന്തിയോക്യോസ് യൂദന്മാരെ പീഡിപ്പിച്ചു് യൂദയായിൽ വിഗ്രഹാരാധന നടപ്പാക്കാൻ ഉദ്യമിക്കുന്നതും എലിയാസർ, മക്കബെയർ, മത്തിയാസ് ഈ യൂദന്മാർ ശത്രുക്കളെ ഓടിച്ചു് രാജത്വം പുനഃസ്ഥാപിക്കുന്നതും, ഒടുവിൽ ശീമോൻെറ പിൻഗാമികൾ രാജത്വത്തിനു കലഹിക്കയാൽ റോമാസേനാധിപനായ പൊമ്പെയൂസ് യൂദയായെ സ്വാധീനമാക്കുന്നതും ഹേറോദേസ് യൂദരാജാവാകുന്നതും, റോമായിലെ കലഹവും അഗസ്തോസ് ചക്രവത്തി സമാധാനം സ്ഥാപിക്കുന്നതും, ക്രിസ്തുവിനെക്കുറിച്ചുള്ള പ്രവചനവും ആണു് ഇതിലെ വിഷയം.

പതിമൂന്നാംസർഗ്ഗം. ഇതിൽ ക്രിസ്തുവിൻെറ ജനനം ചമൽക്കാരപൂർവ്വം വിവരിച്ചിരിക്കുന്നു.

ക്രിസ്തുവിൻെറ അവതാരം

അപ്പാവനാംഗീജഠരത്തിൽനിന്നും
മുപ്പാരിനുന്നാം വിഭുവിൻെറ പുത്രൻ
അപ്പാതിരാനേരമസാരനേപ്പോ-
ലിപ്പാരിലമ്പോടവതീർണ്ണനായി.

സൂരാംശതെല്ലും സ്ഫടികത്തിനുനം
ചേരാതകണ്ടപ്പുറമെത്തിടും പോൽ
ആ രാമതൻകുക്ഷിയിൽനിന്നമന്ദം
പേരാളുമീശാത്മജനുത്ഭവിച്ചു.

മാലിത്തിരിക്കും കലരാതെകണ്ടും
മാലിന്യമേശാതെയുമാ വിസാംഗി
കാലിത്തൊഴുത്തിൽ ഭുവനങ്ങൾമൂന്നും-
പാലിക്കുവോനെ പ്രസവിച്ചു ചിത്രം.

പതിനാലാംസർഗ്ഗം. ഹേറോദോസ്സിന്റെ പരിഭ്രമവും, അദ്ദേഹം ഭയാന്ധനായി നിർദ്ദോഷികളായ ശിശുക്കളെ വധിക്കാൻ ഉദ്യമിക്കുന്നതും ഇതിൽ വിവരിക്കുന്നു.

പതിനഞ്ചാംസർഗ്ഗം. ഹേരോദോസ്സിന്റെ മരണം മുതല്ക്കു യൂദയാദേശം റോമാരാജാക്കന്മാരുടെ നേർഭരണത്തിലാവും വരെയ്ക്കുള്ള കഥ ഇതിൽ അടങ്ങുന്നു.

പതിനാറാംസർഗ്ഗം. യേശുവിന്റെ ചില അത്ഭുതകരങ്ങളായ പ്രവൃത്തികൾ ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു.



ഛാത്രവ്രജംപിന്നൊരുനാൾപയോധിയിൽ
യാത്രയ്ക്കൊരുമ്പെട്ടു നടത്തി തോണിയെ
ഗാത്രശ്രമംകൊണ്ടഖിലേശനന്ദനൻ
നേത്രദ്വയം മന്ദമടച്ചുറക്കമായ്.

തീരത്തെവിട്ടപ്പടവംബുരാശിയിൽ
ദൂരത്തിലായങ്ങനെ പോയിടുംവിധൌ
ഘോരംകൊടുങ്കാററുകയർത്തടുക്കയാൽ
പാരംവിഷാദിച്ചിതു ശിഷ്യരൊക്കയും.

കോളല്പമല്ലാതെ വളർന്നുഭീമമാം
മേളത്തൊടും വീചികൾപൊങ്ങിസിന്ധുവിൽ
നാളത്തിൽനിന്നററസരോജമെന്നപോ-
ലോളങ്ങളാൽതോണി കറങ്ങിനിർഭരം.

ഊററംപെരുത്തുള്ള തരംഗമാലയെ
കാററററമില്ലാതെ കടത്തിതോണിയിൽ
ഏററംഭയപ്പെട്ടു പരുങ്ങലോടുടൻ
പാററയ്ക്കുതുല്യം വിറപൂണ്ടിതേവിധം

വെള്ളംകവിഞ്ഞിങ്ങനെ കേറിയാൽദ്രുതം
വള്ളംപയോരാശിയിലാണ്ടുചത്തുപോം

ഭള്ളററശിഷ്യൌഘമിവണ്ണമാംധിയാ-
ലുള്ളംതകന്നൊത്തു വിളിച്ചു യേശുവേ

ചൊല്ലാന്നദേവാത്മജനാജനാങ്ങൾതൻ
വല്ലായ്മശാസിച്ചുകുറച്ചുസസ്മിതം
ഉല്ലാസമുൾക്കൊണ്ടമരത്തുമൂമ്മിയും
ചൊല്ലാലൊഴിച്ചിട്ടുനടത്തിതോണിയെ.

പതിനേഴാംസർഗ്ഗം—മലയിലെ പ്രസംഗം, ചില അത്ഭുത കൃത്യങ്ങൾ, സുവിശേഷപ്രസംഗത്തിനു് ശിഷ്യനെ യാത്രയാക്കൽ, ഹേറോദോസ് തപസ്വിയായ യോഹന്നാനെ നിഗ്രഹിപ്പിക്കുന്നതു് ഇവയാണു വിഷയം.

പതിനെട്ടാംസർഗ്ഗം—യേശു താബോർമലയിൽവച്ചു തന്റെ ദിവ്യത്വം പ്രകാശിപ്പിക്കുന്നതുവരെയുള്ള കഥ.

പത്തൊൻപതാംസർഗ്ഗം—യേശു യെറുശലേമിൽ പോകുന്നതും, പത്തു കുഷ്ഠരോഗികളെ സുഖപ്പെടുത്തുന്നതും വ്യഭിചാരിണിയായ സ്ത്രീയെ കല്ലെറിയാൻ പരിശേയർ തുടങ്ങുന്നതു കണ്ടു് അവരെ ഉത്തരം മുട്ടിക്കുന്ന വിധത്തിൽ വാദപ്രതിവാദം ചെയ്യുന്നതും, ജന്മാന്ധനായ ഒരുവനു് കാഴ്ച കൊടുക്കുന്നതും മററും അടങ്ങിയിരിക്കുന്നു.

ഇരുപതാംസർഗ്ഗം—ലാസർ മരിച്ചിട്ടു് യേശു അദ്ദേഹത്തിനെ ഉയിർപ്പിക്കുന്നതുമുതല്ക്കു് ബെത്താനിയായിൽ എത്തുംവരെയുള്ള കഥയുടെ സംഗ്രഹം.

ഇരുപത്തൊന്നാംസർഗ്ഗം—ശീമോന്റെ വിരുന്നു്, മഗ്ദലേന മറിയത്തിന്റെ യേശുശുശ്രൂഷ, യെരൂശലപ്രവേശം, ആ നഗരത്തെക്കുറിച്ചുള്ള പ്രവചനം, വൈദികന്മാരെ ശാസിക്കുന്നതു്, വൈദികരും യൂദായുമായുള്ള സന്ധി ഇവയെല്ലാമാണു് ഈ സർഗ്ഗത്തിലെ വിഷയം.

ഇരുപത്തിരണ്ടാംസർഗ്ഗം—പെസഹാ ഭോജനത്തിനായി യേശു സെഹിയോനിൽ എത്തി ശിഷ്യന്മാരുടെ കാൽകഴുകു

ന്നതും, യൂദായുടെ വഞ്ചന വെളിപ്പെടുത്തുന്നതും, ഗത്സേമനി തോട്ടവും, യേശു പിതാവിനോടു പ്രാർത്ഥിക്കവേ ഒരു ദൈവദൂതൻ ആശ്വസിപ്പിക്കുന്നതും, യൂദന്മാർ അദ്ദേഹത്തിനെ പിടിച്ചുകൊണ്ടുപോയി അന്ന്യാസിന്റെയും കൈയേപ്പായുടേയും മുമ്പിൽ ഹാജരാക്കുന്നതും, കൈയേപ്പായുടെ ചോദ്യങ്ങൾക്ക് യേശു ഉത്തരം പറയുന്നതും, പ്രധാനാചാര്യന്റെ വിധിയെത്തുടർന്നുള്ള യേശുവിന്റെ പീഡാനുഭവവുംമററും ഇതിൽ അടങ്ങിയിരിക്കുന്നു.

ഇരുപത്തിമൂന്നാംസർഗ്ഗം—യൂദന്മാർ യേശുവിനെ റോമാ അധികാരിയായ പീലാത്തോസ്സിന്റെ അടുക്കൽ കൊണ്ടുപോകുന്നതുമുതൽക്ക്, അദ്ദേഹത്തിനെ കുരിശിൽ തറച്ച് തിരുമെയ്യിനെ കല്ലറയിൽ അടച്ചു മുദ്രവയ്ക്കുന്നതുവരെയുള്ള കഥയുടെ വിവരണം.

മാലിനാൽതളരുമാപ്രഭുവേ നാൽ-
ക്കാലിമേലവരിരുത്തി വിശങ്കം
ചേലിയന്നതിരുബാഹുവിൽവേഴ-
ക്കോലിനെക്കലിതകൌതുകമേകി.

ക്രൂത്തമുള്ളുകൾനിറഞ്ഞപടപ്പാൽ-
ത്തീർത്തതായ മുടിയും മടിയെന്യേ
ആർത്തനാമജന തന്റെശിരസ്സിൽ
ചീർത്തമോദമൊടരാതികൾവെച്ചു.

ഏറിടുന്ന രുജയാലകമേററം
നീറിടുന്ന മിശിഹായെ രിപുക്കൾ
കീറിനാറിനിറമററ പഴക്കം
പേറിടുന്ന ചകലാസ്സണിയിച്ചു.

വാണിടട്ടെ മഹിമാവൊടുയൂദ-
ക്ഷോണിപാലനിതി പുഞ്ചിരിയോടും
പാണിചേർത്തരുളി യേശുവെ യൂദ-
ശ്രേണി നിന്ദയൊടു താണുവണങ്ങി.

ഘോഷണാനചിതമനേകതരം ദു-
ർഭാഷണങ്ങളുരചെയ്തരിവൃന്ദം
ഭീഷണാകൃതിവഹിച്ചധികം വി-
ദ്വേഷമോടു കവിളിൽപ്രഹരിച്ചു.

മാനസത്തിലുയരും ദയമൂലം
മാനവക്കുസ്സുകൃതം വിളയിപ്പാൻ
ഊനമററ വിനയത്തൊടിതെല്ലാം
മൌനപൂവ്വമജനസ്സഹിച്ചു.

ലേശമാർദ്രതജനങ്ങളിലുൾക്കൊ-
ണ്ടാശയത്തിനു പകച്ചുവരാനായ്
ആശയോടരികിലാവിധികർത്താ-
വീശപുത്രനെ നയിച്ചുനിറുത്തി.

കണ്ടകൌഘമിളവോനിയെ ദേഷ്യം-
കൊണ്ടടിച്ചുകടയോളവുമുള്ളിൽ
കണ്ടകാവലി കടന്നുയരുന്നോ-
രിണ്ടലാൽത്തലകുഴഞ്ഞുകുനിഞ്ഞും.

ഈടിയന്നമുടി, ചെഞ്ചൊടി, താർതോ-
റേറാടിടുന്നമിഴി, ചോർച്ചെവി, ചില്ലി
താടി, നെററി, കവിൾ, മൂക്കിവയെല്ലാം
മോടിപോയ് നിണകണങ്ങളണിഞ്ഞും

പൊന്നുപോലൊളിവിളങ്ങിയപൂമെ-
യ്യൊന്നുപോൽ ബത ചതഞ്ഞുമുറിഞ്ഞും
കുന്നുപോലഴലുയർന്നതളന്നാ-
നിന്നുകല്പ്രതിമപോലഭിഷിക്തൻ.

ഇരുപത്തിനാലാംസർഗ്ഗത്തിൽ ഉയിർത്തെഴുന്നേല്പുമുതൽക്കു് റോമാചക്രവത്തി ക്രിസ്തുധമ്മം സ്വീകരിക്കുംവരെയുള്ള കഥ സംഗ്രഹിച്ചിരിക്കുന്നു.

മലയാളികൾക്കെല്ലാവക്കും മധുരമായ ക്രിസ്തുചരിത്രത്തെ വായിച്ചു് ആനന്ദിപ്പാൻ വഴിയുണ്ടാക്കിത്തന്ന ചെറിയാൻമാപ്പിള ധന്യനാണു്. അദ്ദേഹം "നിശ്ശബ്ദമായി, ശാന്തമായി, ഒഴുകിപ്പോകുന്ന നദീജലംപോലെ" പ്രയാണംചെയ്യുന്ന കവിതാരീതി അവലംബിച്ചു് കാവ്യം രചിച്ചിരിക്കുന്നതുകൊണ്ടു് പണ്ഡിതന്മാക്കെന്നപോലെ പാമരന്മാക്കും ഒരുപോലെ അതിനെ വായിച്ചു രസിക്കാൻ കഴിയുന്നു.

## വേങ്ങയിൽ കുഞ്ഞുരാമൻ നായനാർ.

തെക്കേകൎണ്ണാടകജില്ലയിലുള്ള കോടോത്തുവേങ്ങ എന്ന പ്രബലമായ നായർകുടുംബത്തിൽനിന്നു മുന്നൂറിൽചില്വാനം വൎഷങ്ങൾക്കുമുമ്പിൽ ഒരു സ്ത്രീരത്നത്തെ രയരമംഗലം മനയിലെ ഒരു തിരുമുമ്പീന്നു കുററൂരിന്നു സമീപമുള്ള മാതമംഗലത്തു കൊണ്ടുപോയി താമസിപ്പിച്ചു, വേണ്ട വസ്തുവകകൾ കൊടുത്തു. ആ ശാഖ വീരശൂരന്മാരായ കാരണവന്മാരുടെ സാമൎത്ഥ്യത്താൽ തഴച്ചു് ഉത്തരകേരളത്തിലെ ജന്മികളിൽവച്ചു് അഗ്രിമസ്ഥാനം സമ്പാദിച്ചു. കുററൂർ വേങ്ങയിലാണു് കുഞ്ഞുരാമൻനായനാർ 1036 തുലാമാസത്തിൽ ജനിച്ചതു്.

വേങ്ങക്കാർ വളരെക്കാലം ചിറയ്ക്കൽ തമ്പുരാനു വഴങ്ങാതെ ഇരുന്നുവെന്നും, തമ്പുരാൻെറ അപേക്ഷയനുസരിച്ചു് ധൎമ്മരാജാവു് സമാധാനസംസ്ഥാപനാൎത്ഥം രാജാ കേശവദാസനെ നിയോഗിച്ചുവെന്നും, അദ്ദേഹം അന്വേഷണം നടത്തിയതിൻെറ ഫലമായി വേങ്ങക്കാരുടെ പേരിൽ തെററില്ലെന്നു കണ്ടിട്ടു് അവരെ രാജാവുമായി രഞ്ജിപ്പിച്ചു എന്നുമുള്ള കഥ ചരിത്രപ്രസിദ്ധമാണു്. അതിനെ സംബന്ധിച്ചു രസകരമായ ഒരു കഥ പറഞ്ഞുവരുന്നുണ്ടു്. തന്നോടുകൂടി രാജാവിനെ സന്ദൎശിക്കണമെന്നു കാരണവരായ ചാത്തുനായരോടു കേശവദാസൻ ഉപദേശിച്ചപ്പോൾ അദ്ദേഹം വൈമനസ്യം പ്രദൎശിപ്പിച്ചു. വേണാട്ടടികളുടെ വന്ദ്യമന്ത്രിവരൻെറ സ്നേഹമസൃണമായ ഉപദേശത്തെ നിരസിക്കുന്നതിൻെറ അനൌചിത്യം ഓൎത്തു് ഒടുവിൽ അദ്ദേഹം സമ്മതിക്കയും മന്ത്രി അദ്ദേഹത്തിനു ചന്ദനദാരുനിൎമ്മിതമായ ഒരു വിശേഷപ്പെട്ട വടി സമ്മാനിക്കയും ചെയ്തപ്പോൾ അദ്ദേഹം പറഞ്ഞു: "ഇനി തിരുമുമ്പാകെ പോകാനും ധൈൎയ്യമായി. നായനാരാൽ കാഴ്ച വയ്ക്കപ്പെട്ട നരിക്കുട്ടിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് തമ്പുരാൻ 'ഇതെന്തു്? കാട്ടുപൂച്ചയോ?' എന്നു ചോദിച്ചപ്പോൾ നായനാർ ഇതു കാട്ടുപൂച്ചയോ എന്നറിഞ്ഞില്ല' ഇതിൻെറ തള്ള വേങ്ങാപ്പുലിയാണെന്നറിയാം" എന്നു മറുപടി പറഞ്ഞെന്നും രാജാ കേശവദാസൻ അവരെ രണ്ടുപേരെയും രഞ്ജിപ്പിച്ചുവിട്ടു എന്നുമാണു് കഥ.

ചാത്തുനായക്കശേഷം പതിന്നാലാമത്തെ കാരണവരായിരുന്നു ചരിത്രനായകനായ കുഞ്ഞുരാമൻനായനാർ.

പിതാവായ പുളിയപ്പടമ്പു് ഹരിദാസൻ സോമയാജി രസികാഗ്രശിരോമണിയും വലിയ ഫലിതക്കാരനും വിശാഖംതിരുനാൾ തമ്പുരാൻെറ അടുക്കൽനിന്നു വിശിഷ്ടസമ്മാനങ്ങൾ വാങ്ങിയിരുന്ന ആളും ആയിരുന്നു. അദ്ദേഹം 1067-ൽ മരിച്ചുപോയി. കാര്യനിർവ്വഹണകുശലയും സുശീലയും ആയിരുന്ന മാതാവും പിന്നീടു നാലുകൊല്ലമേ ജീവിച്ചിരുന്നുള്ളൂ.

നായനാർ പുരാതനരീതി അനുസരിച്ചു് എഴുത്തിനിരുന്നു. അല്പമാത്രം കാവ്യപരിശീലനം നടത്തിയിട്ടു് തളിപ്പറമ്പത്തു സ്കൂളിൽചെന്നു് ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങി. പഠിപ്പിൽ ഉണ്ടായിരുന്ന ഉത്സാഹംകണ്ടു് അന്നവിടെ മുൻഷിയായിരുന്ന ദിവാൻബഹദൂർ ഈ. കെ. കൃഷ്ണൻ Lord Chester field-ൻെറ കത്തുകൾ എന്ന പുസ്തകം സമ്മാനിച്ചു. ചില ക്ലാസ്സുകളിലെല്ലാം ഒന്നാംസ്ഥാനവും അദ്ദേഹം കയ്യിലാക്കി.



യഥാകാലം ഹൈസ്കൂൾപഠനം പൂർത്തിയാക്കീട്ടു് അദ്ദേഹം കോഴിക്കോട്ടു് ഗവൺമെൻറു കാളേജിൽ ചേർന്നു. അന്നു മലബാർ ജില്ലയുടെ കലക്ടരായിരുന്ന ലോഗൻസായ്പു് ഈ കുട്ടിയെ പ്രോത്സാഹിപ്പിക്കയും ഒരിക്കൽ Mango Parks Travels എന്ന പുസ്തകം സമ്മാനിക്കയും ചെയ്തു. ദൌർഭാഗ്യത്താൽ എഫ്. ഏ. പരീക്ഷയിൽ പരാജയം അടഞ്ഞപ്പോൾ അദ്ദേഹം മദ്രാസ് പ്രസിഡൻസി കാളേജിൽ ചേർന്നു പഠിത്തം തുടങ്ങിയെങ്കിലും അവിടെ ഒരുകൊല്ലം പഠിച്ചശേഷം ലോഗൻസായ്പിൻെറ ഉപദേശാനുസാരം സയിദാപേട്ടയിലെ അഗ്രികൾച്ചറൽ കാളേജിൽചേർന്നു കൃഷിശാസ്ത്രം അഭ്യസിച്ചാണു് തൻെറ വിദ്യാഭ്യാസം പൂർത്തിയാക്കിയതു്.

അനന്തരം പ്രസിദ്ധ സംസ്കൃതപണ്ഡിതനും ബ്രഹ്മവിദ്യാപ്രവീണനും ആയിരുന്ന അറത്തിൽ കണ്ടോത്തു കണ്ണൻനമ്പ്യാർ മുൻസിപ്പിൻെറ ഭാഗിനേയിയെ വിവാഹംചെയ്തിട്ടു് അദ്ദേഹം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു. ഈ സ്ത്രീരത്നം സംസ്കൃതത്തിൽ അപാരവൈദുഷ്യവും ഇംഗ്ലീഷിൽ സാമാന്യം നല്ല പരിചയവും സമ്പാദിച്ചിരുന്നു. കാവ്യനാടകാലങ്കാരങ്ങളും വ്യാകരണവും അഭ്യസിച്ചതു് വിവാഹാനന്തരമായിരുന്നു എന്നുള്ളതു് സ്മരണീയമാണു്.

ഈ വിവാഹത്തിൽ ജനിച്ച മാധവൻനമ്പ്യാർ ശീമയിൽ പോയി കേംബ്രിഡ്ജ് സർവകലാശാലയിൽനിന്നു രണ്ടു ട്രിപ്പാസ് ബിരുദങ്ങൾ സമ്പാദിച്ചു. എന്നാൽ കൈയക്ഷരം മോശമായിരുന്നതിനാൽ ഐ. സി. എസ്. പരീക്ഷയ്ക്കു പരാജിതനായിപ്പോയി. പ്രഫസർ കണ്ടോത്ത് എന്ന പേരിൽ പിൽക്കാലത്തു പ്രസിദ്ധനായിത്തീർന്ന ഈ വിദ്യാർത്ഥിയെപ്പററി രവീന്ദ്രനാഥടാഗോർ വളരെ പ്രശംസിക്കയുണ്ടായി എന്നുകൂടി ഇവിടെ പ്രസ്താവയോഗ്യമാണ്. നായനാർക്ക് ഈ വിവാഹത്തിൽനിന്നു വേറെ ഏഴു സന്താനങ്ങൾകൂടി ഉണ്ടായിട്ടുണ്ട്. രണ്ടു പുത്രികളിൽ മൂത്തപുത്രിയെ മദ്രാസ് റവന്യൂബോർഡിലെ ഒരു ഉദ്യോഗസ്ഥനും, മററെ പുത്രിയെ നായനാരുടെ മരുമകനും വിവാഹംചെയ്തു.

നായനാർ വിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം ഗൃഹകാര്യങ്ങളിൽ ഏർപ്പെട്ടു. രാജ്യഭരണവിഷയത്തിൽ ഗവമ്മെൻറിനു സഹായസഹകരണങ്ങൾചെയ്തു ജീവിച്ചുപോന്നു. 1842-ൽ നായനാർ ഡിസ്ത്രിക്റ്റുബോർഡിലെ മെമ്പറായി. അന്നു് അദ്ദേഹം തറവാട്ടിലെ ആറാമനായിരുന്നു. പന്ത്രണ്ടുകൊല്ലം ഈ മെമ്പർസ്ഥാനം തുടരെ വഹിച്ചതിനുശേഷം 1904-ൽ കാരണവരാവുകയും ജോലിത്തിരക്കുനിമിത്തം മെമ്പർസ്ഥാനം രാജിവയ്ക്കുകയുംചെയ്തു. എന്നാൽ മൂന്നു കൊല്ലങ്ങൾ കഴിഞ്ഞു് 1907-ൽ വീണ്ടും ആ സ്ഥാനം സ്വീകരിച്ചു. ശീമയിൽ പഠിക്കാൻപോകുന്ന വിദ്യാർത്ഥികളുടെ ക്ഷേമത്തെ പുരസ്കരിച്ചു് ഇൻഡ്യാഗവമ്മെൻറു 1909-ൽ ഏർപ്പെടുത്തിയ Student Advisory Committee-യിലും അദ്ദേഹം ഒരംഗമായിരുന്നു. ഡിസ്ത്രിക്റ്റുബോർഡിൻെറ ഭരണവിഷയത്തിൽ അദ്ദേഹം പ്രദർശിപ്പിച്ച സാമർത്ഥ്യത്തെ അഭിനന്ദിച്ചു ചക്രവർത്തിതിരുമനസ്സുകൊണ്ടു പട്ടാഭിഷേകാവസരത്തിൽ ഒരു Certificate of Honor ഇതിനു മുമ്പുതന്നെ സമ്മാനിച്ചിരുന്നു.

കുഞ്ഞുരാമൻനായനാർക്ക് യൂറോപ്യന്മാരായും അല്ലാതെയുമുള്ള പ്രധാന ഉദ്യോഗസ്ഥന്മാരെല്ലാം പരിചിതരായിരുന്നു. ജനങ്ങളുടെ ക്ഷേമത്തെ പുരസ്കരിച്ചു് അദ്ദേഹം അവരുമായി നിരന്തരം കത്തിടപാടുകൾ നടത്തിക്കൊണ്ടും ഇരുന്നു. തറവാട്ടുകാരണവനായതിനുശേഷം ആദ്യമായി അവിടത്തെ വരവുചെലവുകൾക്കൊക്കെ കണക്കുവയ്ക്കുന്ന രീതി അദ്ദേഹം പരിഷ്കരിച്ചു ചിട്ടപ്പെടുത്തി. തറവാട്ടുവക കോടതിച്ചെലവും വളരെച്ചുരുക്കി. കുടിയാനവന്മാരോടു വിപുലമായ അനുകമ്പയുണ്ടായിരുന്നതി

നാൽ മിക്ക വഴക്കുകളും അദ്ദേഹം നേരിട്ടു പറഞ്ഞൊതുക്കി വന്നതുകൊണ്ടു് അവക്കു വലുതായ സംതൃപ്തി ജനിച്ചു.

ഇംഗ്ലീഷ് പഠിച്ചുവെങ്കിലും കെട്ടും മട്ടും എല്ലാം തനി നാടൻസമ്പ്രദായത്തിലായിരുന്നു. വെളിയിൽ സഞ്ചരിക്കുന്ന അവസരങ്ങളിലെല്ലാം ഒരു തുറന്ന കോട്ടും വേസ്റ്റുകോട്ടും ടൈയ്യും കാളറും കാലുറയും ഷൂസ്സും ധരിച്ചുവന്നുവെന്നുവരികിലും അപ്പോഴും "മാറിനിൽക്കൂ" എന്നു സൂചിപ്പിക്കുന്ന ഒരു ദുരധിഗമ്യത അദ്ദേഹത്തിനെ സ്പൎശിച്ചിരുന്നില്ല. ഒരു വാക്കു സംസാരിച്ചുപോയാൽ പിന്നെ അദ്ദേഹത്തിനെ വിട്ടുപിരിയാൻ ആക്കും മനസ്സു വരുമായിരുന്നില്ല. കണ്ണടയ്ക്കുള്ളിൽക്കൂടി തിളങ്ങുന്ന നേത്രങ്ങൾ ഒററ നോട്ടത്തിനു വസ്തുസ്ഥിതികളുടെ സൂക്ഷ്മാവസ്ഥ ഗ്രഹിക്കാനുള്ള ശക്തിയെ പ്രകാശിപ്പിക്കുന്നതിനോടുകൂടിത്തന്നെ അദ്ദേഹത്തിൻെറ സ്വതഃസിദ്ധമായ പരിഹാസരസികതയേയും പരിസ്ഫുരിപ്പിച്ചു. അധരപ്രാന്തങ്ങളിൽ കളിയാടിക്കൊണ്ടിരുന്ന സ്മിതരേഖാപ്രപഞ്ചവും താനും പരസ്പരം രമ്യമായി കഴിഞ്ഞുകൂടുന്നു എന്നുള്ള പരമാൎത്ഥത്തെ വെളിപ്പെടുത്താൻ പൎയ്യാപ്തമായിരുന്നു.

ദുരഹങ്കാരമോ ദുരഭിമാനമോ അദ്ദേഹത്തിനെ തീണ്ടിയിരുന്നില്ല. എല്ലാവരോടും മധുരമായി സംസാരിച്ചുവന്നു. വടക്കേമലയാളത്തിലെ പ്രഭുക്കന്മാരിൽ അഗ്രഗണ്യനായിരുന്നിട്ടും ചങ്ങലവട്ടയും പിടിമൊന്തയും പരിവാരവുംകൂടാതെ സഞ്ചരിക്കുന്നതിനുള്ള പരിഷ്കൃതമനഃസ്ഥിതി ഉണ്ടായിരുന്നതിനാൽ അദ്ദേഹം സകല ജനങ്ങളുടേയും സ്നേഹബഹുമാനങ്ങൾക്കു പാത്രീഭവിച്ചു.

മികച്ച ദേശാഭിമാനിയായിരുന്നതിനാൽ ഭാരതഖണ്ഡത്തിൻെറ അസ്വാതന്ത്ര്യാവസ്ഥയെപ്പററി അദ്ദേഹത്തിനു കുണ്ഠിതമുണ്ടായിരുന്നിരിക്കണം. അല്ലെങ്കിൽ 1888–ലെ ബോംബേ കാൺഗ്രസ്സിൽ അദ്ദേഹം സംബന്ധിക്കുമായിരുന്നില്ല.

കുഞ്ഞുരാമൻനായനാരെ അറിയുന്നതു കേസരി എന്ന പേരിലാണു്. കൈക്കൂലിക്കാരും അഴിമതിക്കാരുമായ ഉദ്യോഗസ്ഥമദഗജങ്ങൾക്കു് അദ്ദേഹം ഒരു കേസരിതന്നെയായിരുന്നു. 1054–ൽ തിരുവനന്തപുരത്തുനിന്നും പുറപ്പെട്ട കേരളചന്ദ്രികയിലാണു് 'കേസരി' എന്നപേരിൽ അദ്ദേഹം ഇദംപ്രഥമമായി ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയതു്. പിന്നെ കേരളപത്രികയിൽ കേ

സരി, ദേശാഭിമാനി എന്നീ പേരുകളിൽ അദ്ദേഹം സ്വച്ഛന്ദം വിഹരിച്ചു. അദ്ദേഹത്തിൻെറ ലേഖനങ്ങൾ കേരളപത്രികയുടെ പ്രചാരത്തെ പതിന്മടങ്ങു വൎദ്ധിപ്പിക്കത്തക്കവണ്ണം അത്ര സരസങ്ങളായിരുന്നു. അചിരേണ "ലോകാസ്സമസ്താസ്സുഖിനോഭവന്തു" എന്ന മുദ്രാവാക്യത്തോടുകൂടി കേരളസഞ്ചാരി എന്നൊരു പത്രം നായനാർതന്നെ സമാരംഭിച്ചു. അതിൻെറ പത്രാധിപത്യവും അദ്ദേഹംതന്നെയാണു വഹിച്ചതു്. ഇതുകൂടാതെ കേസരി, ദേശാഭിമാനി, വജ്റബാഹു, വജ്റസൂചി എന്നീ പേരുകളിൽ അദ്ദേഹം മലയാളമനോരമ, കോഴിക്കോട്ടു മനോരമ, ജനരഞ്ജിനി മുതലായ പത്രങ്ങളിലും ലേഖനമെഴുതാറുണ്ടായിരുന്നു. വിദ്യാവിനോദിനിയിൽ വികടവിദൂഷകൻ, വിദ്വന്മാലി എന്നീ പേരുകൾ വച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള സരസകഥകളെല്ലാം അദ്ദേഹത്തിൻേറതാണു്. മിതവാദി തുടങ്ങിയപ്പോൾ അതിൻെറ പ്രചാരത്തെ വൎദ്ധിപ്പിച്ചതും കേസരിയുടെ ലേഖനങ്ങളായിരുന്നുവെന്നു പറയാം.

അന്നത്തെ പ്രസിദ്ധ സാഹിത്യകാരന്മാരെല്ലാം കേസരിയെ ബഹുമാനിച്ചുവന്നു. എല്ലാവരും "ദേശാഭിമാനിയെപ്പോലെ" എഴുതാൻ ശീലിക്കണമെന്നു ചന്തുമേനോൻഅവർകൾ ഉപദേശിക്കാറുണ്ടായിരുന്നത്രേ. ചില സഹൃദയാഗ്രണികൾ അദ്ദേഹത്തിനു കേരളത്തിലെ 'സ്വിഫ്റ്റ്' എന്ന ബിരുദവും നല്കി.

കേസരിയുടെ പ്രസിദ്ധി അചിരേണ നാടൊക്കെ പരന്നു. അദ്ദേഹത്തിൻെറ ജനസ്വാധീനതയും വൎദ്ധിച്ചു. കുടിയാന്മാൎക്കു് അദ്ദേഹത്തിൻെറപേരിൽ അളവററ വിശ്വാസംജനിച്ചു. ഇതിൻെറയൊക്കെ ഫലമായി അദ്ദേഹം മദ്രാസ് നിയമനിൎമ്മാണസഭയിലെ അംഗമായി തിരഞ്ഞെടുക്കപ്പെട്ടു. ജന്മികളുടെ പ്രതിനിധിയായിരുന്നെങ്കിലും കുടിയാന്മാരുടെ ക്ഷേമത്തെ മുൻനിറുത്തിത്തന്നെ അദ്ദേഹം സദാ പ്രവൎത്തിച്ചു. ഒരു സഭയിൽ പ്രസംഗം നടത്തീട്ടു് ആസനസ്ഥനായ ഉടനെ പെട്ടെന്നു ഹൃദയസ്പന്ദനം നിന്നുപോകയും അദ്ദേഹത്തിൻെറ ദേഹിയാകുന്ന വിഹംഗമം കൂടുവിട്ടു വെളിയിൽ നിൎഗ്ഗമിക്കയും ചെയ്തു.

കേസരി ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്നതു കേവലം വിനോദത്തിനോ, വ്യക്തികളോടു പകവീട്ടുന്നതിനോ ആയിരുന്നില്ല. സമുദായപരിഷ്ക്കരണം, ദേശാഭിവൃദ്ധി, ഭാഷാപരി

ഷ്ക്കരണം, നഗരശുചീകരണം മുതലായവയായിരുന്നു. അദ്ദേഹത്തിൻെറ പ്രധാന ലക്ഷ്യങ്ങൾ.

## സമുദായോദ്ധാരണം.

അന്തഛിദ്രംകൂടാതെ കുടുംബങ്ങൾ ഭരിക്കേണ്ടതെങ്ങനെ എന്നുള്ളതിനു് അദ്ദേഹംതന്നെ ഒരു മാതൃകയായിരുന്നു. ആ രീതിയിൽ തറവാട്ടുകാര്യങ്ങൾ നടത്തിക്കൊണ്ടുപോയിരുന്നെങ്കിൽ നായർതറവാടുകൾ ഭാഗിക്കപ്പെട്ടു് ഇന്നത്തെ ശോച്യാവസ്ഥയെ പ്രാപിക്കുമായിരുന്നില്ല. സമുദായോദ്ധാരണത്തെ പുരസ്കരിച്ചു് എഴുതപ്പെട്ടിട്ടുള്ള ലേഖനങ്ങളിൽ ആചാരപരിഷ്കാരം, നാട്ടെഴുത്തശ്ശന്മാർ, ആചാരോപചാരങ്ങളും സ്ഥാനമാനങ്ങളും, ഭ്രമം, കപടവേദാന്തികൾ മുതലായവ പ്രാധാന്യം വഹിക്കുന്നു.

"രാജ്യഭരണകാര്യത്തിൽ യൂറോപ്പു് അമേരിക്ക മുതലായ പരിഷ്കൃതരാജ്യങ്ങളിലെ സമ്പ്രദായം വേണമെന്നു് ഇച്ഛിക്കുന്നതിനു മുമ്പായി അതിനു നമ്മൾ സർവഥാ അർഹന്മാരാണെന്നു രാജ്യഭരണാധികാരികളെ നമ്മുടെ കർമ്മംകൊണ്ടു് അനുഭവപ്പെടുത്തുകയാണല്ലോ ഒന്നാമതായിട്ടു വേണ്ടതു്. നമ്മുടെ നിരർത്ഥകങ്ങളും അനർത്ഥപ്രദങ്ങളുമായ ജാതിമതാഭിമാനങ്ങളും അതുനിമിത്തമുണ്ടാകുന്ന പക്ഷപാതങ്ങളും അതിനു തടസ്സമായി വരാതിരിപ്പാനാണു മുഖ്യമായി സൂക്ഷിക്കേണ്ടതു്. ഇംഗ്ലീഷുകാരുടെ കീഴിലിരിക്കുന്ന നമ്മളെ തുല്യന്മാരായി ഗണിക്കേണമെങ്കിൽ, ജാത്യഭിമാനം വിചാരിക്കാതെ നിഷ്പക്ഷപാതമായി നമ്മുടെ കീഴിലാണെന്നു വിചാരിക്കപ്പെടുന്ന ജാതിക്കാരെ നാമും യാതൊരു പക്ഷഭേദവുംകൂടാതെ കൊണ്ടുനടക്കേണ്ടതാണു്."

കേസരി ഇപ്രകാരം പ്രസംഗിക്കമാത്രമല്ല പ്രവൃത്തിക്കയും ചെയ്തുവന്നു. ഈ ലേഖനഭാഗം വായിക്കുമ്പോൾ, അതു് ഒരു കേരളീയജന്മിപ്രമുഖൻെറ തൂലികയിൽനിന്നു പുറപ്പെട്ടതാണെന്നു ആരു വിശ്വസിക്കും?

"ഇപ്പോൾ എഴുത്തച്ഛനാവാൻ എഴുത്തുമായിട്ടു സംബന്ധം വേണമെന്നില്ല. അരിക്കും നെല്ലിനും മാത്രമേ വില കയറീട്ടുള്ളൂ. മറ്റെല്ലാസാധനങ്ങൾക്കും എന്നുവേണ്ട സ്ഥാനമാനങ്ങൾക്കുകൂടി

ഇപ്പോൾ വില സഹായമുണ്ട്. കഷ്ടിച്ചു കുട്ടിവായിക്കാറായാൽ എഴുത്തശ്ശനാവാം. ഒന്നുരണ്ടു ശ്ലോകമുണ്ടാക്കിയാലത്തെ കഥ പറയേണ്ട, കവിയായിപ്പോയി. വൈദ്യനോ വൈദികനോ ആവാൻ അത്രയും അറിയണമെന്നില്ല. അച്ഛനോ അമ്മാവനോ വൈദ്യനായാൽ താനും വൈദ്യനായി. എഴുത്തശ്ശനാവാൻ പാരമ്പര്യം കൂടി നോക്കാനില്ല."

"മലയാളത്തിലെ ആശാരി, മൂശാരി, തട്ടാൻ, ജന്മി, യജമാനൻ, ഉദ്യോഗസ്ഥൻ എന്നുവേണ്ട മിക്ക ജാതിക്കാരെയും കാണുമ്പോൾ ഇന്ന ജാതിക്കാരാണെന്നു ക്ഷണത്തിൽ തിരിച്ചറിയാം എഴുത്തശ്ശന്മാരെയും ഏതാണ്ടു കാണുമ്പോൾ ഊഹിച്ചറിയാൻ പ്രയാസമില്ല..........കഷണ്ടിയാണെന്നു പറയാൻ പാടില്ലാത്തവിധത്തിൽ തലയിൽ രോമം വളരെ കുറഞ്ഞു് ഇരുവിരൽ നെററിയും, കുണ്ടൻകണ്ണും, ഒട്ടിയ കവിളും, നീളംകുറഞ്ഞു ബാഹ്ലവിസ്തീർണ്ണമായ ദ്വാരത്തോടുകൂടിയ മൂക്കും, നേരിയ ചുണ്ടും, ഒരുമാതിരി പച്ചനിറത്തോടുകൂടിയ നീണ്ട പല്ലും, വലിയ മുഴയോടുകൂടിയ വണ്ണംകുറഞ്ഞ കഴുത്തും, നെഞ്ചുന്തി ലേശംപോലും ഉദരപുഷ്ടിയില്ലാതെ മെലിഞ്ഞ ദേഹവും, കയ്യും കാലും നന്നാനേർത്തു കഷ്ടിച്ചു മുട്ടു മറയ്ക്കുന്നതായ കട്ടിമുണ്ടുടുത്തു് എടങ്ങഴി ഭസ്മവും വാരിത്തേച്ചു നല്ലൊരു എഴുത്താണിപ്പീശാങ്കത്തിയുമായി, ക്ഷയരോഗിയുടെ മാതിരി എല്ലായ്പോഴും കുരച്ചോണ്ടു്, ചൊറിഞ്ഞോണ്ടു്, ആകപ്പാടെ മനുഷ്യാകൃതിയിൽ ഒരു പൈശാചികരൂപം കണ്ടാൽ, അതൊരു എഴുത്തശ്ശനായിരിക്കണമെന്നു് ഊഹിക്കുന്നതായാൽ അധികമായ അബദ്ധമൊന്നും വരാനിടയില്ല.

"എഴുത്തശ്ശന്മാരെക്കൊണ്ടു പല ഉപകാരങ്ങളുമുണ്ടു്. ഒന്നാമതു് വീട്ടിൽ കള്ളന്മാർ കടക്കുമെന്നുള്ള ഭയം വേണ്ട. എണ്ണയോ കൊഴമ്പോ കാച്ചണമെങ്കിൽ അതിനും തയാറാണു്. പഞ്ചാംഗത്തിന്റെ ആവശ്യവും കുറയും..........................................
ചില ദിക്കിലുള്ള കൂട്ടരു് കണ്ടാൽ നല്ല യോഗ്യന്മാരായിരിക്കും. അങ്ങനെയുള്ളവർക്കു ഭക്തിവിഷയത്തിൽ ശക്തി കുറയും; ശൃംഗാരത്തിലായിരിക്കും വാസന. കുളിയും ജപവും തോർത്തുമുണ്ടും ചന്ദനപ്പൊട്ടും, പൊട്ടിന്മേൽ പൊട്ടും സിന്ദൂരവും അമ്മായിശ്ലോകങ്ങളും മൂളൻപാട്ടും എന്നുവേണ്ട പലേ രസികത്വങ്ങളുമുണ്ടു്. പക്ഷേ ഈ തരക്കാരെ ഈ സ്ഥലങ്ങളിൽ വളരെ ദുർല്ലഭമായിട്ടേ കാണുകയുള്ളു. ചിലദിക്കിൽ ഇവർ മന്ത്രവാദികളായിട്ടും നടക്കാ

റുണ്ടു്. ചില ദിക്കുകളിൽ എഴുത്തശ്ശന്മാർതന്നെയായിരിക്കും കവറക്കാർ. മിക്ക ദിക്കിലും സാമാന്യക്കാരെ അന്വേഷിച്ചുണ്ടാക്കുന്ന ഭാരവാഹിത്വം എഴുത്തശ്ശന്മാരിൽതന്നെയാണു്."

എന്തൊരു ചിത്രം! ഈ ലേഖനം വായിച്ചിട്ടുള്ളവരിൽ ആരും തങ്ങളുടെ സന്താനങ്ങളെ എഴുത്താശാന്മാരുടെ അടുക്കൽ അയച്ചുകാണുകയില്ല.

എഴുത്തശ്ശന്മാർ രാമായണാദി പുരാണങ്ങൾ വായിക്കുന്നതും വായിപ്പിക്കുന്നതും എങ്ങനെയെന്നു നോക്കുക.

"ഒന്നാമതു നല്ല കണ്ഠമായിരിക്കണം. ഇടത്തെ കൈ, ഇടത്തെ ചെവിയുടെ അടുക്കൽ പ്പെടിച്ചുവച്ചു് ഉദാത്തം, അനുദാത്തം, സ്വരിതം എന്നീ മൂന്നുവിധത്തിൽ ഒന്നായിട്ടും വേറെയും വായ് നല്ലവണ്ണം പൂട്ടി തലകുലുക്കിയുംകൊണ്ടു് വളരെ മൂളാനായിട്ടാണു് ആദ്യമായി അഭ്യസിക്കേണ്ടതു്. പിന്നെ വായ്പാട്ടുള്ളിടത്തോളം തുറന്നു് 'ആ' എന്നു് ഉച്ചത്തിൽ നിലവിളിക്കാൻ ശീലിക്കണം. അങ്ങനെ വായ് കവിടിസഞ്ചിയുടെമാതിരി പൂട്ടി 'ഊ' എന്നു മൂളാനും പഠിക്കണം. അവസാനം വായ് പകുതി തുറന്നു് 'ഏ'കാരം പുറപ്പെടീക്കാനും മനസ്സിലാക്കേണ്ടതാവശ്യമാണു്. ഇത്രയും ശീലിച്ചുപോയാൽ വണ്ണം, അലങ്കാരം എന്നുവേണ്ട സകല രാഗങ്ങളും പൊടിപാറിപ്പാടാം. പോരു മാത്രം തരംപോലെ വിളിച്ചോണ്ടാൽ മതി."

"ഒരു വസ്തു ഗന്ധമില്ലാത്ത പശുക്കൾകൂടി നല്ല പാട്ടുകേട്ടാൽ ഭ്രമിച്ചു നില്ക്കുന്ന അവസ്ഥയ്ക്കു്, അവററിനേക്കാൾ എത്രയോ ബുദ്ധിയുള്ള നായ്ക്കൾ ചിലസമയം ഒന്നിച്ചു പാടുന്നതാശ്ചര്യമാണോ? വല്ലതും വായിക്കുമ്പോൾ കേൾക്കുന്നയാൾക്കു മാത്രമല്ല വായിക്കുന്നവനുകൂടി അർത്ഥം മനസ്സിലാവാത്തവിധത്തിൽ പദങ്ങൾ തിരിച്ചും മറിച്ചും അക്ഷരങ്ങൾ ചിലതു കൂട്ടിയും കിഴിച്ചും വായിക്കണം. ഈ തത്വം കഥകളിപ്പാട്ടുകാക്കു് നല്ലവണ്ണം ഓർമ്മയുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അക്ഷരം തിരിയാത്ത ദിക്കിൽ മൂളിക്കൊള്ളണം. അങ്ങനെ രാഗം മാറുന്നതും അക്ഷരം തിരിയാത്ത ദിക്കീന്നു വേണ്ടതാണു്".

ഠ......ഠ.........ഠ.........വട്ടാ.........ത്തിൽ... ......നില്ക്കുമീ.......
വറെറ.........ഏ ........ഏ..........യൊരമ്പെ......യ്ക്കു............

പൊട്ടിക്കിൽ ബാലിയെ.................കൊല്ലാ.....................
ആ.........യിവരും...........ദ്ധം.......ം.......ം.......ം...

എന്നാണ പാടിയതെങ്കിൽ, അതിൻെറ അൎത്ഥം വട്ടത്തിൽനില്ലു മിവരെറയൊരമ്പെയ്തു്പൊട്ടിക്കിൽ ബാലിയെകൊല്ലായ്വരുംദ്ധം. എന്നാണ്. യുദ്ധകാണ്ഡത്തിലോ മറേറാ ഉള്ള—

> തെക്കേത്തലയ്ക്കുലെതിൎത്ത രിപുക്കളെ
> വാനരനായകന്മാരൊട്ടക്കീടിനാർ.

എന്ന വരികഠം നമ്മുടെ എഴുത്തച്ഛൻ—

> തെക്കേത്തലയ്ക്കലേ— ത്തൂത്താരിപ്പൂക്കളെ
> വാനരനായ—കന്മാരൊട്ടക്കീടിനാർ.

എന്നായിരിക്കും വായിക്കുക. എന്നാലും തനിക്കു് അൎത്ഥത്തിനു കുറവില്ല. ലങ്കയിൽ തെക്കേത്തലയ്ക്കലാണല്ലോ രാവണൻെറ പൂങ്കാവനം; അവിടെ തൂത്താരിപ്പൂക്കഠം എന്നൊരുവക പൂക്കളുണ്ടു്. നമ്മുടെ പനിനീർപ്പൂക്കളുടെ മാതിരിതന്നെ. തുക്ടിസായ്പിൻെറ വീട്ടിൽ പെരുത്തുണ്ടു്. അതൊക്കെ കന്മാരൻ എന്ന വാനരൻ മുഴുവനും നശിപ്പിച്ചുകളഞ്ഞു."

"നാരായണീയത്തിലെ ആദ്യത്തെ ശ്ലോകത്തിൻെറ അൎത്ഥമാണു് പറയാൻ ഭാവമെങ്കിൽ, വൈയാകരണന്മാരൊക്കെ ഓടിഒളിക്കേണ്ടുന്ന പാകത്തിൽ ലേശംപോലും ദയയില്ലാതെ, പദങ്ങളെ കണ്ടംതുണ്ടമായി കടിച്ചുമുറിച്ചു് എടുത്തോണ്ടു് കൊഴഞ്ഞോണ്ടു് ശ്ലോകം ആകപ്പാടെ ഒന്നു നീട്ടിവലിച്ചുചൊല്ലി, ഒരു ദീർഘനിശ്വാസം വിട്ടു് അവസാനം എന്താണവിടുത്തെ മഹിമ എന്നുംപറഞ്ഞു് രണ്ടാമതും "സാന്ദ്രാനന്ദാവബോധാത്മകമനുപമിതം കാലദേശാവധിഭ്യാം"—ഗുരുവായൂരപ്പൻെറ വിലാസം—എന്തൊരാശ്ചൎയ്യമാണു്! കാലത്തേ അവിടെപ്പോയി തൊഴുതാൽതന്നെ ആനന്ദമായി. ആനന്ദം വന്നാലോ ആത്മാവിന്നു ബോധവും വന്നുവല്ലോ. "നിർമ്മുക്തം നിത്യമുക്തം നിഗമശതസഹസ്രേണ നിർഭാസ്യമാനം"—ഗുരുവായൂരു പോയാൽതന്നെ മുക്തിയായി. പത്തായിരം ജനങ്ങഠം ദിവസേന ഇന്നും വന്നു

തൊഴുന്നില്ലേ? എന്റെ ഭഗവാനേ—പട്ടരിപ്പാട്ടിന്നു് ഇതു ചൊല്ലിയപ്പോൾതന്നെ ഭഗവാൻ തലകുലുക്കിയിരിക്കുന്നു—അസ്പഷ്ടം ദൃഷ്ടമത്രേ—തലകുലുക്കിയപ്പോൾ ആ ബിംബത്തിന്റെ മൂൎദ്ധാവിങ്കിൽ വച്ച നാരങ്ങ കാണാൻതന്നെയില്ല. 'പുനരുരുപുരുഷാത്മാത്മകം ബ്രഹ്മതത്വം'—നിന്തിരുവടിയുടെ മായാവിലാസം എതൊരു പുരുഷനെക്കൊണ്ടാണു് അറിയാൻ കഴിയുന്നതു്. അവിടുത്തെ കൃപാകടാക്ഷമുണ്ടായാൽ ഒന്നിനും ഒരാലസ്യം ഉണ്ടാവില്ല. 'ത്താവൽഭാതിസാക്ഷാൽ ഗുരുപവനപുരേ ഹന്തഭാഗ്യം ജനാനാം'—എ—എ...എന്താണാവിടത്തെ മഹിമ. ഗുരുവായൂരുള്ള ജനങ്ങളുടെ ഭാഗ്യം പറഞ്ഞാൽ അവസാനിക്കില്ല. കാവുത്തു മുട്ടോളം എകരത്തിൽകാണും—ഉച്ചപ്പൂജകഴിഞ്ഞാൽ അരയോളമാകും—വൈകുന്നേരമാകുമ്പോഴേക്കു് ഒരാളെ കരത്തിൽ ഒട്ടും കുറകയില്ല. സാക്ഷാൽ ഭഗവാൻതന്നെയാണതു്. ആ പായസവും, മഞ്ഞളാലും, കിഴക്കേനടയും, അനവധി പെണ്ണുങ്ങൾ ഒന്നരയും മുണ്ടുമായി കുളിച്ചുവരുന്ന വരവും എന്റെ ഭഗവാനേ എന്താ പറയേണ്ടതു്—കാണേണ്ടതു തന്നെയാണു്—അതുതന്നെയാണു് ഭാഗ്യം."

എഴുത്താശാന്മാരുടെ അഭ്യസനരീതിയാണു് വിചിത്രം. കുട്ടികൾ പത്തുനാഴിക രാച്ചെന്നിട്ടു് ഉറങ്ങാൻ തുടങ്ങുമ്പോൾ "മണലുകുട്ടി തുടയ്ക്കു നുള്ളുന്നു, എത്തം ഇടീക്കുന്നു, എഴുത്താണികൊണ്ടു കവിളിനു കുത്തുന്നു, ചെവി പിടിച്ചു തിരുമ്മുന്നു, മണ്ടയ്ക്കു മുറിയേ തല്ലുന്നു, അതാ എഴുത്തച്ഛൻ വരുന്നു." എന്നൊക്കെ സ്വപ്നം കാണുമത്രേ.

കാലംപോയ പോക്കിൽ ആശാന്മാർ ഇപ്പോൾ മേഷ്ട്രായി. "അവരുടെ അവസ്ഥ ഇങ്ങനെയൊന്നുമല്ല. പെരുത്തു രസമുണ്ടു്. ഇംഗ്ലീഷ്പഠിക്കാൻ ആരംഭിച്ചുമുതല്ക്കു് എണ്ണപ്പെട്ട പരീക്ഷവരെ, യാതൊന്നിലും ജയിക്കാതെ എങ്ങനെയോ ക്ലാസ്സുകയററം മേടിച്ചു് അനവധിപ്രാവശ്യം പരീക്ഷയിൽ തോററു് നാട്ടിലേക്കും വീട്ടിലേക്കും കൊള്ളാതെ, സകലയാൾക്കും പരിഹാസത്തിനും പാത്രമാവുമ്പോൾ തനിക്കുതന്നെ ഒരുമാതിരി വൈരാഗ്യം തോന്നി, ഒന്നിലും വിശ്വാസമില്ലാതെ ലോകത്തിലുള്ളവരെയൊക്കെ നിസ്സാരമാക്കിയുംകൊണ്ടു്, വല്ല ദിക്കിലും തെണ്ടിനടന്നു് അവസാനം ഒരു മേഷ്ട്രാവും. ചില വലിയ യജമാനന്മാരുടേയും പ്രഭുക്കന്മാരുടേയും സേവകന്മാരായി നടന്നു നാൾ കഴി

കുന്ന ഒരുവക വിടധൂർത്തഗായകന്മാരുടെ കൂട്ടത്തിൽ കുറേക്കാലമായി ഇങ്ങനെയുള്ള ഒരു മേഷ്ട്രറും ഒഴിച്ചുകൂടാത്ത ഒരംഗമായിത്തീന്നിട്ടുണ്ടു്.

ആചാരോപചാരങ്ങളും സ്ഥാനമാനങ്ങളും എന്ന ലേഖനത്തിൽ ആംഗലഭാഷാഭ്യസനംകൊണ്ടു് ഉണ്ടായിട്ടുള്ള ചില ദൂഷ്യങ്ങളോടൊപ്പം പ്രാചീനാചാരങ്ങളുടെ നിരത്ഥകതയേയും സരസമായ രീതിയിൽ അധിക്ഷേപിച്ചിട്ടുണ്ടു്.

ഇംഗ്ലീഷ് പഠിച്ചിട്ടുള്ള ചില കൂട്ടര് ചിരിക്കുന്നതുകൂടി ഇംഗ്ലീഷിലാണത്രെ. പുതിയ പരിഷ്കാരത്തിന്റെ ഫലമായി "പണ്ടത്തെ നിലയൊക്കെത്തെററി പഴയതുമല്ല, പുതിയതുമല്ല, സായ്പുമല്ല, നാടനുമല്ല എന്ന പാകത്തിലായി."

"രണ്ടാൾ തമ്മിൽ കണ്ടാൽ ലോഹ്യം ഭാവിക്കാൻതന്നെ നമുക്കറിഞ്ഞുകൂടാ. ഓരോ ജാതിക്കാർ തമ്മിൽ ആചാരം പറയുന്ന സമ്പ്രദായംതന്നെ മുഴുവനും വിട്ടുപോയി. അപരിചിതന്മാരായാലും തരക്കേടില്ല, തമ്മിൽ കാണുമ്പോൾ തല എടത്തോട്ടോ വലത്തോട്ടോ കുറച്ചൊന്നു ചെരിച്ചു് മെല്ലെ എന്താ പറയേണ്ടതു്—ഇളിച്ചുകാട്ടുകയല്ല, ഒരു പുഞ്ചിരി തൂകും. ഇപ്പോഴധികവും സലാമാണു്. അപരിചിതനാണെങ്കിൽ അതും പാടില്ലത്രേ. മൌനത്തിലിരിക്കണം. അതാണുപോൽ പുതിയ സമ്പ്രദായം!"

പുതിയ പരിഷ്കാരവും പഴയതും തമ്മിലുള്ള കൂട്ടിമുട്ടൽകൊണ്ടു് ആചാരം പറയാൻ ആക്കും വശമില്ലാതെയായി. "ആചാരം പറയാത്തതുകൊണ്ടു് എത്ര മേച്ചാത്തുകൊടുത്തു! എത്ര പന്തിവിരോധമുണ്ടായി! എത്ര ഈററുമാററു വിരോധിച്ചു. പത്തോന്തറോ വാക്കെ ഉള്ളുവെങ്കിൽ, സയിൻ ഏ. സയിൻ ബി. കോസയിൻ ഏ, കോസയിൻ ബി, എന്നൊക്കെ പഠിക്കുമ്പോലെ ഉരുവിട്ടു പഠിച്ചുക്കാമായിരുന്നു."

ഈ മുഖവുരയോടുകൂടിയാണു് പൂർവാചാരങ്ങളെ കളിയാക്കാൻ ലേഖകൻ ഉദ്യമിക്കുന്നതു്.

തമ്പുരാക്കന്മാരുടെ അവയവങ്ങളുടെ പേരു പറയുമ്പോൾ 'തൃ' അല്ലെങ്കിൽ 'തിരു' എന്നാദ്യം ചേക്കണം. തൃക്കൈ, തൃക്ക

ണ്ണ്, തിരുവായ്, തിരുമേനി എന്നൊക്കെയാണ് പറയേണ്ടതെങ്കിലും തൃപ്പള്ളി, തൃത്തല, എന്നൊന്നും 'വിടോളാറില്ല'. തിരുതാളി എന്നുവച്ചാൽ തമ്പുരാക്കന്മാർ തേക്കുന്ന താളിയാണെന്ന് അന്ധാളിച്ചുപോകരുത്. അതു ദശപുഷ്പത്തിന്റെ കൂട്ടത്തിലുള്ളതാണ്."

"ഇനി ഇതൊന്നും കൂടാതെ നീട്ട്, കുറിയോല, കുറിപ്പ് എന്നൊക്കെ പറഞ്ഞുംകൊണ്ട് ഒരുവകയുണ്ട്. തമ്പുരാക്കന്മാൎക്ക നേരിട്ട് അക്ഷരം എഴുതുവാൻ പാടില്ല. കണക്കപ്പിള്ള വായിച്ച് തിരുമനസ്സിൽ ഏററണം. അങ്ങനെയല്ലാതിരുന്നാൽ ബുദ്ധിക്ക് അത്ര രോഗം മനസ്സിലാവുകയില്ലായിരിക്കും!"

തമ്പുരാക്കന്മാരുടെ പേർ മററുള്ളവൎക്ക സാധാരണ വിളിക്കാൻ പാടില്ല. ഒന്നുകിലോ അവർ ജനിച്ച നക്ഷത്രത്തിന്റെ പേർ. അല്ലെങ്കിൽ രാമനപ്പുരേ ഈയുള്ളോൎക്ക പറഞ്ഞുകൂട്ട. ഭരണിത്തമ്പുരാൻ, ആയില്യംതിരുനാൾ, കുഞ്ഞനിയൻതമ്പുരാൻ, ഏട്ടൻതമ്പുരാൻ, അപ്പൻതമ്പുരാൻ എന്നൊക്കെയാണ് നിത്യതയ്ക്ക്. വിശേഷവിധിക്ക് ഇതൊന്നുമായിരിക്കയില്ല. ഒന്ന് ഒന്നരമുളം നീളത്തിൽ ഒന്നാന്തരം നാമധേയമായിരിക്കും.

ഇനി ഇതിലൊന്നിലും പററാതെ 'പുതുശ്ശേരിത്തമ്പുരാൻ, വള്ളിക്കോട്ടേത്തമ്പുരാൻ' എന്നൊരുവകയുണ്ട്. ഇവരൊക്കെ സംബന്ധംതുടങ്ങിയ തറവാട്ടുപേരുകൊണ്ട് പ്രസിദ്ധികിട്ടീട്ടുള്ളവരായിരിക്കണം. 74-ൽ നാടുനീങ്ങിയ തമ്പുരാൻ ചിററൂരു തീപ്പെട്ടതമ്പുരാൻ, കാശിക്കെഴുന്നെള്ളിയ തമ്പുരാൻ എന്നിങ്ങനെ പ്രസിദ്ധന്മാരായിട്ടുള്ളവരുമുണ്ട്.

"തമ്പുരാക്കന്മാരുടെ പേരു നമുക്ക പറവാൻ പാടില്ലെന്നിരിക്കട്ടെ. അവരു മററുള്ളവരുടെ പേരു മാത്രമേ വിളിക്കുള്ളു എന്നും ശാഠ്യമുണ്ട്. മേനോനായാലും തരക്കേടില്ല, കുറുപ്പായാലും വേണ്ടതില്ല, എത്ര കേമനായാലും രാമൻ, കൃഷ്ണൻ എന്നൊക്കെ വിളിക്കൂ. പണ്ടത്തെക്കൂടിയില്ല. ചാമൻ, കിട്ടൻ എന്നൊക്കെയാണ്."

"തമ്പുരാക്കന്മാരു് ഒരിക്കലും മരിച്ചതായി കേൾക്കില്ല. ഒന്നുകിലോ നാടുനീങ്ങും. അല്ലെങ്കിൽ തീപ്പെടും. വെള്ളത്തിലെഴുന്നെള്ളിച്ചത്തതായാലും അവരു തീപ്പെടുകയേയുള്ളൂ.........

........വാഴുന്നോർ, അടിയാത്തന്മാർ മുതലായ എട്ടു പ്രഭുക്കന്മാർ 'അന്തരിച്ചുപോയാൽ വിണ്ടു എന്നേ വിടോണ്ടു'ള്ളൂ. സ്ഥാനികന്മാരല്ലാത്ത പ്രമാണികൾ സ്വർഗ്ഗം പ്രാപിക്കും. അല്ലെങ്കിൽ ദീനം വൈഷമ്മിച്ചുപോകും. മരിക്കില്ല; സാധുക്കളൊക്കെ കുററം പിഴച്ചുപോകയേയുള്ളു.

തീയർ മുതലായവർ എത്ര വലിയ പുഴയിൽപോയി മുങ്ങിക്കുളിച്ചാലും നീരുനനഞ്ഞു എന്നേ 'വിടോണ്ടു'ള്ളൂ. തീയർക്ക് ഒരിക്കലും പറവാൻ പാടില്ല. (വിടോളണം) തമ്പുരാക്കന്മാർക്ക് നീരാട്ടുകുളിയാണ്. ഇനി കുളം കലക്കുന്ന തൊഴിലുകാരുണ്ട്. അവർ ആനയോ, പോത്തോ ആണെന്നു ശങ്കിച്ചുപോകരുത്. എടപ്രഭുക്കന്മാർ മാത്രമേ 'കുളംകലക്കുക'യുള്ളു. നായന്മാർക്കുംമററും ഒരു സമയം എണ്ണതേച്ചു കുളിക്കാം. അതിൽ താഴോട്ടുള്ളവർ എത്ര വിലപിടിച്ച കുഴമ്പു തേച്ചാലും 'വിഴുക്ക തൊട്ടുപിരട്ടി' എന്നേ പറഞ്ഞുകൂടൂ.

"മററുള്ളവർ വണ്ടിയിലല്ല മോട്ടാർകാറിൽ സഞ്ചരിച്ചാലും വിടോണ്ടുവന്നു, വിടോണ്ടുപോയി എന്നേ പറഞ്ഞുകൂടൂ. നമ്പൂരിയോ തമ്പുരാനോ പറപറ നടന്നാലും എഴുരുകയോ എഴുന്നള്ളുകയോ ആണത്രേ. സാമന്തപ്രഭു 'അടിയിരുത്തുകയാണ്" എഴുന്നള്ളുന്നതിനും അടിയിരുത്തുന്നതിനും പുറമേ നീങ്ങുകയും നിരങ്ങുകയും ചെയ്യുന്ന പലതരക്കാരുമുണ്ട്. അവരും നാട്ടുവാഴികളാണെന്നു പറയേണ്ടതില്ലല്ലോ. ചിലർക്ക് നാട്ടുംപോയി, വീട്ടുതന്നെയില്ല. എന്നിട്ടും ധാർഷ്ട്യത്തിനു കുറവില്ല. "തവിട്ടുതിന്നാലും തകൃതിവിടില്ല."

"വടക്കനെജമാനന്മാർ ഒരിക്കലും കള്ളുകുടിക്കില്ല." പലഹാരം കഴിച്ചാൽതന്നെ മത്തുണ്ടാകും. കടത്തനാട്ടു ചില ദിക്കിൽ 'ഭസ്മം തൊട്ടാൽ'തന്നെ ലഹരിയായി. അമാലന്മാർക്ക് ഒരുനേരം 'വെള്ളംകുടിക്കാ'ൻ കാലുറുപ്പിക 'ചെമ്പുകാശി'ൽ ചുരുങ്ങിയാൽ പോരാ. പുലയരും ചെറുമക്കളും 'നാമംജപിക്ക' 'പിരാന്തൻ വെള്ളം'കൊണ്ടാണ്. സൂക്ഷ്മത്തിൽ അതാണ് യഥാൎത്ഥമായ പേരു്".

ഇങ്ങനെ ഉദ്ധരിച്ചാൽ അവസാനിക്കയില്ല. കൃഷിപരിഷ്കാരം എന്ന ലേഖനം വിജ്ഞാനപ്രദമാണ്. ഭാരതഭൂമിയുടെ ദാരിദ്ര്യത്തിനും അസ്വാസ്ഥ്യതയ്ക്കും ഏകകാരണം നാട്ടുകാർ കൃഷികാൎയ്യത്തിൽ കാണിക്കുന്ന അനാസ്ഥയാണെന്നും കൃഷിക്കു

നവീനരീതിയിലുള്ള ഉപകരണങ്ങൾ ഉപയോഗിക്കണമെന്നും ബുദ്ധിയും സാമൎത്ഥ്യവുമുള്ളവർതന്നെ അതിൽ പ്രവേശിക്കേണ്ടതാണെന്നും അദ്ദേഹം അതിൽ സമൎത്ഥിച്ചിരിക്കുന്നു.

"ബിലാത്തിക്കാരു് എത്രയോ ആനന്ദപ്രദമായി വിചാരിക്കുന്ന കൃഷിപ്രവൃത്തി നമ്മളിൽ ചിലരു് എത്രയോ പ്രാരബ്ധകരമായ ഒരു ജോലിയായി കരുതുന്നു."

"മഴ പോരാതിരുന്നാൽ വരുണജപം; അധികമായിപ്പോയാൽ ആദിത്യനമസ്കാരം; പുഴുക്കേടുണ്ടായാൽ മന്ത്രവാദം കഴിപ്പിക്കുക; എലിയേയും പന്നിയേയും വിലക്കുക മുതലായ വിദ്യകളെക്കൊണ്ടൊന്നും കൃഷിക്കു ഗുണമുണ്ടാകുന്നതല്ല. കൃഷി നന്നാവണമെങ്കിൽ ബുദ്ധിയും സാമൎത്ഥ്യവുമുള്ളവരുതന്നെ കൃഷിക്കാൎയ്യത്തിൽ മേലന്വേഷണം ചെയ്യേണ്ടതാണു്".

അമുഖോപന്യാസം, സ്വഭാഷ, നാടകം, മഹാകാവ്യങ്ങൾ നോവൽ——ഈ ലേഖനങ്ങൾ കേസരിക്കു് സ്വഭാഷയോടുണ്ടായിരുന്ന സ്നേഹാതിശയത്തെ കാണിക്കുന്നു.

അമുഖോപന്യാസം ഒരു പരിഹാസലേഖനംതന്നെയാണു്. അമുഖംഎഴുത്തുകാരെ അതിൽ ഒട്ടുവളരെ കളിയാക്കിയിരിക്കുന്നു.

"സർട്ടിഫിക്കെററു കൊടുത്താലും പേരു പ്രസിദ്ധമാകും. ഏതുവിധത്തിലും പേരു കേൾപ്പിക്കയല്ലേ വേണ്ടു. ഇങ്ങനെയുള്ള സർട്ടിഫിക്കേററിനു പലരും നമുക്കു് എഴുതി അയയ്ക്കുന്നതുകൊണ്ടും ചിലപ്പോൾ മറുപടിയയപ്പാൻ ഉപേക്ഷവന്നുപോയാൽ ചിലർ മുഷിയുന്നതുകൊണ്ടും ഈ ഉപദ്രവനിവൃത്തിക്കായി ഒന്നുരണ്ടുദിവസം മുഷിഞ്ഞിരുന്നു് അനവധി സർട്ടിഫിക്കെററുകൾ ഒന്നായി എഴുതിവച്ചിരുന്നു. ഓരോരുത്തർ പുസ്തകം അയച്ചുതന്നാൽ അവരുടെ യോഗ്യാഭാഗത്തിനനുസരിച്ചു് ഏതെങ്കിലും ഒന്നയച്ചുകൊടുക്കാറാണു പതിവു്." "ദോഷപ്രഖ്യാപനത്തിനുള്ള വൈമുഖ്യം" നമുക്കു പണ്ടേ പ്രസിദ്ധമാണു്. അതുകൊണ്ടു് ആരും മുഷിയാനിടവന്നിട്ടില്ല. പണ്ടോരോന്നിങ്ങനെ എഴുതിവച്ചതു തീൎന്നു എന്നു മാത്രമല്ല ഇപ്പോഴത്തെ ഗദ്യത്തിന്റെ സമ്പ്രദായവും നമുക്കത്രേ നിശ്ചയമുള്ളൂ. ഗദ്യത്തിലും ദ്വിതീയാക്ഷര

പ്രാസമുണ്ടായാൽ തരക്കേടില്ലെന്നുണ്ടുപോൽ ചിലരുടെ പക്ഷം. അതുകൊണ്ടാണേ ഞാൻ ചില ദിക്കിൽ പ്രാസം പ്രയോഗിച്ചിട്ടുള്ളതു്. പക്ഷേ പണ്ടത്തെ പതിവില്ലാത്തതാണെന്നു പറയുന്നതുകൊണ്ടാരും പരിഭവിക്കയില്ലായിരിക്കും."

ഇന്നത്തെ നോവലെഴുത്തുകാരുടെ സംസ്കൃതപ്രയോഗബാഹുല്യത്തെ അതിൽ ഇങ്ങനെ അധിക്ഷേപിച്ചിരിക്കുന്നു.

"മുമ്പൊക്കെ വല്ലതും ഞാനൊന്നു എഴുതിവിട്ടാൽ "ഗുണം വാ ദോഷം വാ മിക്കപേരും ബഹുരസം നല്ല ഫലിതം! ഇയാളെന്താ നോവലെഴുതാത്തതു്" എന്നൊക്കെ പറയുമായിരുന്നു. നോവലെഴുതാൻ പ്രയാസമില്ലാത്ത കാര്യമാണല്ലോ. അതിനു പ്രത്യേകം വാസനയോ വൈഭവമോ ഒന്നും വേണ്ട. കുറെഞ്ഞാരുകാലമായി മഴ കുറവായതുകൊണ്ടോ 'കലിയുടെ മൂർദ്ധന്യംകൊണ്ടോ എന്തോ സംസ്കൃതഹിമഗിരി' വല്ലാതെകണ്ടൊന്നുരുകിപ്പൊട്ടിയൊലിച്ചു് മലയാളം മുഴുവനെ കുത്തിക്കലക്കിക്കൂട്ടിച്ചേറാക്കിയതുകൊണ്ടു് നമ്മളെപ്പോലെയുള്ള കൂട്ടർ ഒരു തുമ്പും വാലും അമരവും രൂപവും ഒന്നുമില്ലാതെ കിടന്നു് 'അന്ധനായിട്ടുഴലുന്നു കരകാണാതെ' എന്ന പാകത്തിലായിരിക്കുന്നു.

"ഇപ്പോഴത്തെ ചെറുപ്പക്കാരിലധികവും വല്ല "കേരളകാഹളമോ വാരികയോ" "മലയാളമദ്ദളമോ മാസികയോ" വായിച്ചു വ്യുൽപത്തി ഉണ്ടായിട്ടുള്ള കൂട്ടരാണു്. ഇങ്ങനെയുള്ള വിദ്വാന്മാർ സംസ്കൃതത്തിലും മലയാളത്തിലും അതിഗംഭീരന്മാരായ നമ്മളുടെ അഭിനവകാളിദാസൻ മുതലായവരെപ്പോലെ സംസ്കൃതപദങ്ങൾ ഉപയോഗിച്ചു് എളുപ്പത്തിൽ യോഗ്യന്മാരായിക്കളയാമെന്നുവച്ചു യാതൊരു ദയാദാക്ഷിണ്യവുമില്ലാതെ, സംസ്കൃതം ലേശം പോലും വേവിക്കാതെ, അംശഃനെതന്നെ മുനകൊണ്ടു് ഒരു വകതിരിവുംകൂടാതെ കോരി ഒഴിച്ചു വിളമ്പുന്നതു കാണുമ്പോൾ എന്താ പറയേണ്ടതു്? ചിരിക്കാതെകണ്ടെന്താ നിവൃത്തി?" ഈവക മുറിവാലന്മാരുടെ അഭിപ്രായത്തിനു വല്ലതും ഒരു പുസ്തകം അയച്ചുകൊടുത്താൽ ലവലേശം മടിയില്ലാതെ–'നിങ്ങൾ സദയം അയച്ച പുസ്തകം സസന്തോഷം കൈപ്പററി. അപരിഹാര്യമായ ഓരോ കൃത്യാന്തരബാഹുല്യംനിമിത്തം സരസമായും സരളമായും എഴുതിയിരിക്കുന്ന നിങ്ങളുടെ നിസ്തുല്യമായിരിക്കുന്ന പുസ്തകം കൂലങ്കഷായമായി വായിക്കാൻ ഏതൽപര്യന്തംവരെ അവസരമില്ലാത്തതു

കൊണ്ടു് ആകപ്പാടെ സ്ഥൂലമായി ഒന്നു വായിച്ചു പരിശോധിച്ചു നോക്കിയതിൽ അപൂർവ്വമായ ചില സ്ഖലിതങ്ങൾ ദുർല്ലഭമായി വന്നുപോയിട്ടുള്ളതു വേറെ ചില മാന്യന്മാർ കരുണാസാകംസവിസ്തരം ചൂണ്ടിക്കാണിച്ചതു് 'പിഷ്ടപേഷണന്യായേന ഞാനും ചർവ്വിതചർവ്വണം' ചെയ്യേണ്ടതില്ലെന്നു വിശിഷ്യ പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടതില്ലല്ലോ. 'കിംബഹുനാ' മലയാളത്തിൽ ഗ്രന്ഥദൗർല്ലഭ്യം കുറവായിട്ടുള്ളതു് എത്രയോ ശോചനീയമായൊരവസ്ഥയാകകൊണ്ടു് അതിനെ നിശ്ശേഷമായി നിർമ്മൂലം നിരാകരിക്കാനായി പ്രഖ്യാതവിഖ്യാതനായ നിങ്ങളുടെ ശ്രമോദ്യോഗം വളരെ ശ്ലാഘനീയംതന്നെ. അതുകൊണ്ടു് ഈ പുസ്തകം സർവ്വകലാശാലക്കാർ ഒരു പാഠപുസ്തകമാക്കിത്തീർക്കുമെന്നു വിശ്വസിക്കുന്നു. സാഹിത്യരസികനായ നിങ്ങൾ ആയുരാരോഗ്യസമ്പൽസമേതത്തിനോടുകൂടി വളരെക്കാലം ദീർഘായുസ്സായിരിപ്പാൻ അഖിലാണ്ഡകോടി ബ്രഹ്മാണ്ഡനായകനായി സർവ്വാന്തര്യാമിയായിരിക്കുന്ന ജഗദീശ്വരനെ എല്ലായ്പോഴും സദാ പ്രാർത്ഥിച്ചുംകൊണ്ടു് തൽക്കാലം ഇത്രമാത്രം വിരമിക്കുന്നു, എന്നൊക്കെ പൊടിക്കയ് പാറുമ്പോൾ സരസ്വതി മലയാളത്തിലെങ്ങാൻ ഇപ്പോഴുണ്ടെങ്കിൽ വല്ല ദിക്കിലും ഓടിയൊളിക്കാതെകണ്ടെന്താ നിവൃത്തി?"

ആഖ്യായിക അല്ലെങ്കിൽ നോവൽ എന്ന ലേഖനദ്വാരാ നോവലെഴുത്തിൽ ഇന്നത്തെ ആളുകൾക്കുള്ള ഭ്രമത്തെ അദ്ദേഹം ഇങ്ങനെ ഉപഹസിക്കുന്നു:—

"നോവൽ വായിക്കാനുള്ള ഭ്രമം കലശലായതുപോലെ ചിലക്ക് അതു് എഴുതുവാനുള്ള ഭ്രമവും വർദ്ധിച്ചു. നോവൽ എഴുതി ഉണ്ടാക്കുന്നതു് എളുപ്പത്തിലാവുന്ന ഒരു പ്രവൃത്തിയുടെ കൂട്ടത്തിലാണു് ചിലർ കരുതീട്ടുള്ളതു്. കുറേ ശ്ലോകമോ, പാട്ടോ ഉണ്ടാക്കണമെങ്കിൽ വളരെയെല്ലാം ബുദ്ധിമുട്ടുണ്ടു്. പ്രാസം, വൃത്തം എന്നു വേണ്ട പലതുകൊണ്ടും ഉപദ്രവംതന്നെ. മറേറതിനു് ആവക യാതൊരു തടസ്സവുമില്ല. നാം തമ്മിൽ സംസാരിക്കുന്ന മാതിരിയിൽ കുറേ എഴുതിക്കൂട്ടിയാൽ നോവലായി".

"നോവലിൽ പഴഞ്ചൊല്ലുണ്ടാവുന്നതു വിശേഷമാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. സംസ്കൃതപദങ്ങൾ ഉപയോഗിക്കുന്നതിൽ പക്ഷാന്തരമുണ്ടു്. ചിലക്കു് അതു പാടില്ലെന്നാണു് അഭിപ്രായം. മററുചിലക്കു് അപൂർവ്വപദങ്ങളിട്ടു വർഷിക്കുന്നതാണു്

സാമർത്ഥ്യമെന്നുമുണ്ട്. നോവലിൽ ഒന്നാമത്തു വേണ്ടതു് പരിഹാസമാണത്രേ. വേറെ രസങ്ങളൊന്നും ഇല്ലെങ്കിലും തരക്കേടില്ല. നായികാനായകന്മാരായി രണ്ടാളെക്കൂടാതെ കഴികയില്ലല്ലോ. അവക്ക് കഥകളിക്കാർ പറയുംപോലെ 'ആദ്യവസാനം' ഒന്നും വേണമെന്നില്ല. ഏതെങ്കിലുംവിധത്തിൽ പുസ്തകം കുറേ വലിപ്പത്തിലായിരിക്കണം. അദ്ധ്യായം ഏറുന്തോറും പണിക്കെളുപ്പമുണ്ട്. അതു് അധികമായാൽ നാം വിചാരിക്കുന്നത്ര ബുദ്ധിമുട്ടമില്ല."

"കുളത്തിൽ പോയതും നീർക്കോലിയെ കണ്ടതും'' ഒന്നാമദ്ധ്യായം. "ഒരത്ഭുതം'' രണ്ടാമദ്ധ്യായം. "നമ്പൂരിയുടെ വിഡ്ഢിത്തവും ചങ്ങനെ ചെണ്ടകൊട്ടിച്ചതും" മൂന്ന്. നാലാമത്തേതു് "തൊണ്ടിയൂട്ട്". അഞ്ചാമത്തേതു് "മകൾ തിരണ്ടതും മരുമകൻ വക്കീലായതും"."കൊടുങ്ങല്ലൂർ ഭരണി" ആറാമദ്ധ്യായം. "തോക്കു ണക്കിയതും രസക്കയറു മുറിഞ്ഞതും" ഏഴ്. എട്ടാമത്തേതിൽ "പറങ്ങോടിയുടെ പരിഭ്രമവും പങ്ങൻെറ പരുങ്ങലും" "പങ്ങൻ പറങ്ങോടനായതു്" ഒൻപതാമദ്ധ്യായവും തീൎന്നു. അല്പം മനസ്സു വച്ചാൽ ഈ അദ്ധ്യായങ്ങൾ തമ്മിൽ ഒരുവിധം ഘടിപ്പിക്കാനും സാധിക്കുന്നതാണ്. അവസാനം പറങ്ങോടിക്കു ചങ്ങനും പങ്ങനും സംബന്ധം അന്വേഷിച്ചു. പങ്ങൻ കാൎയ്യം പററിച്ചു എന്നുവരണം. അതിൽ അവക്ക് ചാപ്പനെന്നും ചീരുവെന്നും പേരായി രണ്ടു മക്കൾ ഉണ്ടായി എന്നും അവരെല്ലാവരും ആയുരാരോഗ്യസമ്പൽക്ഷേമതകളോടുകൂടി ചിരകാലം ജീവിച്ചിരുന്നു എന്നുംകൂടി ഉണ്ടായാൽ വളരെ വെടിപ്പായി. കഥയും കഴിഞ്ഞു. അങ്ങനെ ഒരു നോവലും ആയി. പുസ്തകത്തിനു പറങ്ങോടീ പരിണയം എന്ന പേരും ഇട്ടേയ്ക്കണം. കാൎയ്യത്തിനു് എത്ര എളുപ്പം. ഈ വിദ്യ ആരും കണ്ടുപിടിച്ചില്ലല്ലോ. കഷ്ടം!

ബാലകൃഷ്ണൻനായർ എന്ന യുവാവു് പറങ്ങോടീപ്പരിണയത്തെ ഈവിധത്തിൽതന്നെ കെട്ടിയുണ്ടാക്കി. ആ പുസ്തകം ഇപ്പോൾ അച്ചടിയില്ല. ഗ്രന്ഥകാരനും ചെറുപ്പത്തിലേ മരിച്ചുപോയി.

## ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു രവിവർമ്മകോയിത്തമ്പുരാൻ.

1037-ാമാണ്ടു് മകരം 17-ാംനു- ഉത്രം നക്ഷത്രത്തിൽ ജനിച്ചു. പിതാവു പരപ്പനാട്ടു മൂത്തേടത്തില്ലത്തെ ഒരു നമ്പൂരി ആയിരുന്നു. തിരുവാല്പിൽ രാമവാര്യരുടെ അടുക്കൽ പ്രാഥമിക പാഠങ്ങൾ പഠിച്ചശേഷം അദ്ദേഹം മാതുലനായ ആയില്യംതിരുനാൾ കേരളവർമ്മ കോയിത്തമ്പുരാന്റെ അടുക്കൽനിന്നു കാവ്യനാടകങ്ങളും മണ്ണടിപ്പൊറ്റിയുടെ അടുക്കൽനിന്നു വ്യാകരണവും അഭ്യസിച്ചിട്ടു്, അനന്തപുരത്തു മൂത്തകോയിത്തമ്പുരാനു ശിഷ്യപ്പെട്ടു് വൈദ്യശാസ്ത്രം വശപ്പെടുത്തി. ബാല്യത്തിൽത്തന്നെ അദ്ദേഹം സംസ്കൃതത്തിൽ കവിത എഴുതിത്തുടങ്ങി. ഇരുപതു വയസ്സു് തികയുംമുമ്പു് രചിച്ചതാണു പൂതനാമോക്ഷം സംസ്കൃതചമ്പു.

1065-ൽ അദ്ദേഹം ഉഷാകല്യാണം ഭാഷാചമ്പുവും, ആര്യാശതകവും രചിച്ചു. 1066-ൽ ഇവ രണ്ടും അച്ചടിക്കപ്പെട്ടു. രണ്ടും അതിമനോഹരങ്ങളായിട്ടുണ്ടു്. ഏതാനും പദ്യങ്ങൾ ഉദ്ധരിക്കാം.

ശ്രീമൽകുമാരപുരിയിൽ
കോമളഘനനീലകാന്തികയ്ക്കാളും
ഓമൽക്കപ്പകലതയൊ-
ന്നാമോദമോടേറമുല്ലസിക്കുന്നു.

ലളിതകരത്തളിരുകളും
കളരുചികരിക്രന്തലാകുമളിനിരയും
കുളൂർമുലയാം പൂങ്കുലയും
നലമൊടിതിൽനിത്യവും വിളങ്ങുന്നു.

അത്ഭുതമനേകമാതിരി
സൽഫലമൻപോടിതിന്റെചുവടേകും
കെല്പിനൊടിങ്ങിതിനേത്ത-
ന്നെപ്പൊഴുതും സേവചെയ്ക മാനസമേ.

മായേ മോഹതമോമയ-
മായേറെ വളുന്നകടൽകടന്നീടാൻ
തായേ വരമിന്നടിയനു
തായേ തരുണേന്ദുചൂഡവോൻ ജായേ!

നീലപ്പുരികുഴലിൽതവ
മേളിക്കും മുല്ലമാല മലമകളേ
മേളംതുടന്നഗംഗാ
കാളിന്ദീസംഗഭംഗികവരുന്നു.

ഇത്യാദി പദ്യങ്ങളിൽ പരിസ്ഫുരിക്കുന്ന കവിതാശക്തി എത്ര വിശിഷ്ടമായിരിക്കുന്നു! മണിപ്രവാളകവികളുടെ കൂട്ടത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം അദ്വിതീയംതന്നെയാണ്.

ഉഷാകല്യാണം ആധുനികരീതിയിൽ ഭാഷയിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ചമ്പുക്കളിൽരണ്ടാമത്തേതാണെങ്കിലും ഗുണപൌഷ്കല്യംകൊണ്ടു പ്രഥമസ്ഥാനം അർഹിക്കുന്നു. അതിൽ 137 പദ്യങ്ങളുള്ളവയിൽ ഒന്നും മാററിവയ്ക്കത്തക്കതല്ല. അനായാസേന പ്രാസാനുപ്രാസങ്ങൾ ചേർത്തു ലളിതരീതിയിലും അർത്ഥപുഷ്ടിക്കും രസസ്ഫൂർത്തിക്കും ഹാനി തട്ടാത്തവിധത്തിലും നിർമ്മിച്ചിട്ടുള്ള ഈ കാവ്യതല്ലജത്തിനു മലയാളികളുടെ ഇടയ്ക്കു വേണ്ടുംവണ്ണം പ്രചാരമുണ്ടായിക്കാണാത്തതു് അത്ഭുതാവഹമെന്നേ പറയേണ്ടൂ. ഒന്നുരണ്ടു പദ്യങ്ങൾ ഉദ്ധരിച്ചുകൊള്ളട്ടെ.

മങ്ഗളപദ്യം.

ഇപ്പാരിൽകീർത്തിപാരംപെരുകിയൊരു കുമാരാലയത്തിൽകിളർത്തി-
ട്ടപ്പേക്ഷം കാമമെല്ലാം കനിവിനൊടരുളും കല്പവല്ലിക്കരുന്നേ
ഉൾകൊമ്പിങ്കൽപ്പുരാരിക്കപചിതപരമാമോദമേകീട്ടമോമൽ-
ച്ചിൽപൂമാധ്വീകധാരേ ജനനിപരശിവേ നിൻപദംകുമ്പിടുന്നേൻ.

ശ്രീകൃഷ്ണവർണ്ണന.

എന്നാൽമാനിച്ചുകണ്ടീടുക സുകൃതവശാല്ലബ്ധനാമിപ്പുമാർതാ-
നിന്നിക്കാണുംത്രിലോകീലതയുടെചുവടാകുന്നനന്ദാത്മജാതൻ
കന്നൽക്കാർകൈവണങ്ങും പുതിയൊരുസുഷമാഭംഗികൊണ്ടംഗനാനാം
കണ്ണിൽപ്പീയൂഷപൂരം കനിവിനൊടുപൊഴിക്കുന്ന കല്യാണഗാത്രൻ.

ഉഷയുടെ വർണ്ണന.

കണ്ണേറു താപിഞ്ഛപുഷ്പസ്തബകരുചികളെക്കൺമുനത്തെല്ലണച്ചു
തിണ്ണെന്നപ്പൂഞ്ചിരിക്കൊഞ്ചലുമണിമുലയിൽത്താരഹാരാഭചേർത്തു
അണ്ണോജംക്രൂപ്പമോമൽപ്പദതളിരിൽ നഖശ്രീപരംഭംഗിചേരും-
വണ്ണം ലാക്ഷാരസത്തിൻരുചിയെയുമുചിതം ചേർത്തുകല്യാണഗാത്ര്യാം.

ഗദ്യം.

"ഈവണ്ണം ലാവണ്യപയോനിധി സുധാകരോദയമായ നവയൌവനോദയത്താൽ സവിശേഷഭൂഷിതാംഗിയായിട്ടു് അഭംഗുരഭംഗികലരുന്ന വസന്തസമാഗമത്താൽ നിരുപമരാമണീയകയായ വനരാജിയെന്നപോലെയും, തരുണദിവാകരസ്പർശത്താൽ ദരവികസിതയായ സരസിജവനിയെന്നപോലെയും, തെളിവുതിരളുന്ന ശരൽ സമയസംഗമത്താൽ പരിപൂർണ്ണസൌഭാഗ്യയായ പനിമതിലേഖയെന്നപോലെയും നിഖിലജനങ്ങളുടെ മിഴികളിലൊഴുകിയറുന്ന കാന്തിധാരകളാൽ സുധാസേകമേകിക്കൊണ്ടു് ലോകോത്തരവിഭവസമേതനായ താതന്റെ പരമവാത്സല്യത്തിനേകപാത്രീഭൂതയായിട്ടു് ചിത്തരസമെഴുന്ന നിജസഖിയായ ചിത്രലേഖയോടുമത്യുദാരസുഖമാർന്നു മത്തകാശിനി വസിച്ചു."

രവിവമ്മകോയിത്തമ്പുരാൻ 1067-ാമാണ്ടു് വൃശ്ചികമാസത്തിൽ കോട്ടയത്തുവച്ചു നടന്ന കവിസമാജത്തിൽ ഭാഗഭാക്കായിരുന്നു. അന്നത്തെ സമാജത്തിനു ഹാജരായിരുന്നവരിൽ പ്രമാണികളായിരുന്ന വെണ്മണിമകൻനമ്പൂതിരി, കുഞ്ഞിക്കുട്ടൻതമ്പുരാൻ, വിലാട്ടത്തു നമ്പ്യാർ, കുമാരമംഗലത്തു നീലകണ്ഠൻ നമ്പൂരിപ്പാട്ടു്, വർഗ്ഗീസുമാപ്പിള മുതലായവരെ പാത്രങ്ങളാക്കി അദ്ദേഹം കവിസഭാരഞ്ജനം എന്നൊരു നാടകം നിർമ്മിച്ചു. പാത്രങ്ങളിൽ ഓരോരുത്തരെക്കൊണ്ടു് അവരവരുടെ ഭാഷാരീതിയനുസരിച്ചു് ശ്ലോകങ്ങൾ ചൊല്ലിച്ചിരിക്കുന്നു എന്നുള്ളതാണു് അതിലെ വിശേഷം.

മാനംകൈവിട്ടുപോവാനിടവരുമെവനും വാരുണീസേവകൊണ്ടെ-
ന്നൂനംകൂടാതെ ലോകക്കിതുപൊഴുതുപദേശത്തിനെച്ചെയ്യുകൊണ്ടു്
നാനാലോകപ്രദീപപ്രഭതടവിടുമപ്പത്മിനീപ്രാണനാഥൻ
താനുംമാനംവെടിഞ്ഞച്ചരമശിഖരിയിൽചെന്നിതാചേന്നിടുന്നു

എന്ന പ്രസിദ്ധ പദ്യം അതിലുള്ളതാണു്. ഈ ഗ്രന്ഥം മനോരമ പ്രസിൽനിന്നും പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇപ്പോൾ അച്ചടിയില്ല.

രവിവമ്മകോയിത്തമ്പുരാന്റെ മററു കൃതികൾ ശ്രീമൂലവിലാസം, മദനമഞ്ജരീവിലാസം ഭാണം, ലളിതാംബാദണ്ഡകം, ബാണയുദ്ധം തിരുവാതിരപ്പാട്ടു്, ഒരു താരാട്ടു്, ചന്ദ്രഗുപ്തവിജയം നാടകം, അംബാഷ്ടകം, കാദംബരീകഥാസാരം ഗദ്യം, പാലാഴിമഥനം ഇവയാകുന്നു. ഗൌരീപരിണയം ചമ്പുവും,

ബ്രസീനാനാടകവും പൂർത്തിയായിട്ടില്ല. അതിൽ മൂന്നങ്കമേ അദ്ദേഹം രചിച്ചിട്ടുള്ളു. നാലാമങ്കം ഗ്രാമത്തിൽ കോയിത്തമ്പുരാൻ എഴുതിച്ചേർത്തു. ബാക്കി അങ്കങ്ങൾ ഇനിയും പൂരിപ്പിക്കേണ്ട നിലയിൽ ഇരിക്കുന്നു. ഗൌരീപരിണയം ചമ്പു അപൂർണ്ണമെങ്കിലും ഭാഷയ്ക്കു് ഒരു അമൂല്യസമ്പത്തുതന്നെയാണു്. പാർവ്വതി തപസ്സിനു് ഒരുങ്ങുന്നതായി വർണ്ണിക്കുന്ന പദ്യങ്ങളിൽ ഒന്നു് ഇവിടെ ഉദ്ധരിക്കാം.

നീലക്കാർകാന്തികോലും പുരികുഴൽനിരതൻമേന്മ നന്നൈല്യകൾക്കും
നീളെത്തൂകുംമധൂളീമധുരകളവചോഭംഗിപെൺകുയിൽകൾക്കും
ലീലാചാതുര്യമോരോന്നഭിനവലതകൾക്കുംകടംനൽകിമെല്ലെ
നീലക്കണ്ണാൾ തപസ്സിന്നുചിതതതടവീടുന്നവേഷം ധരിച്ചാൾ

ഇവ കൂടാതെ അവിടുത്തെ വകയായി അനേകം ഒററശ്ലോകങ്ങളും ഉണ്ടു്.

പുരികുഴൽനികരത്തിൽ പൂനിലാവിൻെറവിത്തും
പുരികലതയിലോമൽകാമസാമ്രാജ്യവിത്തും
പരിചിനൊടുധരിക്കും പർവ്വതാധീശനുള്ള-
പ്പുരമസുകൃതവല്ലിക്കെപ്പൊഴും കുപ്പിടുന്നേൻ.

ശമലമാന്നിടുമീവിഷയങ്ങളിൽ
ഭ്രമമകന്നിനിനിൻകൃപകൊണ്ടുഞാൻ
ഹിമഗിരീന്ദ്രസുതേ ശുഭപൂർണ്ണരാ-
യമരണം മരണംവരെയുംസുഖം.

ഈ പ്രസിദ്ധപദ്യങ്ങളെല്ലാം അദ്ദേഹത്തിൻേറതാകുന്നു.

1075 ഇടവം 5-ാംനു- മുപ്പത്തി ഒൻപതാമത്തെ വയസ്സിൽ ആ മഹാനുഭാവൻ യശശ്ശരീരനായിത്തീർന്നുപോയി.

## ഏ. ആർ. രാജരാജവർമ്മ.

"സുമാധുരീമേദുരകാവ്യകോവിദനും' 'സ്വമാതൃഭാഷോദ്ധൃതിയജ്ഞദീക്ഷിതനും' ആയിരുന്ന ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് കേരളവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ മാതൃസഹോദരിയുടെ പുത്രിയായ ഭരണിതിരു

നാൾ അമ്മതമ്പുരാട്ടിയുടേയും ഏററുമാനൂർ ഓണന്തുരുത്തി വാസുദേവൻനമ്പൂതിരിയുടേയും പുത്രനായി 1038 കന്നിമാസം 9-ാം തീയതി ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ ജാതനായി. മാതാവു് ബുദ്ധിശാലിനിയും സദാ ഈശ്വരധ്യാനൈകനിരതയും ആയിരുന്നെങ്കിൽ പിതാവു വൈദികവിഷയങ്ങളിലും ജ്യോതിശ്ശാസ്ത്രത്തിലും മഹാ പണ്ഡിതനും ആയിരുന്നു. ഇങ്ങനെ ക്ഷേത്രബീജങ്ങളുടെ വിശുദ്ധതയും മാഹാത്മ്യവും നോക്കിയാൽ ഏ. ആർ. തിരുമേനി കേരളീയരുടെ ആരാധനാമൂർത്തിയായിത്തീർന്നതിൽ അൽഭുതപ്പെടാനില്ല.

തിരുമേനിക്കു രണ്ടുവയസ്സു തികയുംമുമ്പു് മാതുലനായ രാജരാജവർമ്മ കോയിത്തമ്പുരാൻ ചങ്ങനാശ്ശേരി സ്വരൂപത്തിലെ കാരണവരുമായി ഒരു കുടുംബവഴക്കിൽ ഏർപ്പെട്ടു. ആ ഗംഭീരപുരുഷൻ തന്റെ ശാഖയിൽപ്പെട്ട അംഗങ്ങളോടുകൂടി അർദ്ധരാത്രിസമയത്തു സ്വഗൃഹം വിടുകയും പലവിധ ക്ലേശങ്ങൾ സഹിച്ചു കാർത്തികപ്പള്ളിത്താലൂക്കിൽ ചെന്നുചേരുകയും ചെയ്തു. അനന്തപുരത്തുകൊട്ടാരം നിൽക്കുന്ന സ്ഥലം എഴുതിവാങ്ങിക്കുന്നതിലും അവിടെ രാജഗൃഹം നിർമ്മിക്കുന്നതിലും അവിടുത്തേക്കു സഹായിയായി വർത്തിച്ചതു് ഒരു വലിയ ചട്ടമ്പിയായ ഈഴവനേതാവായിരുന്നു. ആ ചട്ടമ്പി അനേകം കേസ്സുകളിൽ കുടുങ്ങി ജയിൽവാസം അനുഭവിക്കും എന്ന ഘട്ടംവരെയെത്തിയെങ്കിലും മൂത്തകോയിത്തമ്പുരാന്റെ സഹായത്താൽ അപ്പോഴപ്പോൾ രക്ഷപ്പെട്ടുവന്നു. എന്നാൽ ആ ഈഴവനേതാവിനു ലഭിച്ചതിൽകൂടുതൽ ഉപകാരം ഈഴവസമുദായത്തിനു് അദ്ദേഹത്തിൽനിന്നും ലഭിച്ചിട്ടുണ്ടെന്നു പറയാം. എത്രയെത്ര ഈഴവയുവാക്കന്മാർ ഈ മഹാനുഭാവന്റെ ശിക്ഷണവൈദഗ്ദ്ധ്യത്താൽ മഹാവൈദ്യന്മാരായിത്തീർന്നിരിക്കുന്നു!

ഈ മാററങ്ങൾനിമിത്തം ശിശുവായിരുന്ന ഏ. ആർ. തമ്പുരാനും പലവിധ കഷ്ടങ്ങൾ അനുഭവിക്കേണ്ടതായി വന്നു. ഒരിക്കൽ വള്ളംമുങ്ങി അദ്ദേഹം മൃത്യുവക്ത്രംവരെയെത്തി. ഒടുവിൽ വലയിട്ടു് അരിച്ചെടുക്കയാണുണ്ടായതു്. മറെറാരവസരത്തിൽ ഒരു കാവിന്റെ സമീപത്തുവച്ചു് സർപ്പദഷ്ടനായി ഭവിച്ചു. കടി നല്ലപോലെ പററാതിരുന്നതു് കൈരളിയുടെ പൂർവ്വപുണ്യപരിപാകംകൊണ്ടു മാത്രമായിരുന്നു. ആദ്യഗുരുക്കന്മാർ ചുനക്കര അച്യുതവാരിയരും ശങ്കുവാരിയരുമായിരുന്നു. ബാല്യത്തിൽ പഠിത്തകാര്യത്തിലേക്കാൾ കൂടുതൽ താല്പര്യം ഓട്ടത്തിലും, ചാട്ടത്തിലും,

പലവിധത്തിലുള്ള കളികളിലും ആണ് ഈ ബാലൻ പ്രദർശിപ്പിച്ചുവന്നതു്. ഒരിക്കൽ ചൊല്ലിക്കൊടുത്താൽ ആ പാഠം മനസ്സിൽനിന്നു മാഞ്ഞുപോകാത്ത ഒരു വിശിഷ്ടസ്വഭാവം ഉണ്ടായിരുന്നതിനാൽ അദ്ദേഹത്തിന്റെ അമ്മാവന്നും ഗുരുക്കന്മാൎക്കും അധ്യാപനവിഷയത്തിൽ അധികം പ്രയാസം നേരിടാറില്ലായിരുന്നുതാനും.

ഈ അവസരത്തിൽ ആയില്യംതിരുനാൾ മഹാരാജാവിന്റെ അപ്രീതിക്കു പാത്രീഭവിച്ചു് കേരളവൎമ്മ വലിയകോയിത്തമ്പുരാൻ ഒരുകൊല്ലം ആലപ്പുഴ താമസിച്ചശേഷം ഹരിപ്പാട്ടു ചെന്നുചേൎന്നതു് രാജരാജവൎമ്മകോയിത്തമ്പുരാന്റെ ഭാഗിനേയശ്രേയഃപിശുന ശകുനമായി ഭവിച്ചു. വലിയകോയിത്തമ്പുരാൻ 'ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും നരേന്ദ്രദ്വിഷ്ടത്വത്താലൊരുവനുളവാം മാനനഷ്ടത്തിനാലും, കഷ്ടപ്പെട്ടുകൊണ്ടിരുന്ന അവസരത്തിൽ കൊച്ചുതമ്പുരാക്കന്മാരെപ്പഠിപ്പിച്ചു് ആ ദുൎവ്വാരവ്യഥയെ അകററിനിറുത്താൻ തീൎച്ചപ്പെടുത്തി. ഇങ്ങനെ അവിടുന്നു് കൊച്ചപ്പന്റെയും (ഏ. ആർ. തിരുമേനി) രവിവർമ്മ കോയിത്തമ്പുരാന്റെയും ചെമ്പ്രോൽ കേരളവർമ്മ കോയിത്തമ്പുരാന്റെയും ഗുരുസ്ഥാനം വഹിച്ചു.

നാലഞ്ചുകൊല്ലംകൊണ്ടു് നൈഷധം ഉൾപ്പെടെയുള്ള മഹാകാവ്യങ്ങളും, നാടകാലങ്കാരാദികളും, സിദ്ധാന്തകൌമുദിയും രാജരാജവർമ്മതമ്പുരാൻ മാതുലന്റെ അടുക്കൽ പഠിച്ചുതീൎത്തു. പഠിക്കുമ്പോൾ ഏകാഗ്രതയോടു പഠിക്കയെന്നല്ലാതെ പഠിത്തത്തിൽ വലിയതാല്പൎയ്യമൊന്നും അദ്ദേഹത്തിൽ അക്കാലത്തുകണ്ടില്ല. സമയം കിട്ടിയാൽ ഊഞ്ഞാലാടാൻ പോകുമായിരുന്നു. ഒരിക്കൽ ഗുരുനാഥൻ ആജ്ഞാപിച്ചു: "നിങ്ങളിൽ ഓരോരുത്തരും അടുത്ത ദിവസം വരുമ്പോൾ ഗണേശാഷ്ടകം ഉണ്ടാക്കിക്കൊണ്ടു വരണം. അവിടം വിട്ടപ്പോഴെ കൊച്ചപ്പൻ അക്കഥ മറന്നുകഴിഞ്ഞു. ചെമ്പ്രോൽ കോയിത്തമ്പുരാൻ കഴിയുന്നതും ശ്രമിച്ചുനോക്കി. പക്ഷേ കവിതാകാമിനി വിദൂരവാസിനിയായി കാണപ്പെട്ടു. രവിവർമ്മകോയിത്തമ്പുരാൻ സരസമായ ഗണേശാഷ്ടകം ഒന്നു നിർമ്മിച്ചുവച്ചിട്ടു് പഠിത്തത്തിൽ മുഴുകി. അടുത്ത സായാഹ്നത്തിൽ ഗുരുസന്നിധിയിലേയ്ക്കു പോകാൻ അരമണിക്കൂറുള്ളപ്പോഴാണു് കൊച്ചപ്പനു ഗുരുവാജ്ഞയുടെ സ്മരണയുണ്ടായതു്. ഉടൻതന്നെ മുറിക്കകത്തു കയറി എട്ടു ശ്ലോകങ്ങൾ നിർമ്മിച്ചു. യഥാകാലം മൂവരും ഗുരുസന്നിധിയിലെത്തി. ചെമ്പ്രോൽ തമ്പുരാന്റെ പരു

ങ്ങൽ കണ്ടു് ഗുരുനാഥൻ മാപ്പുകൊടുത്തു. രവിവർമ്മാവിൻെറ പദ്യങ്ങൾ നന്നായിരുന്നു. എന്നാൽ രാജരാജവർമ്മ എഴുതിയ പദ്യങ്ങളാകട്ടെ, രീതിയിലും പദപ്രയോഗചാതുരിയിലും മാതുലൻ നിർമ്മിച്ചിരുന്ന ശ്ലോകങ്ങളോടു കിടപിടിക്കുന്നവയായിരുന്നു. വലിയകോയിത്തമ്പുരാൻ ആ രണ്ടു കൃതികളേയും വിശാഖംതിരുനാൾ തമ്പുരാനു് അയച്ചുകൊടുത്തു. രണ്ടാമത്തെ കൃതി ആരുടേതെന്നു വ്യക്തമാക്കിയിരുന്നില്ല. അവിടത്തെ മറുപടിക്കത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നത്രേ. "കോയിപ്പണ്ടാലയുടെ ശ്ലോകങ്ങൾ പതിവുപോലെ സുന്ദരമായിരിക്കുന്നു. എന്നാൽ ആ അജ്ഞാതനാമാവിൻെറ അഷ്ടകം കുറച്ചുകൂടി മെച്ചമല്ലയോ എന്നു സംശയിക്കുന്നു.

പ്രിയഭാഗിനേയൻെറ ഈ കവിതാചാതുരി കണ്ടു് അവിടുന്നു് അത്യന്തം സന്തുഷ്ടനായി എന്നു പറയേണ്ടതില്ലല്ലോ.

ഏതാനും ദിവസങ്ങൾക്കുള്ളിൽ ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ സ്വശിഷ്യനായ കേരളവമ്മ കോയിത്തമ്പുരാനെ സന്ദർശിപ്പാനായി ഹരിപ്പാട്ടു ചെന്നപ്പോൾ, രാജകുമാരന്മാരുടെ വിദ്യാഭ്യാസവിഷയകമായ പുരോഗതിയെ പരീക്ഷിക്കുവാനായി അവരോടു കുവലയാനന്ദത്തിലെ,

"അദ്യാപി തിഷ്ഠതി ദൃശോരിദമുത്തരീയം
ധർത്തുംപുരസ്തനതടാൽപതിതംപ്രവൃത്തം
വാചാ നിശമ്യ നയനം നയനം മമേതി
കിഞ്ചിത്തദാ യദകരോൽ സ്മിതമായതാക്ഷി

എന്ന ശ്ലോകം വ്യാഖ്യാനിക്കാൻ കൊടുക്കയും ഏ. ആർ. തമ്പുരാൻെറ വ്യാഖ്യാനംകേട്ടു് അത്ഭുതപരവശനായി,

യുക്തംബാലകവേർയുക്തം

എന്നിങ്ങനെ ധന്യവാദം ചെയ്കയും ഉണ്ടായത്രേ.

കേരളകാളിദാസൻെറ ശിക്ഷണപ്രണാളി അഭിനവമായിരുന്നു. അദ്ദേഹം സംസ്കൃതത്തിനു പുറമെ, ഇംഗ്ലീഷ്, കണക്ക്, ചരിത്രം, ഭൂവിവരണം മുതലായവയും അദ്ധ്യാപനവിഷയങ്ങളാ

ക്കിയിരുന്നതിനാൽ രാജരാജവർമ്മ കോയിത്തമ്പുരാൻ ഇംഗ്ലീഷ് സ്കൂളിൽ ചേർന്ന അവസരത്തിൽ അതു് വളരെ ഉപകരിച്ചു. ആ ഇടയ്ക്കു് അവിടുന്നു് രചിച്ചതും വിശാഖപ്രശസ്തിപരവുമായ ഒരു സംസ്കൃതകൃതിയെ മാതുലൻ മഹാരാജാവിനയച്ചുകൊടുത്തു. ആ കൃതിയെപ്പററി മഹാരാജാ തിരുമനസ്സുകൊണ്ടു് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

"അയാളുടെ കവിതാവാസന ഞാൻ വളരെഅഭിനന്ദിക്കുന്നതായി പറയുവാൻ ദയവുണ്ടാകണേ. എന്നെപ്പററി അതിൽ പ്രകടിപ്പിച്ചിരിക്കുന്ന ധന്യവാദങ്ങളാൽ ഞാൻ ഉദ്ധതനായിട്ടില്ല. പക്ഷേ അക്കാരണത്താൽ കവിയുടെ അന്യാദൃശമായ രചനാസാമർത്ഥ്യവും ആശയപുഷ്ടിയും പദലാളിത്യവും അർഹിക്കുന്നതുമായ പ്രശംസയ്ക്കു് ന്യൂനത വരുത്താമെന്നില്ലല്ലോ."

1058-ാമാണ്ടു് ആയില്യംതിരുനാൾ നാടുനീങ്ങുകയാൽ വലിയകോയിത്തമ്പുരാൻെറ ഹരിപ്പാട്ടുള്ള താമസം അവസാനിച്ചു. അചിരേണ കൊച്ചപ്പനും തിരുവനന്തപുരത്തേക്കു പോന്നു. ഇവിടെവച്ചാണു് തുറവൂർ നാരായണശാസ്ത്രി എന്ന പ്രഖ്യാതനായ വ്യാകരണജ്ഞൻെറ നിത്യസാഹചര്യം അവിടുത്തേയ്ക്കു ലഭിച്ചതു്. ആ പരിചയം ഇരുകൂട്ടർക്കും ഗുണപ്രദമായി ഭവിച്ചു.

തിരുവനന്തപുരത്തു വന്ന ഉടനേതന്നെ കൊച്ചപ്പൻതമ്പുരാൻ രാജകീയമഹാപാഠശാലയിലെ നാലാംക്ലാസ്സിൽ ചേർന്നു. അക്കാലത്തു് വിശാഖംതിരുനാൾ മഹാരാജാവു് പ്രസ്തുത വിദ്യാലയം സന്ദർശിച്ചപ്പോൾ,

"ദൈവസ്യ പരമോൽകൃഷ്ടാ
സൃഷ്ടിഃഖലു ശുചിർന്നരഃ"
"ദുർലഭോഹി ശുചിർന്നരഃ."

എന്നീ വിഷയങ്ങളിൽ ഏതെങ്കിലും ഒന്നിനെക്കുറിച്ചു് ഒരുപന്യാസം രചിക്കാൻ വിദ്യാർത്ഥികളോടു കല്പിച്ചു. ആ ഉപന്യാസങ്ങളെല്ലാം മഹാരാജാവുതന്നെ തൃക്കൺപാർത്തു് ഒന്നാംസമ്മാനത്തിനു് അർഹമായി അവിടുത്തേയ്ക്കു തോന്നിയ ഉപന്യാസങ്ങൾക്കുറി

ച്ചുവച്ചിട്ട് അവയെല്ലാം വലിയകോയിത്തമ്പുരാനെക്കൊണ്ടു പരിശോധിപ്പിച്ചു. അവിടുന്നും അതേ പ്രബന്ധത്തെത്തന്നെ സമ്മാനാർഹമായി ചൂണ്ടിക്കാണിക്കയാൽ മഹാരാജാവു തിരുമനസ്സുകൊണ്ടു സമ്മാനത്തുകയായ ഇരുപത്തിഅഞ്ചു രൂപയെ ഇരട്ടിച്ച് അൻപതു ബ്രിട്ടീഷ്‌രൂപാ പ്രബന്ധരചയിതാവായ ഏ. ആർ. തിരുമേനിക്കു പാരിതോഷികമായി നല്കി.

മെട്രിക്കുലേഷൻ പരീക്ഷ ജയിച്ച് അധികകാലം കഴിയും മുമ്പ് തിരുമേനിയുടെ അഭിവന്ദ്യജനനി സ്വർഗ്ഗം പ്രാപിച്ചു. അതു 1059-ൽ ആയിരുന്നു. വിശാഖംതിരുനാൾ തമ്പുരാൻെറ കാരുണ്യത്താൽ പഠിത്തം മുടങ്ങിയില്ല. ദീക്ഷാകാലത്തു് അവിടുന്നു് അരുമന ശ്രീനാരായണൻതമ്പിയോടൊപ്പം കൊട്ടാരത്തിൽ ഇരുന്നുതന്നെ എഫ്. ഏ. ക്ലാസ്സിലേയ്ക്കുള്ള പാഠങ്ങൾ പഠിച്ചു. രാമയ്യങ്കാരുടെ ജാമാതാവായ രാജഗോപാലാചാരിയും അപ്പോൾ ആലപ്പുഴ ഹൈസ്കൂൾ ഹെഡ്മാസ്ററരായിരുന്നു് പിൽക്കാലത്തു് ജഡ്ജിഉദ്യോഗം വഹിച്ച കുഞ്ഞുണ്ണിമേനോനും, ചിദംബരവാദ്ധ്യാരും ആയിരുന്നു ഗുരുക്കന്മാർ. 1061-ൽതന്നെ അവിടുന്നു് എഫ്. ഏ. പരീക്ഷ ജയിച്ചു.

1062-ൽ അവിടുന്നു് വീണാഷ്ടകം എന്ന സംസ്കൃതകൃതി രചിച്ചു. ഒരു ശ്ലോകം ഉദ്ധരിക്കാം.

വീണേയമേണനയനാ കുചകുംഭതുംഗ
കാഠിന്യസാക്ഷി സമവൃത്തുളവൃത്തചലാബു
നൂനം തദീയഗുണനാളസമുജ്ജിഹാനാൽ
മഞ്ജുസ്വരാൻ സ്വരഗുണാനനഘാനധീതേ.

മാവേലിക്കര സ്വരൂപത്തിലെ ഉദയവമ്മരാജാ, എം. രാജരാജവമ്മരാജാ, പ്യം. രവിവമ്മരാജാ ഈ തമ്പുരാക്കന്മാർ അവിടുത്തെ സതീത്ഥ്യന്മാരായിരുന്നു. പഠിത്തത്തിലുണ്ടായിരുന്നതിൽ കവിഞ്ഞ ശ്രദ്ധ വിനോദങ്ങളിലായിരുന്നതിനാൽ അവിടുന്നു് ആദ്യത്തെ കൊല്ലത്തിൽ രസതന്ത്രത്തിൽ തോററുപോയി. ഈ തോൽവി നമ്മെ സംബന്ധിച്ചിടത്തോളം 'ഉവ്വശീശാപം ഉപ

കാരം'ആയിട്ടാണു തീൎന്നതു്. അങ്ങനെ സംഭവിക്കാതിരുന്നെങ്കിൽ "ഭംഗവിലാപം" എന്ന ആഹ്ലാദമധുരമായ ഒരു കാവ്യതല്ലജം നമുക്കു ലഭിക്കുമായിരുന്നില്ല.

"വിജയോത്സവവൈജയന്തികാ സിതമന്ദസ്മിതമീഷദുച്ഛ്രിതം
അവലേപവിലേപസുന്ദരം മുഖമീക്ഷേ സഹപാഠിനാം കഥം?"
"അഘടിതഘടനാസുപാടവം പ്രകടമഹോ തവ ഘോരകൎമ്മസു
തദിഹ മദഭിലാഷസാധനം സുകരമിയത്യപി കിന്ന തേ വിധേ."

ഈ ശ്ലോകങ്ങൾ ഭംഗവിലാപത്തിലുള്ളവയാണു്.

10[illegible]–ൽ അവിടുന്നു തന്റെ സതീൎത്ഥ്യനായ ഉദയവൎമ്മരാജാവിന്റെ സഹോദരി മാവേലിക്കര സ്വാതിതിരുനാൾ അമ്മതമ്പുരാനെ വിവാഹം കഴിച്ചു. അക്കൊല്ലംതന്നെ ബി. ഏ. ബിരുദം ലഭിക്കയും ചെയ്തു. കോയിത്തമ്പുരാക്കന്മാരുടെ വംശത്തിൽ ഇദംപ്രഥമമായി ബി. ഏ. ജയിച്ച ആളാകയാൽ അവിടുത്തേയ്ക്കു മഹാരാജാവു തിരുമനസ്സുകൊണ്ടു് രത്നഖചിതമായ ഒരു വള സമ്മാനിച്ചു.

ബി. ഏ. ബിരുദസമ്പാദനത്തോടുകൂടിയാണു് അവിടുത്തെ സാഹിത്യജീവിതം സമാരംഭിച്ചതെന്നു പറയാം. അന്നുമുതൽക്കു് അവിടുന്നു് ബ്രഹ്മവിദ്യ, വിജ്ഞാനചിന്താമണി മുതലായ മാസികകളിൽ ലേഖനങ്ങൾ തെരുതെരെ പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. 1065–ൽ ഒരു പുത്രി ജനിച്ചു. ആ പുത്രിയാണു് അനേകം സൽഗ്രന്ഥങ്ങളുടെ രചയിത്രി എന്ന നിലയിൽ വിളങ്ങുന്ന ഭാഗീരഥിഅമ്മതമ്പുരാട്ടി.

1066–ൽ അദ്ദേഹം സംസ്കൃതപാഠശാലയുടെ പൎയ്യവേക്ഷകനായി നിയമിക്കപ്പെട്ടു. അതിലേക്കു സൎക്കാരിൽനിന്നും 200 രൂപാ മാസികവേതനവും നിശ്ചയിച്ചു. അവിടുന്നാണു് 1096–ാമാണ്ടുവരെ നടപ്പിലിരുന്ന സംസ്കൃതപാഠപദ്ധതി ഏൎപ്പെടുത്തിയതു്.

106[illegible]–ൽ എം. ഏ. പരീക്ഷയിൽ വിജയം നേടി. 'നാരായണഭട്ടനും തൽകൃതികളും' എന്ന വിഷയത്തെ അധികരിച്ചു്

അവിടുന്ന രചിച്ച പ്രബന്ധം പരീക്ഷകനായിരുന്ന ശേഷഗിരി ശാസ്ത്രികളെ അത്ഭുതപരതന്ത്രനാക്കിയതായി പറയപ്പെടുന്നു. 'വിമാനാഷ്ടകം' അക്കൊല്ലം രചിക്കപ്പെട്ടതാണ്.

മന്ദാന്ദോളിതസാന്ദ്രസൂത്രപടലീ പക്ഷഃപ്രപഞ്ചക്ഷണം
സ്ഫീതം സതപരസംഭൃതോത്പ്ലുതിരസഃ ക്ഷിപ്രോജ്ഝിതോർവീതലഃ
വിസ്മേരൈരന്ധാവ്യമാനസരണിഃ കൃഷ്ണ്ത്രേണീലോകേക്ഷണൈഃ
പക്ഷീ സോയമനണ്ഡജഃ ത്രുടിലവൈരാകാശമാക്രാമതി.

എന്ന പദ്യം അതിലുള്ളതാണ്. 1891-ൽ സ്പെൻസർ എന്നൊരു സായ്പ് വിമാനത്തിൽകേറി സഞ്ചരിച്ചതിനെ ആണ് ഈ അഷ്ടകത്തിൽ വിവരിച്ചിരിക്കുന്നത്.

ഇതിനെത്തുടൎന്ന് അനേകം സംസ്കൃതകൃതികൾ രചിച്ചു. അവയെ ഇവിടെ വിവരിക്കുന്നില്ല.

1069-ൽ തിരുമേനി സംസ്കൃതകാളേജിലെ അദ്ധ്യക്ഷനായി നിയമിക്കപ്പെട്ടു. 1070-ൽ കേരളപാണിനീയം പ്രസിദ്ധീകരിച്ചു. കേരളപാണിനീയത്തിൻെറ ആവിർഭാവം എത്ര അവസരോചിതമായിരുന്നു എന്നു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലോ.

1074-ൽ അവിടുന്ന് രാജകീയമഹാപാഠശാലയിലെ നാട്ടുഭാഷാസൂപ്രണ്ടായി, ആ ജോലി നിർവഹിച്ചുകൊണ്ടിരിക്കവേ പാഠം നടത്തുന്നതിലേയ്ക്കു തയാറാക്കിവന്ന നോട്ടുകളാണ് പിന്നീട് ഭാഷാഭൂഷണം, വൃത്തമഞ്ജരി, സാഹിത്യസാഹ്യം എന്നിരൂപം അവലംബിച്ചു മലയാളികളെ അനുഗ്രഹിച്ചത്.

087-ൽ സംസ്കൃതദ്രാവിഡഭാഷകളുടെ ആചാൎയ്യ(പ്രൊഫസർ)സ്ഥാനം അവിടുത്തേയ്ക്കു നല്കപ്പെട്ടു. അതിനു രണ്ടു കൊല്ലങ്ങൾക്കു മുമ്പാണ് എനിക്ക് അവിടുത്തെ ശിഷ്യനാകാനുള്ള ഭാഗ്യം ലഭിച്ചത്. മലയാളം ക്ലാസ്സുകളിൽ വിദ്യാൎത്ഥികൾ ശ്രദ്ധിക്കുന്ന പതിവ് അതിനുമുമ്പു ഞാൻ കണ്ടിരുന്നില്ല. അവിടുന്നു പ്രവേശിച്ചുകഴിഞ്ഞാൽ ക്ലാസ്സ് പെട്ടെന്നു നിശ്ശബ്ദമാവും. പ്രസംഗരൂപേണ അവിടുന്നു തൻെറ വിജ്ഞാനഭണ്ഡാഗാരം

തുറന്നുവച്ചുകൊടുക്കയും ജ്ഞാനതൃഷ്ണാവശഗരായ വിദ്യാത്ഥികഠം യഥാശക്തി അതിൽനിന്നു വിലയേറിയ ജ്ഞാനരത്നങ്ങഠം കരസ്ഥമാക്കുകയും ചെയ്തുകൊള്ളും. ഇടയ്ക്കിടെ ആ ഗംഭീരമായ മുഖത്തുനിന്നു പുറപ്പെടുന്ന ഫലിതോക്തികഠംനിമിത്തം ഉണ്ടാവുന്ന ചിരി ക്ഷണനേരത്തേയ്ക്കു് ആ നിശ്ശബ്ദതയെ ഭഞ്ജിച്ചുവെന്നുവരാം. സ്വമാതുലന്റെ ഗ്രന്ഥമായിരുന്നാലും ന്യൂനതകഠം ഉണ്ടെങ്കിൽ അവിടുന്നു് ചൂണ്ടിക്കാണിക്കാതിരിക്കയില്ല. എന്നാൽ വിമശനങ്ങളിൽ ഒന്നിലും പുരുഷവിദ്വേഷസ്പശംപോലും ഉണ്ടായിരിക്കയുമില്ല.

അവിടുത്തെ വേഷവും ഭാവവും കണ്ടാൽ ഓളമില്ലാത്തമഹാസമുദ്രത്തിന്റെ ഓമ്മയാണുദിക്കുന്നതു്. വിനയം പാണ്ഡിത്യത്തിന്റെ കൂടെപ്പിറപ്പാണെന്നുള്ളതിനു് അവിടുന്നു സജീവോദാഹരണമായിരുന്നു.

കേരളപാണിനീയം എഴുതുന്ന കാലത്തുതന്നെ കേവലം വിനോദം എന്ന രീതിയിൽ തുടങ്ങിയതാണു് മേഘസന്ദേശം തജ്ജമ. ഈ തജ്ജമകൊണ്ടു് അദ്ദേഹം രണ്ടു പ്രധാന കാൎയ്യങ്ങഠംനേടാൻ ആഗ്രഹിച്ചു. ഒന്നാമതായി കാളിദാസമഹാകവിയുടെ കാവ്യസുധ മലയാളികഠംക്കു് അനുഭവഗോചരമാക്കിത്തീക്കുക. അതു പരിപൂണ്ണമായി സാധിച്ചുവെന്നു പറയാം. ആശയങ്ങളൊന്നും ചോന്നുപോകാതെതന്നെ അവിടുന്നു തർജ്ജമ സാധിച്ചിട്ടുണ്ടെന്നു നിഷ്മത്സരബുദ്ധികഠം സമ്മതിക്കും. രണ്ടാമത്തെ ഉദ്ദേശം സഫലമായോ എന്നുള്ള കാൎയ്യം സംശയമാണു്. മലയാളഭാഷയിലെ നിരവധി ശബ്ദങ്ങഠം സംസ്കൃതത്തിന്റെ ആക്രമണംനിമിത്തം ദുഷിച്ചുപോകയോ പ്രയോഗലുപ്തമായിത്തീരുകയോ ചെയ്തിട്ടുണ്ടു്. അവയെ പുനർജ്ജീവിപ്പിക്കണമെന്നു് അവിടുത്തേയ്ക്കു തീവ്രമായ ആഗ്രഹമുണ്ടായിരുന്നു. മലയാളികളുടെ അഭിമാനരാഹിത്യം നിമിത്തം ആ ആഗ്രഹം സഫലമായിട്ടില്ലെന്നു വ്യസനപൂവ്വം സമ്മതിക്കേണ്ടിയിരിക്കുന്നു. ചിലർ ഈ തർജ്ജമയിൽക്കാണുന്ന അത്തരം പദങ്ങളെ ഒരു ന്യൂനതയായി ഗണിക്കപോലും ചെയ്തിരുന്നു.

വേഴപ്പേഴമൃഗാക്ഷിമാർ കളികളും കണ്ടൊത്തിരുന്നിട്ടുടൻ
ശേഷിക്കുംമഴപെയ്തുതീത്തുതരസാ ദൂരംകടന്നീടവേ
വെണ്ണീറിൻകുറി വൻകരീന്ദ്രമുതുകിൽ തൂക്കിപ്പുരക്കുംവിധം
കാണാം കല്ലുകഴന്നവിന്ധ്യകഴലിൽ കേഴുംനദീനമ്മദാ.

കാററുകഠംക്കൊണ്ടൊരു കീചകങ്ങഠം കുഴലൂതുന്നു ശ്രുതിക്കൊത്തപോൽ
സംഘംചേന്നൊരു സിദ്ധമുഗ്ദ്ധമിഴിമാർ പാടുന്നു സങ്കീത്തനം

ച്ചുറവും നിന്നിടിനാദമങ്ങൊരുമൃദംഗംപോൽ മുഴങ്ങീട്ടകിൽ
സമ്പൂൎണ്ണം സദിരിൻെറമേളമവിടെ സ്വാമിക്കു സാധിക്കുമേ.

ഈവമാതിരി തജ്ജമയാണെന്നു തോന്നിക്കാത്ത മനോഹരപദ്യങ്ങൾ ആ കൃതിയിൽ ധാരാളമുണ്ടു്. പ്രസ്തുത കൃതിയുടെ ഗുണദോഷനിരൂപണം ചെയ്യുമ്പോൾ,

"സംസ്കൃതത്തിൽ ഞാൻ സാഹിത്യം ചെയ്തിട്ടുണ്ടെങ്കിലും ഭാഷയിൽ ഇതു് എനിക്കുള്ള ഇദംപ്രഥമമായ കവിതാസംരംഭമാകുന്നു. അതിനാൽ ഈ കൃതിയിൽ പല വൈകല്യങ്ങളും വന്നിരിക്കാമെന്നു ഞാൻതന്നെ സമ്മതിക്കുന്നു. അത്രതന്നെയുമല്ല, രണ്ടു ഭാഷകളിലേയും വാചകരീതിയുടെ താരതമ്യവിവേചനം എന്ന മുഖ്യോദ്ദേശ്യത്തിൽ കവിതാഗുണപുഷ്ടിസമ്പാദനായത്നം ഒരു അംഗമേ ആയിരുന്നുള്ളുവെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു" എന്നു് ഭാഷാന്തരീകൎത്താവുതന്നെ പറഞ്ഞിട്ടുള്ളതുകൂടി മനസ്സിൽ ഓൎക്കേണ്ടതാണു്.

മലയവിലാസം എന്ന സ്വതന്ത്രകൃതി ഇക്കാലത്തു നിൎമ്മിക്കപ്പെട്ടതാണു്. മരിരാശിയിൽനിന്നു തിരുവനന്തപുരത്തേയ്ക്കു പോരുന്ന സന്ദൎഭത്തിൽ മലയപൎവ്വതത്തെ ദൂരത്തുനിന്നു വീക്ഷിച്ചപ്പോൾ, കവിയുടെ ഹൃദയത്തിൽനിന്നു സ്വയമേവ ബഹിൎഗ്ഗമിച്ച കാവ്യഝരികയാണിതു്. ഖണ്ഡകാവ്യപ്രസ്ഥാനത്തിനു വാസ്തവത്തിൽ മലയവിലാസമാണു് മാൎഗ്ഗദൎശകത്വം വഹിച്ചതു്.

അനന്തനാട്ടിൽ പെരുമാൾക്കു സൌഖ്യമോ
നടന്നിടുന്നോ വഴിപോലെധൎമ്മവും
സ്ഫുടം ഭവാൻ തത്ര ഗമിച്ചതില്ല കേ-
ളനാസ്ഥയില്ലെങ്കിലിതെന്നിലെങ്ങനെ?

ഉഴന്നപാന്ഥപ്പരിഷയ്ക്കുനൽത്തടൻ
സദാലസൻ പാമ്പിനു സദ്യനല്കുവോൻ
സുഗന്ധമേലം കവരുന്നതസ്കരൻ
കവീശ്വരക്കെങ്ങനെ ചെല്ലമായി നീ?

കുളുത്തനൽച്ചന്ദനവൃക്ഷശാഖയെ -
പ്പുണൎന്നുചേണാൎന്നെഴുമേലവല്ലിയെ
വൃഥാവെറുംകുങ്കുമകുട്ടിവേർപിരി-
ച്ചുലച്ചിടും നീയധികോപകാരിയോ?

അഹോ സ്വദേശാഭിനിവേശമൂർച്ഛയാൽ
പുലമ്പിനേൻ തെന്നലിനോടുമിന്നു ഞാൻ
വെടിഞ്ഞിടാ മൂലമകന്നുപോകിലും
മനംവപുസ്സിൻനിഴൽപോലെയന്തിയിൽ.

പ്രൊഫസരായി നിയമിക്കപ്പെട്ടുംമുമ്പുതന്നെ അവിടുന്നു മദ്രാസ് സർവ്വകലാശാലയുടെ പാഠ്യപുസ്തകക്കമ്മിററിയുടെ ഒരംഗമായി നിയമിക്കപ്പെട്ടു. അതു ഭാഷയ്ക്കു വളരെ ഗുണപ്രദമായിത്തീൎന്നു. അതിനുമുമ്പു നല്ലനല്ല പുസ്തകങ്ങൾ പാഠ്യപുസ്തകങ്ങളാക്കുക പതിവില്ലായിരുന്നു. നളചരിതം കാന്താരതാരകത്തോടുകൂടി പ്രകാശിതമാവുന്നതിനുള്ള കാരണം ഈ പുതിയ നിയമനമാണെന്നു പറയാം.

ഭാഷാകുമാരസംഭവമാണ് അടുത്ത തർജ്ജമ. രണ്ടുമൂന്നു മററു കവികൾ കുമാരസംഭവത്തെ തർജ്ജമ ചെയ്തിട്ടുണ്ടെങ്കിലും അവയ്ക്കൊന്നിനും തമ്പുരാന്റെ കൃതിക്കുള്ളിടത്തോളം ഗുണപൌഷ്കല്യമില്ല.

തൊട്ടുകുറികളിലാൎന്ന ചന്ദനത്തോടിടറിന മുത്തണിവിട്ടുകൃസലെന്യേ
കുളുർമുലയിണ കുന്തളിച്ചുഴിഞ്ഞാ മരവിരി മാറിലണഞ്ഞു മംഗലാംഗി.

വടിവെഴുമണി കുന്തൽപോലെതന്നേ ജടകളുമേറെവിളങ്ങി തന്മുഖത്തിൽ
സ്ഫുടമളിനിരമാത്രമല്ല പായൽക്കൊടിയുമിണക്കമെതാണു താമരയ്ക്കു്.

അധരമതുമിനുക്കിയും കളിപ്പന്തഥപെരുമാറിയുമഞ്ചിരുന്നകയ്യിൽ
വിരലുമുറിയുമാറുമൂർച്ചയേറും കുശകൾ കരേറി ജപാക്ഷമാലയോടെ.

കൊടിയവെയിലിവണ്ണമേററു തണ്ടാർക്കടമതുപോലെ തദാനനംവിളങ്ങി
കടുതയതിൽവളൎന്നു മെല്ലെമെല്ലെക്കടമിഴിമാത്രമിരുണ്ടു നീണ്ടുരണ്ടും

ഘനനിരതനിയേ തരുന്നതണ്ണീരമൃതകരൻ ചൊരിയുന്ന പൂനിലാവ്
ഇളകൾപരമവൾക്കുപാരണയ്ക്കായ ചരജഗത്തിനെന്നപോലെതന്നെ.

ചലതരമഥവെക്കയേററുനില്ക്കും പുതുമഴവേനൽകഴിഞ്ഞുപാഞ്ഞനാളിൽ
ഗുരുഗുരുമെയ്യെഴുമാവിയുദ്യമിച്ചാളുമയവളൂഴിയുമൊന്നുപോലെതന്നെ.

ക്ഷണമിമകളിൽനിന്നുതല്ലിച്ചുണ്ടിൽ കുളുർമുലമേലഥ വീണുടൻതകൎന്നു
വലികളിലിടറിച്ചിരേണനാഭിച്ചുഴിയിലിറങ്ങി നവീനവർഷബിന്ദു.

ഇവയ്ക്കു പുറമേ മലയാളശാകുന്തളം, മാളവികാഗ്നിമിത്രം, ചാരുദത്തൻ, സ്വപ്നവാസവദത്തം എന്നീ നാടകങ്ങളും അവിടുന്നു ഭാഷയിലേയ്ക്കു വിവൎത്തനംചെയ്തിട്ടുണ്ടു്. ഈ തർജ്ജമകളെല്ലാം സുന്ദരമായിട്ടുണ്ടെന്നാണെന്റെ അഭിപ്രായം.

"അസ്മാൻ സാധുവിചിന്ത്യ" എന്ന പ്രസിദ്ധശ്ലോകത്തിന്റെ തർജ്ജമയായ,

സമ്പത്തായ് സംയമത്തെക്കരുതിമതുവുമീ നമ്മെയും നിൻകുലത്തിൻ
വമ്പും ബന്ധൂക്തികൂടാതിവൾ നിജഹൃദയം നിങ്കലർപ്പിച്ചതും നീ
നന്നായോർത്തിട്ടു ദാരപ്പരിഷയിലിവളെക്കൂടി മാനിച്ചിടേണം
പിന്നത്തെബ്ഭാഗ്യമെല്ലാം വിധിവശമതിലിജ്ഞാതികൾക്കില്ല ചോദ്യം.

ഈ പദ്യം നോക്കുക, മൂലത്തിലെ വ്യംഗ്യമായ ആശയങ്ങൾ കൊന്നിനും ഒരു കുറവും വരുത്താതെയാണ് തർജ്ജമ ചെയ്തിരിക്കുന്നത്. ഇതുപോലെതന്നെ മറ്റു പദ്യങ്ങളുടേയും സ്ഥിതി. ശബ്ദസുഖം കുറഞ്ഞാലും അർത്ഥത്തിനു ഹാനി വന്നുപോകരുതെന്നായിരുന്നു അവിടുത്തെ നിശ്ചയം.

സരസോജദളരാഗമോമലാളിൻ ചരണാഗ്രത്തിൽ വരച്ച രേഖ നോക്ക
ഹരവീക്ഷണമേറ്റു നീറിനിൽക്കും സ്മരവൃക്ഷത്തിൽ മുളച്ച നാമ്പുപോലെ.

മാളവികാഗ്നിമിത്രത്തിലെ ഈ ശ്ലോകം മൂലഗ്രന്ഥം വായിക്കാത്ത ഒരുവൻ കണ്ടാൽ തർജ്ജമയാണെന്നു തീർച്ചയായും പറകയില്ല.

ചാരുദത്തം ശൂദ്രകന്റെ മൃച്ഛകടികത്തേയും ഭാസന്റെ ചാരുദത്തത്തേയും ചേർത്തിണക്കി രചിച്ചിട്ടുള്ള കൃതിയാണ്. കഥാഗതിയിലും രംഗവിധാനത്തിലും വലിയ വ്യത്യാസം വരുത്തീട്ടുണ്ട്. ആകപ്പാടെ നോക്കിയാൽ ഒരു സ്വതന്ത്രകൃതിയാണെന്നു തോന്നി ശ്ലോകത്തക്കവണ്ണം അതിമധുരമായിരിക്കുന്നു. നീചപാത്രങ്ങളെക്കൊണ്ട് നീചഭാഷതന്നെ സംസാരിപ്പിച്ചിരിക്കുന്നു.

ഓടിക്കിതച്ചുഴറിമണ്ടിണതെന്തരപ്പീ?
കഷ്ടം കലമ്പരുതു കൊല്ലിണതില്ല നിന്നെ
കാമം മുഴുത്തുരുകി നെഞ്ചുതകർന്നിട്ടു നീ
ഹോമാഗ്നികുണ്ഡമതിലിട്ടൊരു മത്തിപോലെ.

പ്രസാദമാല എന്ന സ്വതന്ത്രകൃതി ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ ദിവ്യസന്നിധാനത്തിൽ ഷഷ്ടിപൂർത്ത്യുപഹാരമായി അവിടുന്നു സമർപ്പിച്ചിട്ടുള്ളതാണ്.

ഓരോ ദേവതമാരെയും മഹിതമാമൃഗ്വേദസൂക്തങ്ങൾതൊ-
ട്ടാരാഞ്ഞുൽക്കടഭക്തിയോടതുളിനേൻ സൽപദ്യപുഷ്പാഞ്ജലി
ആരാധിച്ച സുമങ്ങൾകൊണ്ടു സരസം ഗുച്ഛങ്ങളും തീർത്തിതാ
ഹാരംപോലെ ചമച്ചമാലികസമർപ്പിക്കുന്നു തൃക്കൈയിൽ ഞാൻ.

എന്നു ഗ്രന്ഥകർത്താവുതന്നെ പറഞ്ഞിട്ടുള്ളതിൽനിന്നു് കാവ്യത്തിന്റെ സ്വഭാവം ഗ്രഹിക്കാം.

സരം ഒന്നു്—

മേലിൽമദ്ധ്യത്തിലും കീഴിലും കാണുമീ
മൂവുലോകമേകനായ് മൂർത്തിഭേദത്തോടേ
മാലകററിബ്ഭരിക്കുന്നൊരു ദേവതാ-
മൌലിയാമഗ്നിദേവാധിദേവൻപരൻ.

മൂലനക്ഷത്രജ ശ്രീവഞ്ചിഭൂപനെ
മാലിന്യമെന്നിയേ പാലിക്ക സർവ്വദാ

സരം രണ്ടു്

വേഗമേറും രഥത്തിൻപ്രഭാവത്താൽ
യാഗമുണ്മാൻമുതൽപ്പന്തിചേരുവോൻ
വാമദേവൻ നരദേവനേകണ-
മായുരാരോഗ്യസമ്പൽസമൃദ്ധികൾ.

സരം മൂന്നു്. അശ്വികൾ

യമനാണെന്നാലും വിമലവൈദ്യത്താ-
ലമരത്വംനല്കാൻ ക്ഷമരേററം
തരണീവ്യാപത്തിൽ ത്വരിതം ഭൂർജ്ജ്യുവിൻ
ദുരിതംദൂരത്തു നിരസിച്ചോർ
ശരണദാതാക്കൾ സരണ്യസൂനുക്കൾ
തരുണന്മാരെന്നും കരുണാർദ്രർ.

ഇവ വൈദികഗുച്ഛത്തിലുള്ളവയാകുന്നു.
ഇനി പൌരാണികഗുച്ഛം

ഒന്നാം സരം. ബ്രഹ്മാവു്

ബ്രഹ്മാപ്രജാപതിരജോമയനിഷ്പ്രപഞ്ച
നിർമ്മാണശില്പിചതുരാനനനാത്മയോഗി
പത്മാസനൻ തനതുകാലമിതിക്കണക്കി-
നിക്കല്പംപതിക്ക പുരുഷായുഷമേകവേണം.

രണ്ടാംസരം. സൂര്യൻ

ഗ്രഹനിരയുടെയധ്യക്ഷൻ ഗ്രാഹിതപ്രൌഢിസൂര്യൻ
പ്രണതരിലുപകാരീ പ്രാണദാതാധികാരി
പിണികളകലെനീക്കി പ്രീണനംഭൂമിഭൃക്കിൽ-
ചൊരിക രുചി പരത്തും ചാരുദേഹക്കരുത്തും.

മൂന്നാംസരം. മത്സ്യാവതാരം

ഗീർവ്വാണവൈരിഹയഗ്രീവൻ കടന്നു മറ-
ഗർവ്വാൽ കവർന്നൊരു കലാപം തീർപ്പതിന്നൊരുങ്ങി
തൽപ്പൂർണ്ണജലത്തിൽ ഭ്രമിച്ചുധരണിദേവനു
കോമളഝഷവടിവൊട്ടു സ്വാമിപ്പിതങ്ങടന്നടിവളർന്നോൻ.

ആചാര്യഗുച്ഛം.

അല്ലാവിൻമൊഴിയാം കുറാൻ മുഴുവനും
ജേപ്രേൽകനിഞ്ഞോതിയും-
ക്കൊള്ളാൻ ഭാഗ്യമിയന്ന ദിവ്യനതിലേ
തത്വം ഗ്രഹിച്ചിട്ടുടൻ
കർമ്മസ്തുത്യുപവാസമുഖ്യവിവിധാ-
ചാരങ്ങളും തിങ്ങും മതം
നിർമ്മിച്ചോരു മഹമ്മദാംനബിനൃപ-
ന്നാശിസ്സു ശംസിക്കണം.



ഏ. ആർ. തമ്പുരാൻെറ ഭാഷാപദ്യകൃതികളിൽ മലയവിലാസവും പ്രസാദമാലയും ഒഴിച്ചുള്ളവയെല്ലാം തർജ്ജമകളായതിനാൽ അദ്ദേഹം കവിത്വശക്തിശൂന്യനായിരുന്നു എന്നു ചിലർ വാദിക്കയും അതേ ശ്വാസത്തിൽതന്നെ സംസ്കൃതകവനം ചെയ്യുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന പാടവത്തെ സമ്മതിക്കയും ചെയ്യുന്നതു വിസ്മയജനകമായിരിക്കുന്നു. വിടവിഭാവരിയുടേയും ആംഗലസാമ്രാജ്യം മഹാകാവ്യത്തിൻേറയും കർത്താവെന്ന നിലയിൽ അവിടുത്തെ കവിയശസ്സ് ലോകമൊട്ടുക്ക വ്യാപിച്ചിട്ടുള്ളതിനാലാണ് സംസ്കൃതത്തിൽ കവനംചെയ്യാൻ അവിടുത്തേയ്ക്കു കഴിയുമായിരുന്നു എന്നു പുരോഭാഗികൾ സമ്മതിക്കുന്നത്. എന്നാൽ ഏതുഭാഷയിലായിരുന്നാലും കവിക്കു വേണ്ടതായ ഗുണങ്ങൾ വ്യുൽപത്തിദാർഢ്യം, പ്രകൃതിനിരീക്ഷണപാടവം, ലോക-

വ്യവഹാരജ്ഞാനം, ഭാവനാസമ്പത്തു മുതലായവയാണല്ലോ. ഏ. ആർ. തമ്പുരാൻ ആ ഗുണങ്ങളാൽ സമനുഗൃഹീതനായിരുന്നു എന്നുള്ളതിനു് ആംഗലസാമ്രാജ്യാദികൾ സാക്ഷ്യം വഹിക്കുന്നു. അങ്ങനെയിരിക്കെ മാതൃഭാഷയിൽമാത്രം കാവ്യം രചിക്കാൻ അദ്ദേഹത്തിനു കഴിവില്ലായിരുന്നു എന്നു പറയുന്നതു് സമഞ്ജസമാണോ? അനാസ്ഥകൊണ്ടു മാത്രമായിരിക്കാം ഭാഷാകവനം ചെയ്യാതിരുന്നതു്. അതുപോകട്ടെ, അവിടുന്നു ഭാഷാകവി എന്ന നിലയിൽ അഗണ്യനാണെന്നുവന്നാൽതന്നെയും, അതുകൊണ്ടു് അദ്ദേഹത്തിനു ഭാഷാസാഹിത്യത്തിൽ ഉള്ള സ്ഥാനത്തിനു് ഇളക്കം സംഭവിക്കുന്നില്ല. പ്രൗഢവൈയാകരണൻ, സരസഗദ്യകാരൻ, സൂക്ഷ്മതരം വിമർശകൻ, ഉത്തമവ്യാഖ്യാതാവു്, ജ്യോതിർഗ്ഗണനാപടു, ഖണ്ഡകാവ്യപ്രസ്ഥാനത്തിന്റെ പ്രേരകനും ഉപജ്ഞാതാവും എന്നിങ്ങനെ പലപ്രകാരത്തിൽ അവിടുന്നു കെട്ടിപ്പൊക്കിയിരിക്കുന്ന യശഃസൗധം യുഗാന്തരങ്ങളിൽപോലും അഭേദ്യമായി വിളങ്ങിക്കൊണ്ടിരിക്കും. ആ മഹാസൗധത്തിന്റെ അടിസ്ഥാനത്തിൽ ഗൂഢഗൂഢം പെരുച്ചാഴിപ്രയോഗം നടത്തിക്കൊണ്ടിരിക്കുന്ന ചില അസൂയാലുക്കൾക്ക നിരാശയ്ക്കുമാത്രമേ അവകാശമുള്ളു. ലഘുപാണിനീയത്തിന്റെയും കേരളപാണിനീയത്തിന്റെയും കർത്താവെന്ന നിലയിൽ ബുധാ അഭിനവപാണിനിയായിത്തീർന്ന അവിടുന്നു മലയാളികളുടെ പ്രേമഭാജനമാണു്. പരിഷ്കരിച്ച കേരളപാണിനീയത്തിന്റെ ഉപോൽഘാതമാണു് ആഗമികപ്രസ്ഥാനത്തിലുള്ള വ്യാകരണത്തിലേയ്ക്കു മലയാളികളുടെ ദൃഷ്ടിയെ ഇദംപ്രഥമമായി നയിച്ചതു്. ഇതേവരെയായിട്ടും അതിനെ അതിശയിക്കുന്നതിനെന്നല്ല, അതിനോടു സമീപിക്കാൻപോലും യോഗ്യതയുള്ള ഒരു ഭാഷാചരിത്രഗ്രന്ഥവും ഭാഷയിൽ ഉണ്ടായിട്ടില്ലതാനും. അതുപോലെതന്നെയാണു് ശബ്ദശോധിനി, മധ്യമവ്യാകരണം, പ്രഥമവ്യാകരണം ഇവയുടെ സ്ഥിതിയും. ഇപ്പോൾ ചില വ്യാകരണഗ്രന്ഥങ്ങൾ വിദ്യാർത്ഥികളുടെ ഭാഗ്യദോഷത്താൽ ആവിർഭവിച്ചിട്ടുണ്ടു്. ശിഥിലമായ ചിന്തനം, നിർവ്വചനത്തിലുള്ള വൈകല്യങ്ങൾ, ശബ്ദപ്രയോഗങ്ങളെപ്പററിയുള്ള പരിജ്ഞാനക്കുറവു് മുതലായ ദൂഷ്യങ്ങളാൽ കലുഷിതങ്ങളാണു് മിക്കവയും.

ഭാഷാഭൂഷണം രചിക്കപ്പെടുന്നതിനു മുമ്പുതന്നെ അലങ്കാരദീപകം തുടങ്ങിയ ചില അലങ്കാരഗ്രന്ഥങ്ങൾ ഭാഷയിലുണ്ടായിരുന്നു. എന്നാൽ ഭൂഷണത്തിനുള്ള പ്രശസ്തി ഒന്നു വേറേതന്നെ

യാണു്. അനേകം പണ്ഡിതന്മാർ അതിന്റെ പ്രചാരത്തെ അടിച്ചുടയ്ക്കുന്നതിനു് അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടിരിക്കുന്നു. പക്ഷെ അവരുടെ ശ്രമങ്ങളെല്ലാം വ്യൎത്ഥമായി പരിണമിക്കുന്നതേയുള്ളു. സംസ്കൃതാനഭിജ്ഞന്മാൎക്കു് അലങ്കാരങ്ങളുടെ ഏകദേശജ്ഞാനമെങ്കിലും ഉണ്ടാകണമെങ്കിൽ ഭൂഷണത്തെ അവലംബിക്കാതെ നിവൃത്തിയില്ല.

വൃത്തമഞ്ജരിയിലും കോടാലിപ്രയോഗം നടന്നുകൊണ്ടിരിക്കുന്നുണ്ടു്. പക്ഷെ അതിനു വലുതായ ക്ഷതമൊന്നും സംഭവിച്ചു കാണുന്നില്ല. സാഹിത്യസാഹ്യത്തിൽമാത്രം ആരും കൈവയ്ക്കാത്തതെന്താണാവോ?

ഏ. ആർ. തമ്പുരാന്റെ ഗദ്യശൈലിക്കുള്ള മാധുൎയ്യം അന്യാദൃശമാണു്. അവിടുന്നു് ഉൽഘാടനംചെയ്ത സാഹിത്യനിരൂപണസരണി അന്യൂനവും അനുകരണയോഗ്യവും ആണെന്നുള്ളതിൽ രണ്ടുപക്ഷമില്ല. കാവ്യത്തിൽ ദ്വിതീയാക്ഷരപ്രാസത്തിനുള്ള സ്ഥാനത്തെപ്പററി അവിടുന്നു പുറപ്പെടുവിച്ച അഭിപ്രായങ്ങൾ ഭയങ്കരമായ ഒരു പ്രാസവഴക്കിനു വഴിതെളിച്ചുവെങ്കിൽ അതിനു ചില കാരണങ്ങളുണ്ടായിരുന്നു. അക്കാരണങ്ങളെ അന്യത്ര വിവരിക്കുന്നതാണു്. ശാന്തമായി ആലോചിച്ചു നോക്കുന്നതായാൽ അവിടുത്തെ അഭിപ്രായം ആദരണീയമാണെന്നു കാണാം.

രാജരാജപ്രസ്ഥാനമാണു് ഖണ്ഡകാവ്യപ്രസ്ഥാനത്തിനു വഴികാണിച്ചതെന്നു വഴിയേ തെളിയിക്കാം. ആ പ്രസ്ഥാനത്തിന്റെ സ്വഭാവത്തേയും വേറെയൊരിടത്തു വിവരിക്കുന്നതാണു്.

ഏ. ആർ. തമ്പുരാന്റെ അകാലവിയോഗം മലയാളഭാഷയ്ക്കു തീരാനഷ്ടംതന്നെയാണു്. ഇത്ര വേഗത്തിൽ അവിടുന്നു നമ്മെ വിട്ടുപിരിയുമെന്നു് ആരും വിചാരിച്ചിരുന്നില്ല.

1089-ാമാണ്ടു് അവിടുന്നു ഗവൎമ്മെന്റുമഹാപാഠശാലയുടെ അദ്ധ്യക്ഷനായി നിയമിക്കപ്പെട്ടു. ആ ജോലിയും അവിടുന്നു

പ്രശസ്തമായി നിർവ്വഹിച്ചു. നാട്ടുകാരനെ ആ ഉൽകൃഷ്ടസ്ഥാനത്തു നിയമിച്ചതു് ഇപ്പോൾ ആദ്യമായിട്ടായിരുന്നു.

1093-ൽ അവിടുന്നു മധ്യവേനൽപ്രമാണിച്ചു് മാവേലിക്കര സ്വന്ത ശാരദാമന്ദിരത്തിൽ വിശ്രമിച്ചുകൊണ്ടിരിക്കെ ഒരുദിവസം കുളിക്കാൻ പോയ അവസരത്തിൽ കുറേനേരം നീന്തിക്കളിച്ചു. അതുനിമിത്തം പിടിപെട്ട ജലദോഷം സന്നിപാതജ്വരമായി പരിണമിച്ചു. 1093 മിഥുനം 4-ാംതീയതി 56-ാംവയസ്സിൽ അവിടുന്നു് അനവധി ശിഷ്യരേയും ബന്ധുമിത്രാദികളേയും സന്താപക്കടലിൽ തള്ളിയിട്ടു് ഈ ലോകരംഗത്തിൽനിന്നും നിഷ്ക്രമിച്ചു.

വള്ളത്തോൾ മഹാകവി പറഞ്ഞതുപോലെ,

വിജ്ഞാനസമ്പത്തിനമസ്മദീയ ഭാഷാവനിക്കും നവരാജരാജൻ
ആ രാജരാജൻ തിരുമേനിവാണ സിംഹാസനം ഹാ! പരിശൂന്യമായി.

## പെരുനെല്ലി കൃഷ്ണൻവൈദ്യൻ.

1038 കുംഭം 8-ാംതീയതി തിരുവനന്തപുരം നെല്ലമൺ അധികാരത്തിൽ മുട്ടത്തറ പെരുനെല്ലി ഗൃഹത്തിൽ മുട്ടത്തറ പുലാങ്ങൽ കുട്ടിയപ്പിയുടെ പുത്രനായി ജനിച്ചു. പിതാവു മഹാബുദ്ധിശാലിയും പരിഷ്കൃതാശയനും ശില്പവിദ്യകളിൽ നിപുണനുമായിരുന്നു.

പേട്ടയിൽ രാമൻപിള്ള ആശാന്റെ അടുക്കൽ സാമാന്യവിദ്യാഭ്യാസം ചെയ്തശേഷം പരവൂർ ചെന്നു് പ്രസിദ്ധ വിദ്വാനായിരുന്ന പൊഴിക്കര ഗോവിന്ദനാശാന്റെ അടുക്കൽ ശ്രീരാമോദന്തംമുതൽക്കു യുധിഷ്ഠിരവിജയം യമകകാവ്യംവരെ അഭ്യസിച്ചു. അപ്പോഴേയ്ക്കു വയസ്സ് പതിന്നാലു തികഞ്ഞു. പിന്നീടു് ശ്രീനാരായണൻതമ്പിയുടെ ഗുരുവും വിശിഷ്ടകവിയുമായിരുന്ന ദാമോദരൻകത്താവിന്റെ അടുക്കൽ കാളിദാസകവിതകൾ പരിശീലനം ചെയ്തു. അതുകൊണ്ടും തൃപ്തിപ്പെടാതെ കുട്ടിയപ്പി തന്റെ പുത്രനെ കുമ്മൻപള്ളി ആശാന്റെ അടുക്കൽ അയച്ചു മാഘം,

നൈഷധം, നാടകങ്ങൾ, അലങ്കാരം, വൈദ്യം ഇവ പഠിപ്പിച്ചു. വാരണപ്പള്ളിയിലായിരുന്നു താമസം. അവിടെത്താമസിക്കുന്ന കാലത്തു വാരണപ്പള്ളി കൊച്ചുകൃഷ്ണപ്പണിക്കർകാരണവരുടെ വാത്സല്യഭാജനമായിത്തീൎന്നു. മണമ്പൂർ ഗോവിന്ദനാശാൻ തുടങ്ങിയ വരിഷ്ഠകവികൾ പെരുനെല്ലിയുടെ സതീൎത്ഥ്യന്മാരായിരുന്നു.

ആറുകൊല്ലം ഇങ്ങനെ വാരണപ്പള്ളിയിൽ ജീവിച്ചു. അതിനിടയ്ക്കു് കൊച്ചുകൃഷ്ണപ്പണിക്കരുടെ പ്രേരണയാൽ പാലാഴിമഥനം, സുന്ദരീസ്വയംവരം, കചചരിതം എന്നീ അമ്മാനപ്പാട്ടുകളും, മഹിഷമംഗലം ഭാണത്തിന്റെ തർജ്ജമയും കുകുത്സുചരിതം ആട്ടക്കഥയും രചിച്ചു.

സ്വർല്ലോകത്തും പുകഴ്ത്തും ഗുണഗണമിയലും
　വാരണപ്പള്ളിനാഥൻ
ചൊല്ലാലേ ഞാനിദാനീം കചനുടെ ചരിതം
　ചൊല്ലിടുന്നീവിധത്തിൽ
എല്ലാരുംകേട്ടുതോഷിക്കുക ശിശുനിവഹം
　തത്തിടും തത്തകണ്ടാൽ
വല്ലോൎക്കും മോദമല്ലാതതിലൊരു വിരസം—
　തോന്നുമോ ജാതമാനം?

എന്നു കചചരിതത്തിലും മററും ഈ സംഗതി വ്യക്തമായി പറഞ്ഞിട്ടുണ്ടു്. കുകുത്സുചരിതം 'നാട്യപ്രചാരപരദന്തിവിധാരനാഥ'ന്റെ ആജ്ഞാനുസാരം അഞ്ചുദിവസംകൊണ്ടു രചിക്കപ്പെട്ടതായിരുന്നു.

വാചാ തസ്യ തനോമി നാടകമിദം കൃഷ്ണാഭിധസ്യപ്രഭോഃ.

എന്ന വരിയിൽ പറഞ്ഞിരിക്കുന്ന കൃഷ്ണാഭിധൻ കൃഷ്ണപ്പണിക്കരാണു്.

21–ാംവയസ്സിൽ ഗുരുദക്ഷിണ നടത്തിട്ടു് തിരുവനന്തപുരത്തേയ്ക്കു തിരിച്ചുപോരികയും വൈദ്യവൃത്തിയിലും കാവ്യനിൎമ്മാണത്തിലും ഏൎപ്പെടുകയും ചെയ്തു. എന്നാൽ വ്യാകരണപരിജ്ഞാനം തനിക്കു വേണ്ടുവോളം ഉണ്ടായിരുന്നില്ല എന്നുള്ള ബോധം അദ്ദേഹത്തിനെ പീഡിപ്പിച്ചുകൊണ്ടിരുന്നു. അതിനാൽ കടയം നാണുശാസ്ത്രികളുടെ അടുക്കൽ കുറേക്കാലം കൌമുദിയും വ്യാകര

ന്നവിഷയത്തിൽ ഉപരിഗ്രന്ഥങ്ങളും അഭ്യസിച്ചുകൊണ്ടുതന്നെ ഇരുന്നു. അതിനുശേഷമാണ് അഭിനവവാഗ്ഭടനായ അനന്തപുരത്തു മൂത്തകോയിത്തമ്പുരാന്റെ അടുക്കൽ വൈദ്യം അഭ്യസിച്ചതു്.

കൃഷ്ണൻവൈദ്യന്റെപിന്നീടുള്ള കവിതകൾ ഹരിശ്ചന്ദ്രചരിതം ഭാഷാചമ്പു, അരുവിപ്പുറം ക്ഷേത്രമാഹാത്മ്യം, വൈക്കം യാത്രാശതകം, ഭാഷാകൊക്കോകം, സ്ത്രീധർമ്മം, പതിവ്രതാധർമ്മം മണിപ്രവാളം, കല്യാണവൃത്തശതകം, സുഭദ്രാഹരണം നാടകം, പുത്തൻവാതിൽതിറപ്പാട്ട് ഇവയാകുന്നു. മാതൃകയ്ക്കായി ഏതാനും സരസപദ്യങ്ങൾ ഉദ്ധരിക്കുന്നു.

സ്ത്രീധർമ്മം—

പേടപ്പേൻമൃഗലോചനേ തനയരേ പേടിപ്പെടുത്തുന്നതും
കൂടെക്കൂടെയെടോ ഭുജിക്കവെറിനായ് പാടിക്കൊട്ടുക്കുന്നതും
കൂടെച്ചെന്നുകളിക്കുവാൻ കുമതിമാരോടായ് നിയോഗിപ്പതും
മാടൊക്കാംമുലമാരെടുത്തു മുടിമേൽ ചൂടുന്ന നീ ചെയ്യൊലാ.

വേലക്കാരെന്നുവച്ചാലൊരുവകമൃഗമാണെന്നുറയ്ക്കാതെ നമ്മെ-
പ്പോലേ ചിന്തിച്ചു വേണം കളമൃദുമൊഴികേളന്നപാനാദി നല്കാൻ
ചാലേചേലാർന്ന നീയങ്ങൊരുവിധമവരോ മറ്റുവേറേവിധത്തിൽ
നീലാംഭോജാക്ഷിഭക്ഷിക്കരുതിരുവിധമാം പാചകം നീചമായി.

കല്യാണവൃത്തശതകം.

പൊൽത്താർമങ്കകരത്തിൽവച്ചു കളിയാടീടുന്നൊരെന്നോമന-
ത്തത്തേ സാരഘസാരസാമ്യവചനേ സാമർത്ഥ്യസദ്ധാമമേ
തത്തിത്തത്തിവരും തണുത്തപവനൻതട്ടിച്ചലിക്കുന്നൊരീ-
പ്പുത്തൻപല്ലവമുള്ള പൂമരവരേ വന്നിട്ടിരുന്നീടു നീ.

ചിറകുമ്പതകടഞ്ഞത്തൂവലിൽച്ചുണ്ടിരുത്തി-
ക്കറുപിറനകറണ്ടിട്ടൊപ്പശില്പംവരുത്തി
നറുമലർശയനത്തിൻമീതിലാത്താനമോദം
ചെറുകിളിമകൾവാണാൾ ചേലൊടേ മാലൊടെന്യേ.

സുഭദ്രാഹരണം (നാടകം)—

ചാലേ നാലഞ്ചുബാലച്ചടുലമിഴികൾതൻ
ചാരുപൂഞ്ചേലയും ക-
ട്ടാലിൻമേലിൽക്കരേറീട്ടമലതകലരും
പുഞ്ചിരിപ്പൂനിലാവിൽ

മാല്യം മന്ദാക്ഷവും ചേൎന്നവികലമവർതൻ
ചേലുകോലും തുടൎത്തുൺ-
മൂലംകാണ്മാൻകൊതിച്ചങ്ങിനെ മരുവിട്ടുമെൻ-
പോററി മാം പോററിടേണം.

ആരോമൽച്ചെമ്പരുത്തിക്കുസുമസമമെഴും
ചുണ്ടുമുണ്ടുണ്ടുകൊണ്ടു-
മ്മാരശ്രീ ചേൎന്നൊലിക്കും മനോജമണിയിവാം-
ക്കന്മദം ചേൎത്തുപേൎത്തും
താരമ്പക്രീഡയാമക്കൊടിയകടലിലു-
ഷ്മമശാന്ത്യുജ്ഝമെന്നും
നേരന്യാക്കില്ല നല്ലാർജനാഗുടിയിവളെ-
ത്തള്ളിയിട്ടുള്ളഴിച്ചു.

സുഭദ്ര—കത്തുംകാന്തികലൎന്നിടുന്ന മിനുസക്കണ്ണാടിയിൽക്കീരതൻ-
വിത്തെന്തിന്നു വിതച്ചതോ! വനിതമാം ധാതാവു ചെച്ചതാരമേ.
മഞ്ജരിക—ചിത്തഭ്രാന്തികളത്രയുണ്ടാക്കുന്നതുണ്ടേ കണ്ണാടിയോ? ഗന്ധമോ?
വിത്തോ മത്തകരീന്ദ്രകമ്രഗമനേ കാർകുറിരോമങ്ങളോ?

ചത്തെന്നും വന്നുകൂട്ടും ചിലരുടനടിചാ-
കാതെ വൈകാതെപിന്നെ-
ച്ചത്തെന്നും വന്നുകൂട്ടും ചില ചലമിഴിമാർ
ചത്തതോടൊത്തുമില്ലം
കററക്കാർവേണി കാത്ത്യായനിയുടെ കണവൻ
കണ്ണിണക്കോണുകാട്ടിൽ
ചെററെന്നും വന്നുകാട്ടും പ്രസവമൊരുദശാ-
സന്ധിയാണെന്നുകൊണ്ടും.

മാരൻപാട്ടു്—

മാന്താർശരനന്നേരം തന്റെ
കാന്തയെ ഗാഢം പുണൎന്നു
കണ്ണാടിയിലെന്നായൊരുവണ്ണം തിരംഗണ്ഡത്തിലു-
മുന്നിത്തിരുതുണ്ഡത്തിലുമെണ്ണീട്ടലരമ്പൻ

ചുംബിച്ചു വിസ്മയമോൎത്താ-
ലതിരമ്യമെന്നല്ലാതെ കിം വാ
പൂമെത്തയിലാ ചിത്തജനാമത്തചകോരാക്ഷിയെ
പ്രേമത്തൊടുമാമുത്തിനവാമുത്തൊടുകൂടി

മെല്ലെ ചരിച്ചുകിടത്തിക്കരപല്ലവംകൊണ്ടങ്ങണച്ചും
മല്ലീസുമമല്ലൽപെടുമുല്ലാസിതപല്ലിൻമുന
ചൊല്ലേറിന മുല്ലായുധനുല്ലാസമൊടപ്പോൾ
ചുണ്ടിണതന്നിലമർത്തിയിട്ടത്തണ്ടാർമിഴിയെയുണർത്തി
പ്രാഭാവമൊടംഭോരുഹസംഭാവിത ജൃംഭൽകുച
കുംഭീശപരകുംഭദ്വയമമ്പോടു രമിച്ചും
ചിത്തജൻമാറോടണച്ചുമധരത്തിൽക്കടിച്ചുപിടിച്ചും
കൈത്താരുവിടർത്തീട്ടതിൽമെത്തും ഭ്രമമെത്തീടിനൊ-
രുൾത്തേറിനചിത്തോത്സവമെത്തിപ്പിടിക്കൂടി
മാരനും കാമിനിതാനും നേരംപോരാഞ്ഞുപാരംകേരളമേ
ആരോമലമാരിൽപരിഹീരരായിതയാമയോരവ-
ളുരുകളിലോരോവിധ ചാതുകളിയാടി
കോൾമയിർക്കൊണ്ടു മയങ്ങി
ദേഹം കോമളഗാത്രിക്കന്നേരം.



രാജസേവയെപ്പററി സുഭദ്രാഹരണത്തിൽ—

നോക്കുമ്പോഴരികത്തുകാണണമടുത്താഹന്ത വാഴുംവിധൌ
മൂക്കിൽകൈവിരൽകേററിനില്ക്കണമെറാനെന്നുച്ചമായോതണം
പാക്കാതേ സുഖദുഃഖമെന്നതുവെടിഞ്ഞങ്ങോട്ടും വല്ലതും
പോക്കുള്ളോരു നരൻ നരേന്ദ്രനിരതൻ സേവയ്ക്കു ഭാവിക്കുമോ?

## വെളുത്തേരി കേശവൻവൈദ്യൻ.

തിരുവനന്തപുരത്തു തോട്ടത്തിൽ വെളുത്തേരി കേശവൻ വൈദ്യൻ ഒരു നല്ല നാട്ടുകാര്യസ്ഥനും സാമാന്യം നല്ല വിദ്വാനുമായിരുന്നു. പത്മനാഭൻചാന്നാരുടേയും അഴകിയുടേയും പുത്രനായി 1034-ാമാണ്ടിടയ്ക്കു ജനിച്ചു. വീട്ടിൽവച്ചു് എഴുത്തും വായനയും പഠിച്ചശേഷം വാരണപ്പള്ളിപ്പണിക്കരുടെ ഗൃഹത്തിൽ പാർത്തുകൊണ്ടു കുമ്മമ്പള്ളി രാമൻപിള്ളആശാൻെറ അടുക്കൽ കാവ്യനാടകാലങ്കാരങ്ങളും, വ്യാകരണവും അഭ്യസിച്ചു. ശ്രീനാരായണഗുരു, പെരുന്നെല്ലി കൃഷ്ണൻവൈദ്യൻ, കടയ്ക്കാവൂർ കൊച്ചുരാമൻവൈദ്യൻ ഇവർ അദ്ദേഹത്തിൻെറ സതീർത്ഥ്യരായിരുന്നു. ബാല്യത്തിലേ കവനകൌശലം പ്രകാശിപ്പിച്ചു. പഠിത്തം പൂർത്തിയാക്കിയശേഷം സ്വഗൃഹത്തിലേക്കു മടങ്ങിയപ്പോൾ പ്രതാപരുദ്രീയത്തിലെപ്പോലെ ശ്രീവിശാഖംതിരുനാളിനെ നായകനാക്കി അദ്ദേഹം രചിച്ച അർത്ഥാലങ്കാരമണിപ്രവാളം തിരുമേനിയെ

പ്രീണിപ്പിക്കയും, അവിടുന്നു് ഒരു വള സമ്മാനിക്കയുംചെയ്തു. അവിടത്തെ ഉപദേശാനുസരണമാണു് അദ്ദേഹം പറവൂർഭോായി മാമാവൈദ്യന്റെ അടുക്കൽ വൈദ്യവിദ്യ അഭ്യസിച്ചതു്. ഒരു നല്ല വൈദ്യൻ എന്ന നിലയിൽ തിരിച്ചുവന്ന കേശവൻവൈദ്യരെ തിരുമനസ്സുകൊണ്ടു് ഉത്രാടംതിരുനാൾ രാജകുമാരന്റെ വൈദ്യനായി നിയമിച്ചു് പത്തുരൂപാ ശമ്പളവും നിത്യച്ചെലവിൽനിന്നു് ഒന്നേകാലും കോപ്പും മുപ്പതു പണവും അനുവദിച്ചുകൊടുത്തു. ചട്ടമ്പിസ്വാമികളുടെ അടുക്കൽനിന്നു് ഗുസ്തിക്രമങ്ങൾ വശമാക്കിയിരുന്നതിനാൽ പല പ്രസിദ്ധമല്ലന്മാരെ അദ്ദേഹം തോല്പിച്ചിട്ടുണ്ടു്.

ആശാന്റെ പ്രഥമപത്നി മാതുലപുത്രിയായ പാർവ്വതിഅമ്മ ആയിരുന്നു. അവർ ഇപ്പോഴും ജീവിച്ചിരിക്കുന്നു. അതിലുണ്ടായ ഒരു പുത്രിയാണു് തോട്ടത്തിൽ കുമാരൻവൈദ്യന്റെ സഹധർമ്മിണി. ദ്വിതീയപത്നി കാരിക്കൽ ലക്ഷ്മിഅമ്മയാണു്. അതിൽ ജനിച്ച ചിത്രഭാനുവൈദ്യൻ ചികിത്സ ഇപ്പോൾ നടത്തിക്കൊണ്ടിരിക്കുന്നു.

പ്രസിദ്ധവാഗ്മിയും പണ്ഡിതനും ആയിരുന്നു് ഈയിടയ്ക്കു മരണം പ്രാപിച്ച കരുവാ കൃഷ്ണനാശാൻ, പരവൂർ വടക്കേക്കര നാരായണനാശാൻ, കൊച്ചുബാപ്പുവൈദ്യൻ ഇവരൊക്കെ ആശാന്റെ ശിഷ്യന്മാരായിരുന്നു. കരുവാ കൃഷ്ണനാശാൻ കേരളമൊട്ടുക്കു സഞ്ചരിച്ചു് ക്രിസ്തുമതഖണ്ഡനപ്രസംഗങ്ങൾ നടത്തുകയും അക്പ്രകാശം മുതലായ സൽഗ്രന്ഥങ്ങൾ ഭാഷാന്തരീകരിക്കയും ചെയ്തിട്ടുണ്ടു്.

ആശാന്റെ കൃതികൾ ബാലിസുഗ്രീവസംഭവം വഞ്ചിപ്പാട്ടു്, അർത്ഥാലങ്കാരമണിപ്രവാളം, ബാലബോധിക, തിലോത്തമാവിജയം കഥകളി, പ്രസന്നരാഘവം നാടകം,നീതിസാരം തർജ്ജമ, തുലാപുരുഷദാനം, സൌരപുരാണം കിളിപ്പാട്ടു് ഇവയാകുന്നു. തിലോത്തമാവിജയം ധാരാളം ആടിക്കൊണ്ടിരുന്നു. ബാലബോധിക ബാലപ്രബോധത്തേക്കാൾ നല്ലൊരു വ്യാകരണപ്രവേശികയാണു്.

ഗണേശനും ഷൺമുഖനാഥനും ശ്രീ
ഫണീശനും പാണിനി വാണിമാതും
ഗുണക്കരുന്നാം ഗുരുനാഥനും മേ
തുണയ്ക്കുമാറാകണമത്തമോദം.

എന്നാണു് ആ ഗ്രന്ഥം സമാരംഭിക്കുന്നതു്.

തുലാപുരുഷദാനം ശ്രീ വിശാഖംതിരുനാൾ തമ്പുരാന്റെ തുലാപുരുഷദാനത്തെ വർണ്ണിക്കുന്ന ഏതാനും ശ്ലോകങ്ങൾ ആണ്.

ഈരണ്ടഞ്ഞൂറിനട്ടത്തുപോമറുപതാമാണ്ടിങ്കലെൻ തമ്പുരാൻ
ധീരൻവഞ്ചിനൃപൻ നടത്തിയതുലാഭാരോത്സവം കാണുവാൻ
താരേശൻനിജജ്യോതിപൂർണ്ണബുധരോടൊന്നിച്ചു സമ്പ്രീതനായ്
സൂരൻപൂർവ്വഗൃഹേകടന്നു പതിനെട്ടോളംദിനം പാർത്തുപോൽ

ഇതു് അതിലെ പദ്യങ്ങളിൽ ഒന്നാണ്. ആശാൻ 1072 ചിങ്ങത്തിൽ മുപ്പത്തിയെട്ടാംവയസ്സിൽ മരിച്ചു.

## തോട്ടയ്ക്കാട്ട് ഇക്കാവമ്മ.

കൊച്ചീസംസ്ഥാനത്തു് എറണാകുളം എന്ന പ്രസിദ്ധ നഗരിയിലുള്ള പുരാതനഗൃഹങ്ങളിൽ ഒന്നാണ് തോട്ടയ്ക്കാട്ട്. ഈ വിദുഷീരത്നം പ്രസ്തുത ഗൃഹത്തിൽ കുട്ടിപ്പാറുഅമ്മയുടെ പുത്രിയായി 1039-ൽ ജനിച്ചു. ബാല്യത്തിലേ കവിതാവാസന പ്രകാശിപ്പിച്ചുതുടങ്ങി. ആ വാസനയോടു മികച്ച പാണ്ഡിത്യംകൂടി കലന്നപ്പോൾ അവർ കുട്ടിക്കുഞ്ഞുതങ്കച്ചിയേപ്പോലെ ഒരു നല്ല കവിയിത്രിയായിത്തീൎന്നു. നാടകം, കിളിപ്പാട്ടു്, തുള്ളൽ, കുറത്തിപ്പാട്ടു് എന്നിങ്ങനെ പല വകുപ്പുകളിലായി ഈ മഹിളാമണി അനേകം കൃതികൾ രചിച്ചിട്ടുണ്ടു്. രാസക്രീഡ കുറത്തിപ്പാട്ടു്, സന്മാൎഗ്ഗോപദേശം തുള്ളൽ, ഏറനാട്ടുകലാപം തുള്ളൽ, സുഭദ്രാൎജ്ജുനം, നളചരിതം എന്നീ നാടകങ്ങൾ ഇവയാണ് പ്രധാന കൃതികൾ. സ്വതന്ത്രഭാഷാനാടകങ്ങളുടെ കൂട്ടത്തിൽ സുഭദ്രാൎജ്ജുനത്തിന്നു് ഒരു മാന്യസ്ഥാനം കല്പിക്കാം. 'മല്ലാരിപ്രിയയായ ഭാമ സമരംചെയ്തീലെ' എന്ന പദ്യഖണ്ഡം അറിഞ്ഞുകൂടാത്തവർ ഇന്നു നിരക്ഷരകുക്ഷികളുടെ ഇടയ്ക്കുപോലും കാണുമോ എന്നു സംശയമാണ്. പ്രസ്തുത നാടകം മി. സി. അന്തപ്പായി പറഞ്ഞിട്ടുള്ളതുപോലെ വലിയ ദോഷങ്ങളാൽ വികൃതമോ ഗുണങ്ങളാൽ ശ്ലാഘ്യമോ ആണെന്നു പറയാവുന്നതല്ല. കവിത വളരെ ലളിതവും ഹൃദ്യവുമാണ്. പൂൎവ്വകവിപ്രയോഗങ്ങളെ കണ്ണടച്ചു് അനുകരിക്കുക, കഥയുടെ എല്ലാ ഭാഗങ്ങൾക്കും തമ്മിൽ നല്ല ഇണക്കമില്ലായ്മ മുത

വായി ഇതിൽ കാണുന്ന ദോഷങ്ങൾ മലയാള ഗ്രന്ഥവിവുള്ള നാടകങ്ങൾക്കൊക്കെ കാണാവുന്നവതന്നെയാണ്.

മാതൃകയ്ക്കായി ഒന്നുരണ്ടു പദ്യങ്ങൾ ചുവടെ ചേർക്കുന്നു.

ദിക്കെട്ടും ഞെട്ടുമാറെന്തൊരു രവമെവിടെ-
    നിന്നുദിക്കുന്നതിപ്പോ-
ളിക്കാലം കാറുകാണാതിടിയുടെ നിനദം
    കേൾപ്പതിന്നില്ല ബന്ധം
വക്കാണത്തിന്നു കോപ്പിട്ടസുരതമമര-
    ന്മാരുമൊന്നിച്ചുവാസ്സു-
ന്നാൾഘോഷിപ്പത്തോടിവന്നോ പടഹനിരയടി-
    ക്കുന്നതോ ഘോരഘോരം.

എടുത്തുമുസലത്തെ ഞാൻ സപടുതിയോടടുത്തിട്ടുടൻ
തടുത്തഥ കിരീടിതന്നുടലടിച്ചുപൊടിച്ചിക്ഷണം
ഇടുത്തുതുടരെത്തിളച്ചൊഴുകുമക്കടുംചോരയിൽ
കെടുത്തുവനെരിഞ്ഞിടും കഠിനമായ കോപാഗ്നിയേ.

## സി. അന്തപ്പായി ബി. ഏ.

1038-ൽ കൊച്ചീശീമയിൽ ചിറയത്തുവീട്ടിൽ ജനിച്ചു. മലയാളം പഠിച്ചശേഷം ഇംഗ്ലീഷ് സ്കൂളിൽ ചേർന്നു. 1060-ൽ എറണാകുളം കാളേജിൽനിന്നും എഫ്. ഏ. പരീക്ഷയിൽ ജയിച്ചിട്ട് തത്വജ്ഞാനം ഐച്ഛികം എടുത്ത് 1062-ൽ ബി. ഏ. പാസ്സായി. അനന്തരം കൊച്ചീ വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിൽ ചേർന്നു. അല്പകാലത്തിനുള്ളിൽ കൺസർവേറ്റർ ആഫീസ് ശിരസ്തദാരായി നിയമിക്കപ്പെട്ടു. അവിടെനിന്ന് സ്റ്റാമ്പുസൂപ്രണ്ടായി മാറി. പിന്നീട്ട കുറേക്കാലം അച്ചുക്കൂടം സൂപ്രണ്ടുദ്യോഗവും വഹിച്ചു. 19‌‌‌‌‌·3-ൽ ഉദ്യോഗത്തിൽനിന്നും പിരിഞ്ഞു.

അദ്ദേഹത്തിൻെറ കൃതികൾ 'നാലുപേരിൽ ഒരുത്തൻ' എന്ന പ്രഹസനം, സുമാർഗ്ഗപ്രകാശിക, ധർമ്മോപദേശിക, ശാരദ ഉത്തരഭാഗം ഇവയും, അനേകം ഉപന്യാസങ്ങളുമാണ്.

അദ്ദേഹം മരിച്ചിട്ടധികകാലമായിട്ടില്ല. ഗദ്യരീതി ലളിതവും ഫലിതമയവുമാണ്.

## കൊടുങ്ങല്ലൂർ കുഞ്ഞുകുട്ടൻതമ്പുരാൻ.

സാഹിത്യസാമ്രാജ്യത്തിലെ സവ്യസാചികളിൽ ഒരുവനായിരുന്ന കുഞ്ഞുകുട്ടൻതമ്പുരാൻ 1040 കന്നി നാലാംതീയതി ജനിച്ചു. മാതാവായ കുഞ്ഞിപ്പിള്ളതമ്പുരാൻ വിദുഷിയായിരുന്നെങ്കിൽ പിതാവു് വെണ്മണിപ്രസ്ഥാനത്തിന്റെ ഉൽഘാടകനായിരുന്ന അച്ഛൻ നമ്പൂരിപ്പാടായിരുന്നു. രാമവർമ്മ എന്നായിരുന്നു പേർ. എന്നാൽ 'കുഞ്ഞുകുട്ടൻ' എന്ന ഓമനപ്പേരിലാണു് അദ്ദേഹം ലോകത്തിൽ അറിയപ്പെട്ടുന്നതു്. ദീർഘകാലം ഉണ്ണിമുഖം കാണാതെ ദേവിയെ ഭജിച്ചതിന്റെ ഫലമായി 29-ാംവയസ്സിൽ ലഭിച്ച കുമാരനായിരുന്നതിനാൽ മാതാവു കുഞ്ഞുകുട്ടനെ വളരെ ലാളിച്ചു വളത്തിയിരിക്കണം.

അഞ്ചാംവയസ്സിൽ വളപ്പിൽ ഉണ്ണിആശാന്റെ അടുക്കൽ വിദ്യാരംഭം തുടങ്ങി. അനന്തരം കൊടുങ്ങല്ലൂർ ഗോദവർമ്മൻ എന്ന മൂന്നാംരാജാവു് 1049-ൽ തീപ്പെട്ടുംവരെ അവിടുത്തെ അടുക്കൽ മാഘപൎയ്യന്തമുള്ള കാവ്യങ്ങളെല്ലാം വായിച്ചു. പിന്നീട്ടു മാതുലനായ വിദ്വാൻ കുഞ്ഞുരാമൻതമ്പുരാനാണു് അവിടുത്തെ പഠിപ്പിക്കുന്ന ഭാരം കൈയേററതു്. പ്രസിദ്ധവൈയാകരണനായിരുന്ന ഈ മാതുലൻ ശേഖരപൎയ്യന്തമുള്ള വ്യാകരണഗ്രന്ഥങ്ങളെല്ലാം തന്റെ ഭാഗിനേയനെ ശ്രദ്ധിച്ചു പഠിപ്പിച്ചു. ഇതുകൊണ്ടും അവിടുത്തെ ജ്ഞാനതൃഷ്ണ ശമിക്കായ്കയാൽ കുഞ്ഞൻതമ്പുരാന്റെ അടുക്കൽ തക്കം മുക്താവലിവരെയും, ശാർങ്ഗഗോപാലാചാൎയ്യരുടെ അടുക്കൽ വേദാന്തവും, വലിയകൊച്ചുണ്ണിത്തമ്പുരാന്റെ അടുക്കൽ ജ്യൌതിഷവും, മാതാമഹിയായ കൊച്ചുതമ്പുരാട്ടിയുടെ അടുക്കൽ ഗണിതവും അഭ്യസിച്ചു് അഭിജ്ഞോത്തമനായിത്തീൎന്നു.

ഉപനയനാനന്തരം കൊടുങ്ങല്ലൂർ ദേവിയെ അതിനിഷ്ഠയോടുകൂടി മൂന്നുകൊല്ലം ഭജിച്ചശേഷം കവിയുടെ നിലയിൽ ലോകരംഗത്തിൽ ഇറങ്ങിയ കുഞ്ഞുകുട്ടൻതമ്പുരാൻ പടിപടിയായി ഉയൎന്നു് ഭാഷാകവികൾക്കൊക്കെയും ഒരു തമ്പുരാനായിത്തീൎന്നു.

വെണ്മണി മഹൻനമ്പൂതിരിപ്പാടായിരുന്നു അവിടുത്തെ കാവ്യഗുരു. അവർ രണ്ടുപേരും ഒരേ പിതാവിൻെറ പുത്രന്മാരായിരുന്നതിനാൽ കവിതാവാസന പിതൃസ്വത്തെന്നപോലെ രണ്ടുപേക്കും ലഭിച്ചു. നമ്പൂരിപ്പാട്ടിലേയ്ക്കു സംസ്കൃതപരിജ്ഞാനം കഷ്ടിയായിരുന്നു. അലസത കൂടപ്പിറപ്പുമായിരുന്നു. തമ്പുരാൻ ഈ വിഷയത്തിൽ ജ്യേഷ്ഠനു നേരെ വിപരീതമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. മഹാഭാരതപാരാവാരം തരണംചെയ്ത മഹാനുഭാവനും ആ അലസതയും തമ്മിൽ എങ്ങനെ ബന്ധമുണ്ടാകും? ജ്യേഷ്ഠൻെറ ഈ അലസ്യത്തെ കുഞ്ഞുകുട്ടൻതമ്പുരാൻതന്നെ,

ഉന്മേഷത്തോടുതാൻ മുറുക്കിയർക്കതപ്പും മുറുക്കാനമായ്
ചുമ്മാതേ മണിപത്തടിപ്പുളുവരേ മൂടിപ്പുതച്ചങ്ങനേ
ബ്രഹ്മസ്വം മഠമായതിൻെറപടിയിൽ പുല്ലിന്നുമോദം പര-
ബ്രഹ്മം കണ്ടുവരുന്ന വെണ്മണിമഹൻ നമ്പൂരിയെക്കണ്ടുതാൻ.

എന്നിങ്ങനെ വർണ്ണിച്ചിട്ടുണ്ടല്ലോ.



കൊടുങ്ങല്ലൂർ കോവിലകം അക്കാലത്തു വിദ്വജ്ജനങ്ങളുടെ ഒരു ആസ്ഥാനമായിട്ടാണ് ശോഭിച്ചിരുന്നത്. 1040-ൽ മരണം പ്രാപിച്ച പൂന്തോട്ടം നമ്പൂരിയും വെണ്മണി അച്ഛൻനമ്പൂരിപ്പാട്ടും 1026-ൽ തീപ്പെട്ട എളയതമ്പുരാൻെറ ഉത്തമമിത്രങ്ങളും സഹചാരികളുമായിരുന്നു. കുഞ്ഞുകുട്ടൻതമ്പുരാൻെറ കാലമായപ്പോഠം സദസ്സിൻെറ വലിപ്പം ഒന്നു വദ്ധിച്ചു. ഒറവങ്കര, കോടശ്ശേരി കുഞ്ഞൻതമ്പാൻ, വെണ്മണിമഹൻ, ഒടുവിൽ, കാത്തുള്ളിൽ ഇവരൊക്കെ കൂടക്കൂടെ അവിടെവന്നു സാഹിത്യവിനോദത്തിൽ ഏപ്പെടുക സാധാരണമായിത്തീൎന്നു. അങ്ങനെ അനേകം സമസ്യാപൂരണങ്ങളും ഖണ്ഡകാവ്യങ്ങളുമുണ്ടാവാനിടയായി.

തമ്പുരാൻെറ പ്രസിദ്ധീകൃതമായ ആദ്യത്തെ കൃതി കവിഭാരതമായിരുന്നു. അങ്ങനെ ഒരു ഗ്രന്ഥം താൻ എഴുതാൻ പോകുന്നു എന്ന് അവിടുന്നു നേരത്തെ പ്രസിദ്ധീകരിച്ചിരുന്നതിനാൽ മൂലൂർ എസ്. പത്മനാഭപ്പണിക്കർ ദാക്ഷിണാത്യരായ ചില ഈഴവകവികളെക്കൂടി ഉൾപ്പെടുത്തണമെന്നു ചൂണ്ടിക്കാണിക്കയും, അവിടുന്ന് ആദ്യം സമ്മതിച്ചുവെങ്കിലും പുസ്തകം എഴുതിയ കാലത്ത് അവരെ വിസ്മരിക്കയും ചെയ്കയാൽ ഒരു വലിയ വാക്സമരം ആവിർഭവിച്ചുവെന്നു മാത്രമല്ല, പത്മനാഭപ്പണിക്കർ കവിരാമായ

ണം എന്നൊരു കൃതി രചിക്കുകയും ചെയ്തു. ഈ സമരത്തിൻെറ പൂർണ്ണവിവരം പത്മനാഭപ്പണിക്കരുടെ ചരിത്രത്തിൽ ചേർത്തിരിക്കുന്നതിനാൽ ഇവിടെ ഒന്നും പറയുന്നില്ല. എന്നാൽ അന്നത്തെ നല്ല കവി എന്ന പേർ സമ്പാദിച്ചുകഴിഞ്ഞിരുന്ന കെ. സി. കേശവപിള്ളയുടെ പേർപോലും അതിൽ വിട്ടുകളഞ്ഞിരുന്ന സ്ഥിതിക്കു ജാതിക്കുറുമ്പായി അതിനെ പത്മനാഭപ്പണിക്കർ വ്യാഖ്യാനിച്ചതു ഭംഗിയായില്ല. കോട്ടയത്തുവച്ചു നടന്ന ആദ്യത്തെ കവിസമാജത്തിലാണ് തമ്പുരാൻ രംഗപ്രവേശം ചെയ്തതു്. അന്നു നടത്തപ്പെട്ട കവിതാപരീക്ഷയിൽ അവിടുന്നും ചേർന്നുവെങ്കിലും ഒന്നാംസമ്മാനത്തിനർഹമായിത്തീർന്നതു് കെ. സി. കേശവപിള്ളയുടെ കവിത ആയിരുന്നു. നാടകരചനയിൽ അവിടുന്നും സമ്മാനാർഹനായിത്തീർന്നു. ദ്രുതകവനത്തിൽ അവിടുത്തെ ജയിക്കുന്നതിനു് അന്നല്ല ഇന്നും ആരെങ്കിലും ഉണ്ടോ എന്നു സംശയമാണ്. ദക്ഷയാഗശതകം ഒരു മണിക്കൂർകൊണ്ടു രചിക്കപ്പെട്ടതാണല്ലോ. കവിസമാജാവസരത്തിൽ സമ്മാനാർഹമായിത്തീർന്ന ഗംഗാവതരണം കാവ്യഗുണം തികഞ്ഞ ഒരു കൃതിയാണെന്നു പറയാനില്ലെങ്കിലും നാലുമണിക്കൂർകൊണ്ടു നിർമ്മിക്കപ്പെട്ടതാണെന്നും അതിൽ നാലങ്കങ്ങളും 101 ശ്ലോകങ്ങളും ഉണ്ടെന്നുമുള്ള സംഗതി നാം ഓർക്കേണ്ടതാണ്. ഇതുപോലുള്ള ദ്രുതകവനങ്ങൾ വേറെയും ഇതിനുമുമ്പുണ്ടായിട്ടുണ്ടു്. നളചരിതം മഹാനാടകവും രാജസൂയം നാടകവും അക്കൂട്ടത്തിൽപ്പെട്ടവയാണ്. 66 തുലാം 21-ാംതീയതി നടുവത്തച്ഛനയച്ച കത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരുന്നു.

"ആവു കഷ്ടിച്ചുപററിച്ചിതു കവിതപരീ-
    ക്ഷിച്ചുനോക്കുന്നനേര-
ത്താവേഗത്തിങ്കൽനിന്നും ചെറുതുവലിയതാം-
    യുള്ള വേഗം പിടിച്ച്
ധീവിശപാസത്തിനായ് ഞാൻ മണിയിടശരിയായ്
    പന്തിരണ്ടാലെമുന്തു-
റാവും പദ്യങ്ങൾ പത്തങ്കവുമിതുവിധമായ്
    നാടകം പാടുപെട്ടു."

ആ ദ്രുതകവനങ്ങൾക്കു് ഭാഷാസാഹിത്യത്തിൽ ഒരു സ്ഥാനവും ഇല്ലെങ്കിൽ അങ്ങനെ ഒരു സ്ഥാനം സമ്പാദിച്ചുകൊടുക്കണമെന്നു് അവിടുത്തേയ്ക്കു ഉദ്ദേശവും ഇല്ലായിരുന്നു. അവ ധീവിശപാസാത്ഥം, പരീക്ഷണാത്ഥം നിർമ്മിക്കപ്പെട്ട കൃതികൾ മാത്രമായി

രുന്നു. എന്നാൽ അവയിലും തപ്പിത്തിരഞ്ഞു നോക്കിയാൽ ചില നല്ല നല്ല പദ്യങ്ങൾ കാണാൻ കഴിഞ്ഞെയ്ക്കും.

കവിസമാജം ഭാഷാപോഷിണിസഭയായി രൂപാന്തരപ്പെട്ടുകയും മനോരമപ്പത്രം സമാരംഭിക്കപ്പെട്ടുകയും ചെയ്തതിനോടുകൂടി തെക്കും വടക്കുമുള്ള കവികൾ തമ്മിൽ ഒരു സൌഹാർദ്ദബന്ധം സ്ഥാപിക്കപ്പെട്ടു. കത്തുകളെല്ലാം—മേൽവിലാസംപോലും ശ്ലോകരൂപത്തിലായി.

ഉദാ:—രഞ്ജിപ്പേറുന്ന ശങ്കുണ്ണിക്കഥ ജവസാ കണ്ടുകൊള്ളുവാൻ
കുഞ്ഞിക്കുട്ടനയയ്ക്കുന്ന കത്തിശ്ലോകങ്ങളാണിതു.

1065 മിഥുനം 18–ാംനു അവിടുന്നു കൊട്ടാരത്തിൽ ശങ്കുണ്ണിക്കു് അയച്ച കത്തിൽ,

കത്തും പുസ്തകവും കവിവ്രജമണേ കയ്യിൽക്കിടച്ചൂ, നമു-
ക്കെത്തുംപാട്ടിനു തെറ്റുതീർത്തുടനയച്ചീടുന്നു കേടെന്നിയേ
ചിത്തംപോലിനി മട്ടുഞാനെഴുതിയോരീലക്ഷണാസംഗ്രഹം
കൃത്യംപാർത്തു ഭവാനിതിൽക്കുറവുകണ്ടിങ്ങോട്ടയച്ചീടണം.

ഗുണങ്ങളുണ്ടെങ്കിലുമോതിടേണ്ട ഗുണജ്ഞ തെറ്റങ്ങനെയല്ലതാനും
ക്ഷണംപറഞ്ഞീടണമിങ്ങുകാട്ടിയിണക്കിലേ മേൽ പിഴതീർന്നുകിട്ടൂ.

സല്ലോകം ഗുണമോതിടും പിഴമറിച്ചാലും കഥിക്കില്ലതെ-
ന്നല്ലോ കണ്ടുവരുന്നതെന്നുകരുതിക്കൊണ്ടിന്നു മിണ്ടായ്കിലോ
ചൊല്ലാം ഞാനൊരു തെറ്റുപറ്റുമറിവുണ്ടാവില്ല ചോടുള്ളവ-
ർക്കെല്ലാം കാവ്യഗുണത്തെ ശിക്ഷയതുകൊണ്ടഭ്യാസമെന്നല്ലയോ.

എന്നെഴുതിയിരിക്കുന്നു. അവിടുത്തെ സ്വഭാവശുദ്ധി ഇതിൽനിന്നും വ്യക്തമായിക്കാണാം. തെറ്റു ചൂണ്ടിക്കാണിച്ചാൽ അവിടുന്നു ക്ഷോഭിക്ക പതിവില്ലായിരുന്നു. നേരെമറിച്ചു സന്തോഷിക്കയേ ചെയ്യാറുണ്ടായിരുന്നുള്ളു. 1067 മീനം 24–ാംനു അവിടുന്നു കെ. സി. കേശവപിള്ളയ്ക്കയച്ച കത്തിലെ,

പ്രത്യപ്രൈഷിഭവദപിലേഖനമനപ്രേമപ്രകർഷാന്വയാ
പ്രത്യഗ്രപ്രണയപ്രസാധനചണഃ പ്രാഗേകലേഖ്യഃ സഖേ!

എന്നു തുടങ്ങുന്ന ശ്ലോകത്തിൽ "പ്രത്യപ്രൈഷി" എന്നു പ്രയോഗിച്ചിരുന്നിടത്തു 'പ്രതിപ്രൈഷി' എന്നു പോരയോ എന്നു കെ. സി. കത്തുവഴി ചോദിച്ചതിനു് അവിടുന്നു പറഞ്ഞ മറുപടി നോക്കുക.

പ്രത്യപ്രൈക്ഷീത്യപഭ്രഷ്ടഃ നാസ്ത്യത്രവിശയാംകുരഃ
ഛേദവ്യത്ഥാന്തരന്യാസാൽ സമാധിഃപദഭേദതഃ
അയാസമാത്രഫലയാ കിം ഹി സ്യംദമുയാദ്യനഃ
ദുസ്തക്കരീത്യാ യൽക്ലിഷ്ടം തദപി ത്യാജ്യമുത്തമൈഃ.

ഇതാണ് യഥാൎത്ഥ പണ്ഡിതന്റെ ലക്ഷണം. ഒരു മഹാകവി കേസരി ഒരിക്കൽ പത്മനാഭശാസ്ത്രി എന്നൊരാളെക്കൊണ്ടു ചില പ്രസംഗങ്ങൾ പകൎത്തിച്ചു. അതിൽ ഉദ്ധരിച്ചിരുന്ന സംസ്കൃതശ്ലോകങ്ങളിൽ പലതും കാടായിരുന്നതിനാൽ അദ്ദേഹം കഴിയുന്നത്ര തിരുത്തി; ചില സ്ഥലങ്ങളിൽ അദ്ദേഹത്തിനു് ശുദ്ധപാഠം തോന്നാതിരുന്നതുകൊണ്ടു് കവിയെക്കണ്ടു സംശയങ്ങൾ ചോദിച്ചു. കവിയാകട്ടെ അന്നുതൊട്ടു ശാസ്ത്രികളോടു മിണ്ടീട്ടില്ല. എന്തൊരു വ്യത്യാസം! തങ്ങൾക്കു തെററുപററുകയേ ഇല്ലെന്നു വിശ്വസിച്ചിരിക്കുന്നവരെപ്പോലെ പമ്പരവിഡ്ഢികൾ ലോകത്തിലുണ്ടോ?

കുഞ്ഞുകുട്ടൻ തമ്പുരാനാകട്ടെ,

ഞാനോ മാനിനിമാൎക്കു മന്മഥനഹോ ശാസ്ത്രത്തിലെന്നോടെതി-
ൎപ്പാനോ പാരിലൊരുത്തനില്ല കവിതയ്ക്കൊന്നാമനാകുന്നു ഞാൻ
താനോരോന്നിവയോൎത്തുകൊണ്ടു ഞെളിയേണ്ടെൻ ചിത്തമേ നിശ്ചയം
താനോ ജീവനൊരസ്ഥിരത്വമതിനാൽ നിസ്സാരമാണൊക്കയും.

എന്നു സദാ സ്മരിച്ചുകൊണ്ടിരുന്നു. ശ്ലോകത്തിൽ കത്തുകളയയ്ക്കുന്ന രീതിക്കു വലിയ പ്രചാരം വരുത്തിയതു കുഞ്ഞുകുട്ടൻതമ്പുരാനായിരുന്നു. ചില കത്തുകൾ മാത്രമേ വായിക്കാൻ വളരെ രസമുള്ളവയായിരിക്കു; എന്നാൽ അവയിൽ കാണുന്ന വന്ദനശ്ലോകങ്ങൾ എല്ലാം അതീവ ഹൃദ്യമായിരിക്കുന്നു എന്നു പറയാം. അവയിൽ ചിലതുദ്ധരിക്കാം.

മുക്കണ്ണനലർശരപ്പുല തീൎന്നു പിണ്ഡം
വയ്ക്കുന്നനാൾക്കടൽ വിശുദ്ധിവരുത്തുവാനായ്
ചിക്കെന്നു പവിത്രമഹൎഷിജപിച്ച പുണ്യാ-
ഹത്തിന്നെഴും പൊരുളിനിക്കരുളട്ടെ സൌഖ്യം. (26-7-67)

ഒരുസൌഖ്യമതിന്റെ നാലുപാടും
പുരുദുഃഖക്കളമായ് ഭവപ്രവാഹം
പെരുതായൊഴുകിച്ചു പോരുമൊന്നിൻ-
പൊരുളാം പവിത്രപുണ്യമേ തൊഴുന്നേൻ.

കാർവർണ്ണിത്തിങ്കൾമുട്ടീത്തിരയിണ കരിമീൻതൊണ്ടികണ്ണാടിയെന്നീ-
ച്ചേരുന്നൊന്നങ്ങൾ ചേൎന്നീടിന മുഴമതിപ്പൂമാല പൊൻകുന്നമാവം
താരുണ്യശ്രീതിളയ്ക്കുന്നിളകദളിയിണത്താരിനൊക്കെപ്പിണയ്ക്കും
കാരുണ്യക്കല്പവല്ലിക്കൊടിനടുമലരമ്പാന്തകാങ്കം തൊഴുന്നേൻ.

പാലാഴിക്കുള്ളവെള്ളത്തിരനിരനിരവേ മേല്ക്കുമേൽ കെട്ടിനില്ക്കു-
മ്പോലാകും നാഗനാഥപ്പുതുമൃദുശയനേ പള്ളികൊള്ളുന്നദേവൻ
നീലാഭ്രംചൂഴെമിന്നൽപ്പിണരൊടുപടയുന്തുമ്പടം ചാൎത്തിടുന്നോൻ
മേലാൽ സന്താപമേലായ്‌വതിനിഹമഹിത ശ്രീകടാക്ഷംവിടട്ടേ.

കരിമുകിൽവില്ലൊളിരുചിയും കറുത്ത മുടിയും കടാക്ഷവും ചിരിയും
കരുണയുമുടയ ശിവാന്തഃകരണവിലാസങ്ങൾ കരളിൽ വിലസട്ടെ.

കൊട്ടാരത്തിൽ ശങ്കുണ്ണിക്കുതന്നെ കത്തുകൾവഴിക്കു് അഞ്ഞൂറിൽ പരം പദ്യങ്ങൾ അയച്ചിരുന്നു.

കെ. സി. കേശവപിള്ളയുമായുള്ള കത്തിടപാടു കവിസമാജം കഴിഞ്ഞ ഉടനെ തുടങ്ങി. 1066 ഇടവം 25-ാംതീയതിയിലെ ഒരു കത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

സംഗീതപാടവമിനിക്കു നിനച്ചിടുമ്പോൾ
ഭംഗിക്കുചൊല്ലീടുകയല്ലൊരുലേശമില്ലേ
മങ്ങീ മനസ്സുതുലശാലിഹതാങ്കൾ തീൎത്ത
സംഗീതമഞ്ജരി മുറയ്ക്കിഹനോക്കിടുമ്പോൾ.

1067 മകരം 10-ാംതീയതി കെ. സി-യ്ക്കയച്ച കത്തിലെ മംഗളപദ്യം അതിരമണീയമായിരിക്കുന്നു.

അമ്മിഞ്ഞപ്പാൽകുടിപ്പാൻ കരയുമൊരളവിൽ തെല്ലുനാണിച്ചഹോ പെ-
റ്റമ്മസ്ഥാനം വഹിച്ചീടിന പരമപുമാൻ നഞ്ഞു തപ്പുന്നനേരം
ചെമ്മേതൻകയ്യിൽവാങ്ങിജ്ജനകനടനിടത്തേക്കു ചത്തെക്കൊടുത്ത-
ന്നമ്മേഷാൽ തൃപ്തിയായീടിന ചെറിയൊരു കുട്ടപ്പനെക്കുപ്പിടുന്നേൻ.

അതേ പദ്യത്തിൽ തന്നെ തന്റെ മകനെ പേപ്പട്ടികടിച്ചതിനെപ്പറ്റി രണ്ടു പദ്യങ്ങളും ചേൎത്തിരിക്കുന്നു.

കഷ്ടംനമ്മുടെ മകനൊരു-പട്ടികടിച്ചതിലത്തലകപ്പെട്ടു
മട്ടുദിവസം വിഷാദ-പ്പെട്ടുകിടന്നേനതോൎത്തുകൊണ്ടീ ഞാൻ.

പാരംപാരിൽപരക്കം പലജനവുമുഴന്നീട്ടു മാഘോരമാംസം-
സാരം സാരം നിനച്ചാൽ പടഹമതുകണക്കുള്ളതൻ പൊള്ളയത്രെ
പോരും പോരും ചിലപ്പോളിതുകിമപിപൊഴിക്കുന്ന ശബ്ദങ്ങളാലേ
കീറും കേറുംവഴിക്കച്ചെകിടുകൾ തിമിരംപോലെയും കണ്ണുപോകും.

68 മകരം 12-ാംതീയതി അയച്ച ഒരു കത്തിൽ വെണ്മണി മകന്റെ ചരമത്തെ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

രണ്ടോ നാലോവയസ്സാകിയ ശിശുജനവും വെണ്മണിശ്ലോകമൊന്നോ
'രണ്ടോ നാവിൽഗ്രഹിക്കും' കലിതരസഭരം കേൾക്കവോരാദരിക്കും
വീണ്ടും നമ്മൾക്കിവണ്ണം ഗുണമൂർത്തിയെഴും വെണ്മണിക്ഷ്മാസുരൻതാ-
നണ്ടക്ഷ്മം ദൈത്യതുല്യം കവിഗുരുഗുണമേകീടുവാൻ പോയിതല്ലോ.

ഈ പദ്യത്തിൽ ചരമദിനത്തിന്റെ കലിസംഖ്യയും ഭംഗിയായി ഘടിപ്പിച്ചിരിക്കുന്നതു നോക്കുക.

കെ. സി-യ്ക്കയച്ച കത്തുകളിൽ പലതും സംസ്കൃതത്തിലായിരുന്നു. നൂറിൽപരം പദ്യങ്ങൾ ആ ഇനത്തിൽ ഉണ്ടു്. ഇതുപോലെ മററു സാഹിത്യകാരന്മാക്കു് അയച്ചുകൊടുത്തിട്ടുള്ള കത്തുകളും ശേഖരിച്ചാൽ രണ്ടുമൂന്നു വലിയ പുസ്തകങ്ങൾ അവകൊണ്ടുതന്നെ ഉണ്ടാകും.

കുഞ്ഞുകുട്ടൻതമ്പുരാൻ കവികളോടു സംസാരിച്ചുവന്നതുപോലും കവിതയിലായിരുന്നു. ഒരിക്കൽ അവിടുന്നും കെ. സി-യും കൂടി വഞ്ചിയിൽ സഞ്ചരിച്ചു. വഞ്ചിയിൽ കേറീട്ടു ഇറങ്ങുന്നതുവരെ അവിടുന്നു ശ്ലോകരൂപമായിട്ടും, കെ. സി. ഗാനരൂപമായിട്ടും ആണത്രേ സംഭാഷണം നടത്തിയതു്. ദ്രുതകവനമെന്നതു് ഒരുമാതിരി സൂകരപ്രസവമാണെങ്കിലും തമ്പുരാനെ സംബന്ധിച്ചിടത്തോളം അതു പ്രയോജനകരമായിട്ടാണു തീൎന്നതു്. ആ ശക്തിയില്ലായിരുന്നുവെങ്കിൽ മഹാഭാരതം തർജ്ജമ എന്നൊന്നു ഭാഷയിലുണ്ടാകുമായിരുന്നോ? സൎവ്വവിജ്ഞാനഭാണ്ഡാഗാരമായിരിക്കുന്ന മഹാഭാരതം വായിച്ചു ജ്ഞാനവും വിജ്ഞാനവും സമ്പാദിക്കാൻ മലയാളികൾക്കു് അതുകൊണ്ടാണു സാധിച്ചതു്. മഹാഭാരതം കിളിപ്പാട്ടായി തർജ്ജമചെയ്യിക്കുന്നതിനുവേണ്ടി വിദ്യാവിനോദിനി പത്രാധിപരായിരുന്ന സി. പി. അച്യുതമേനോൻ 1067-ൽ ശ്രമം തുടങ്ങുകയും അതിലേയ്ക്കു പതിനൊന്നുപേരെ നിയോഗിക്കയും ചെയ്തു. ആ കമ്മിററിയിൽ കുഞ്ഞുകുട്ടൻതമ്പുരാനും ഉൾപ്പെട്ടിരുന്നു.

കൊച്ചുണ്ണിക്ഷോണിപാലൻ കൊടിയൊരുകവി കാ-
ത്തുള്ളിയെന്നല്ലഹോ ഞാ-
നച്ഛൻ നമ്പൂരിയാംമങ്ങയിതവരതനയൻ
കൊച്ചുകുഞ്ഞുണ്ണിരാജൻ

സ്വപ്നന്മന്മദേശികകക്ഷ്മാപതിശ്രുഭമതികു-
ണ്ടൂരഹോ സീ. പി. സാക്ഷാൽ
മെച്ചംചേരുന്നൊരാവെണ്മണികവിമണിക്കു-
ന്നേഴനും പേരുപോരേ?

ആ കവികളുടെ പേരുകളെല്ലാം അവിടുന്ന് ഇങ്ങനെ നടുവത്തച്ഛനയച്ച കത്തിൽ കാണിച്ചിട്ടുണ്ട്. അഞ്ചു കൊല്ലംകൊണ്ടു തീക്കാമെന്നായിരുന്നു സങ്കല്പം. പലരും ധനസഹായവുംചെയ്തു. എന്നാൽ അതിൽനിന്നു യാതൊന്നും ഉണ്ടായില്ല. ഒടുവിൽ പതിനൊന്നുപേർകൂടി അഞ്ചുകൊല്ലംകൊണ്ടു തീക്കാൻ നിശ്ചയിച്ച പണി, തമ്പുരാൻതന്നെ മൂന്നുകൊല്ലംകൊണ്ടു തീത്തു. എന്തൊരത്ഭുതമാണെന്നു നോക്കുക. ഭാരതം തീന്ന ദിവസത്തിന്റെ കലിസംഖ്യ ശങ്കുണ്ണിക്കയച്ച കത്തിൽ ഇങ്ങനെ സൂചിപ്പിച്ചിരിക്കുന്നു.

"സൌഖ്യം നളപ്രദീപതൽക്കല്യാണം കാൺക ഭാരതം."

അവിടുത്തേയ്ക്കു രണ്ടു പത്നിമാരുണ്ടായിരുന്നു. അതിനെയാണ് 1077 ചിങ്ങം 13–ാംതീയതി കേ. സി–യ്ക്കയച്ച—

ആസ്താമേതൽ സ്വീയ ഗാർഹസ്ഥ്യവാർത്താ-
പ്രാസ്താവിക്യാ യാമി താവൽപ്രതോല്യാ
ഭാര്യാദ്വൈതം നൌ സമാനംപരന്തു
സ്പഷ്ടം ജീവദ്വല്ലഭാ യോ യുഗോസ്മി.

എന്ന പദ്യത്തിൽ കാണിച്ചിരിക്കുന്നത്. അടുത്ത പദ്യത്തിൽ തന്റെ കുടുംബസ്ഥിതിയെ ഇങ്ങനെ വർണ്ണിച്ചുകാണുന്നു.

പഞ്ചാസൂതസുതാസ്സുതൌച ദയിതാ തത്രാദിമാമേധുനാ
പുത്രീപുത്രകയുഗ്മകശ്ചഭവതസ്സൈഷാ പുനർഗർഭിണീ
കിഞ്ചാന്യദ്ഗിരിവാരിധീശ്വരകുലോദ്ഭൂതാ കളത്രന്തു യ-
ത്തിസ്രസ്തത്രസുതാസ്തഥാപ്യയിസഖേ പുത്രീദ്വയം ജീവതി.

ഇതികഥമപിനാനാപത്യനാശാനുബദ്ധ-
പ്രതിനവബഹുദുഃഖാസ്വാദനമ്ലാനചേതാഃ
വിഷയസുഖമനിത്യം നിത്യമിത്യാത്തമായോ
വിഷയതി ഭവതാപേ കഷ്ടമാസ്തേജനോയം.

ഈ ശ്ലോകങ്ങളിൽ പറയപ്പെട്ടിരിക്കുന്ന രണ്ടു ഭാര്യമാരിൽ ആദ്യത്തേതു് കോയിപ്പിള്ളിൽ പാപ്പിഅമ്മയും, രണ്ടാമത്തേതു്

സാമൂതിരിവംശത്തിൽ കിഴക്കേ കോവിലകത്തു ശ്രീമതിത്തമ്പുരാട്ടിയും ആയിരുന്നു. 1061-ൽ ആണു് ആദ്യത്തെ വിവാഹം നടന്നതു്. 1077-ാമാണ്ടായപ്പോഴേക്കും ആ സ്ത്രീരത്നം അഞ്ചു പുത്രിമാരെയും രണ്ടു പുത്രന്മാരെയും പ്രസവിച്ചശേഷം വീണ്ടും ഗർഭിണിയായിരുന്നു എന്നു മുകളിൽ ഉദ്ധരിച്ചിരിക്കുന്ന ശ്ലോകങ്ങളിൽ നിന്നു ഗ്രഹിക്കാം. അങ്ങനെ എട്ടു പ്രസവിച്ചിട്ടു് 1079-ൽ ആ സ്ത്രീ മരിച്ചുപോയി. എട്ടു സന്താനങ്ങളിൽ സരസ്വതിഅമ്മ, രാമൻമേനോൻ എന്നിങ്ങനെ രണ്ടുപേർ മാത്രമേ ജീവിച്ചിരുന്നുള്ളു. സരസ്വതിഅമ്മ ഫിഫ്ത്തു്ഫാറംവരെ പഠിച്ചിട്ടു് കുറേക്കാലം ഉപാദ്ധ്യായിനിയായി ഇരുന്നു. തമ്പുരാൻ അന്തരിക്കും മുമ്പേ ആ യുവതിയെ അനുരൂപനായ ഭർത്താവിനു വിവാഹം ചെയ്തു കൊടുക്കുകയും ചില വസ്തുവകകൾ നല്കുകയുംചെയ്തു.

1069-ൽ കോഴിക്കോട്ടുവച്ചു ഭാഷാപോഷിണിസഭ നടന്നു. അവിടെപ്പോയിട്ടു് നവസുഹൃത്തുക്കളായ കിഴക്കേ കോവിലകത്തെ ചെറിയ തമ്പുരാക്കന്മാരോടുകൂടി അവിടുന്നു് കോട്ടയ്ക്കൽ വന്നു. ആ വരവായിരുന്നു രണ്ടാമത്തെ വേഴ്ചയ്ക്കു് ഇടവരുത്തിയതു്. ആ തമ്പുരാട്ടി നാലു പ്രസവിച്ചതിൽ രണ്ടു കുട്ടികൾ മാത്രമേ അവിടുത്തെ ചരമകാലത്തു ജീവിച്ചിരുന്നുള്ളു. മൂത്തപുത്രി 1087-ൽ രക്താതിസാരത്താൽ മരിച്ചുപോയി. ആ സംഭവം ഉണ്ടായപ്പോൾ, “ഇനി എൻെറയും വളരെ താമസമുണ്ടാവുകയില്ല” എന്നു് അവിടുന്നു ചിലരോടു പറകയുണ്ടായി. അന്നു കോട്ടയ്ക്കൽ പോയതിനു ശേഷം അവിടുന്നു് അങ്ങോട്ടു പോയിട്ടേയില്ല.

പാപ്പിയമ്മയുടെ മരണശേഷം അവിടുന്നു് മൂന്നാമതു സ്വീകരിച്ച പത്നി ഭഗവദ്ഗീതാവ്യാഖ്യാനം മുതലായി അനവധി ഗ്രന്ഥതല്ലജങ്ങളുടെ കർത്താവായ കെ. എം. നെക്കൊണ്ടു് പ്രഖ്യാതമായ കിഴക്കേ സ്രാമ്പിയിൽ കുട്ടിപ്പാറുഅമ്മ എന്ന വിദുഷീരത്നമായിരുന്നു. ആ വിദുഷി ശൈശവംമുതല്ക്കേ പ്രസിദ്ധ പാരദേശികഭാഗവതരന്മാരിൽനിന്നു സംഗീതവിദ്യ അഭ്യസിച്ചു് ആ കലയിൽ അപാരവൈദഗ്ധ്യം സമ്പാദിച്ചിരുന്നു. 1085 ചിങ്ങത്തിൽ അവർ തമ്പുരാനോടുകൂടി തിരുവനന്തപുരത്തു വന്നിരുന്നപ്പോൾ മൂലംതിരുനാൾ മഹാരാജാവു വിലയേറിയ ചില പാരിതോഷികങ്ങൾ തൃക്കൈകൊണ്ടുതന്നെ നല്കിയതിനു പുറമേ പ്രതിമാസം അൻപതു പണം അടുത്തുണും അനുവദിച്ചു. ആ സംഭവ

ത്തിനു ശേഷം കൊച്ചീ പെൺവഴിത്തമ്പുരാക്കന്മാരെ സംഗീതം പഠിപ്പിക്കുന്നതിനായി മുപ്പതു ഉറുപ്പിക ശമ്പളത്തിൽ അവർ നിയമിക്കപ്പെട്ടുവെങ്കിലും ആ ഉദ്യോഗത്തിൽ അധികകാലം ഇരുന്നില്ല. 1086 ധനു 19–ാംതീയതി തന്റെ മുപ്പത്തിമൂന്നാമത്തെ വയസ്സിൽ അവർ ഇഹലോകത്തോടു യാത്രപറഞ്ഞു പിരിഞ്ഞു. പത്നിയുടെ മരണത്തെ തുടൎന്നു് പുത്രിയുടേയും വിയോഗം സംഭവിച്ചതു നിമിത്തം തമ്പുരാനുണ്ടായ മനോഭംഗവും വിരക്തിയുമാണു് 1088 കന്നി 1–ാംതീയതി വെണ്മണി കുഞ്ഞുണ്ണിനമ്പൂരിപ്പാട്ടിനു് അയച്ച കത്തിൽ തെളിഞ്ഞുകാണുന്നതു്.

"ദീനംപിടിച്ചു മകളാശു മരിച്ചതായ്കേ-
ട്ടുന്നംമനോധൃതിയിലേററ പരിഭ്രമത്തിൽ
ഞാനന്നുപോന്നതിനുശേഷമിതേവരെയ്ക്കും
മൌനംനമുക്കു മടിയാൽ നെടുനീളെനീണ്ടു.

കത്തുവിടുന്നതിനൊരു മറ-
കത്തുവിടാനും മടിക്കമെന്മടിയേ
ഒത്തുനിനച്ചു താങ്കളെ-
ഴുത്തുകുറിക്കാഞ്ഞു വാസ്തവമതല്ലേ?

പെട്ടോരാപത്തഹഹ പറയാവല്ല കോട്ടയ്ക്കലഞ്ചോ-
എട്ടോ പത്തോ പുലകളൊഴിയാതിന്നുമൊന്നിച്ചുകൂടി
നീട്ടോ പെട്ടെന്നൊരുനിലയിലാണെപ്പൊഴും ദൈവകോപ-
ക്കൂട്ടോ എന്തോ ഹഹഹ സുഖമേ ബാന്ധവക്കാൎക്കുന്താം?

കുട്ടിപ്പാറുഅമ്മയ്ക്കു ഒരു പുത്രി മാത്രമേ ജനിച്ചുള്ളു. 'ഭാരതി അമ്മ' എന്ന ആ പുത്രി ഇപ്പോഴും ജീവിച്ചിരിക്കുന്നു.

അവിടത്തെ പുത്രവാത്സല്യം സീമാതീതമായിരുന്നു. 1067 വൃശ്ചികത്തിൽ മകനെ ഒരു പേപ്പട്ടികടിച്ചതിനെപ്പററി ആ മാസം 29–ാംതീയതി കൊട്ടാരത്തിൽ ശങ്കുണ്ണിയ്ക്കയച്ച കത്തിൽ വിലപിച്ചിരിക്കുന്നതു നോക്കുക.

നമ്മുടെ മകനുടെകൈയ്യിൽ ചുമ്മാനില്ക്കുന്നനേരമൊരു പട്ടി
നിൎമ്മൎയ്യാദം കടിപിടിയമ്മേ! പറിച്ചു പററുപറിച്ചു
പതിനഞ്ചുദിനംകഴിഞ്ഞുവെന്നാലതിനിന്നും വ്രണമുണങ്ങിടാതെ
അതിസങ്കടമേകിടുന്നു പാൎത്താലതിലാണധികം സഖേ വിഷാദം.

ധനു 26-ാംതീയതി വീണ്ടും എഴുതുന്നു.

ചൊല്ലാമെന്നുടെപുത്രനിൽക്കടിപെടുത്തിപ്പോയ പട്ടിക്കപേ-
യില്ലാ മേൽഭയമെന്തിനെന്നു പല വൈദ്യന്മാർ പറഞ്ഞീലയോ?
വല്ലാതുള്ളതുറന്നു പുണ്ണുമുഴവൻ മാറീട്ടു പാടുംക്രമാ-
ലില്ലാതായതിലല്ലയോ ശിശുതകത്തോടിക്കളിച്ചീലയോ?

നാലഞ്ചുനാളുദരത്തിൽനോവു ദഹനംപോരായ്കകൊണ്ടെന്നുക-
ണ്ടാലാല്യപ്രിയപുത്രനായതിനു താൻ വൈദ്യങ്ങൾ ചെയ്തീലയോ?
മാലാറാതെ ഭയംതണുപ്പിവനുണ്ടായീലയോ പിന്നെയും
മേലാൽ മാറിട്ടുമൊക്കെയെന്നുകരുതിക്കൊണ്ടല്ലയോ? വാണു ഞാൻ.

അല്ലയോ പറവതെന്തിനു ഹന്ത! തീന്നില്ലയോ കദനമിന്നലെപ്പകൽ
ഇല്ലയോഗമിവനാസ്സുഖത്തിനെന്നല്ലയോ പ്രകൃതവാക്കലാശവും.

ഈമാതിരി തുടരെത്തുടരെയുണ്ടായ ദുഃഖശതങ്ങൾക്കിടയിലും അവിടത്തെ മനസ്സ് അചഞ്ചലമായിത്തന്നെ വർത്തിച്ചു. ജനനവും മരണവും ലോകത്തിൽ സാധാരണ സംഭവിക്കാറുള്ള കാര്യങ്ങളാണെന്നും, ബുദ്ധിമാന്മാരെ സംബന്ധിച്ചിടത്തോളം അവ ലോകയാത്രയ്ക്കു പ്രതിബന്ധികളായിരിക്കുന്നില്ലെന്നും അദ്ദേഹം വിശ്വസിച്ചു.

കർമ്മണ്യേവാധികാരസ്തേ മാഫലേഷു കദാചന.

എന്ന ഭഗവദുപദേശത്തിൻെറ സ്വാരസ്യത്തെ അദ്ദേഹം സദാ സ്മരിച്ചുകൊണ്ടിരുന്നു. ശത്രുമിത്രോദാസീനഭേദമോ, ഉച്ചനീചത്വബുദ്ധിയോ കൂടാതെ സകലരോടും സൌശീല്യത്തോടുകൂടി അവിടുന്നു പെരുമാറിവന്നതിൻെറ രഹസ്യം ഇതാണു്.

പണ്ഡിതാസ്സമദർശിനഃ

എന്നാണല്ലോ ആപ്തവാക്യം.

പ്രകൃത്യാ സ്നേഹപ്രകൃതിയായിരുന്ന തമ്പുരാനു് സ്നേഹിതന്മാക്കു നേരിടുന്ന ദുഃഖവും തൻെറ ദുഃഖമായിട്ടാണു തോന്നിയിരുന്നതു്. 1063 മകരം 1-ാംതീയതി അവിടുന്നു കെ. സി-യ്ക്കയച്ച കത്തിൽ വെണ്മണിമഹൻെറ നിര്യാണത്തെപ്പററി എഴുതിയിരിക്കുന്നതു നോക്കുക.

പ്രാണപ്രിയത്വമെഴുമഗ്രജനങ്ങളാരീ? നി-
ര്യാണപ്രസംഗമതു തൊട്ടു മനസ്സുകെട്ടു
ത്രാണിപ്പെട്ടും പ്രണയികൾക്കെഴുതാനുമഞ്ചു
കാണിപ്പൊഴിത്രവലുരെ പ്രകൃതം പ്രയാസം.

എന്നാലുമങ്ങിതുവിധം പ്രണയപ്രകോപ-
ത്തിന്നാലുൾത്തടബഹുസംശയമേറ്റിടുമ്പോൾ
തന്നാലിനിക്കൊരുപുറത്തു കുറച്ചുജീവ-
നെന്നാലിരുന്നെഴുതിടാതെ നിവൃത്തിയുണ്ടോ?

ശ്ലോകപ്പാട്ടുവെടിഞ്ഞുരു-ശോകപ്പാടാഴ്ത്തിടുന്ന വലയുംഞാൻ
ആകപ്പാടേ കവിതാ-പാകപ്പാടിന്നു വെടികയാണുചിതം.

പുരുദുഃഖപാരാവാരതരംഗഭംഗിഭംഗുര തിമിംഗലസങ്കട സമ്പാതസംഭാവിത പോതമദ്ധ്യമഗ്നജാഞ്ചല പടപടലലോലത ത്തുലേഖായിത ഛേദതൊറിയാരദ്ധവ്യാപാരമപാരദൃശ്യതര സൌഹൃദസ്യ സഹായി.

പ്രാണപ്രണയിനിയുടെയും പുത്രിയുടെയും മരണം കഴിഞ്ഞിട്ട് അവിടുന്ന് അധികകാലം ജീവിച്ചിരുന്നില്ല. 1088 ധനു 28-ാംതീയതി രാത്രി അവിടുത്തേക്ക് എന്തോ ഒരു അസുഖം തോന്നി. അടുത്തദിവസം പ്രാതഃസ്നാനംകഴിച്ച് ഭഗവതിയെ തൊഴുതിട്ടു പോന്നു. നാലഞ്ചുദിവസത്തെ അതിസാരം അതേ നിലയിൽതന്നെ നിന്നതിനാൽ കുളിച്ചില്ല. മകരം 6-ാംതീയതിയോടുകൂടി ഭാവമൊന്നു മാറി. 7-ാംതീയതി വളരെക്കൂടുത്തു. 10-ാംതീയതി വൈകുന്നേരം, അവിടുന്ന്,

ലോകമാതാവിനിസ്സ്വർലോകമാം സന്തതസന്തതി,
അവിടുത്തേയ്ക്കു പിഴചെയ്തിവിടെക്കിട്ടുമോ സുഖം?
സന്തതസന്താനങ്ങൾ തമ്മിൽചന്തംവിട്ടേറ്റെതിക്കിലും
ഹന്ത! ദൂരസ്ഥർ ദുഃഖിപ്പൂ സന്താനസ്ഥസുഖമെന്നിയേ.

എന്നു രണ്ടുശ്ലോകങ്ങൾ ഉണ്ടാക്കിച്ചൊല്ലി. ഒന്നുരണ്ടുമണിക്കൂർ കഴിഞ്ഞ് അവിടുത്തെ ജീവിതനൌക തുറമുഖത്തെത്തി.

മുകളിൽ ഉദ്ധരിച്ചിരിക്കുന്ന ശ്ലോകത്തിൽ സൂചിപ്പിച്ചുകാണുന്ന അപരാധം വാസ്തവത്തിൽ നടന്നതാണ്. സുഖക്കേടു തുടങ്ങുന്നതിനു തലേദിവസം അവിടുന്നു തൊഴാൻ ചെന്നപ്പോൾ നിവേദ്യത്തിനുള്ള സമയമായിരുന്നത്രേ. അതു പൂർത്തിയാകുംമുമ്പേ അവിടുന്നു ശാന്തിക്കാരനെ വിളിച്ചു നിർബന്ധപൂർവം പടിഞ്ഞാറേനട തുറപ്പിച്ചായിരുന്നു തൊഴുതതു്. ഇതു വലിയ തെററാ

യില്ലേയെന്നുള്ള വിചാരം മരണശയ്യയിലും അവിടത്തെ പീഡിപ്പിച്ചുകൊണ്ടിരുന്നു എന്നു് ആ ശ്ലോകങ്ങളിൽനിന്നു ഗ്രഹിക്കാം

കുഞ്ഞുകുട്ടൻതമ്പുരാൻ സഞ്ചരിച്ചിട്ടില്ലാത്ത ഭൂഭാഗം കേരളത്തിലെങ്ങും ഉണ്ടായിരുന്നില്ല. അവിടത്തെ സ്നേഹപ്രചുരിമയും വിനീതഭാവവും എല്ലാവരേയും സമാകർഷിച്ചു. തിരുവനന്തപുരത്തു ഭാഷാസമ്മതം വന്നു് തേവാരത്തുകോയിക്കൽ താമസിക്കുന്ന കാലത്തു് ഒരു ദിവസം സായാഹ്നസവാരിക്കു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ വണ്ടിനിറുത്തി, അവിടുന്നു തിരുവട്ടാററമ്മവീട്ടിൽ ഇരുന്ന കെ. സി.-യെയും വിളിച്ചുകൊണ്ടു് കടപ്പുറത്തേക്കുപോയി. സൂര്യൻ അസ്തമിക്കുന്നതു കണ്ടിട്ടു് അസ്തമയത്തെപ്പററി ഒരു ശ്ലോകം ഉണ്ടാക്കുവാൻ കെ. സി. ആവശ്യപ്പെട്ടു. നിമിഷത്തിൽ അവിടുന്നു് ഒരു ശ്ലോകവും ചൊല്ലി. "അത്ര പററിയില്ല" എന്നു കെ. സി. പറകയാൽ അവിടുന്നു് വീണ്ടും ഒരു ശ്ലോകം ചൊല്ലിക്കേൾപ്പിച്ചു. 'ഇതു് ആദ്യത്തെ ശ്ലോകത്തേക്കാൾ ഭേദമെന്നേയുള്ളു' എന്നായികെ. സി. 'എന്നാൽ പിടിച്ചോളൂ' എന്നു പറഞ്ഞിട്ടു് അവിടുന്നു തെല്ലുനേരം കവിസമാധിയിൽ ഇരുന്നു. അനന്തരം പുറപ്പെട്ട ശ്ലോകം ഒന്നാന്തരമെന്നു കെ. സി. സമ്മതിച്ചു. സന്ധ്യയ്ക്കുശേഷം എല്ലാവരുംകൂടി തേവാരത്തുകോയിക്കലേക്കു തിരിച്ചു. കുട്ടിപ്പാറുവമ്മ അവരെ യഥോചിതം സ്വീകരിച്ചിരുത്തിയപ്പോൾ അവിടുന്നു പറഞ്ഞു:—"കുട്ടിപ്പാറു ഇതു നമ്മുടെ കെ. സി. കേശവപിള്ളയാണു്. ഈയാൾ പറഞ്ഞിട്ടു് ഞാൻ സൂര്യാസ്തമനത്തെപ്പററി ഒന്നുരണ്ടു ശ്ലോകങ്ങൾ ഉണ്ടാക്കി. ഇയാൾക്കു് അതൊന്നും പിടിച്ചില്ലത്രേ." അതിൽ അത്ഭുതപ്പെടാനെന്തുള്ളു? "അവിടത്തേക്കു പൊട്ടശ്ലോകമുണ്ടാക്കാനല്ലേ വശമുള്ളു" എന്നു് ആ മഹതി ചിരിച്ചുകൊണ്ടു് അഭിപ്രായപ്പെട്ടു. "ഓഹോ നീയും ഈയാളുടെ പക്ഷത്തിലായോ? എന്നാൽ നിങ്ങൾ രണ്ടാളുംകൂടി ഉണ്ടാക്കൂ. ഞാനൊന്നു നോക്കട്ടെ" എന്നു് അവിടുന്നു പറഞ്ഞപ്പോൾ എല്ലാവരും പൊട്ടിച്ചിരിച്ചു.

മററൊരവസരത്തിൽ കുഞ്ഞുകുട്ടൻതമ്പുരാൻ നടുവത്തു മഹൻനമ്പൂരി മുതൽപേരോടുകൂടി പരവൂർ ഇറങ്ങി. അന്നു് കെ. സി. സ്വഗൃഹത്തിലുണ്ടായിരുന്നു. അദ്ദേഹം വിവരമറിഞ്ഞു് അവിടത്തെ സന്ദർശിക്കയും പൊഴിക്കരെ ക്ഷേത്രത്തിനു പടിഞ്ഞാറുവശമുള്ള കടൽത്തീരത്തിരുന്നു് ഒന്നുരണ്ടു മണിക്കൂർ സരസസല്ലാപം ചെയ്കയും ഉണ്ടായി. ആ സംഭവത്തെപ്പററിയാണു് നടുവത്തു മഹൻ എഴുതിയ കത്തിൽ,

ഇംഗ്ലന്മാരൊരുമിച്ചു പണ്ടൊരുദിനം കംഗെസ്സുക്ഷമാനായകൻ
പുഷ്പശ്രീഭവദന്തികത്തിലമലൻ വന്നന്നമന്ദാദരം
മട്ടേറെത്തിരതിങ്ങിവിങ്ങിവിലസും വാരാശിവക്കത്തിരു-
ന്നിഷ്ടംപോലെ തകർത്തുലംക്കളമതിൽ തോന്നുന്നതുണ്ടോ സഖേ!

അന്നേരത്തതിൽവച്ചൊരാളവിടെനിന്നേററങ്ങു കാണാതെപോയ്
പിന്നിൽച്ചെന്നുകഴിച്ചുതാങ്കളെയതിൽ ചാടിച്ചതോർക്കുന്നുവോ?
പിന്നെത്താങ്കളംപിടഞ്ഞുകൊണ്ടവിടെനിന്നേററിട്ടു നന്നായിതെ-
ന്നന്നാളംചൊല്ലിയതാരൊടാണവനിരന്നീടുന്നതേ നാടകം.

എന്നിപ്രകാരം സൂചിപ്പിച്ചിരുന്നതു്.

അവിടുന്നു് ഒരിക്കൽ വൈക്കത്തുവച്ചു കേരളത്തിന്റെ കൈയെഴുത്തുപകപ്പിൽ ചില ഭാഗങ്ങൾ ഉള്ളൂരിനെ വായിച്ചു കേൾപ്പിച്ചുവത്രെ. ഒരു ശ്ലോകത്തെപ്പററി 'ഈ ശ്ലോകം അത്ര ഭംഗിയായോ എന്നു ഞാൻ സംശയിക്കുന്നു' എന്നു് 'ഇന്നത്തെ' മഹാകവി പറഞ്ഞപ്പോൾ, 'പരമേശ്വരയ്യനു് ഈ ഒരു ശ്ലോകത്തെപ്പററി മാത്രമല്ലേ ഇതേവരെ സംശയം വന്നിട്ടുള്ളു. എനിക്കു് എല്ലാ ശ്ലോകങ്ങളെപ്പററിയും മുമ്പുതന്നെ നല്ല നിശ്ചയം വന്നിട്ടുള്ളതാണു് ഒന്നെങ്കിലും ഭംഗിയായിട്ടില്ലെന്നു്' എന്നു് അവിടുന്നു പ്രസ്താവിച്ചു. അഹഹാ! ഈ മഹാകവികൾ തമ്മിൽ എന്തൊരു വ്യത്യാസം?

പരമേശ്വരയ്യരവർകൾ പറയുന്നു;—"മറെറാരിക്കൽ അവിടുന്നു് കവിഭാരതത്തിൽ തനിക്കു കൊടുത്തിട്ടുള്ള 'കൃതവർമ്മാവെന്നൊരാ യാദവസ്ഥാനം' ഒട്ടും മതിയായിട്ടുള്ളതല്ലെന്നും അവിടുത്തേക്കു ഭീമസേനന്റേയും വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കു ഭീഷ്മരുടേയും സ്ഥാനത്തിനാണു യോഗ്യതയെന്നും ഞാൻ പറഞ്ഞു. 'നിങ്ങൾ കുട്ടികൾ! എങ്ങനെ വേണമെങ്കിൽ പറഞ്ഞുകൊള്ളുവിൻ: ഞാൻ കൃതവർമ്മാവിന്റെ സ്ഥാനംതന്നെ സ്വീകരിച്ചതു യൌവനത്തിലുള്ള അവിവേകംകൊണ്ടാണു്. എന്നുപറഞ്ഞു കേരളകാളിദാസനെക്കഴിച്ചാൽ ഇത്ര മനോനൈർമ്മല്യമുള്ള പരഗുണകാംക്ഷിയെ ഞാൻ കണ്ടിട്ടില്ലെന്നു തീർത്തുപറവാൻ ധൈര്യം തോന്നുന്നുണ്ടു്. ആവോ? വലിയകോയിത്തമ്പുരാനു് ഇത്രത്തോളം മനോനൈർമ്മല്യവും വിനയവും ഉണ്ടായിരുന്നോ എന്നു് അവിടുത്തെ ചരിത്രം സൂക്ഷിച്ചു പഠിച്ചിട്ടുള്ളവർക്കേ അറിയാവൂ.

അവിടുത്തെ സഞ്ചാരകൌതുകത്തേയും ദ്രവ്യസൌഹൃദത്തേയുംപററി കൊട്ടാരത്തിൽ ശങ്കുണ്ണി അവർകൾ പറഞ്ഞിട്ടുള്ളതു് ഇവിടെ ഉദ്ധരിക്കാം.

"മനോരമയുടെ ആവിർഭാവകാലം (1065–ാമാണ്ടു)മുതല്ക്കാണു് ഞങ്ങൾ പരസ്പരം കത്തുകൾമൂലം പരിചയപ്പെടാൻ തുടങ്ങിയതു്. അതിനും നാലഞ്ചു കൊല്ലങ്ങൾക്കുമുമ്പുമുതൽ ഞങ്ങൾ പരസ്പരം കേട്ടു പരിചയപ്പെട്ടിരുന്നു. ആകപ്പാടെ ഞങ്ങളുടെ പരസ്പരപരിചയത്തിനു് രണ്ടു വ്യാഴവട്ടത്തിലധികംകാലത്തെ പഴക്കം സിദ്ധിച്ചിരുന്നുവെന്നുള്ളതു് ഇനി വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇതിനിടയ്ക്കു ഞങ്ങൾ കോട്ടയം, കൊടുങ്ങല്ലൂർ, വൈക്കം, തിരുവനന്തപുരം, തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളിലായി ഒന്നും രണ്ടും നാലും അഞ്ചും പത്തും പതിനഞ്ചും ദിവസങ്ങൾ വരെ ഒരുമിച്ചു താമസിക്കയും ഉണ്ടായിട്ടുണ്ടു്. 'എല്ലാരിലും സൌഹൃദമൊന്നുപോലാണെന്തനുരാനില്ലൊരു പക്ഷഭേദം' എന്നാണു് മിയ്ക്കവരുടേയും വിശ്വാസമെങ്കിലും ഇത്രകാലത്തെ പരിചയംകൊണ്ടു് എന്റെ പേരിൽ അവിടേയ്ക്കു് ഒരു പ്രത്യേക വാത്സല്യവും കരുണയുമുണ്ടായിരുന്നുവെന്നാണു് എന്റെ ബോധം. പക്ഷേ അതു ചന്ദ്രൻ നില്ക്കുന്നതു നോക്കുന്നവർക്കെല്ലാം അവരവരുടെ നേരെയാണെന്നു തോന്നുന്നതുപോലെ ആയിരിക്കുമോ എന്തോ?"

രാമേശ്വരയാത്രയെപ്പററി ഒറവങ്കര ഇങ്ങനെ സ്മരിച്ചിരിക്കുന്നു:—

"61–ൽ ആണെന്നു തോന്നുന്നു ഒരു രാമേശ്വരയാത്രയുണ്ടായതു്. അന്നും ഞങ്ങൾ ഒരുമിച്ചാണു്. അന്നും കവിതകൾ വളരെ ഉണ്ടാക്കീട്ടുണ്ടു്. തമ്മിലുള്ള സല്ലാപങ്ങൾപോലും വൃത്തം അനുസരിച്ചാണു് അക്കാലങ്ങളിൽ പതിവു്." ഇതു പരമാൎത്ഥമാണു്.

തമ്പുരാനു് ദുരഭിമാനം ലേശമുണ്ടായിരുന്നില്ല. ഭാഷാപോഷണാൎത്ഥം പ്രയത്നിക്കുന്നവർ ആരായിരുന്നാലും, അവരെ ചെന്നു കാണുകയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നതിൽ അവിടുത്തേക്കു കുസലില്ലായിരുന്നു. സാഹിത്യപഞ്ചാനനന്റെ ഒരു അനുഭൂതിയെ ഇവിടെ ഉദ്ധരിക്കാം.

'അന്നു ഞാൻ വക്കീൽപ്പണിയിൽ പ്രവേശിച്ചു് അധികകാലമായിരുന്നില്ല. ഗൃഹസ്ഥാശ്രമവും സ്വീകരിച്ചിരുന്നില്ല. ഒരു ദിവസം കച്ചേരിജ്ജോലിയിൽ ബുദ്ധിശക്തിയും അതു മതിയാകാതെവന്നെടത്തെല്ലാം കണ്ഠശക്തിയും പ്രയോഗിച്ചു മനസ്സും ശരീരവും മ്ലാനമായി വീട്ടിൽ വന്നു. ചാരുകസാലയുമായുള്ള സായുജ്യദശയിൽ 'നിർവിചാരപ്പെരുമാളായി' ഞാൻ കിടക്കയായിരുന്നു. അ

സ്ഥിതിയിൽ പിചണ്ഡിലങ്ങളായ മടിശ്ശീലകൾക്ക് എന്റെ മുമ്പിൽവച്ചു അതിസാരം പിടിപെട്ടിരുന്നാലും അതു അതിസാരമായിട്ടോ ചുരുങ്ങിയപക്ഷം സാരമായിട്ടോ ഞാൻ വിചാരിക്കുമായിരുന്നോ എന്നുരൂപമില്ല' എന്റെ സ്ഥിതിക്കനുരൂപമായിസന്ധ്യയും മയങ്ങിയിരുന്നു. ഇങ്ങനെയിരിക്കെ നാടകത്തിൽ പറയും പോലെ ഒരാൾ 'പടീക്ഷേപേണ' പ്രവേശിച്ചു എന്റെ സമീപം വന്ന് 'തിരുമനസ്സുകൊണ്ടു സത്രത്തിൽ എഴുന്നള്ളിയിരിക്കുന്നു. അവരുമൊപ്പെയുണ്ട്. അങ്ങോട്ടുവന്നാൽ കൊള്ളാമെന്നു കല്പിച്ചു' എന്നു പറഞ്ഞു. ഏതു തിരുമനസ്സെന്നോ 'അവിടു' എന്ന സർവ്വനാമം ഈ വിദ്വാൻ ആരുടെ [illegible] ഒന്നും ചോദിക്കാതെ ഞാൻ സ്വയം ചില പ്രശ്നങ്ങൾക്കു ഭാവിച്ചു. തിരുമനസ്സ് എന്നു പറഞ്ഞതു രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സായിരിക്കണമെന്നു സങ്കല്പിച്ചു. പ്രസ്തുത സർവ്വനാമം സ്ത്രീലിംഗം ഏകവചനമായിട്ടേ എനിക്കു തോന്നിയുള്ളു. അതുകൊണ്ട് പ്രൊഫസർ കോയിത്തമ്പുരാൻ എന്ന ഊഹത്തിനു വളരെ ബലക്ഷയം നേരിട്ടു. നേരിട്ട് ആക്രമണം നടത്താതെ ഒരു പാർശ്വം നോക്കിത്തുടങ്ങാമെന്നു വിചാരിച്ച് 'തിരുവനന്തപുരത്തുനിന്നാണോ' എന്ന ശബ്ദം മിതവ്യയപൂർവ്വം ഞാൻ ചോദിച്ചതിന് 'അതേ' എന്നൊരു ഉത്തരവും കിട്ടി. എന്നേ ശല്യമേ. തിരുവനന്തപുരത്ത് ഇതേതു തിരുമനസ്സാണ് പരിഗ്രഹസമേതം ആലപ്പുഴ സത്രത്തിൽ എഴുന്നള്ളി എന്നെ തൃക്കൺപാർക്കാൻ ആവശ്യപ്പെട്ടുന്നതെന്നു വിചാരിച്ച് ആൾ ആരാണെന്നു നേരെ ചോദിച്ചു. വടക്കെങ്ങാണ്ടോ ഉള്ള തമ്പുരാനാണെന്നല്ലാതെ ഒരു വിവരവും അയാൾക്ക് അറിവില്ലെന്നു സത്രം വിചാരിപ്പുകാരുടെ തൽക്കാല ദൂതനെന്നു മുഖദാവിലുള്ള അന്വേഷണത്താൽ വെളിപ്പെട്ട ആ മനുഷ്യൻ—ബുദ്ധിമുട്ട് അധികം അനുഭവിച്ച ആളെന്നു തോന്നിയില്ല—പറഞ്ഞു. ഗാത്തുവേത്തുസായ്പിന്റെ വ്യാകരണരീതി അനുസരിച്ചു സ്വയമേവ ചോദ്യോത്തരങ്ങൾ നടത്തുന്നതിനേക്കാൾ വികസ്വരമായ ജിജ്ഞാസയുടെ നിവൃത്തിക്കായിട്ടെങ്കിലും പുറപ്പെടുക എന്നു നിശ്ചയിച്ചു. ലഘുവായി ഒരു വേഷവിധാനംകഴിച്ച് ഞാൻ മേല്പടി മനുഷ്യനുമായി തിരിച്ച് സത്രത്തിന്റെ വാതുക്കൽ എത്തി. ചെന്നറിയിക്കുന്നതിനു കൂടെവന്ന ആളിനെ അയച്ചിട്ട്, എതിരിടാൻപോകുന്ന ആളിന്റെ പരിതഃസ്ഥിതികൾ സർവ്വേ ചെയ്തുകൊണ്ട് ഞാൻ അല്പം നിന്നു. സത്രത്തിന്റെ മുഖപ്പിനു സമീപത്ത് ഒരു മെഴുകുതിരിവിളക്കു കൊളുത്തിവച്ചുകൊണ്ട് മിക്കവാറും ഏകവസ്ത്രധരനായി, പ്രാംശുവെന്നോ, വാമനനെന്നോ

കൃശനെന്നോ, സ്ഥൂലനെന്നോ വർണ്ണിക്കാൻ നിവൃത്തിയില്ലാത്ത ഒരാൾ ചാരുകസാലയിൽ കിടക്കുന്നതു് എനിക്കു കാണായി."

അവിടത്തേപ്പററി സാഹിത്യപഞ്ചാനനു തോന്നിയ അഭിപ്രായംകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

"ഇത്രമാത്രം പാണ്ഡിത്യവും അനഹംഭാവവും സൗശീല്യവും ഉത്സാഹവും ഉണ്ടായിരുന്ന ഒരു കേരളകവിയെ ചൂണ്ടിക്കാണിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. അവിടത്തേക്കു ഭാഷാവിഷയകമായുണ്ടായിരുന്ന ആധിപത്യം ഒന്നു പ്രത്യേകംതന്നെയായിരുന്നു"..............................."മലയാളമനോരമ മുഖേന അവിടുന്നു് ഇളക്കിയ സാഹിത്യസമീരണൻ എത്രമാത്രം ചുററിയടിച്ചു എന്നു നോക്കുക. വസിഷ്ഠന്റെ കാമധേനുവിൽനിന്നു തുരുഷ്കാദിസൈന്യം പുറപ്പെട്ടതുപോലെ അവിടത്തെ ഉത്സാഹശക്തിയിൽനിന്നു് എത്ര കവിപുംഗവന്മാരും എത്ര കവിദുർദ്ദുരുടന്മാരും ജനിച്ചു? ഭാഷയ്ക്കു് എന്തു കോലാഹലമായിരുന്നു! ശിവ ശിവ! ഇത്രമാത്രം മഹാനായ അവിടത്തെ അപ്രാപ്തകാലമായ ചരമഗതി ആരെയാണു പരിതപിപ്പിക്കാത്തതു്! സമ്പൂർണ്ണവികാസമാകാതെ ഞെരിഞ്ഞുപോയ മന്ദാരകുസുമമെന്നല്ലാതെ അദ്ദേഹത്തെ സങ്കല്പിക്കവയ്യ!"

ഫലിതം പറയുന്നതിലും പ്രവൎത്തിക്കുന്നതിലും അവിടുന്നു് അതികുശലനായിരുന്നു. ഒരിക്കൽ ആലത്തൂർ അനുജൻ നമ്പൂരിപ്പാട്ടു് കുട്ടിയായിരിക്കുമ്പോൾ ചില ഉണ്ണിനമ്പൂരിമാരോടുകൂടി മുററത്തിരുന്നു ഗോലി കളിച്ചുകൊണ്ടിരിക്കേ, വളരെച്ചടച്ചു് ഇരുനിറത്തിൽ ഒരാൾ അവിടെ കേറിച്ചെന്നിട്ടു് "എന്നെയും കളിക്കാൻ കൂട്ടുമോ" എന്നുചോദിച്ചു. നമ്പൂരിപ്പാട്ടിലെ ചങ്ങാതിമാർ അദ്ദേഹത്തിനെ അറിയുമായിരുന്നു. അവർ ഒരു ഗോലി അദ്ദേഹത്തിനും കൊടുത്തു. അദ്ദേഹത്തിന്റെ ഉന്നം ഒരിക്കലും തെററാതിരുന്നതുകണ്ടു് വിസ്മിതനായ നമ്പൂരിപ്പാട്ടു് "ഇല്ലപ്പേരു് എന്താണു്?" എന്നു സബഹുമാനം ചോദിച്ചതിനു് 'ഇല്ലത്തേടത്തു് ഇട്ടിച്ചേന്നൻ ഭട്ടതിരി'യെന്നായിരുന്നു മറുപടി. അപ്പോഴാണു് അതു് കുഞ്ഞുകുട്ടൻതമ്പുരാനാണെന്നു് ആലത്തൂരിനു മനസ്സിലായതു്. ചേന്നമംഗലത്തുവച്ചു് അവിടുന്നു് ഒരിക്കൽ തന്റെ സ്നേഹിതനായ ഒരു നമ്പൂരിയെക്കുറിച്ചു പെട്ടെന്നു്,

കണ്ടാൽ സുന്ദരനാണു കണ്ടു കമനീ-
രത്നങ്ങളിൽ കാംക്ഷയാൽ
കൊണ്ടാടിബ്ഭൂസുരസേവപ്പെട്ടിയൊടുവിൽ
സംബന്ധമായ് വാണിടും
ഉണ്ടാം രണ്ടുദിനങ്ങളിങ്ങനെയുടൻ
കുന്തം പിടിച്ചീടുമീ-
ക്കണ്ടാമണ്ടി,കടത്തിലാക്കി മരുമൂ-
രാനെക്കഴയ്ക്കുന്നപോൽ.

എന്നൊരു ശ്ലോകമുണ്ടാക്കിച്ചൊല്ലി. തത്രസ്ഥന്മാരിൽ ഒരാൾ 'ആനയോ' എന്നു ചോദിച്ചതിന്ന് 'കുന്തംപിടിക്കും' എന്നു ഫലിതമായി സമാധാനം പറഞ്ഞു.

വേറൊരിക്കൽ ചെറിയ കൊച്ചുണ്ണിത്തമ്പുരാനോടുകൂടി അവിടുന്നു തൃശ്ശൂർ പൂരം കാണ്മാൻ പോയി. അവിടെ വെണ്മണി വർണ്ണിച്ചിട്ടുള്ള മാതിരി,

കാറോടും കാന്തിതേടും ഘനതരചികുരം-
ഗന്ധമേറുന്ന പൊന്നിൻ-
താരോടും ചേർത്തുകെട്ടിക്കളതരകനക-
ക്കോപ്പണിഞ്ഞപ്രദേശേ."

ആൽത്തറയിൽ, ഒരു നവയുവതി ഇരിക്കുന്നതും, അവളുടെ ഭർത്താവ് കുറെ അകലെയായി നില്ക്കുന്നതും, ഫലിതപ്രയോഗചതുരന്മാരായ ജ്യേഷ്ഠാനുജന്മാർ കണ്ടു. 'ഒരു നേരമ്പോക്കിനു വകയുണ്ടാക്കാം' എന്നുകരുതി കൊച്ചുണ്ണിത്തമ്പുരാൻ അനുജനോടു പറഞ്ഞു: "ആ സ്ത്രീയുടെ അടുക്കൽചെന്നു വല്ലതും സംഭാഷണം ചെയ്യാൻ അവസരം ഉണ്ടാക്കു. നമുക്ക് ഒരു നേരംപോക്കു കാണാം." അതനുസരിച്ച് അവിടുന്നു പ്രസ്തുത തരുണിയെ സമീപിച്ച് സരസസല്ലാപത്തിൽ ഏർപ്പെട്ടു. അതിനിടയ്ക്ക് കൊച്ചുണ്ണിത്തമ്പുരാൻ ഭർത്തൃസമീപം ചെന്നിട്ട്, "നോക്കു! ആ നമ്പൂരിയുടെ വിഡ്ഢിത്തം നോക്കു. സ്ത്രീകളായാൽ അല്പമെങ്കിലും ലജ്ജയും സങ്കോചവും വേണ്ടേ? ആ വിഡ്ഢിനമ്പൂരിയോടുകൂടി കുഴയുന്നതു കണ്ടില്ലേ?" എന്നുപറഞ്ഞു. അതു കേട്ട മാത്രയിൽ

അയാൾ ചൊടിച്ചുകൊണ്ടു് അങ്ങോട്ടു പറഞ്ഞു. തുടർന്നുണ്ടായ കലഹത്തിനിടയിൽ കുഞ്ഞുകുട്ടൻതമ്പുരാൻ അവിടെനിന്നു പിൻവലിഞ്ഞു. എന്നാൽ കലഹം മൂർദ്ധന്യദശയിൽ എത്തുംമുമ്പു്, ജ്യേഷ്ഠാനുജന്മാർ അവിടെ എത്തി അതിനെ ശമിപ്പിച്ചു.

കവിത തമ്പുരാൻെറ കൂടെപ്പിറപ്പായിരുന്നു. കത്തുകൾ എന്നല്ല സംഭാഷണംപോലും വൃത്തബന്ധത്തോടുകൂടിയിരിക്കും. പദ്യരൂപമായ തൻെറ കത്തുകൾക്കു ഗദ്യത്തിൽ മറുപടി അയയ്ക്കുന്നവരോടു കലഹിക്കപോലും അദ്ദേഹം ചെയ്യാറുണ്ടായിരുന്നു.

കവിപുംഗവനൽപുരാണഭാഷാ-
കവിതാപദ്ധതി കൈവെടിഞ്ഞിടൊല്ലേ.

എന്നും കവിയെ പ്രോത്സാഹിപ്പിച്ചിരിക്കുന്നതു നോക്കുക.

ഒറവങ്കര നമ്പൂരിയുടെ അച്ഛൻ ഇല്ലത്തു് ദീനംപിടിച്ചു കിടന്നിരുന്ന കാലത്തു് അദ്ദേഹത്തിനു പിതാവിൻെറ പരിചാരകത്വം വഹിക്കാനല്ലാതെ കവിത എഴുതാൻ സൌകര്യമുണ്ടായിരുന്നില്ല. അങ്ങനെയിരിക്കെ 1067 ഇടവം 13-ാംനു- അദ്ദേഹത്തിനു തമ്പുരാൻെറ ഒരു കത്തുകിട്ടി. അതിൽ പറഞ്ഞിരിക്കുന്നതെന്താണെന്നു നോക്കുക—

എന്തോഴ തൻെറ കഥയൊന്നുമറിഞ്ഞിടുന്നി-
ല്ലെന്താണൊരാട്ടവുമനക്കവുമില്ലയല്ലോ
ഉന്താനൊരാളരികിലില്ലതുകൊണ്ടു കാവ്യ-
ചിന്താവിലാസമിഹ തീരെ വെടിഞ്ഞിടുന്നോ?

ചെമ്മേ രചിക്ക കഥയൊന്നു സഖേ! മനസ്സി-
ന്നുന്മേഷമുള്ള സമയം കളയൊല്ല തെല്ലും
ഇമ്മാതിരിക്കവികൾ മൌനമെടുത്തിരുന്നാൽ
ബ്രഹ്മാവു ഹന്ത! പിടിയാത്തവനെന്നുവന്നു.

നല്ല കവിത ആരെഴുതിയാലും അദ്ദേഹം ഹൃദയംഗമമായി അഭിനന്ദിച്ചുവന്നു. 'ഹൃദയംഗമമായി' എന്നു ഞാൻ പറഞ്ഞതു് ഇന്നു ചില കവിപുംഗവന്മാർ 'ഇവൻ തുലഞ്ഞുപോകണേ' എന്നു

മനസ്സിൽ വച്ചുകൊണ്ടു ലോകരെ ബോധിപ്പിക്കാനായി ചെയ്യുന്ന അനുമോദനമല്ലെന്നു കാണിപ്പാൻവേണ്ടി മാത്രമാകുന്നു. ഒരുദാഹരണം പറയാം. ഞാൻ വായിൽതോന്നിയതു കോതയ്ക്കു പാട്ടു എന്ന മട്ടിൽ ചിലതൊക്കെ എഴുതിവിടാറുണ്ടു്. ആരുടേയും സർട്ടിഫിക്കേററിനു അപേക്ഷിക്കാറുമില്ല. ഒരു മഹാൻ എന്റെ ഒരു കൃതിയെപ്പററി, ഞാൻ അപേക്ഷിക്കാതെതന്നെ 'ആകാശംമുട്ടെ സ്തുതിച്ചു്' ഒരു അനുമോദനം അയച്ചുതന്നു. എന്നെ എങ്ങനെയോ ഉപദ്രവിക്കാനുള്ള വട്ടമാണിതെന്നു ഞാനും ഗ്രഹിച്ചു. അതുപോലെ തന്നെ പററി. ഒരു സഹൃദയൻ മലയാളപ്രസിദ്ധീകരണവകുപ്പിലേക്കു് എന്റെ അറിവുകൂടാതെതന്നെ എന്റെ പേർ നിർദ്ദേശിച്ചു. "അയാൾക്കു മലയാളമറിയാമോ?" എന്നായിരുന്നു ആ മഹാന്റെ മറുപടി. അങ്ങനെ എന്റെ പേർ നിർദ്ദേശിച്ച ആളിനോടു് പ്രസ്തുത മഹാൻ ഒരു മാസത്തേക്കു മിണ്ടിയതുമില്ല. ഇതു് ഈയിടെ സംഭവിച്ച ഒരു കാര്യമാണു്. കുഞ്ഞുകുട്ടൻ തമ്പുരാനു് മനസ്സിലൊന്നു്, വാക്കിൽ വേറൊന്നു്, പ്രവൃത്തിയിൽ മറെറാന്നു് എന്ന സമ്പ്രദായമേ വശമില്ലായിരുന്നു.

ഞങ്ങളും പൊങ്ങണം നിങ്ങളും പൊങ്ങണം
ഞങ്ങളും നിങ്ങളുമൊന്നിച്ചു പൊങ്ങണം.

എന്നു് ജസ്ററീസ് ഗോവിന്ദപ്പിള്ള അവർകൾ ഒരിക്കൽ സംഗതിവശാൽ പ്രസ്താവിച്ചതുപോലെ ആയിരുന്നു അവിടുത്തെ മനോഗതി. ഔദ്ധത്യം അവിടുത്തെ തീണ്ടുകപോലും ചെയ്തിരുന്നില്ലെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ലക്ഷണാസംഗം എന്ന നാടകം അയച്ചുകൊടുത്തിട്ടു് അവിടുന്നു് 1075 മീനം 26-ാംതീയതി ശങ്കുണ്ണിയ്ക്കയച്ച ഒരു കത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക:—

ഏറക്കാലത്തിനുള്ളിൽ പ്രിയസഖ സരസശ്ലോകനിർമ്മാണമാർഗ്ഗം
തീരെക്കാട്ടാതെ വാക്യപ്പടിയെഴുതിയനിൻകത്തു കയ്യററിനേൻ ഞാൻ
ദാരിദ്ര്യം വന്നുപോയോ നവനവകവിതാനമ്മനിർമ്മാണസമ്പദ്
ഭൂരിദ്രവ്യസ്ഥനാകും തവ കഠിനമെടോ ക്ഷാമകാലം കടപ്പം.

ചില വങ്കപ്രഭുക്കന്മാരെപ്പോലെ 'ഞാൻ ഞാൻ' എന്നു സദാധ്യാനിച്ചുകൊണ്ടിരിക്കാതെ അദ്ദേഹം എത്രയോ ആളുകളെ കവിതാമാർഗ്ഗത്തിൽ പ്രവേശിപ്പിച്ചു സമർത്ഥരാക്കി വിട്ടിരിക്കുന്നു. ശങ്കുണ്ണി അവർകൾതന്നെയും അദ്ദേഹത്തിനു വളരെ കടപ്പെട്ടിരുന്നു. 1065 കർക്കടകം 2-ാംതീയതി അയച്ച കത്തിൽ ഇങ്ങനെ പറഞ്ഞുകാണുന്നു—

അജ്ഞാതങ്ങൾകുറിച്ചയച്ച രസികക്കത്തിങ്ങുകിട്ടീരസം-
തഞ്ചുംമാതിരി രണ്ടുവട്ടമതുടൻ വാങ്ങിച്ചു വായിച്ചുഞാൻ
തഞ്ചംനോക്കി രസത്തിനായ് പറകയല്ലൊന്നാന്തരന്തന്നെയായ്
നെഞ്ചിൽ കിഞ്ചന ശങ്കവേണ്ടയിഭവാൻ ഗ്രന്ഥങ്ങളുണ്ടാക്കണേ.

നോന്തമ്മിൽ കണ്ടറിഞ്ഞിട്ടൊരുപരിചയമില്ലെങ്കിലും കത്തുമൂലം
സ്വാന്തം മേളിച്ചുവച്ചീടിന മമത നടിച്ചെന്നു ചൊല്ലേണ്ടതുണ്ടോ?
ഏതും മഞ്ജുതചമേറും കവിപദപദവീവാസമാഹാത്മ്യനിത്യ-
ഭ്രാന്തന്മാരായവർക്കിപ്പരിചയമതുകൊണ്ടെന്തുമോതാവതല്ലേ?

ഈ കത്തായിരുന്നു ശങ്കുണ്ണിയെ കാവ്യരചനയ്ക്കായി പ്രേരിപ്പിച്ചതു്. അതേ മാസംതന്നെ 26-ാംതീയതി എഴുതിയ കത്തിൽ-

ഗ്രന്ഥംതീർത്തുതുടങ്ങിയോ ഗളിതദുർവ്വാദം സഖേ കേളിവൻ
ഗന്ധത്തിക്കിടിചൊല്ലുമായതുകണക്കല്ലെന്നൊഴിക്കുന്നതോ?

എന്നു തന്റെ പ്രാർത്ഥനയെ ഒന്നുകൂടി ബലപ്പെടുത്തിയിരിക്കുന്നു.

1074 ചിങ്ങം 24-ാംതീയതിയിലെ കത്തിനു്,

മൃച്ഛകടികപ്രകരണം
മെച്ചമൊടാരും തൊടാതിരിപ്പില്ലേ?
സ്വച്ഛകവിതിലകതാനതു-
മിച്ഛകലന്നൊന്നു ഭാഷയാക്കാമോ

മലയാളിയിലന്നു മോഹഭാരം
നിലയാതിജ്ജനമിട്ട പദ്യസാരം
ഉലയാതിഹ കാട്ടിനേൻ വിചാരം
തലയാട്ടിദ്രുതമേററമണയ്ക്കു പാരം

വയ്യായ്കിലപ്പോഠം തലകാട്ടിവാങ്ങാ-
നിയ്യാളുമുണ്ടേ തവ പിന്നിലെന്നും
കയ്യാദ്യമേ വയ്ക്കുക താങ്കഠം പിന്നെ-
ചെയ്യാം സഹായപ്പണിയൊക്കെയും ഞാൻ

എന്നും 1082-ലെ കത്തിൽ—

പുരാണമിശ്രമേ പുണ്യം പുരാണം ഗാരുഡം ഭവാൻ
വരാതിസൽക്കവേ വിട്ടുവരാതേ ഭാഷയാക്കെടോ

മടിച്ചിരുന്നാൽ പററില്ല, പിടിച്ചെഴുതിച്ചിടും
അടിച്ചുമാററു കാണട്ടെ പഠിച്ചുള്ളൊരു കൌശലം.

കവിതയ്ക്കൊരുമാതിരി സുശീലം
കവിയ്ക്കുമാതിരി കയ്യിലൊത്തിരിക്കെ

ഗുണങ്ങളുണ്ടെങ്കിലുമോതിടേണ്ട
ഗുണമത്ത തെററിങ്ങനെയല്ലതാനും
ക്ഷണംപറഞ്ഞീടണമിങ്ങു കാട്ടി-
യിണക്കിലേ മേൽപിഴതീൎന്നുകിട്ടൂ.

സശ്ലോകം ഗുണമോതിടും പിഴ മറിച്ചാലും കഥിക്കില്ലയെ-
ന്നല്ലോ കണ്ടുവരുന്നതെന്നുകരുതിക്കൊണ്ടിന്നു മിണ്ടായ്കിലോ
ചൊല്ലാം ഞാനൊരു തെററുപററുമറിവുണ്ടായില്ല പോട്ടെങ്ങുവ-
ക്കെല്ലാം കാവ്യഗുണങ്ങളെ ശിക്ഷയിലുകൊണ്ടല്ലോസമന്നല്ലയോ.

മറെറാരു കത്തിൽ—

അയച്ചിട്ടന്നേനഴകോടിതാ ഞാൻ
നയത്തിലുണ്ടാക്കിയ പദ്യമെല്ലാം
അയി സ്വയം പാൎത്തിട്ടു തെററുകണ്ടാൽ
വയസ്യ നമ്മോടു വചിച്ചിടേണം.

എന്നപേക്ഷിച്ചിരിക്കുന്നു. ഒരിക്കൽ ശങ്കുണ്ണി അവിടുത്തെ കവിതയിൽ ഒരു തെററു ചൂണ്ടിക്കാണിച്ചപ്പോൾ അവിടുന്നു പറഞ്ഞതു്—

അഷ്ടിനന്ദിയഥ രാത്രിയീവിധം
പെട്ടുപോയ കറവൊക്കെയും സഖേ
തട്ടിനീക്കിയഥ വേണ്ടപോലെയാ-
ക്കീട്ടുവേണ്ടപടി ചെയ്തു കൊൾകെടോ.

എന്നായിരുന്നു. അനവധാനത്താൽ ആൎക്കും തെററുപററിപ്പോകാവുന്നതാണു്. ആ തെററിനെ ആരെങ്കിലും ചൂണ്ടിക്കാണിച്ചാൽ അതിനെ ശരിയാക്കാനായി മൎക്കടമുഷ്ടിപിടിക്കുന്നതും തെററു ചൂണ്ടിക്കാണിക്കുന്നവരോടു് ആജന്മവൈരം കൈക്കൊള്ളുന്നതും പരിഹാസജനകമാണല്ലോ. അവിടുന്നു ശങ്കുണ്ണിയെ ഉപദേശിച്ചിരിക്കുന്നതു നോക്കുക.

അസൂയയാം മുൾച്ചെടിമൂത്തുതൂകും
പ്രസൂനസംഭാരശകാരവർഷം
രസജ്ഞനാകുന്ന ഭവാന്റെ നല്ല
രസം ജനിക്കുന്നതിനായ്‌വരട്ടെ.

ശകാരത്തിന്നുള്ളിൽച്ചിലതു ശരിയായ്പറകിൽ മുറ-
പ്രകാരം കൈക്കൊണ്ടീടണമതുനമുക്കാദരവൊടും
സകാരുണ്യം ചൊല്ലാത്തവരൊടു സഖേ വൈരകണികാ-
വികാരം വിട്ടേററീടുകവികട നിസ്തുക്കവിധിയും.

ഔദ്ധത്യരഹിതനെങ്കിലും അവിടുത്തേയ്ക്കു ആത്മവിശ്വാസത്തിൻെറ തള്ളിച്ച വേണ്ടുവോളമുണ്ടായിരുന്നു. ആ തള്ളിച്ച ഒന്നുകൊണ്ടാണ് അവിടുന്നു പതിനൊന്നുപേക്ക് അഞ്ചുകൊല്ലംകൊണ്ടു ചെയ്യാവുന്ന ഒരു ജോലിയെ ഒരാൾക്ക് എത്ര കൊല്ലംകൊണ്ടു തീക്കാമെന്ന ചോദ്യത്തിൻെറ ഉത്തരത്തെ തെററിച്ചതു്. ആ തള്ളിച്ചതന്നെയാണ്—

പതിനെട്ടുപുരാണവും നമുക്കി-
ദ്ധൃതിയിൽ ഭാഷയിലാക്കി വിട്ടിടേണം
മതിയായ കവീന്ദ്രർ പിന്തുണച്ചാ-
ലതിനീ ഞാൻ തലകാട്ടിയേററുനില്ക്കാം.

ആരുംതുണക്കില്ലിതിനെന്നുവന്നാൽ
ചേരുംവിധം ഞാൻ കഴിയുന്നപോലെ
താരുണ്യഗർവ്വാൽപറയുന്നതല്ലാ
നേരുള്ളതോതാം പടുവേലചെയ്യും.

എന്നിങ്ങനെ അദ്ദേഹം 1082 വൃശ്ചികം ൧-ാംതീയതി ശങ്കുണ്ണിയ്ക്കയച്ച കത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നതു്.

മടിയില്ലായ്മയായിരുന്നു അവിടുത്തെ വിജയത്തിനു ഹേതു. അവിടുത്തേയ്ക്കു ഗുരുവും ജ്യേഷ്ഠനുമായ വെണ്മണി മഹൻനമ്പൂരിപ്പാട്ടിലേക്കുറിച്ചു വലിയ ബഹുമാനമുണ്ടായിരുന്നെങ്കിലും "സത്തേതന്നേ ശ്ലഥകുഴിമടിയനാം വെണ്മണിമഹൻ" എന്നുള്ള തൻെറ അഭിപ്രായത്തെ മറച്ചുവച്ചിരുന്നില്ല. ആ മടിയെ ആട്ടിപ്പായിക്കുന്നതിനായിട്ടാണ് ഒരിക്കൽ—

കോടൽകോപമുഴത്തങ്ങിനെ ചൊടിചൊടിയായ്
പത്രികയ്ക്കുള്ളിലേററം
കൂട്ടും കോമാളിഭാവത്തൊടുമെഴുതിയതി-
ന്നുത്തരം സത്വരം താൻ
ചാട്ടും തേനൊത്തപദ്യപ്പടി വടിവിലയ-
ച്ചീലതെന്നാകിലുണ്ടാ-
യീടും മാനക്ഷയം മത്സരികളിലനിശം
വേണമാണുങ്ങളായാൽ.

എന്നു മഹൻനമ്പൂരിപ്പാട്ടിലേയ്ക്കു് അവിടുന്നു് എഴുതിവിട്ടതു്. അതുപോലെ അവിടുന്നു മറെറാരിക്കൽ—

മടിമൂശേട്ടകസ്പ്പിക്കമ്പടി മൂകവ്രതത്തിനാൽ
മടിയേറം കവിതയെ വെടിയേണ്ടുന്നവട്ടമോ?

എന്നും, മറെറാരിക്കൽ—

കാലത്തേററു കുറച്ചുഴന്നു ഗൃഹഭാരത്തിന്നു നോക്കീടണം;
ചേലൊത്തഷ്ടികഴിച്ചു കിഞ്ചന വടക്കോട്ടൊന്നിറങ്ങീടണം
പാലൊത്തീടിന പദ്യമിത്തിരികൃതിച്ചൊപ്പിച്ചുമോതീടണം
മേലാത്തക്കിടിയും പറഞ്ഞു തിരിയെപ്പുഞ്ഞിങ്ങു പോന്നീടണം.

ഇങ്ങനെ കഴിയുംകാല-
ത്തെങ്ങനെ കാവ്യം കവീന്ദ്ര തീക്കുംതാൻ?
ഭംഗിനടിച്ചുനടപ്പതി-
നിങ്ങിനെ ദൈവം തടസ്സമാകാഞ്ഞാൽ.

എന്നും കൊട്ടാരത്തിൽ ശങ്കുണ്ണിയെ താക്കീതു ചെയ്തിരുന്നു.

നല്ല മലയാളത്തിൽ സൽക്കാവ്യങ്ങൾ രചിച്ചു് ഭാഷയുടെ ദാരിദ്ര്യം തീക്കണമെന്നായിരുന്നു അവിടുത്തെ ഏകവ്രതം. അവിടുന്നു് അനേകം കവിതാപ്രസ്ഥാനങ്ങൾ ഭാഷയിൽ വെട്ടിത്തുറന്നു വെന്നു പറയാം.

നമുക്കെഴുത്തച്ഛനെടുത്തഭാഷാ-
ക്രമക്കണക്കേ ശരണം ജനങ്ങൾ
സമസ്തവും സമ്മതിയാതെ കണ്ടീ-
സമത്ഥനോതീല്ലൊരു വാക്കുപോലും.

എന്നാണു കൊച്ചുണ്ണിത്തമ്പുരാൻ അവിടുത്തെ ഉപദേശിച്ചിരുന്നതു്. ഗുരുവായ വെണ്മണി മഹൻനമ്പൂരിപ്പാടും 'നല്ലഭാഷ' കൊണ്ടു കൈകാര്യം ചെയ്തിരുന്ന ആളായിരുന്നല്ലോ. മികച്ച സംസ്കൃതപണ്ഡിതനായിരുന്നിട്ടും ഭാഷയെ സംസ്കൃതത്തിന്റെ പിടിയിൽനിന്നും മോചിപ്പിക്കാനാണു് അവിടുന്നു ശ്രമം ചെയ്തതു്.

ആദ്യമായി പച്ചമലയാളത്തിൽ എഴുതി 'നല്ല ഭാഷാ' പ്രസ്ഥാനത്തിനു് മാർഗ്ഗദർശകനായി ഭവിച്ചതു് അവിടുന്നായിരുന്നു. ഈ ശ്ലോകങ്ങൾ കണ്ടിട്ടു പച്ചമലയാളത്തിൽ ഒറെറശ്ലോകങ്ങൾ

രചിക്കാനല്ലാതെ വിപുലമായ ഒരു കൃതി ചമയ്ക്കുന്ന കാര്യം അസാദ്ധ്യമാണെന്നു വിദ്യാവിനോദിനി പത്രാധിപരും സരസഗദ്യകാരനും നല്ല നിരൂപകനും ആയിരുന്ന സി. പി. അച്യുതമേനോൻ അഭിപ്രായപ്പെടുകയും ആ അഭിപ്രായം ശരിയല്ലെന്നു കാണിപ്പാനായി അവിടുന്നു 'നല്ല ഭാഷ' എന്നൊരു കാവ്യം രചിക്കയും ചെയ്തു.

പ്രാസപ്രയോഗവിഷയത്തിൽ അവിടുന്നു് കേ. സി-യ്ക്കു എതിരായിരുന്നു. പ്രാസപ്രയോഗനിയമം അനുസരിക്കാതെ ശ്ലോകമെഴുതാനായിരുന്നു അവിടുത്തേയ്ക്കു വിഷമം. ആ വിഷമം കേ. സി-യ്ക്കും നേരിട്ടിരുന്നുവെന്നു കേശവീയത്തിന്റെ ഏതു ഭാഗം വായിച്ചുനോക്കിയാലും അറിയാം.

ഖണ്ഡകാവ്യപ്രസ്ഥാനത്തിനും അവിടുന്നുതന്നെ മാർഗ്ഗദർശകത്വം വഹിച്ചു. മൂന്നുനാലു സരസങ്ങളായ ഖണ്ഡകാവ്യങ്ങളെങ്കിലും അദ്ദേഹത്തിന്റെ കൃതികളായിട്ടു ചൂണ്ടിക്കാണിപ്പാൻ കഴിയും. അക്കൂട്ടത്തിൽ ഒന്നാണു് 'ശരസേതുഭംഗം" ഒന്നാന്തരം അവസ്ഥിതി, വർണ്ണനകളുടെ പരിമിതത്വം, രസഭാവങ്ങളുടെ നൈരന്തര്യം:—ഇങ്ങനെ ഗീതികാവ്യത്തിന്റെ ഗുണങ്ങൾ അതിൽ പൂർണ്ണമായി കാണുന്നു. പാലുള്ളിചരിതം, കുലുക്കമില്ലാവൂർ ഗൃഹം, കൂടൽമാണിക്യം മുതലായവയും നല്ല ഖണ്ഡകാവ്യങ്ങളാണു്.

മഹാഭാരതം കൂടാതെ അദ്ദേഹം പതിനഞ്ചോളം കാവ്യങ്ങളും, പത്തിരുപതു ചെറുകവനങ്ങളും, ഇരുപതു നാടകങ്ങളും രചിച്ചിട്ടുണ്ടു്. അവയെ ഏഴു വാല്യങ്ങളായി പി. വി. കൃഷ്ണവാരിയർ അവർകൾ പ്രസിദ്ധീകരിച്ചിരിക്കുന്നു. ശാകുന്തളം അദ്ദേഹം തർജ്ജമചെയ്തതായി പറയുന്നുണ്ടെങ്കിലും അതിനു തെളിവില്ല.

മുന്നേതന്നെ കുമാരസംഭവമതാം കാവ്യം മഹാഭാരതം
പിന്നെട്രാജിഡിതൻവിധത്തിലഴകാണ്ടുള്ളോരു സദ്രൂപകം
എന്നിത്യാദികൾ തർജ്ജമയ്ക്കുമെഴുതി തീർക്കാനുമായിബ് ഭവാൻ
നന്നായ് യത്നമെടുത്തതെന്തു മുഴുവൻ തീർന്നോ ഗുണാംഭോനിധേ?

എന്നു ശങ്കുണ്ണി അവർകൾ തമ്പുരാനു് അയച്ചിട്ടുള്ള ഒരു കത്തിൽ കാണുന്നതിനാൽ കുമാരസംഭവം അവിടുന്നു തർജ്ജമചെയ്തു കാണണമെന്നു വിശ്വസിക്കാം. 1068-ൽ മദ്രാസിൽനിന്നയച്ച ഒരു

കത്തിൽ "ഞാനിപ്പോൾ ട്രാജിഡി ഇംഗ്ലീഷ് നാടകച്ഛായയിൽ സംസ്കൃതനാടകസമ്പ്രദായം വിടാതെ ഒന്നു നിർമ്മിപ്പാൻ വിചാരിപ്പാൻ ഭാവിപ്പാൻ തുടങ്ങുവാൻ ഉത്സാഹിക്കുവാൻ നോക്കുവാൻ ആരംഭിക്കുന്നതിനു ഒരുങ്ങുന്നതിനു മോഹിക്കുന്നതിന് ആഗ്രഹിക്കുന്നു" എന്നെഴുതിയിരുന്നു. അതു മാണിക്യസാരൻ എന്ന നാടകമാണെന്നു വിചാരിക്കാം. പൂർത്തിയായിട്ടുണ്ടോ എന്തോ? അതിനുപുറമേ മലയാളകവിചരിത്രമെഴുതണമെന്നു മോഹമുള്ളതായി പല കത്തുകളിലും പ്രസ്താവിക്കുന്നതിനാൽ അതും എഴുതിത്തുടങ്ങുകയോ അഥവാ പൂർത്തിയാക്കുകയോ ചെയ്തുകാണണം. പ്രധാനപ്പെട്ട കൃതികൾ—

ദക്ഷയാഗശതകം മണിപ്രവാളം 1065-ൽ പൂർത്തിയായി. ലക്ഷണാസംഗം, ഹർഗ്രന്ഥവിജയം, നളചരിതം എന്നീ നാടകങ്ങൾ 1066-ൽ പൂർത്തിയായെന്നു തോന്നുന്നു. അവയിൽ നളചരിതം 106 വൃശ്ചികത്തിൽ എറണാകുളത്തുവച്ച് ആറു മണിക്കൂർ കൊണ്ടു പത്തങ്കങ്ങളിൽ എഴുതിയ ഒരു നാടകമാകുന്നു. അതിൽ മുന്നൂറു ശ്ലോകങ്ങളോളമുണ്ടുതാനും. ഗംഗാവതരണം നാടകം 1067-ലെ കവിസമാജത്തിനു രചിച്ചതും സമ്മാനത്തിനർഹമായതുമായ നാടകമാണ്. അതുപോലെ സ്യമന്തകം നാടകവും ഒരു ദ്രുതകവനംതന്നെ.

1067-ൽ രചിക്കപ്പെട്ട ചന്ദ്രിക മലയാളത്തിലുള്ള ഉത്തമനാടകങ്ങളിൽ ഒന്നുതന്നെയാണ്. അക്കൊല്ലത്തിൽ നിർമ്മിക്കപ്പെട്ട മധുരായാത്രയും ഒരു സരസകൃതിതന്നെ.

തുപ്പൽകോളാമ്പി രാമക്കുറുപ്പുമുൻഷിയെ പരിഹസിച്ചു രചിച്ച ഒരു ദ്രുതകവനമാകുന്നു. അതിസരസമായിരിക്കുന്നു. 1068-ൽ തുടങ്ങിയ ആശ്ചര്യചൂഡാമണി തർജ്ജമയും അക്കൊല്ലംതന്നെ പൂർത്തിയായി. 1072-ൽ ഹാംലെററുനാടകം തർജ്ജമ ചെയ്തു. ആ കൃതിയെപ്പററി അവിടുത്തേയ്ക്കു വലിയ തൃപ്തിയില്ലായിരുന്നു എന്നു് അവിടുന്നു് 72 ചിങ്ങം 14-ാംതീയതി ശങ്കുണ്ണി അവർകൾക്കെഴുതിയ,

ഒരുഭാഷയിലന്നതീത്തഹാംലെ–
റെററുമട്ടച്ചടിതീൎന്നു വാശിയായി
വരുമായതു വൈകിടാതെ നിൻകൺ–
പെരുമാററത്തിനു പത്തുനാളിനുള്ളിൽ

ആകപ്പാടെ നമുക്ക തത്ര ശരിയായ് തൃപ്തിപ്പെടുന്നീലെടോ
ശ്ലോകപ്പാട്ടുമതിന്റെ ഗദ്യരചനാ ഭേദങ്ങളെപ്പാട്ടുമേ
ലോകത്തിൽ ജനസമ്മതത്തിനതകാത്തിംഗ്ലീഷുനാമങ്ങളും
പാകത്തിൽപ്പെട്ടുകല്ല ശുദ്ധമലയാളക്കാക്കത്തെന്നേവരും.

എന്നീ പദ്യങ്ങളിൽ നിന്നും, 1077 ചിങ്ങം 13-ാംതീയതി കേ. സി. യ്ക്കയച്ച കത്തിലെ—

"ഹാംലെററു തർജ്ജമ അയച്ചുതരണമല്ലൊ. ഇതു എന്റെ കവിതയാണെന്നുള്ള വിചാരത്തോടു വായിക്കയില്ലെങ്കിൽ അയച്ചുതരാൻ വിരോധമില്ല. വാസ്തവം പറയുന്നതായാൽ ആ പുസ്തകം വായിച്ചുനോക്കാതിരിക്കുന്നതാണു് നമുക്കധികം രസം" എന്ന ഗദ്യഭാഗത്തിൽനിന്നും വ്യക്തമായിക്കാണാം. ഞാൻ പഠിച്ചുകൊണ്ടിരുന്ന കാലത്തു് അതു വായിച്ചിട്ടുണ്ടു്. Eyes like carbuncli എന്നതിനെ തെററായി 'പ്രേമഹക്കരുപോലുള്ള കണ്ണു്" എന്നു തർജ്ജമചെയ്തിരുന്നതായി ഇപ്പോഴും ഓക്കുന്നുണ്ടു്. 1076-ൽ രചിക്കപ്പെട്ട മാനവിക്രമവിജയം നാടകത്തെപ്പററി കവി ഇങ്ങനെ പറയുന്നു.

വിരവോടു മാനവിക്രമ
വിജയാഭിധമായ നാടകമൊരെണ്ണം
വികടസരസ്വതിയുടെയൊരു
വിളയാട്ടംപോലെ ഞാൻ തീർത്തേൻ.

അക്കൊല്ലംതന്നെ കാദംബരീകഥാസാരഭേദം ഭാഷപ്പെടുത്താൻ നോക്കീട്ടു് അവസരക്കുറവിനാൽ ആ ജോലി തല്ക്കാലം നിറുത്തിവച്ചു. കേരളചരിത്രം എഴുതുന്നതിനുള്ള ഒരുക്കം നേരത്തേ തുടങ്ങിയിരുന്നു. 1078 ചിങ്ങം 24-ാംതീയതി എഴുതിയ ഒരു കത്തിൽ ശങ്കുണ്ണിഅവർകളോടിങ്ങനെ പറഞ്ഞിരിക്കുന്നു:—

എന്നാൽച്ചരിത്രവിഷയത്തിൽ നമുക്കു ലക്ഷ്യം
നന്നായ്ത്തിരഞ്ഞു പലവൃദ്ധഗൃഹങ്ങൾതോറും
തന്നാൽപ്പെടുന്നപടിവിട്ടു പറഞ്ഞിളക്കാം
തന്നാൽ പെരുത്തു ഗുണമാം കിടയാസ്ഥിൽ വേണ്ട.

കൂറ്റല്ലിലുള്ളൊരു ഭവാൻ തരമോടു തെക്കം-
കൂറ്റല്ലിലുംപതിഗൃഹത്തിലുമൊന്നുചൊല്ലു
പേരുള്ള വല്ല വരിയോല കിടയ്ക്കുമെങ്കിൽ-
പ്പോരുള്ളകാലവിഷയത്തെളിവിന്നു കൊള്ളാം.

നേരായിണങ്ങിയതുപോലൊരു പോക്കദേവ
* നാരായണപ്രഭുഗൃഹത്തിലുമൊത്തവണ്ണം
ആരാൽ നടത്തുകയി + 'ഭട്ടതിരി'സ്ഥലത്തു-
മാരാഞ്ഞുനോക്കുക കിടച്ചതു ലാഭമല്ലേ.

കേട്ടുള്ളവണ്ണമിവർ നമ്മുടെ കൊച്ചി കോഴി-
ക്കോട്ടുള്ള മന്നവർ നടത്തിയ പോക്കളത്തിൽ-
പെട്ടുള്ളയോഗ്യർ നിയതം പഴമയ്ക്കു ചേർച്ച-
പ്പെട്ടുള്ള വല്ല കഥയും കിടയാതെയാമോ?

ഇടപ്രഭുക്കടയോരുവീട്ടിൽപ്പിടപ്പുഴക്കത്തു പിടിച്ചമട്ടിൽ
കിടപ്പുതാഗ്രന്ഥവരിക്കറിപ്പു കിടപ്പതിന്നങ്ങു തുനിഞ്ഞിരിപ്പൂ.

ഇങ്ങനെ കഴിയുന്നത്ര തെളിവുകൾ ശേഖരിച്ചുംകൊണ്ടാണ് അവിടുന്ന് കേരളം എഴുതാൻ തുടങ്ങിയതു്.

കന്യാകുമാരിക്ഷിതിയാദിയായ് ഗോ-
കർണ്ണാന്തമായ് തെക്കുവടക്കു നീളെ
അന്യോന്യമംബാശിവർ നീട്ടിവിട്ട
കണ്ണോട്ടമേററുണ്ടൊരു നല്ല രാജ്യം
ശ്രീഭാർഗ്ഗവൻ പണ്ടു തപഃപ്രഭാവ
സ്വാഭാവികപ്രൌഢിമ ദോർബലത്താൽ
ക്ഷോഭാത്തലാംഭോധിയൊഴിച്ചെടുത്ത
ഭൂഭാഗമാണീസ്ഥലമെന്നു കേൾപ്പൂ.

കേരളചരിത്രത്തെ പ്രതിപാദിക്കുന്ന ഈ മഹാകാവ്യം മലയാളികളെല്ലാം വായിച്ചിരിക്കേണ്ടതാണ്. പക്ഷേ പൂർത്തിയായില്ല. അതിനുമുമ്പേ ഹതവിധി അവിടുത്തെ അപഹരിച്ചുകളഞ്ഞു.

യാഥാസ്ഥിതികനായിരുന്ന കവി ക്രമേണ നവീനാശയങ്ങൾക്ക് അല്പാല്പം വഴങ്ങിത്തുടങ്ങി. അപ്പോഴുണ്ടായ ഖണ്ഡകൃതികളാണ് യുധിഷ്ഠിരശപഥം, യാത്രാദാനം, ഭീഷ്മസമാധി, സേതുഭംഗം, ഭീമയോഗം, നാരായണാസ്ത്രദാനം മുതലായവ.

ഇടതിങ്ങിയെഴുന്ന മാമുനീന്ദ്ര-
ക്കിടയിൽപ്പെട്ടൊരു ഭാർഗ്ഗവവീരരാമൻ
ഇടനെഞ്ഞുകുടുത്തു വാക്കുചല്ലാ-
തിടറിക്കൊണ്ടുപറഞ്ഞിതിപ്രകാരം. (ഭീഷ്മസമാധി)

---

* ചെമ്പകശ്ശേരി. + തെക്കേടത്തു ഭട്ടതിരി.

ശമനാത്മജനില്ലെതെന്നിരിക്കു
സമമങ്ങയ്ക്കുമെനിക്കമീപ്രദേശം
കമലാവതി തന്നതാണിതെല്ലാം
കമലാക്ഷൻെറ കൃപാവിലാസമോർക്കൂ. (യുധിഷ്ഠിരശപഥം)

**രണ്ടു സന്ദേശങ്ങൾ:** ശുകസന്ദേശത്തിൻെറയും കോകിലസന്ദേശത്തിൻെറയും ഹൃദ്യങ്ങളായ തർജ്ജമകളാണ്. മാർത്താണ്ഡവർമ്മവിജയം നാടകം, ശ്രീവീരമാർത്താണ്ഡദേവൻെറ അപദാനങ്ങളെ വർണ്ണിക്കുന്ന ഒരു നല്ല നാടകമാണ്. കാദംബരീകഥാസാരം, ക്രിസ്ത്വാബ്ദം എട്ടാംശതകത്തിലോ മറ്റോ ജീവിച്ചിരുന്ന അഭിനന്ദമഹാകവിയുടെ കൃതിയെ തമ്പുരാൻ എട്ടു സർഗ്ഗങ്ങളിൽ തർജ്ജമചെയ്തിട്ടുള്ളതാകുന്നു. ഒരു ശ്ലോകം ഉദ്ധരിക്കാം.

സങ്കല്പംകൊണ്ടുനിർമ്മിച്ചോരുതവ തിരുമെയ്
പുല്കുവാനായി നീട്ടും
തൻകയ്യിൽകിട്ടിടാഞ്ഞിട്ടവളഴലൊടു നാ-
ണിച്ചു മോഹിച്ചുവാഴും
സങ്കല്പത്തിങ്കൽനിന്നും മുഷിയുകിലകല-
യ്ക്കുന്ദുപോയേയ്ക്കുമെന്നാ-
ശ്ശങ്കപ്പാടാൽ ഭവാനിൽപ്പരിഭവമവൾചൊ-
ല്ലില്ല തന്നുള്ളിലൊട്ടും.

ഹരിശ്ചന്ദ്രോപാഖ്യാനം സാമാന്യം വലിയ ഒരു കിളിപ്പാട്ടാണ്. പാന, ഗാഥ, കിളിപ്പാട്ട് ഇത്യാദി എല്ലാ ദേശീയവൃത്തങ്ങളിലും അവിടുന്നു കൃതികൾ രചിച്ചിരുന്നു. ചില മാതൃകകളെ ഉദാഹരിക്കാം.

ആത്മബോധം പാന.

ഏതുകിട്ടുകിൽ മറ്റൊന്നുകിട്ടാനി-
ല്ലേതുസൌഖ്യത്തിലില്ല സുഖം വേറെ
ഏതറിഞ്ഞെങ്കിൽ പിന്നെയറിവാനി-
ല്ലേതുമായതു ബ്രഹ്മമെന്നോക്കണം.
ഏതുകണ്ടെങ്കിൽ മറ്റൊന്നും കാണ്മാനി-
ല്ലേതുതാനായാൽ പിന്നെജ്ജനിയില്ല
അന്തമില്ലാത നിത്യമായേകമൊ-
ന്നെന്നതാപ്പരബ്രഹ്മമെന്നോക്കണം.

ഏറ്റുമാനൂരപ്പൻ, പാന.

മുമ്പിലുണ്ടെന്നുമൊരേഴരപ്പൊന്നാന
വമ്പിയന്നോരു പൊന്മലവില്ലല്ലോ

ശംഭോ വെള്ളിമലയിലെഴുംഭവാ-
നമ്പോ കേമദ്രുമയോഗമുണ്ടെന്നോ?

മക്കളിൽ മൂസ്സൊരാനത്തലവനായ്
വിക്രമി മറ്റേ വിഘ്നാനനമുഖൻ

നോക്കണ്ടാ വേടൻ വേട്ടയ്ക്കൊരുമകൻ
ആർക്കുമെൻ ഭൂതനാഥൻപോലയ്യപ്പൻ

കാളിപ്പെണ്ണുണ്ടൊരുമകളായവൾ
കൂളിക്കൂട്ടത്തിൽ കൂത്താട്ടംകുററത്തി

കേളിയാട്ടം ഭവ നല്ല സന്താന-
പ്പാളിയാകട്ടിമ്മട്ടാണു കഷ്ടമേ.

വേട്ടയ്ക്കൊരുമകൻ പാന.

നീലനീരദനിർമ്മലമാകുംനിൻ-
കോലമെൻമനോദർപ്പണമദ്ധ്യത്തിൽ
നീലകണ്ഠകുമാര തെളിഞ്ഞൊന്നു
ചാലവേ കാണാറാക്കുവാൻ നോക്കുന്നേൻ:
ചേലിൽ മേല്പൊട്ടു തൂത്തുകെട്ടിബ്ഭംഗി
കോലിനമട്ടു ചുററുമേ വട്ടത്തിൽ
പീലിക്കണ്ണു തിരുകും തിരുമുടി
മേലിലെന്നുള്ളിലൊക്കുമാറാക്കുന്നേൻ.

രാമസേതുബന്ധം.

വലജിൽസുതനർജ്ജുനൻ ധരിത്രീ-
വലയംചുററിനതീർത്ഥയാത്രയിങ്കൽ
ചിലവിപ്രരൊടൊത്തു രാമസേതു-
സ്ഥലമെത്തീവിള്ള തെക്കടൽകരയ്ക്കൽ

തിരമാല കരയ്ക്കടിച്ചു മേന്മേൽ
നിരവേ നിർഭരമാക്കുമാഴിനോക്കി
പരമാത്ഭുതഭാവമാർന്നുനിന്നാ-
നരനാം കീർത്തികൊതിച്ചീടും കിരീടി

നിറവേ വിലസും കടൽക്കകം നീ-
രുറവേശാതെ ദൃഢം തടുത്തുനിർത്തി
ചിറകെട്ടിയ കോട്ട പാർത്തുകണ്ടു
പുറമേ രാഘവകീർത്തി മാലപോലേ.

പരശുരാമാഷ്ടകം.

നല്ലോരുസഹ്യമലമേലടിക്കുട്ടിടുന്ന
കല്ലോലമാലകലരും കടൽദൂരെമാററി
സ്വർല്ലോകതുല്യമൊരു കേരളഭൂമിതീൻ്റ
സല്ലോകപാലക ഭൃഗൂദ്വഹ കാത്തുകൊൾക.

സ്യമന്തകം നാടകം.

ഞാനെന്നാൽ 'ഞായ'രക്ഷയ്ക്കൊരുഗുണവഴിയേ-
പോകുവാൻ 'തിങ്ക'ളൊക്കം
മാനം 'ചൊവ്വാ'യ്‌വഹിക്കും 'ബുധ'നതിമതിമാൻ
'വ്യാഴ'തുല്യപ്രഭാവൻ
ദാനം പൊൻ'വെള്ളി'യെന്നിവക 'ശനി'നിയതം
വിദ്യരാൻ വേണ്ടതിന്നീ-
ഞ്ഞാനം മേ തന്നൊരച്ഛൻ കനിയണമിഹമേ
വെണ്മണിക്ഷ്മാസുരേന്ദ്രൻ.

തുള്ളിച്ചാടിക്കളിച്ചും തുരുതുരെയടിപി-
ന്നോട്ടൊരങ്ങെട്ടുവെച്ചും
വള്ളിക്കൂടങ്ങൊഴിച്ചും വടിവൊടുഹയവും
വാശിവല്ലാതെവാച്ചും
തള്ളിക്കേറിപ്പിടിച്ചുന്തിട്ടുമൊരുവടിവിൽ
തത്സമീപം ഗമിച്ചും
കള്ളംവിട്ടുല്ലസിച്ചും കളമൊടുകളിയാ-
ടുന്നു പാരം രസിച്ചും.

കംസൻ.

അടുത്തെതിർക്കും നിജഗാട്ടുകാരെയേ-
ററടുത്തുതോല്പിച്ചവർ കീഴടക്കവേ
കടുത്തു കംസൻ ഭടരംഗഭൂവിലേ-
യ്ക്കൊടുത്തുചാടിക്കളിയാടി കൗതുകാൽ

ചടങ്ങിൽമുമ്പൊന്നു വണങ്ങിവീഴ്ത്തുമാ-
ന്നടങ്ങിനില്ക്കാതെതിരിട്ടു മുഷ്ടികൻ
മടങ്ങുമോ കംസനുമെന്നുസംശയം
തുടങ്ങുമാറങ്ങനെ മല്ലടിച്ചുതേ.

## കുഞ്ഞുകുട്ടൻതമ്പുരാൻ്റെ കൃതികൾ.

സംസ്കൃതം 1. ആര്യാശതകം. 2. സ്വയംവരമന്ത്രാക്ഷരമാല. 3. കിരാതരുദ്രസ്തവം. 4. ബഭ്രൂവാഹനവിജയം.

5. കിരാതാർജ്ജുനീയം. 6. സുഭദ്രാഹരണം. 7. ജരാസന്ധവധം. 8. ദശകുമാരചരിതം.

ഭാഷ.

കല്പിതകൃതികൾ 9. കവിഭാരതം. 10. ദക്ഷയാഗശതകം. 11. മദിരാശി യാത്ര. 12. അംബോപദേശം (അച്ചടിച്ചിട്ടില്ല.) 13. നല്ല ഭാഷ. 14. പാലുള്ളിചരിതം. 15. ഹംസസന്ദേശം. 16. തുപ്പൽകോളാമ്പി. 17. മംഗളമാല. 18. കേരളം (അഞ്ചുസർഗ്ഗം.) 19. സ്യമന്തകം നാടകം. 20 സന്താനഗോപാലം നാടകം. 21. ഗംഗാവതരണം നാടകം. 22. മാനവിക്രമവിജയം നാടകം. 23. ചന്ദ്രിക. 24. ലക്ഷണാസംഗം നാടകം. 25. നളചരിതം നാടകം. 26. മാർത്താണ്ഡവിജയം. 27. ചെറുവര കൃഷ്ണൻ. 28. വേട്ടെയ്യൊരുമകൻ (പാന.) 29. വൈക്കത്തപ്പൻ (പാന) 30. ആത്മബോധം (പാന) 31. കൊടുങ്ങല്ലൂർ ഭഗവതി (കുറത്തിപ്പാട്ട്) 32. അയോദ്ധ്യാകാണ്ഡം (തുള്ളൽ) 33. ഘോഷയാത്ര (കഥകളി) 34. രാധാമാധവയോഗം (വഞ്ചിപ്പാട്ട്) 35. ദോഷവിചാരം (കിളിപ്പാട്ട്) 36. ഷഷ്ടിപൂർത്തിമംഗളം (വഞ്ചിപ്പാട്ട്)

തർജ്ജമകൾ.

37. കാദംബരീകഥാസാരം. 38. ശങ്കരാചാര്യചരിതം. 39. ശുകസന്ദേശം. 40. കോകിലസന്ദേശം. 41. ചൂഡാമണി (നാടകം) 42. വിക്രമോർവശീയം (നാടകം) 43. ശാകുന്തളം (നാടകം) (അച്ചടിച്ചിട്ടില്ല) 44. ചന്ദ്രിക (വീഥി) 45. ഹാംലെറ്റ് (നാടകം) 46. ഒതെല്ലോ (നാടകം) (അച്ചടിച്ചിട്ടില്ല) 47. മഹാഭാരതം. 48. ഹരിശ്ചന്ദ്രചരിതം. 49. ഭാഗവതം. 50. ബാലചികിത്സ. 51. ഭാഷാവ്യാകരണം (ക്രിയാകാണ്ഡം) 52. ശബ്ദാലങ്കാരം. 53. പല ഒററശ്ലോകങ്ങളും ഖണ്ഡകാവ്യങ്ങളും.

## അഴകത്ത് പത്മനാഭക്കുറുപ്പ്.

കരുനാഗപ്പള്ളിത്താലൂക്കിൽപ്പെട്ട ചവറ എന്ന ദേശത്ത് ഒരു പ്രസിദ്ധ നായർകുടുംബമാണ് 'അഴകം'. അവിടെ വിദ്വാൻ

കുറുപ്പു തുടങ്ങിയ പണ്ഡിതപ്രകാണ്ഡങ്ങൾ പൂർവ്വകാലം മുതല്ക്കേ ഉണ്ടായിരുന്നു. ആ പാരമ്പര്യത്തെ അഭിമാനകരമാംവണ്ണം സംരക്ഷിച്ചുപോന്ന ഒരു വിശിഷ്ടകവിയായിരുന്നു അഴകത്തു പത്മനാഭക്കുറുപ്പ്. വിദ്വാൻകുറുപ്പിന്റെ പുത്രനായിരുന്ന കൃഷ്ണപിള്ളയായിരുന്നു ഗുരു. മഹാകാവ്യലക്ഷണങ്ങളെല്ലാം ഒപ്പിച്ചിട്ട് ഭാഷയിൽ ഇദംപ്രഥമമായി രചിക്കപ്പെട്ട മഹാകാവ്യം അദ്ദേഹത്തിന്റെ രാമചന്ദ്രവിലാസമാകുന്നു. അതിൽ രഘുവംശം, മാഘം മുതലായ പ്രസിദ്ധ സംസ്കൃതകാവ്യങ്ങളിൽനിന്ന് പദ്യങ്ങൾ വിവർത്തനം ചെയ്തിട്ടുണ്ടെങ്കിൽ, ആ സംഗതി അദ്ദേഹംതന്നെ മുഖവുരയിൽ മുക്തകണ്ഠം സമ്മതിച്ചിട്ടുള്ളതാണ്. പരമാർത്ഥത്തിൽ പ്രാചീന സംസ്കൃതകവികളെ ഉപജീവിക്കാത്ത ഒരു കവിയും നമ്മുടെ നാട്ടിൽ ഉണ്ടായിട്ടില്ല. പത്മനാഭക്കുറുപ്പു തുറന്നു പറഞ്ഞു. മററുള്ളവർ 'ഞാനൊന്നുമറിഞ്ഞില്ലേ രാമനാരായണ' എന്ന മട്ടിൽ മൌനം ദീക്ഷിച്ചുകളഞ്ഞു. അങ്ങനെയുള്ള അവർ തമ്മിലുള്ള വ്യത്യാസം. കാരണവന്മാരുടെ മുതൽ നമ്മൾ അനുഭവിക്കാനുള്ളതുതന്നെയാണല്ലോ. പ്രയത്നം ഒന്നും ചെയ്യാതെ അതുകൊണ്ടുമാത്രം ജീവിക്കുന്നതേ പരിഹാസ്യമായിരിക്കുന്നുള്ളു. അഴകത്തു കുറുപ്പിന്റെ കൃതിയിൽ സ്വതന്ത്രങ്ങളായ ആശയങ്ങൾ ധാരാളം ഉള്ളതിനാൽ ആ ദോഷം അദ്ദേഹത്തിനെ ബാധിക്കുന്നില്ല. മാതൃകയ്ക്കായി അഞ്ചാംസർഗ്ഗത്തിൽനിന്നും ഏതാനും പദ്യങ്ങളെ ഉദ്ധരിക്കാം.

പ്രായാധിക്യാൽ ജനകനിളയമ്മയ്ക്കു ലാക്കായിരുന്ന-
മ്മായാതന്ത്രപ്പെരുവലയിലുൾപ്പെട്ടു നട്ടംതിരിഞ്ഞു
ന്യായാപേതം പറയുമൊരു നിസ്സാരവാഗ്ജാലമെല്ലാം
പേയാണോർത്താലതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ.

ചോദിക്കാതിക്ഷിതിഭരണമാശ്ശുന്നതന്നേച്ഛ താതൻ
ഖേദിച്ചപ്പോളനുതിരിയെ മീളുന്നതും നിഷ്പ്രമാണം
മോദിച്ചങ്ങുന്നതു സപദി വാങ്ങാത്തതും ദോഷമുള്ളം-
ഭേദിച്ചോതുംമൊഴിയെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ.

ദൈവം നല്കുന്നതിലധികമായ് പൌരുഷംകൊണ്ടുപുംസ്ത്വം
കൈവന്നിട്ടും നിഖിലപുരുഷാർത്ഥങ്ങളെന്നുണ്ട ഞായം
ഏവം തൃക്കാലടവിൽ നടന്നിട്ടു രക്ഷാംതളിപ്പാ-
നാവശ്യപ്പെട്ടതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ.

ജാലംകൂട്ടും ഭരതജനനിക്കുള്ള വാഗ്ധാടികൊണ്ടി-
ക്കാലംഭൂപൻ ചപലതകളോരോന്നിവണ്ണം പുലമ്പും
കോലംതാവും ധനവിത്തുവഴങ്ങീട്ടുമബ്ഭോഷ്കുകേട്ടി-
നാലംബിച്ചിട്ടതിനെ വകവയ്ക്കേണ്ട പോകേണ്ട കാട്ടിൽ.

സൌധപ്രാന്തസ്ഥിതിവഴുതി ഞാൻ കാനനത്തിന്നുപോമ്പോൾ
വൈധവ്യത്തിൽച്ചെറുതു ഭയമില്ലാത്ത കൊച്ചമ്മമൂലം
ബോധഭ്രംശം വരുമൊരു പിതാവിൻെറ ജീർണ്ണിച്ചഗാത്രം
ഹേ ധന്യാംഗീ ഭവതിയുമുപേക്ഷിപ്പതന്യായമത്രേ.

രാമൻെറ ചാരുമുടിയിൽ പശുവിൻെറ പാൽകൊ-
ണ്ടാമോദമോടു മുനി ധാര കഴിച്ചതില്ല
ആ മംഗലക്രിയനടത്തി വടദ്രുമത്തി-
ൻറാമോദമന്നു പയസാ തവ നന്ദനന്മാർ.

ശേഷിക്കറച്ചിൽ ഗുരുവിന്നു ഭവിക്കമൂലം
നൈഷാദ ദത്തപയസാ ജടപൂണ്ടു രാമൻ
ഭൂഷാഗണങ്ങളണിയേണ്ടൊരു മേനിമേലാ-
വേഷപ്പകച്ച് നിരുപിക്കിൽ നടുങ്ങുമുള്ളം.

ചെമ്പഞ്ഞിനീരു ചെറുതും പുരളാതെതന്നെ
ചെമ്പിച്ചു സീതയുടെ പാദനഖങ്ങളയ്യോ
തൽപ്രാണനാഥനൊടു കാട്ടിൽ നടക്കയാല-
ന്നിമ്പംതദീയവദനേ കുറയാതിരുന്നു.

ക്ഷോണിക്ക സീതമകളെങ്കിലുമമ്മയെത്താൻ
നാണിച്ചിടാതവൾ ചവുട്ടിനടക്കയാലേ
പ്രീണിച്ചിടാതെ ജനയിത്രി ഗുരുതപഭംഗം
കാണിച്ചകാലിനൊരു നൊമ്പലമേകിയോവാൻ?

വണ്ണങ്ങൾ കൊണ്ടിഹ വിരിച്ചൊരു മെത്തമേൽചെ-
ന്നന്നൻപരം മതിമയങ്ങിയുറങ്ങിയപ്പോൾ
കണ്ണുംമിഴിച്ചലമുറക്കമൊഴിഞ്ഞു കാക്കൽ
തിണ്ണംമുദാ സഹജനായുധമേന്തിനിന്നാൻ.

ആകപ്പാടെ നോക്കിയാൽ രാമചന്ദ്രവിലാസം ഭാഷയ്ക്കു് ഒരു അമൂല്യസമ്പത്തുതന്നെയാണു്. ആരെന്തുപറഞ്ഞാലും ഭാഷാമഹാകാവ്യത്തിൻെറ ഉപജ്ഞാതാവു പത്മനാഭക്കുറുപ്പുതന്നെയാകുന്നു.

പദഘടനയുടെ സൌഷ്ഠവം, രീതിയുടെ സാരള്യം, സന്ദർഭാനുഗുണമായ രസങ്ങളുടെ സന്നിവേശം, ശബ്ദശുദ്ധി മുതലായ ഗുണങ്ങൾ പ്രചുരമായിരിക്കുന്ന ഈ കാവ്യത്തെ മലയാളികൾ എന്നും ആദരിക്കതന്നെ ചെയ്യും.

ഇതുകൂടാതെ ഗന്ധർവ്വവിജയം ആട്ടക്കഥ, തുലാഭാരശതകം മുതലായി വേറെയും ചില കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ടു്.
ഗന്ധർവ്വവിജയം ആട്ടക്കഥ.

തദന്തരേ ദുർമ്മതിരേഷജാതുചിത്
സുയോധനോ മന്മഥ വേശിതാശയഃ
വസന്തസമ്പൂരിതപുഷ്പവാടികാം
സമേത്യജായാം നിജഗാദസുന്ദരീം.



പാടി—ചെമ്പട.

കഞ്ജദളവിലോചനേ—കുഞ്ജരഗമനേ
മഞ്ജുളാംഗി കേൾക്ക ബാലെയഞ്ജസാ മേ വാചം
മോഹനമുദ്യാനമിതു മോഹനീയ ശീലേ!
കോകിലകേകാരവത്താൽ ഭാഗധേയമേററം. (കഞ്ജ)

മാലതീകുസുമങ്ങളെല്ലാം ചാലവേ വിടന്നു
മാലതീവവളത്തുന്നു മാലതീശരണം
അംഗജകേളിക്ക വരികിങ്ങു മൽ സവിധേ
മംഗലം നൽക മമ മംഗലാംഗി ബാലേ. (കഞ്ജ)

തുലാഭാരശതകം.

മൂലം—ശരൈരശിശിരൈഃ ശാരൈ-
രരേരാശു ശരീര ശീഃ
ശ്രീരംശിതാ ശരാരീശ
ശൂരശ്ശൌരിശിരശ്ശ്രീ.

തർജ്ജമ—അനേകവർണ്ണം കലരും ഖരങ്ങളാം
ശരങ്ങളാൽ ശത്രുശരീരമഞ്ജസാ
വിളങ്ങിടും രാഘവ ശൂരനാം ഭവാൻ
മഹാച്ഛതാകാരനഹോ മഹോജ്ജ്വലൻ.

## കടത്തനാട്ട് ഉദയവർമ്മരാജാവ്.

'ഭൈമീക്ഷിതി' എന്നു സംസ്കൃതത്തിൽ പറഞ്ഞുവരുന്ന കടത്തനാട്ടു രാജ്യത്തിലെ രാജാക്കന്മാരും രാജ്ഞിമാരും ഇതരരാജസ്വരൂപങ്ങളിലെ അംഗങ്ങളെപ്പോലെതന്നെ ഭാഷാപോഷണവിഷയത്തിൽ സദാ വ്യഗ്രരായി വർത്തിച്ചുപോന്നു. അവരെല്ലാം പണ്ഡിതന്മാരെയും കവികളേയും പ്രോത്സാഹിപ്പിക്കുന്ന വിഷയത്തിൽ ജാഗരൂകന്മാരുമായിരുന്നു. 1040-ാമാണ്ടു മരിച്ചുപോയ വാസുനമ്പി ഒരു കടത്തനാട്ടു് ഉദയവർമ്മരാജാവിന്റെ ആശ്രിതനായിരുന്നല്ലോ. ആ രാജാവിനെയാണു് പ്രസ്തുത കവീന്ദ്രൻ:—

ക്ഷാന്തൌ സർവ്വജ്ഞതായാം 'ഭവതി' ച വിജയ-
ത്യനഘം വീരതായാം-
മൌദാര്യേ കല്പതരൂയതി 'ഹര'യതിയഃ
പ്രാഭവേ ച പ്രതാപേ
സോയം സൽക്കീർത്തിസമ്പൂരിത സകലഹരി-
ന്മണ്ഡലഃപുണ്യശാലീ
ശ്രീഭൈമിക്ഷോണിസമ്രാഡുദയ നരപതിർ-
ഭാതി പാണ്ഡിത്യശാലീ.

എന്നു വർണ്ണിച്ചിട്ടുള്ളതു്.

കേരളഭോജരാജൻ എന്ന സ്ഥാനത്താൽ അലംകൃതനായ മറ്റൊരുദയവർമ്മരാജാ അടുത്തകാലത്തു ജീവിച്ചിരുന്നു. അദ്ദേഹം 1062 കർക്കടകത്തിൽ ജനിച്ചു. കുരുമംഗലത്തു പരമേശ്വരൻ നമ്പൂരിയായിരുന്നു ഗുരു. അദ്ദേഹം പ്രശസ്തപണ്ഡിതനായിരുന്നതിനു പുറമേ കവിയുമായിരുന്നു. കവിതകളിൽ അധികവും സംസ്കൃതത്തിലായിരുന്നെങ്കിലും അദ്ദേഹം ഭാഷയെ പോഷിപ്പിക്കാതിരുന്നിട്ടില്ല. ഇംഗ്ലീഷുഭാഷയും അദ്ദേഹത്തിനു നല്ലപോലെ വശമായിരുന്നു. രസികഭൂഷണം ഭാണം, വൃത്തരത്നാവലി, പ്രിയദർശിക, കവിതാഭരണം, സദ്വൃത്തമാലിക ഇവയാണു് അദ്ദേഹത്തിന്റെ പ്രധാന കൃതികൾ. വൃത്തരത്നാവലിയിലെ ഒരു ശ്ലോകം ഉദ്ധരിക്കുന്നു.

കാന്ത്യാമിന്നല്പുതുല്യം നിടിലതടമതിൽ
തൊട്ടപൊട്ടാൽ മനോജ്ഞം
തേൻതുള്ളിക്കാഭിജാത്യം കളയുമൊരധരം-
കൊണ്ടുമത്യന്തരമ്യം
ചന്തത്തിൽ ബാലചന്ദ്രം തിരുകിമുടിയിതിൽ
ചാരുതാം ചേർന്നമേറും
പന്തൊക്ഷ്മം കൊങ്കയായീടിന ഹരസുകൃതം
കാത്തുകൊണ്ടകാത്തമോദം.

കടത്തനാട്ട ലക്ഷ്മീറാണിയും പല ഒററശ്ലോകങ്ങളും കീൎത്തനങ്ങളും രചിച്ചിട്ടുള്ളതായറിയാം.

## കരുവേലി ഗൌരിക്കുട്ടിഅമ്മ.

തിരുവനന്തപുരത്തു കരുവേലി ഗൌരിക്കുട്ടിയമ്മ കവിതക്കളരിയിൽ നല്ലപോലെ പയററീട്ടുള്ള നല്ലൊരു വിദുഷിയായിരുന്നു. സന്താനഗോപാലം ചമ്പുവും അനേകം ഒററശ്ലോകങ്ങളും അവർ രചിച്ചിട്ടുണ്ട്. വലിയ കാവ്യഗുണമില്ല.

## പരുവക്കാട്ട അമ്മുക്കുട്ടിഅമ്മ.

സബ്ജഡ്ജിയായിരുന്ന പെൻഷൻപററിയ ഉള്ളാട്ടിൽ അച്യുതൻനായരുടെ ധൎമ്മപത്നിയായിരുന്നു. ബാല്യത്തിലേ കവിതാവാസന പ്രകാശിപ്പിച്ചുതുടങ്ങി. വിവാഹത്തിനുശേഷമാണ് സംസ്കൃതം പഠിച്ചതു്. കൈക്കുളങ്ങരെ രാമവാരിയരായിരുന്നു ഗുരു. ഗോഗ്രഹണം മണിപ്രവാളം സാമാന്യം നല്ല ഒരു കൃതിയാകുന്നു.

## കോടശ്ശേരി കുഞ്ഞൻതമ്പാൻ.

വെൺമണി മഹന്റെ സമകാലികനായ കോടശ്ശേരി തമ്പാൻ സാമാന്യം നല്ല കവിയായിരുന്നു. അദ്ദേഹത്തിന്റെ കൃതികളിൽ പ്രധാനമായതു് കല്യാണസൌഗന്ധികം നാടകമാണ്. അതു് 1069-ൽ പ്രസിദ്ധീകരിക്കപ്പെട്ടു. ഈ നാടകത്തെപ്പററി ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു രവിവൎമ്മ കോയിത്തമ്പുരാൻ പറഞ്ഞിട്ടുള്ള അഭിപ്രായം ഉദ്ധരിക്കുന്നു-

വായ്പാൎന്നിടുന്നഭാഷാകവികുലമകുടീ
    രത്നമാകുന്ന കുഞ്ചൻ-
തമ്പാൻ തൻപാടവത്തിനൊത്ത മണിഗൃഹമായ്-
    ത്തീൎന്നോരീ നാടകത്തിൽ
ജൃംഭിച്ചീടുന്ന വീരാത്ഭുതരസവുമോരോ
    ഗദ്യപദ്യാദികൾക്കു-
ള്ളയ്വോരം രീതിയും പാൎക്കിലകതളിരിൽ
    പ്രീതിയേവൎക്കുമുണ്ടാം.

നാടകലക്ഷണങ്ങളൊന്നും ഇതിനില്ലെന്നുവരികിലും സരസമായ ഘട്ടങ്ങളവിടവിടെ കാണുന്നുണ്ട്. മാതൃകയ്ക്കായി ഒന്നുരണ്ടു പദ്യങ്ങൾ ഉദ്ധരിക്കാം.

മുഷ്ക്കോടും കുംഭികുംഭം പടുതയൊടുപിളൎ-
    ന്നുള്ള രത്നം ഭുജിപ്പാൻ
ലാക്കോടിന്നൊന്നുപോവാനഭിരുചികരുതി-
    ട്ടെന്നു ശോണാനനന്നും
ഢീക്കോടും കേസരീന്ദ്രൻ ത്രിഭുവനമഖിലം
    ഞെട്ടുമാറിന്നഹോ നാ-
ല്ലക്കോടുണ്ടിങ്ങസംഖ്യാ തിരുതകൃതി തക-
    ൎന്നു കേൾക്കുന്നുവല്ലോ.

കുന്നും ശൃംഗവും കരുത്തുള്ളണകളുമിടയിൽ
    തൂങ്ങിനില്ക്കും കൊടുപ്പൻ
ചിന്നും കണ്ടും തനിച്ചാഖലൈകളിടയിടെ-
    ത്താങ്ങിനൽഭംഗിയോടും
ഇന്ദുസ്മേരാനനേ നിൻതുടകളൊടിടയും
    നല്ല രംഭാസമൂഹം
നന്നായ്ക്കണ്ടാലുമിന്ദീവരവരമിഴിമാർ
    മൌലിമാണിക്യമാലേ.

## മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

"ചുററിബ്ബന്ധിച്ചകേശം ഭസിതമലയജ-
    ച്ചാൎത്തു സൽസൌഹൃദശ്രീ
പാറിസ്സുസ്മേരമാകും മുഖമനതിമൃദു-
സന്ധിദീൎഘാംഗമംഗം

തെററില്ലാത്തക്ഷരംകൂടിയമൊഴികൾമര-
ക്കായ്കയിവണ്ണമെല്ലാ-
മൂററിട്ടൊത്തുള്ള മൂലൂർ നിലയജ കവി ക-
ണ്ണിന്നു കാവ്യോത്സവം മേ."

കൊല്ലവർഷം 1044 കുംഭം 27-ാം തീയതി തിരുവോണം നക്ഷത്രത്തിൽ ജനിച്ചു. തിരുവല്ലാ മാന്നാത്തുനിന്നു കുറേ വടക്കോട്ടു പോയാൽ ഒരു ആറു് കിഴക്കു പടിഞ്ഞാറായി ഒഴുകുന്നതു കാണാം. അതു കടന്നു് വടക്കേക്കര എത്തിയാൽ നേരെ കിഴക്കുവശത്തു് വടക്കുതെക്കായി ഒഴുകുന്ന മറെറാരു നദിയും ഉണ്ടു്. അതിൻെറ കിഴക്കേക്കരയിലാണു് 'പനയന്നാർകാവെഴും ഭദ്രകാളി'യുടെ നിലയം. പ്രസ്തുത ക്ഷേത്രത്തിനടുത്തു് തെക്കുമാറി 'കോവിൽ' എന്നൊരു വീടുണ്ടു്. അവിടെയാണു് പണിക്കർ ജനിച്ചതു്. പിതാവു് ശങ്കരൻവൈദ്യനും, മാതാവു് വെളുത്തകുഞ്ഞും ആയിരുന്നു. അഞ്ചുവയസ്സായപ്പോൾ അദ്ദേഹത്തിൻെറ അമ്മ മരിച്ചുപോയി. അന്നു് ഈഴവർക്കു വിദ്യാലയപ്രവേശം അനുവദിച്ചിട്ടില്ലാതിരുന്നതിനാൽ, ബാലൻ പിതാവിൻെറ അടുക്കൽ അമരകോശം, അഷ്ടാംഗഹൃദയം, സഹസ്രയോഗം മുതലായവ പഠിച്ചു. അതുകഴിഞ്ഞു് വിദ്വാനായ കൊച്ചുരാമൻപിള്ളയാശാൻെറ അടുക്കൽനിന്നു കാവ്യനാടകാലങ്കാരപ്രഭൃതികൾ അഭ്യസിച്ചു. ഇപ്പോൾ മഹാവൈദ്യൻ എന്ന നിലയിൽ ശോഭിക്കുന്ന എം. കെ. നാരായണപിള്ളവൈദ്യൻ (ധന്വന്തരിമഠം), സമുദായത്തിൽ ഗോവിന്ദക്കുറുപ്പു് കാഞ്ഞിരംമൂട്ടിൽ കൊച്ചുപ്രകാശിവൈദ്യൻ മുതലായവർ പണിക്കരുടെ സതീർത്ഥ്യന്മാരായിരുന്നു.

പഠിച്ചുകൊണ്ടിരുന്ന കാലത്തുതന്നെ പണിക്കർ രഹസ്യമായി കവിതകൾ എഴുതാറുണ്ടായിരുന്നു. പതിമ്മൂന്നാംവയസ്സിലായിരുന്നല്ലോ 57-ലെ വെള്ളപ്പൊക്കം ഉണ്ടായതു്. അതിനെപ്പററി ഈ ബാലൻ ഒരു കവിത എഴുതി. ഒരിക്കൽ രാമൻപിള്ള ആശാൻ പണിക്കരേയും സഹപാഠികളേയും ചേർത്തു് ഒരു കവിതാപരീക്ഷ നടത്തി. അന്നു് 'പാട്ടു്' ഉണ്ടാക്കിയ ശ്ലോകം ഇങ്ങനെയായിരുന്നു.

"അശ്വത്ഥവൃക്ഷതടനിലയം കവിമൌലിഹീരം
വിശ്വംഭരാദിതിസുതൈരപി സേവ്യപാദം
ആശാസു കീർത്തിതഗുണം ചതസൃഷ്വജസ്ര-
മീശാംഘ്രിഭക്തമിഹ രാമഗുരും ഭജേഹം.

ഈ ശ്ലോകത്തിലെ 'പൃഷ്ട'ശബ്ദം പൃഷ്ഠമെന്നാക്കണമെന്ന് ഉപദേശിച്ചിട്ട് ഗുരു ബാലനെ അനുഗ്രഹിച്ചു.

ശ്രീപരീക്ഷിദുത്ഭവം, നളചരിതം എന്നീ അമ്മാനപ്പാട്ടുകളായിരുന്നു കവി ആദ്യമായി രചിച്ചത്. അതിനുശേഷം കൃഷ്ണാർജ്ജുനവിജയം അമ്മാന എഴുതി. അവയിലെ ഓരോ പദ്യങ്ങൾ താഴെ ചേർക്കുന്നു.

ശോണാദ്രീശമഗാത്മജാ സഹചരാ ബാണാലയാവാസിതം
വീണാപാണി നതംഗുണൌഘനിലയം ദക്ഷസ്യപുത്രീവരം
ഏണീശാബവിരിഞ്ച മുണ്ഡം ഭർത്തുൻ ഹസ്തേ ദധാനം ശ്രുതേ-
ശ്രേണീഭായിനമേനസാം നിഹന്താരമയെണാങ്കചൂഡം ഭജേ. (നളചരിതം)

കളഭരുചിരതുണ്ഡം കോമളാകാരതുണ്ഡം
ചലിതചലിതകർണ്ണം ചഞ്ചരീകാഢ്യഗണ്ഡ്യം
പൃഥുലതരപിചിണ്ഡം പൂർവദേവേഷു ചണ്ഡം
ഗണപതിമനുകാണ്ഡം ഭാവയേ ഹേമവർണ്ണം. (കൃഷ്ണാർജ്ജുനവിജയം)

അടുത്ത കൃതി കിരാതം അമ്മാനപ്പാട്ടായിരുന്നു. ആ കൃതിയെ പെരുനെല്ലി കൃഷ്ണൻവൈദ്യൻ—

അപ്പനേ തവ കൃതിക്കു പാക്കിൽ മ-
റ്റൊപ്പമെന്നൊരുവനൊപ്പിടാ ദൃഢം
കല്പകപ്പൂതു ലതപ്പൊടിപ്പുപോൽ
കയ്യെഴുന്ന മുതുവേപ്പിനും വരാ.

എന്നും, സരസഗായകകവിമണി കെ. സി—

ചൊല്ലേറുന്ന ഭവാനെനിക്കുവഴിപോ-
ലെത്തിച്ച കൈരാതമാം
നല്ലോരോമന ഗാനമേഷസുമതേ
വായിച്ചു മോദിച്ചു ഞാൻ
ചൊല്ലിൻ മാധുരിയോർത്തു കാണുകിലി-
ന്നമ്മാനഗാനങ്ങള-
ങ്ങെല്ലാം നല്ലൊരു മാലയാക്കുകിൽനടു-
ക്കല്ലായി വച്ചീടണം.

എന്നും, അഭിനന്ദിച്ചിട്ടുണ്ട്.

കിരാതത്തിലെ ഒരു പദ്യം താഴെ ചേർക്കുന്നു.

വീണയ്ക്കും ബഹുനാണമേകിവിലസും ചേണാർന്ന ഭാഷാഗുണ-
ശ്രേണീ കോമളകാന്തിതേടിന ഹിമക്ഷോണീ നരേന്ദ്രാത്മജേ

ഏണിക്കും കൃപ മാനസത്തിലുതകും കോണിക്കമാലോകനേ
വാണിക്കള്ളൊരു കോഴതീർത്തരുടക നീ യേണാങ്കചൂഡപ്രിയേ.

വർഗ്ഗീസുമാപ്പിള മലയാളമനോരമ ആരംഭിച്ച കാലം മുതല്ക്കു പത്മനാഭപ്പണിക്കർ ആ പത്രത്തിന്നു നിരന്തരം പദ്യലേഖനങ്ങൾ അയച്ചുകൊടുത്തുകൊണ്ടിരുന്നു.

സുന്ദോപസുന്ദചരിതം കുറത്തിപ്പാട്ടായിരുന്നു അടുത്ത കൃതി.

1065 തുലാം 29–ാം തീയതി അയത്തിൽ പി. കുഞ്ഞുശങ്കരത്തണ്ടാരുടെ സഹോദരിയായ കുഞ്ഞുമ്പാളയെ പാണിഗ്രഹം ചെയ്തിട്ട് അച്ഛൻെറ അനുമതിയോടുകൂടി പന്തളം വടക്കേക്കര ഇലവന്തിട്ടയിലേക്ക് അദ്ദേഹം പാറ്റു മാററി.

ഇക്കാലംവരെ 'പത്മനാഭൻശൌണ്ഡികർ' എന്ന പേരിലായിരുന്നു അദ്ദേഹം കൃതികൾ പ്രസിദ്ധപ്പെടുത്തിവന്നതു്. ആ പേർ അന്നത്തെ ഈഴവപ്രമാണികൾക്കു രസിച്ചില്ല. ആലപ്പുഴ മട്ടാഞ്ചേരി ഗോവിന്ദൻവൈദ്യൻ മുതൽപേർ ആക്ഷേപിച്ചു് ലേഖനങ്ങൾ എഴുതി. പത്മനാഭപ്പണിക്കരുടെ സഹായത്തിനു വെളുത്തേരിയും പുറപ്പെട്ടു.

'ശുണ്ഡാ മദ്യം ആപണാത്ഥേ ഠക്' എന്ന സൂത്രപ്രകാരം ശൌണ്ഡികൻ എന്ന പദത്തിനു കള്ളുകച്ചവടക്കാരൻ എന്നു അർത്ഥമേ സിദ്ധിക്കയുള്ളു എന്നായിരുന്നു എതിരാളികളുടെ വാദം. എന്നാൽ,

ക്ഷത്രിയാദ്വൈശ്യകന്യായാം
മാഹിഷ്യ ഇതി നിശ്ചയഃ
ആയുർവ്വേദമഥാഷ്ടാംഗം
പഠേദ്ദേശസ്വവൃത്തയേ
തസ്യാമനേന ചൈശൂദ്ര്യാം
ജാതഃശൌണ്ഡിക ഈരിതഃ.

എന്ന ശാഠ്യായനസ്മൃതിയിലെ ചില പദ്യങ്ങൾ ഉദ്ധരിച്ചു പണിക്കരുടെ കക്ഷി ശക്തിപൂർവ്വം എതിർത്തു. വഴക്ക മൂത്തു് ഒടുവിൽ പെരുനെല്ലി—

മതിമതി ശിതബുദ്ധേ ശൌണ്ഡിക പണ്ഡിതശ്രീ
ചിതറുമൊരു ഭിഷക്കോടുടക്കഴയ്ക്കുംവഴക്കും
കൊതിഹൃദിപെരുതെങ്കിൽ കൊമ്പനെപ്പോൽമദിച്ചി-
ങ്ങതിപരുഷമടുക്കന്നൊരൊടേ പോരിടാവൂ.

കൊള്ളാമോ നിങ്ങടം തമ്മിൽ കടിപിടികലഹി-
ച്ചേവമോരോന്നു ചൊല്ലി-
ക്കൊള്ളാമോ കൊള്ളിവാക്കും കുസൃതിയുമിതുപോ-
ലാക്കപാക്കിപ്പൊഴാകാം?
കൊള്ളാമോ ചൊന്നതെങ്കിൽ കൊതി മമ പറയാം
കോവിദോത്തംസമേ ഞാൻ
കൊള്ളുമോ മോദം കലന്നിബ്ഭിഷജി പെരിയൊരെൻ
തോഴ വാഴേണമെന്നും.

എന്നു് ഉപദേശിക്കയാൽ അദ്ദേഹം ആ പോരവസാനിപ്പിച്ചിട്ടു് പണിക്കർസ്ഥാനം സ്വീകരിച്ചു. അതു മറെറാരു വഴക്കിനിട വരുത്തി.

മാനംചേരും ഭവാനോടഹമൊരു കഥ ചോ-
ദിച്ചിടുന്നിപ്പണിക്കർ
സ്ഥാനം ശ്രീ വഞ്ചിഭൂപാലകനൊടു തിരുമുൽ-
ക്കാഴ്ച്ചയാൽ വാങ്ങുമെന്നോ
താനേ പ്രായം തികഞ്ഞീടുകിലണയുവതോ
പൂർവസിദ്ധാധികാരാ-
ധൂനംകൈവിട്ടുചൊന്നീടണമിതു കപട-
ച്ചോദ്യമെന്നോർത്തിടൊല്ലേ.

എന്നു് ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോനും,

പണിക്കനേയൊന്നു പരിഷ്കരിച്ചാൽ
പണിക്കരാമെന്നു നിനച്ചിടേണ്ട
നിനയ്ക്കുകെടോ കാക്കകുളിച്ചു നന്നായ്
മിനുക്കിയാൽ ഹംസമരാളമെന്നോ?

എന്നു് മി: സീ. എസ്. സുബ്രഹ്മണ്യൻപോററിയും ചോദ്യംതുടങ്ങി. ആ വാക്സമരവും കുറേ നീണ്ടുനിന്നു. ഈ വഴക്കിൽനിന്നു ഒരു ഗുണമുണ്ടായി. സ്ഥാനികരല്ലാത്ത ഈഴവരും മുറയ്ക്കു 'പണിക്കർ' സ്ഥാനം സ്വീകരിച്ചുതുടങ്ങി.

1067-ൽ കുചേലശതകം മണിപ്രവാളവും, അടുത്തവൎഷം സംഗീതകേതുചരിതം തജ്ജമയും പ്രസിദ്ധപ്പെടുത്തി.

പണിക്കർ നല്ല പോരാളിയായിരുന്നുവെന്നു് ഇതിനിടയ്ക്കു തെളിഞ്ഞുകഴിഞ്ഞു. കൊടുങ്ങല്ലൂർ കുഞ്ഞുകുട്ടൻ തമ്പുരാൻ കവി

ഭാരതം രചിക്കുവാൻ ഉദ്ദേശിക്കുന്നുവെന്നും കവികളെല്ലാം 'മനോരമയിൽ വന്നു കളിച്ചിടേണം' എന്നും മനോരമയിൽ പരസ്യം ചെയ്തു. അപ്പോൾ പത്മനാഭപ്പണിക്കർ—

കൊട്ടാരവൈദ്യനഥ കേശവനാമധേയൻ
ക്ഷ്മീന്ദ്രവംശമകുടീമണി നാണുയോഗി
പിട്ടല്ല കൃഷ്ണകവിയിങ്ങനെയീഴവന്മാ-
രൊട്ടേറെയുണ്ടരുളുവാനവനീന്ദ്രമൗലേ.

എന്നു് അദ്ദേഹത്തിനെ അനുസ്മരിപ്പിച്ചു. എന്നാൽ ഭാരതം പുറത്തുവന്നപ്പോൾ, അതിൽ ഒരീഴവന്റെ പേരും കാണായ്കയാൽ 1069-ൽ പത്മനാഭപ്പണിക്കർ കവിരാമായണം രചിച്ചു. പ്രസ്തുത ഗ്രന്ഥത്തെ അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ, കെ. സി. നടുവത്തച്ഛൻ, അഴകത്തു പത്മനാഭക്കുറുപ്പു്, കവിയൂർ രാമൻ നമ്പ്യാർ, ചക്രപാണിവാരിയർ തുടങ്ങിയ അനവധി കവികൾ പ്രശംസിച്ചെങ്കിലും, ചില കവികൾ തങ്ങൾക്കു ലഭിച്ച സ്ഥാനം കൊണ്ടു തൃപ്തിപ്പെടാതെ പണിക്കരോടു യുദ്ധത്തിനു പുറപ്പെട്ടു. അവരിൽ പ്രമാണികൾ കൊടുങ്ങല്ലൂർ കുഞ്ഞുക്കുട്ടൻതമ്പുരാൻ, ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, സി. പി. ഗോവിന്ദപ്പിള്ള ഇവരായിരുന്നു. ഈ സമരചരിത്രം വായിച്ചിട്ടുള്ള നിഷ്പക്ഷപാതികളെല്ലാം വിജയശ്രീ വരിച്ചതു് പത്മനാഭപ്പണിക്കരെയാണെന്നു സമ്മതിക്കും. കുഞ്ഞുക്കുട്ടൻതമ്പുരാന്റെ മാദ്ധ്യസ്ഥത്തിൽ ആണു് യുദ്ധം അവസാനിച്ചതു്.

പിന്നെയും ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ കവിമൃഗാവലി പ്രസിദ്ധപ്പെടുത്തിയപ്പോൾ ഒരു സമരമുണ്ടായി. അതു് കുറേക്കാലം നിന്നിട്ടു് താനേ ശമിച്ചു.

1070-ൽ വിശ്വഗുണാദർശം ചമ്പുവിന്റെ ഏതാനുംഭാഗം തർജ്ജമചെയ്തു. അതിനുംപുറമേ 'പത്രാധിപഭാരതം' 'നടമൃഗമാല' എന്നീ കൃതികളും ആ കൊല്ലത്തിൽതന്നെ പ്രസിദ്ധീകരിച്ചു.

1071-ൽ പിതാവായ ശങ്കരൻവൈദ്യൻ മരിക്കയാൽ, അദ്ദേഹം അക്കൊല്ലം യാതൊരു കൃതിയും രചിക്കയുണ്ടായില്ല.

1072-ൽ പദദോഷപ്രകരണം മണിപ്രവാളവും പാലാഴിമഥനം അമ്മാനപ്പാട്ടും പ്രസിദ്ധപ്പെടുത്തി.

1073-ൽ കവിതാരസനിരൂപണം നിർമ്മിക്കപ്പെട്ടു.

1075-ൽ മാഘം രണ്ടാംസർഗ്ഗവും രഘുവംശം ആറാംസർഗ്ഗവും തർജ്ജമചെയ്തു.

1079-ൽ കൃഷ്ണാർജ്ജുനവിജയം ആട്ടക്കഥയും സന്മാർഗ്ഗചന്ദ്രികയും രചിച്ചു.

1080-ൽ കോകിലസന്ദേശം എഴുതി. പരേതനായ പെരുനെല്ലി കൃഷ്ണൻവൈദ്യരുടെ അടുക്കലേയ്ക്ക് ഒരു കുയിലിനെ സന്ദേശഹരനായി അയയ്ക്കുന്നതാണ് അതിലെ കഥ. അതിൽ ഈഴവരുടെ സാമുദായികസ്ഥിതി വിശദമായി വർണ്ണിച്ചിരിക്കുന്നു.

അതേ വർഷത്തിൽതന്നെ കുഞ്ഞിക്കാവ് എന്ന ഖണ്ഡകാവ്യം പ്രസിദ്ധപ്പെടുത്തി.

1082-ൽ അവസരോക്തിമാല, പന്ത്രാടിപ്പർ രാമകൃഷ്ണപിള്ളയുടെ പ്രൌഢമായ അവതാരികയോടുകൂടി പ്രസിദ്ധീകരിക്കപ്പെട്ടു.

1083-ൽ കന്നുകാലിപ്ലേഗ്, നിലക്കടലക്കൃഷി എന്നിങ്ങനെ വ്യവസായപരമായ രണ്ടു കൃതികളും മൂന്നു താരാട്ടുകളും രചിച്ചു.

1084-ൽ ഭജനകീർത്തനമാല കെ. സി-യുടെ അഭിപ്രായപ്രകാരം റെഡ്യാരുടെ പ്രസാധകതയിൽ പ്രസിദ്ധപ്പെടുത്തി. സ്ത്രീപുംസ്ത്വപരദോഷവും അതേ കൊല്ലത്തിൽ രചിച്ചതാണ്.

1086-ൽ കുചേലവൃത്തം കഥകളി രചിച്ചുവെങ്കിലും 1098-ൽ ആണ് പ്രസിദ്ധപ്പെടുത്തിയതു്.

1087-ൽ താമരപ്പള്ളി കൊച്ചുതോമസ്സിൻെറ ജീവചരിത്രം (വഞ്ചിപ്പാട്ട്) രചിക്കപ്പെട്ടു.

1090-ൽ പരിഷ്കൃതവിവാഹവിധിയും, ചരമാനുശയവും, ഹരിശ്ചന്ദ്രചരിതം കിളിപ്പാട്ടും, ബാലബോധനവും പല ഖണ്ഡകവനങ്ങളും നിർമ്മിച്ചു.

1092-ൽ രഘുരത്നാവലി എന്ന ഗദ്യഗ്രന്ഥം ഉണ്ടാക്കി.

1097-ൽ സന്ദേശഗീത, രാഹുവിൻെറ അയിത്തം എന്നീ കൃതികളും, 1099-ൽ തീവ്രപ്രരോദനവും പ്രസിദ്ധപ്പെടുത്തി. 1100-ൽ ധർമ്മപദം കിളിപ്പാട്ടു പൂർത്തിയാക്കി. 1103-ൽ ഗുരുസ്വാമികീർത്തനം, പുള്ളുവപ്പാട്ട് (മാരൻപാട്ട്) ചമച്ചു.

സമ്മാനങ്ങളും ബഹുമതികളും.

1070-ലെ ഭാഷാപോഷിണി സഭയിൽവച്ചു് ആസന്ന മരണചിന്താശതകത്തിനു രണ്ടാംസമ്മാനമായ 15 രൂപ സമ്മാനമായി ലഭിച്ചു. 1075-ൽ വലിയകോയിത്തമ്പുരാൻ 'സരസകവി' എന്നൊരു സ്ഥാനം കല്പിച്ചുകൊടുത്തു. 1080-ലെ എസ്സ്. എൻ. ഡി. പി. യോഗത്തിലെ സാഹിത്യപരീക്ഷയിൽ "ഈശ്വരഭക്തി" എന്ന കവിതയ്ക്കു് ഒന്നാംസമ്മാനം കിട്ടി. 1081-ലെ കൊച്ചി കൃഷിവ്യവസായപ്രദർശനത്തോടു സംബന്ധിപ്പിച്ചു നടത്തിയ സാഹിത്യപ്രദർശനത്തിൽ 'സ്ത്രീധർമ്മം' എന്ന ഖണ്ഡകാവ്യം ഒന്നാം സമ്മാനത്തിനു് അർഹമായി. പ്രാസവാദക്കിൽ പേരുവയ്ക്കാതെ ഉള്ളൂരിന്റെ പക്ഷംപിടിച്ചു ഒരു ലേഖനം പ്രസിദ്ധീകരിച്ചതിൽ വലിയകോയിത്തമ്പുരാൻ ഒരു സ്വർണ്ണമോതിരം സമ്മാനിച്ചു. 1089-ൽ പണിക്കരെ സർക്കാരിൽനിന്നും പ്രജാസഭാ മെമ്പറായി തിരഞ്ഞെടുത്തു. 1091-ലെ എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ വാർഷികസമ്മേളനാവസരത്തിൽ ഒരു മെഡലും ഒരു സ്വർണ്ണമോതിരവും ലഭിച്ചു. 1099-ൽ മാർത്തോമ്മാ സമുദായാദ്ധ്യക്ഷനായ ദിവ്യശ്രീ തീത്തൂസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ രജതജൂബിലി മഹോത്സവം സംബന്ധിച്ചു് അയച്ചുകൊടുക്കപ്പെട്ട കവിതകളിൽവച്ചു് ഉത്തമസ്ഥാനം പണിക്കരുടെ കൃതിക്കായിരുന്നതിനാൽ തിരുമനസ്സുകൊണ്ടു് ഒരു സ്വർണ്ണമുദ്ര പാരിതോഷികമായി നല്കി.

1105-ൽ കവിയുടെ ഷഷ്ടിപൂർത്തി ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ടു. അതിൽപിന്നീടു് ഒരുകൊല്ലമേ ജീവിച്ചിരുന്നുള്ളൂ. അറുപത്തിഒന്നാമത്തെ വയസ്സിൽ 'കേരളവർമ്മ കോയിത്തമ്പുരാ'ന്റെ സ്മാരകമായി അദ്ദേഹം നിർമ്മിച്ചിരുന്ന കേരളവർമ്മ സൌധത്തിൽവച്ചു് മസൂരിരോഗത്താൽ അദ്ദേഹം മരിച്ചു. വാസുക്കുട്ടി, ഗംഗാധരൻ, ദിവാകരൻ, രാമചന്ദ്രൻ എന്നു നാലു പുത്രന്മാരും, കല്യാണി, ജാനകി, കാർത്ത്യായനിക്കുട്ടി എന്നു മൂന്നു പുത്രിമാരും അദ്ദേഹത്തിനു് ഉണ്ടായിട്ടുണ്ടു്. അവരെല്ലാം ജീവിച്ചിരിക്കുന്നു.

പണിക്കർ ഒരു കവിമാത്രമായിരുന്നില്ല; സമുദായസേവകന്മാരിലും അഗ്രഗണ്യനായിരുന്നു. എസ്സ്. എൻ. ഡി. പി. യോഗത്തിന്റെ 12-ാം വാർഷികം മുതല്ക്കു് 24-ാം വാർഷികംവരെ അതിന്റെ ഡയറക്ടരായും 25-ാം യോഗത്തിൽ ഉപാദ്ധ്യക്ഷനായും ഇരുന്നു.

കവിതകളിൽ ചിലതു് ഇവിടെ ഉദ്ധരിക്കാം.

സന്ദേശഗീത ഊഞ്ഞാൽപാട്ടു്.

പഞ്ചാനനൻെറ മുഖങ്ങളഞ്ചിൽ
സഞ്ചാരം ചെയ്യുന്ന വാണിതൻെറ
പഞ്ചശാഖാഗ്രത്തിൽ കേളിയാടും
പഞ്ചവർണ്ണക്കിളി പാവനാംഗീ
സഞ്ചാരസാദമുണ്ടെന്നിരിക്കിൽ
പഞ്ചാരചേർത്തുഞാൻ പാലുനല്കാം.

എന്നിങ്ങനെ കിളിയെ പ്രീണിപ്പിച്ചിട്ടു് അതിനെക്കൊണ്ടാണു് മദ്യനിർമ്മാണത്തിൻെറയും മദ്യവ്യാപാരത്തിൻെറയും നിന്ദ്യതയെ പാടിച്ചിരിക്കുന്നതു്.

മദ്യം വിഷദ്രവ്യമാകുമൂലം
മദ്യങ്ങളം നിങ്ങളുണ്ടാക്കരുതെ

എന്നു് കവി ഈഴവരോടു് ഉപദേശിച്ചിരിക്കുന്നു.

പാലാഴിമഥനം അമ്മാന.

ഗുരുവന്ദനം—

അജ്ഞാനസന്ദോഹമകററി നിത്യം
വിജ്ഞാനമേകുന്നൊരു ദേശികൻമേ
വിജ്ഞാതനാം രാമകവീന്ദ്രനെന്നിൽ
പ്രജ്ഞാബലം തന്നു തുണച്ചിടട്ടെ.

പാട്ടു്—

ഹുംകൃതിയോടു ശങ്കവെടിഞ്ഞഥ ശങ്കരകിങ്കരസംഘം
തങ്കിനകളുകത്തൊടു ധൂർജടിതൻകഴലാശുവണങ്ങി
ധൃത്തൊടുമവരാർത്തിമത്തുഗമിച്ചഥ ദൈത്യപുരത്തിൽ
ധൂർത്തതയെഴുമസുരാധിപനൊടു
വാർത്തകളധികവുമോതി
കേട്ടടനസുരാധിപനൽക്കട ഭക്തിയൊടീശൻതൻെറ
ധാർഷ്ട്യമൊടേ ചിക്കനെഭജിപ്പതി-
നസുരരടിപാർത്തുതിരിച്ചാർ.

കൃഷ്ണാർജ്ജുനവിജയം ആട്ടക്കഥ—

ഘണ്ടാരം—മുറിയടന്ത.

ജ്വാലാ ജാലാവതപ്ത സ്വഭവനകുളധൌ-
താദ്രിബിംബഭ്രമ്യമാണ
ശ്രീകണ്ഠൌ തൌ കദുഷ്ണീകൃത ജലധി ജലോ-
ന്നിദ്രവിഷ്ണുമഹാന്തൌ
മ്ലാനാ ഭഗ്നസ്വവാസാംബുജ ചലനപരി-
ഭ്രഷ്ടപത്മാസനോദ്രാക്
പ്രധ്വസ്താനേകസേനാകുലസമരതലൌ
സങ്ഗതാ വസ്ത്രചക്രൌ.

ച. 1. ആരിതാരു മുരാന്തകനുടെ
വൈരിഭാവമിയന്നതും
തീരുമേ പരിചോടഹംകൃതി
ഭാരമിന്നു സമസ്തവും
പരമഗുരുമുരഹരകരാഞ്ചല
ലാഞ്ഛനംദനുജക്ലിഷ്ടാ
ചിരദവരഹരിവരമിതറിക
സുദർശനാഭിധമായുധം.

2. കാലകാലമഹാപ്രതാപ
വിലാസമൊന്നറിയാത്തനീ
ലോലപാതുപതാഗ്നിയിൽ
ശലഭാളിലീലയതാടിടും
ലളിതരിപുകുലനിടിലലസദ-
നലകീലകലാകുലീ
കലിത ജലജ ശരോല്ലസത്തനു-
മറിക സപദി പുരാന്തകം.

അഹിംസ.

കുട്ടറുമ്പു കൊതുകീച്ച പക്ഷിമ-
ണ്ണൂട്ടവിട്ടിലതി സാധുജീവിയെ
കുട്ടിനാളിൽ നിഹനിപ്പതെത്രയും
കഷ്ടമാണറിക കൊച്ചുകുട്ടരേ.

നാക്കെടുക്കവഹിയാത്ത ജീവികൾ-
ക്കാക്കമുണ്ടടയ പൊന്നുതമ്പുരാൻ
നാമ്മുളും നരരുമൊന്നുപോലെയാ-
ണോക്ക രണ്ടുമൊരുവൻെറ സൃഷ്ടികൾ.

അല്പജീവിയെ വധിച്ച നാം ക്രമം-
ലല്പശഃപരിചയിച്ച നിർദ്ദയം
നൽപശുക്കളജമെന്നവറ്റെയും
കെല്പൊടേ കഥ കഴിച്ചശിച്ചിടും.

സൂപ്പുവെച്ച ചെറുകുക്കടങ്ങളെ
സാപ്പിടുന്നിഹ തടിക്കുവാൻ നരൻ
മേൽപ്രകാരമപരം മഹാമൃഗം
സാപ്പിടുന്നു തടിയന്റെ വിഗ്രഹം.

ദുല്പ്രവൃത്തികളിൽ വേണമെപ്പൊഴും
നല്പപോലെ ദയയുള്ളിലേവനും.

## ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ.

കൊച്ചീശീമയിൽ തലപ്പള്ളിത്താലൂക്കിൽപ്പെട്ട എമുക്കാട്ടുഗ്രാമത്തിൽ അതേ പേരോടുകൂടിയതും, അകൃത്രിമരാമണീയകത്തിന്റെ ധാമമെന്നപോലെ വിലസുന്നതും ആയ ദേശത്തു് 'ഒടുവിൽ' എന്നു പ്രസിദ്ധമായ ഗൃഹമാണു് കുഞ്ഞുകൃഷ്ണമേനോന്റെ ജനനത്താൽ ധന്യമായിത്തീൎന്നതു്. ആ ഗൃഹത്തിലെ കുഞ്ഞുകുട്ടിഅമ്മയുടേയും ബ്രഹ്മശ്രീ ആലത്തൂർ മനയ്ക്കൽ പരമേശ്വരൻനമ്പൂതിരി അവൎകളുടേയും ദ്വിതീയമെങ്കിലും അദ്വിതീയപുത്രനായി 1045 തുലാം 15-ാംതീയതി തിരുവാതിര നക്ഷത്രത്തിൽ ജനിച്ചു. ഈ നമ്പൂതിരിപ്പാട്ടിലേയ്ക്കു സജാതീയപത്നിക്കുപുറമേ പാലിയത്തും ഒരു ഭാൎയ്യ ഉണ്ടായിരുന്നു. അവരിൽ ജനിച്ച ആലത്തൂർ അനുജൻ നമ്പൂരിപ്പാടും, പാലിയത്തു ചെറിയ കുഞ്ഞുണ്ണിഅച്ചനും, കുഞ്ഞുകൃഷ്ണമേനോനെപ്പോലെതന്നെ കവിതാവാസനാസമ്പന്നരായിരുന്നതുകൊണ്ടു് അച്ഛൻനമ്പൂരിയിലും ആ ഗുണമുണ്ടായിരുന്നുവെന്നു ന്യായമായി ഊഹിക്കാം.

അഞ്ചാംവയസ്സിൽ കുഞ്ഞുകൃഷ്ണമേനോൻ നാട്ടുസമ്പ്രദായമനുസരിച്ചു് എഴുത്തിനിരുന്നിട്ടു് നാട്ടാശാന്റെ കളരിയിൽ ചേൎന്നു പഠിത്തം തുടങ്ങി. പിന്നീടു വടക്കാഞ്ചേരി ഗ്രാൻറുസ്കൂളിൽ നാലുകൊല്ലം വായിച്ചിട്ടു് തൃശ്ശിവപേരൂർ മിഷ്യൻസ്കൂളിൽ ചേൎന്നു് മാദ്ധ്യമികപരീക്ഷയിൽ വിജയം നേടി. രണ്ടുകൊല്ലംകൊണ്ടു മെട്രിക്കുലേഷൻ പരീക്ഷയും തരണംചെയ്തു. എന്നാൽ എറണാകുളം കാളേജിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തു

എഫ്. ഏ. പരീക്ഷയിൽ ഒരു തവണ തോൽവി പററിയതിനാൽ അദ്ദേഹം അവിടംവിട്ടു മദ്രാസിൽചെന്നു പഠിക്കേണ്ടതായി വന്നു. 1894-ൽ ആ പരീക്ഷയിലും വിജയം സമ്പാദിച്ചു. ധനത്തിൻെറ അഭാവത്താൽ അദ്ദേഹം പഠിത്തം തുടരാതെ വടക്കാഞ്ചേരിയിലെ സ്ക്കൂളിൽ പ്രധാനാദ്ധ്യാപകസ്ഥാനം കൈയേററു രണ്ടുകൊല്ലം കഴിച്ചുകൂട്ടി. അതിനുശേഷം 1896-ൽ ആണ് തിരുവനന്തപുരം രാജകീയകാളേജിൽ ചേൎന്നതു്. ചിലവിലേയ്ക്കുള്ള പണം അദ്ദേഹംതന്നെയുണ്ടാക്കേണ്ടതായി വന്നുകൂടി. അന്നു് രാമരാജൻ എന്നൊരു പത്രം ചിലരെല്ലാംകൂടി ആരംഭിച്ചതു് അദ്ദേഹത്തിനു ഭാഗ്യമായി. എന്തുകൊണ്ടെന്നാൽ അതിൻെറ പത്രാധിപർ എന്ന നിലയിൽ കിട്ടിയ തുച്ഛമായ സംഖ്യകൊണ്ടാണ് അദ്ദേഹം തൻെറ ചെലവുകളെല്ലാം നടത്തിവന്നതു്. എന്നാൽ പത്രാധിപത്യം നിസ്സാരമായ സംഗതിയായിരുന്നില്ല. ഒട്ടുവളരെ സമയം അതു് അപഹരിച്ചു. എന്നിട്ടും രണ്ടുകൊല്ലംകൊണ്ടു ബി. ഏ. ബിരുദം നേടിയതോൎക്കുമ്പോൾ അദ്ദേഹത്തിൻെറ നിസ്തന്ദ്രതയെ നാം എങ്ങനെ അഭിമാനിക്കാതിരിക്കും. മലയാളഭാഷയെ സംബന്ധിച്ചിടത്തോളം പ്രസിഡൻസിയിൽ ഒന്നാംസ്ഥാനം അദ്ദേഹം കരസ്ഥമാക്കിയെന്നുള്ളതും സ്മരണീയമാണ്.

തിരുവനന്തപുരത്തെ താമസം മറെറാരുവിധത്തിലും അദ്ദേഹത്തിൻെറ സാഹിത്യവാസനയ്ക്കു പോഷകമായിത്തീൎന്നു. അന്നു മുൻഷിപ്പണി നോക്കിവന്ന രാമക്കുറുപ്പിൻെറ അടുക്കൽ പഠിക്കാൻ ഭാഗ്യം സിദ്ധിച്ചതു വലിയൊരു കാൎയ്യമായിരുന്നു. അതുപോലൊരു സാഹിതീരസികനെയോ ഭാഷാശിക്ഷണകുശലനെയോ കാണ്മാൻ പ്രയാസമാണ്. അതിനും പുറമേ തിരുവനന്തപുരത്തു വച്ചാണല്ലോ അദ്ദേഹത്തിനു വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയും മററും പരിചയം സിദ്ധിച്ചതും. ഈ പരിചയത്തെ അദ്ദേഹം തനിക്കു ഗുണകരമായ വിധത്തിൽ ഉപയോഗപ്പെടുത്താതിരുന്നതുമില്ല.

ബി. ഏ. പാസ്സായിട്ടു നാട്ടിൽ തിരിച്ചുവന്ന ഉടനേതന്നെ അദ്ദേഹം എറണാകുളം ഹജ്ജൂർകച്ചേരിയിൽ ക്ലാക്കായി നിയമിക്കപ്പെട്ടു. അവിടെനിന്നു ക്രമേണ താലൂക്കുസമ്പ്രതി ദേവസ്വംശിരസ്തദാർ ഈ മുറയ്ക്കുയൎന്നു് താസീൽമജിസ്ട്രേട്ടുദ്യോഗത്തിലെത്തി.

അദ്ദേഹം ഹജൂർ ഹെഡ്ക്ലാർക്കായിരുന്ന കാലത്തു സ്ഥാനത്യാഗംചെയ്ത വലിയതമ്പുരാന്റെ നേത്യാരമ്മയുടെ കനിഷ്ഠസഹോദരിയായ ഇട്യാണത്തു, മൂകാംബിഅമ്മയെ വിവാഹം ചെയ്തു, ആ സ്ത്രീരത്നം അദ്ദേഹത്തിനു രണ്ടു സ്ത്രീസന്താനങ്ങളെ നല്കിയിട്ട് 108–ൽ അകാലമരണം പ്രാപിച്ചു.

ഭൂലോകം ശൂന്യമായി ഹൃദയമെന്തതമോ-
മണ്ഡലംപോലെയായി
ത്രൈലോക്യത്തിന്റെ സൃഷ്ടിസ്ഥിതിലയകരനാം
മൂർത്തിയും ശത്രുവായി
താലോലിക്കേണ്ടുമെൻ കുട്ടികളിരുവരുമെൻ
രണ്ടുതോളത്തുമായി
പാലോലുംവാണി മൽപ്രേയസിയിവനെവെടി-
ഞ്ഞീശപരോ രക്ഷ രക്ഷ.

എന്നു വിലപിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ ദുഃഖാതിരേകത്തെ ഒരുവിധം തടഞ്ഞുനിറുത്തി. ഒരു സംവത്സരം കഴിഞ്ഞു് അദ്ദേഹം സാഹിത്യരസികനും മലബാർ സബ്ജഡ്ജിയുമായിരുന്ന ടി. വി. അനന്തൻനായർ ബി. ഏ, ബി. എൽ. അവർകളുടെ രണ്ടാമത്തെ മകളായ തൃശ്ശൂർ ആളത്തുപുത്തൻവീട്ടിൽ ചിന്നമ്മുഅമ്മയെ പാണിഗ്രഹണംചെയ്തു.

1084–ൽ കുംഭകോണയാത്ര എന്ന കാവ്യം രചിച്ചതു് അവിടെ ജഡ്ജിയായിരുന്ന ശ്വശുരനെ സന്ദർശിക്കാനായി പോയപ്പോളുണ്ടായ അനുഭൂതികളെ അധികരിച്ചായിരുന്നു. 1086–ൽ അദ്ദേഹം ഇരിഞ്ഞാലക്കുട മജിസ്ട്രേട്ടായിരുന്ന കാലത്തു ദ്വിതീയപത്നിയും ഒരു പുത്രനെമാത്രം വിട്ടുംവച്ചു പരലോകം പ്രാപിച്ചു.

പഴയന്നൂർ അച്ചാട്ടിൽ കുട്ടിയമ്മയായിരുന്നു തൃതീയ പത്നി. ആ സ്ത്രീയിലും ഒരു സ്ത്രീസന്താനമുണ്ടായി.

അടുത്ത രണ്ടുവർഷങ്ങൾക്കിടയിൽ ആക്ടിംഗ തഹസീൽദാരുദ്യോഗവും, പിന്നീടു കൺട്രോളർ ആഫീസ്സിൽ ഒരുദ്യോഗവും, കുറച്ചുകാലം സ്റ്റേഷണറി സൂപ്രണ്ടുദ്യോഗവും വഹിച്ചശേഷം, അദ്ദേഹം വീണ്ടും എറണാകുളം മജിസ്ട്രേട്ടായി തിരിച്ചുപോയി.

അവിടെവച്ചു പ്രമേഹക്കുരു പിടിച്ചു് കൊളത്തേരി ശങ്കരമേനോന്റെ ചികിത്സയിൽ കുറേക്കാലം ഇരുന്നു. അതുകൊണ്ടു പ്രയോജനം സിദ്ധിക്കായ്കയാൽ ഇംഗ്ലീഷ് ഡാക്ടർമാരെവരുത്തി ചികിത്സിപ്പിച്ചുനോക്കി. എന്നിട്ടും ഫലം കണ്ടില്ല. കുരു പഴുത്തു് 1091 ഇടവം അഞ്ചാംതീയതി രോഗം മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചു. അന്നു പകൽ രണ്ടുമണിക്കു് അദ്ദേഹത്തിന്റെ ദേഹി ദേഹംവിട്ടു സ്വർഗ്ഗാനുഭവമായി പ്രയാണംചെയ്തു.

കുഞ്ഞുകൃഷ്ണമേനവൻ ചില സംഗതികളിൽ മനുഷ്യലോകത്തിനു് ഒരു മാതൃകയായിരുന്നു. ആരോടും വിനയപൂർവ്വം മധുരമായി സംസാരിക്കുക, വിവേകത്തോടും സ്ഥിരോത്സാഹത്തോടും പ്രവർത്തിക്കുക, സുഹൃത്തുക്കളെ നിർവ്യാജം സ്നേഹിക്കുക മുതലായ ഗുണങ്ങൾ ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിനെ അലങ്കരിച്ചിരുന്നു. മജിസ്ത്രേട്ടുദ്യോഗത്തിൽ പ്രവേശിച്ചതിനുശേഷവും ഈ ഗുണങ്ങൾ അദ്ദേഹത്തിനെ വിട്ടുമാറിയില്ല. എന്നാൽ ഖലജനങ്ങൾക്കു് അദ്ദേഹം 'ദയയൊരുലവലേശംപോലുമില്ലാത്തദേഹം' ആയിട്ടാണു് തോന്നിയിരുന്നതു്. നീതിനിഷ്ഠയോടും നിഷ്പക്ഷപാതമായും സദാ പെരുമാറിവന്നതിനാൽ പൊതുജനങ്ങൾ അദ്ദേഹത്തെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തുവന്നു.

ഈശ്വരഭക്തിയെന്നപോലെ കവിതാവാസനയും അദ്ദേഹത്തിന്റെ കൂടപ്പിറപ്പായിരുന്നു. പഠിച്ചുകൊണ്ടിരുന്ന കാലത്തുതന്നെ അദ്ദേഹം കവിതകൾ എഴുതിക്കൊണ്ടിരുന്നതായിട്ടാണു് അറിവു്. അവയിൽ പലതും നോട്ടുബുക്കുകളിൽനിന്നും വെളിക്കു വന്നിട്ടില്ല. എറണാകുളം കാളേജിൽ പഠിച്ചിരുന്ന കാലത്തു് അദ്ദേഹവും സഹപാഠികളായിരുന്ന സി. എസ്. ഗോപാലപ്പണിക്കരും മലയാളമനോരമയിലും ഭാഷാപോഷിണിയിലും കവിതകൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നു. അന്നു വിദ്വാൻ ചാത്തരാത്തു ശങ്കുണ്ണിമേനോൻ ബി. ഏ. എൽ. ടി. എന്നൊരു പണ്ഡിതൻ അവരുടെ സാഹിതീയത്നങ്ങളെ പരുഷമായി ഖണ്ഡിച്ചുവന്നു. ബാലസഹജമായ അക്ഷമയോടുകൂടി അവർ കാളേജില്ലാത്ത ഒരു ദിവസംനോക്കി "ചാത്തൻതുള്ളൽ" എന്നൊരു ഓട്ടൻതുള്ളൽ നിർമ്മിച്ചു് ഒരു സ്നേഹിതന്റെ ഗൃഹത്തിൽവച്ചു തുള്ളുകയുണ്ടായി. അതു് അവിടെ കൂടിയിരുന്നവരെയെല്ലാം അത്യന്തം രസിപ്പിച്ചു. കുഞ്ഞുകൃഷ്ണമേനോൻ നല്ല നടനുംകൂടിയായിരുന്നു. തിരുവനന്തപുരത്തു പഠിച്ചുകൊണ്ടിരുന്ന കാലത്തു പല

പ്പോഴും തന്റെ നാട്യകലാകുശലതയെ അദ്ദേഹം പ്രകാശിപ്പിച്ചിരുന്നു.

ഭാഷാപോഷിണിയിലെന്നപോലെ വിദ്യാവിനോദിനി, രസികരഞ്ജിനി മുതലായ മാസികകളിലും കുഞ്ഞുകൃഷ്ണമേനോൻ കവിതകൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടാണിരുന്നത്. ചിററൂരിൽ ഉദ്യോഗം വഹിച്ചുകൊണ്ടിരുന്ന കാലത്ത് സരസകവികളായ കുണ്ടൂർ നാരായണമേനോൻ, വരവൂർ ശാമുമേനോൻ എന്നിവരുടെ പ്രേരണാഫലമായി അദ്ദേഹം തെരുതെരെ കവിതകൾ എഴുതിക്കൊണ്ടിരുന്നു. അങ്ങനെ ഒരു നല്ല കവി എന്ന പേർ ലഭിച്ചുകഴിഞ്ഞിരുന്ന കാലത്തായിരുന്നു മഹാകവി പന്തളം കേരളവർമ്മ രാജാ അവർകൾ കവനകൌമുദി ആരംഭിച്ചത്. ആ മാസിക കുഞ്ഞുകൃഷ്ണമേനോന്റെ കവിതാനാടിക്ക് ഒരു നൂതന രംഗമായിത്തീർന്നു.

കൊടുങ്ങല്ലൂരിൽ അല്പകാലം ഉദ്യോഗത്തിലിരിക്കാൻ ഇടവന്നപ്പോൾ, കവിസാർവ്വഭൌമന്മാരായ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെ പരിചയവും, കാവ്യരചനാവിഷയത്തിൽ അവരുടെ നിരന്തരമായ പ്രോത്സാഹനവും ലഭിച്ചു. ഇങ്ങനെ പലതരത്തിലുമുള്ള ഉത്തമസാഹചര്യങ്ങളോടുകൂടി ചേർന്നു പരിപുഷ്ടമായിത്തീർന്ന അദ്ദേഹത്തിന്റെ കവിതാവാസനയുടെ പരിപാകഫലം നമുക്കു പരിപൂർണ്ണമായി ലഭിക്കുംമുമ്പ് അദ്ദേഹം ചരമമടഞ്ഞുപോയി. എന്തുചെയ്യാം?

സാഹിത്യസമരങ്ങളിൽ ഏർപ്പെട്ടു പോരാടുന്നതിൽ അദ്ദേഹം ബദ്ധകുതുകിയായിരുന്നു. ചില യുദ്ധങ്ങളിൽ ജയവും പലേടത്തു പരാജയവും സിദ്ധിച്ചിട്ടുണ്ട്. പ്രാസവഴക്കകാലത്ത് ദ്വിതീയാക്ഷരപക്ഷപാതിയായി സരസഗായകകവിമണി കെ. സി. കേശവപിള്ളയോട് എതിരിട്ടു. കവിരാമായണത്തെ സംബന്ധിച്ചു മൂലൂരിനോടു മല്ലിട്ടു. പ്രാസവഴക്കു ശമിച്ചിട്ടും കെ. സി-യോടുണ്ടായിരുന്ന പാരുഷ്യം ശമിക്കാതിരുന്നതു രണ്ടുപേർക്കുമാത്രമാണ്. അവരിൽ ഒരാൾ കുഞ്ഞുകൃഷ്ണമേനോനായിരുന്നു. സാരജ്ഞൻ എന്ന പേരിൽ കെ. സി-യുടെ ചിതാഭസ്മത്തിൽ ശരം പ്രയോഗിക്കുന്നതിനുപോലും അദ്ദേഹത്തിനു മടിയുണ്ടായില്ല.

"നിത്യംബുദ്ധിവിലാസമുണ്ടൊരുവിധം
പദ്യങ്ങളും തീർത്തിടാം"

എന്നെഴുതിയ കവിയുടെ ബുദ്ധിക്കു തൽക്കാലം എന്തോ തകരാറു

പാറിയിരുന്ന എന്ന പ്രത്യക്ഷമാണ്. ഈ പദ്യലേഖനത്തെ തുടർന്നുണ്ടായ സമരം വായനക്കാർ വായിച്ചിരിക്കുമല്ലോ.

ആ മഹാകവിയോടു പാരുഷ്യം നീങ്ങാത്ത മറെറാരു മാന്യൻ പലേടിക്കിൽ 'അനന്തത്തെ മഹാകവി' എന്ന് അദ്ദേഹത്തെ എടുത്തുപറകയും തന്നത്താൻ എഴുതിയുണ്ടാക്കി മററു ചിലരുടെ പേരുവച്ച് പ്രസിദ്ധീകരിച്ച ഒരു ജീവചരിത്രത്തിൽ അദ്ദേഹത്തിനേയും പുണ്യസ്മൃതിമയനായ ഏ. ആർ. കോയിത്തമ്പുരാനേയും വ്യംഗ്യഭാഷയിൽ ദൂഷിച്ചിരിക്കയും ചെയ്യുന്നു. ആസന്നമരണചിന്താശതകത്തിന്റേയും കേശവീയത്തിന്റേയും കർത്തൃത്വം വഹിക്കുന്ന കവി അനന്തത്തേയും എന്നത്തേയും മഹാകവിതന്നെ എന്ന് മലയാളികളിൽ പിത്തക്കാമില ബാധിക്കാത്ത കണ്ണുകൾക്കൊക്കെ കാണാൻ കഴിയും. ഈ വ്യതിയാനം നില്ക്കട്ടെ.

കവിരാമായണയുദ്ധത്തിൽ മൂലൂർതന്നെ വിജയം നേടി എന്ന പറയേണ്ടിയിരിക്കുന്നു. ഇരുകൂട്ടരും പരസ്പരം ശകാരിക്കുന്നതിലേക്ക് ഒട്ടുവളരെ കടലാസ്സും മഷിയും ചെലവിട്ടു. ഒടുവിൽ ശകാരത്തിൽ വിജയം നേടിയതു മൂലൂർതന്നെയാണെന്നു തോന്നുന്നു.

ഗദ്യരചനയിലും കുഞ്ഞുകൃഷ്ണമേനോനു നല്ല സാമർത്ഥ്യമുണ്ടായിരുന്നു. പഴയ രീതിയിലുള്ള കഥകളെങ്കിലും 'നാലു കഥകളും മാലതിയും' സരസങ്ങളാകുന്നു. എന്നാൽ ചെറുകഥാരചനയിൽ മേനോനു തന്റെ സതീർത്ഥ്യനായിരുന്ന സി. എസ്സ്. ഗോപാലപ്പണിക്കരുടെ അടുത്തെങ്ങും നില്ക്കാനുള്ള യോഗ്യത ഉണ്ടായിരുന്നില്ലെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല.

കുഞ്ഞുകൃഷ്ണമേനോന്റെ പദ്യകൃതികൾ.

1. ദേവീസ്തവം (15 പദ്യങ്ങൾ). രണ്ടു ശ്ലോകങ്ങൾ ഉദ്ധരിക്കുന്നു.

ഔദാര്യലേശമണയാതെ യമന്റെ ക്രൂരർ
പാദാദിയാൽ ക്കയറുകെട്ടിവലിയ്ക്കുമത്രേ
സൌദാമിനിക്കു സമമാം തവ കോമളാംഗം
വേദാത്മകം കരളുവോൾക്കു സാരമുണ്ടോ?

അംഭോധരപ്രകരഘർഘരഘോഷപൂർവ്വ-
മംഭോധിതാൻ കയറിയൂക്കൊടുമുക്കിയാലും
ദംഭോളികൊണ്ടു തലവെട്ടിനുറുക്കിയാലും
സ്വംഭോപമം മരുവുമാറൊരുശക്തിനല്കും.

2. വിനോദിനി. നാലു സർഗ്ഗങ്ങളിലായി 125 പദ്യങ്ങളുടങ്ങിയ ഒരു കഥ. അതിലെ നായികാവർണ്ണനമാത്രം ഉദ്ധരിക്കാം.

ഹിമാചലംതൊട്ടഥ സേതുവോളം
ക്രമാൽ തിരഞ്ഞീടിലുമിത്രമാത്രം
അമായസൌന്ദര്യരസ നിറഞ്ഞ
കുമാരിയെക്കാണ്മതസാദ്ധ്യമത്രേ.

പുരന്ധ്രിമുത്താമവൾതാൻ ധരിക്കും
സ്ഫുരൽപ്രഭാഭാസുരകങ്കണത്തെ
കരപ്രകാശം തനിയേ ജയിച്ചു
നിരർത്ഥമാക്കുന്നു സുവർണ്ണശബ്ദം.

ചെവിക്കടുക്കൂൽ തലവച്ച കണ്ണിൽ
ഭവിച്ച നാനാരസധാടിയാലും
സുവിദ്രുമോഷ്ഠാധരകാന്തിയാലും
ഭുവിക്കമുള്ളം മൃഗജാതികൾക്കും.

പനംകുലയ്ക്കൊത്തരയിൽക്കവിഞ്ഞു
ഘനത്തിൽനില്പോരളിനീലകേശം
ഘനത്തിനാം മാമുനിമാർ മനസ്സിൽ
ഘനത്തിനും ഹാനിയണയ്ക്കുമൊപ്പം.

സ്ഫുടിച്ചതാരുണ്യമുദിക്കമപ്പെൺ-
ക്കൊടിക്കെഴും മെയ്യൊരു നോക്കുകണ്ടാൽ
തടിൽപ്രകാശപ്രകരം തറയ്ക്കും-
പടിക്ക മൽക്കണ്ണുകൾ മഞ്ഞളിച്ചു.

3. അജാമിളമോക്ഷം (വഞ്ചിപ്പാട്ട്) 152 ഈരടികൾ.

യാത്രാകാലമടുത്തത്തെത്തിയപ്പോൾ കാലദൂതൻ
തത്രവന്നതിക്കൂടി പത്തുന്തുറെന്നും
വട്ടക്കണ്ണിട്ടുരുട്ടിത്തീക്കട്ടചൂഴറും പാപ്പിച്ചു-
കുട്ടിത്തിങ്കൾവാടിവാന്ത ദംഷ്ട്രകൾകാട്ടി.

ഊക്കനായകുഴൽപോലെ മൂക്കിനോട്ടുവലുതാക്കി
നാക്കനീട്ടിപ്പലകപ്പല്ലിളിച്ചു കാട്ടി
അസ്ഥിമാല കുടൽമാല മസ്തകങ്ങൾ കോർത്തമാല
ഇത്തരങ്ങൾ ചാർത്തീട്ടുള്ള കഴുത്തിട്ടാട്ടി.

പാറയേക്കാൾ കട്ടികൂടി കാറിനേക്കാൾ കറുപ്പുള്ള
ഘോരമെയ്യിൽച്ചോരവസ്ത്രം ചേരവേ ചുററി
ദണ്ഡമോങ്ങിശ്ശൂലംനീട്ടി വന്നുമേറം പാശംവീശി
ചണ്ഡമാമിരുമ്പുലക്ക ചുഴററിക്കാട്ടി
ദന്തിസിംഹവ്യാഘ്രാദിയാം ജന്തുക്കളെക്കുത്തിക്കോർത്തു
കുന്തമാകാശത്തിൽ മുട്ടം പടിയായ് പൊക്കി
തീമയമായ് വാക്കിൽനിന്നു ധൂമമേററം വമിച്ചയ്യോ
ധൂമകേതുക്കളെപ്പോലെ ഭീമമൂർത്തികൾ
പൊട്ടിച്ചിരിച്ചായുധങ്ങൾ തട്ടിമുട്ടിശ്ശബ്ദംകൂട്ടി-
ക്കെട്ടിക്കൊണ്ടുപോവാനവർ വട്ടവുംകൂട്ടി.

4. ഒരു പോലീസ് ഇൻസ്പെക്ടരുടെ വധം—യഥാർത്ഥ സംഭവത്തെ ആസ്പദമാക്കി രചിച്ച 25 പദ്യങ്ങൾ. പോലീസു കാരെപ്പററിയുള്ള ഒരു പദ്യംമാത്രം ഉദ്ധരിക്കാം.

കത്തിക്കാളുന്ന ദാവാനലനൊടു കിടയായ്
ചുട്ടുവല്ലാതിരമ്പി-
ക്കത്തിച്ചാടുന്ന ചോരപ്പുഴയുടെ കൊടുതാ-
യുള്ളൊഴുക്കത്തിനാലും
തത്തിത്തുള്ളിച്ചടിക്കും പൃഥുകരചരണ-
ത്തല്ലിനാലും കലുക്കം
ഹൃത്തിൽ തട്ടാത്തൊരിക്കൂട്ടരെ യമഭടരായ്
മാററിയാൽ ദോഷമുണ്ടോ?

5. പട്ടിക്കഥ—ഏഷണിയുടെ ദൂഷ്യത്തെ പ്രകാശിപ്പിക്കുന്ന ഒരു സാരോപദേശകഥ.

6. രത്നാവലി—ഇതു് ഒരു "ജായിൻറുസ്റ്റാക്ക കവിത"യാണ്. ആദ്യത്തെ രണ്ടു സർഗ്ഗങ്ങൾ ചങ്ങരംകോത കൃഷ്ണൻ കർത്താവും, 3—ം —ം സർഗ്ഗങ്ങൾ ഗ്രന്ഥകൃത്തും, —ം —ം സർഗ്ഗങ്ങൾ കാത്തുള്ളിൽ അച്യുതമേനോനും, ബാക്കി രണ്ടു സർഗ്ഗങ്ങൾ ഇക്കവിയും രചിച്ചതാകുന്നു. (50 ശ്ലോകങ്ങൾ.)

7. തീവണ്ടി—(3 പദ്യങ്ങൾ.)

തെണ്ടാനിറങ്ങി നിലയം പ്രതിനിന്നു നല്ല
ഖണ്ഡാരവാകലിതശംഖരവം മുഴക്കി
ഉണ്ടാമതൃപ്തിയൊടു ഫൂഫൂ വിളിച്ചുമണ്ടും
പണ്ടാരമെന്നുപറയാം പുകവണ്ടിതന്നെ.

ധൂമക്കുഴൽ പൃഥുകിരീടമണിഞ്ഞു മേഘ-
ശ്യാമപ്രചണ്ഡതനുവാണ്ടലറിഗ്ഗഭീരം
സാമത്ഥ്യമോടിളകിയാടിരസം പൊഴിക്കു-
മാമട്ടു പാക്കിലിതു വൻകരിവേഷമാകും.

8. മതിരാശി കടൽക്കര.

തടിച്ചുമുലപൊക്കി നല്ലരയൊതുക്കി വെൺച്ചുവലിൽ
പൊടിപ്പുടയതൊപ്പിമേൽ പുതിയ പൂക്കളുംവച്ചങ്ങനെ
അടിക്കടിയുമാടതൻ ഞെറിപിടിച്ചു പെൺതത്തതൻ-
പടിക്കുമൊഴിയോതിറന്നിതു മദാമ്മമാർ നൂറുപേർ.

തടിച്ചുപിടിയാനയൊത്തൊരു മുതുക്കിയാം തൻെറ കൈ-
പിടിച്ചൊരു ചെറുപ്പമാം ധവരവരുന്നു പാപ്പാൻപടി
ചൊടിച്ചുനിലവിട്ടു പൂങ്കണചൊരിഞ്ഞുമുപ്പാടിടം
മുടിച്ചുകൊലകൊമ്പനാരുടെ പണിത്തരം മേത്തരം.

9. ആരോഗ്യസ്തവം—നടുവത്തച്ഛൻ ആരോഗ്യദാനത്തിനു വേണ്ടിയുള്ള പ്രാത്ഥനാരൂപമായ 26 പദ്യങ്ങൾ.

പതിവായ് മൃദുവായ് പദങ്ങൾവയ്ക്കും
മതിമാനിക്കവിവീരനിപ്രകാരം
അതിയായൊരു പാദദോഷമേല്ക്കു-
ന്നതിനെന്താണൊരു ഹേതു പാത്തുകണ്ടാൽ.

ഇക്കണ്ടീടുന്നതെല്ലാം മിഴിമുനയടിയാൽ തീത്തുകാത്തീടുമമ്മേ
മുക്കണ്ണൻതൻമടിത്തട്ടിനു പൊലിമവിത്തച്ചമ്പുമെൻ തമ്പുരാട്ടി
തക്കത്തിൽത്തൃക്കടക്കൺകളിയൊടു നടുവത്തച്ഛനല്ലോരഴൽപ്പാ-
ടൊക്കെത്തീക്കേണമെന്നല്ലിനിയുമറുപതാണ്ടു ഴിവാഴിച്ചിടേണം.

10. കവനകൌമുദിക്കൊരുപദേശം.

11. ഉപകോശ—ഇതും ജായിൻറുസ്ററാക്കുകവിതതന്നെ. പൂവ്വഭാഗം കുണ്ടൂരിൻേറതാണ്. ഉത്തരഭാഗത്തിൽ 57 ശ്ലോകങ്ങൾ.

ഉള്ളിൽ കൈയ്പും പുറത്തൊക്കെയുമകമലിയും
രാഗവും ചേൎന്ന ഭംഗ്യാ
വള്ളിക്കെട്ടിൽപ്പഴുത്തങ്ങനെവിലസുമൊരു
കാഞ്ഞിരക്കായിപോലെ
പുള്ളിക്കേഴാക്ഷി ചൊല്ലീടിന മിനമിനസ-
ച്ചൊല്ലിലുള്ളംമയങ്ങി-
ത്തള്ളിക്കേറുന്ന തണ്ടാർശരരസലഹരി-
ക്കള്ളിലായ് പുള്ളിയപ്പോൾ.

12. കിരീടധാരണമഹോത്സവം 5 പദ്യങ്ങൾ.

13. സാമ്രാജ്യപ്രശസ്തി 14 ശ്ലോകങ്ങൾ.

14. ലക്ഷ്മീവിലാസശതകം (വലിയകോയിത്തമ്പുരാന്റെ ഷഷ്ടിപൂൎത്തിയെ സംബന്ധിച്ചു്.)

"കണ്ണാക്കിവെച്ചു പക്ഷ്മരാമയുഗത്തിനേത്താൻ
സപത്നാരവിന്ദമുകുളങ്ങൾ മുലക്കുമാക്കി
തിണ്ണംജഗത്ജിജയമാക്ക ലഭിക്കുമെന്നു
കണ്ണുംസ്തനങ്ങളുമതേമുതൽ മത്സരിച്ചു.

ഗാനത്തിനൊത്തു നളിനത്തിനകത്തുപൂക്ക
തേനുണ്ടുമണ്ടുമൊരുവണ്ടുകളുണ്ടസംഖ്യം
മാനിച്ചു മാധവി നിജാളകമാക്കിമാന്യ-
സ്ഥാനത്തുവച്ചിതവയെസ്സഹജപ്രിയത്താൽ."

15. കവിമൃഗാവലി.

"നൽപ്പൊന്നുവൻപടയിലേററു മടങ്ങി നിത്യം
കപ്പംതരുന്ന വരവണ്ണിനി വണ്ണനീയേ
അപ്പാത പംക്തികൾ തകൎത്തമരുന്ന മൂപ്പർ
പപ്പുപ്പണിക്കർ തടിയൻകിടിതന്നെന്നൂനം."

16. ആൎയ്യഗീതി.

എളിയവനുന്നതനാകും
പൊളിയും സമ്പന്നനക്ഷണിമിഷത്തിൽ
കളിയല്ലമ്മേ! തൃക്കൺ
കളികളിലുലകംകിടന്നുമറിയുന്നു

ഓങ്കാരാമൃതവല്ലി-
പ്പൂങ്കാവേനിൻപദാബ്ജയുഗളത്തെ
താങ്കാണട്ടെ സുകൃത-
ന്തേങ്കാമിച്ചലയു മെൻമനോഭൃംഗം.

17. ചിററൂർ നമ്പൂരിപ്പാട്.

'ഇതു് ഒരു കൂട്ടയാദാസ്ത' കാവ്യമാണു്. അതിൽ രണ്ടുസർഗ്ഗങ്ങൾ കുണ്ടൂരും, അടുത്ത രണ്ടു സർഗ്ഗങ്ങൾ പി. കെ. നാരായണൻ നമ്പീശനും, അഞ്ചാംസർഗ്ഗം ഇക്കവിയും രചിച്ചതാണു്.

18. ശ്രീമൂലവഞ്ചീശദശകം.

19. ആഞ്ജനേയവിജയം.

120 പദ്യങ്ങളുള്ള ഇക്കൂട്ടയാദാസ്തുകാവ്യത്തിൽ പതിനഞ്ചു കവിതകൾ ഒട്ടുവിലിന്റേതാണു്.

20. ദേവയാനീപരിണയം.

നാലുസർഗ്ഗങ്ങളുള്ള ഈ കാവ്യത്തിൽ രണ്ടാമത്തേസർഗ്ഗം മാത്രം ഇക്കവിയുടേതാകുന്നു.

21. കടാക്ഷസന്ദേശം.

ഒരു യുവാവിനെക്കണ്ടു് ഒരു സുന്ദരി അനുരക്തയാവുന്നു, അവൾ 'ശല്യാധിക്യംകുന്നമഹേശിവൻ നിഷ്കൃപംചെയ്തമൂലം' 'കടാക്ഷം'വഴിക്കു് ഒരു സന്ദേശമയയ്ക്കുന്നു. സന്ദേശമിതാണു്.

സാരാത്മാവേ! സകലസുഗുണാഗാര! സൌഭാഗ്യസിന്ധോ
പാരാവാരാധികതരഗഭീരാശയ പ്രാജ്ഞമൌലേ!
സാരാസാരംചെറുതുമറിയാത്തുള്ളൊരീസ്സാധ്വയോതും
ഗീരാകെക്കേൾപ്പതിനുകരുണാലേശമേശേണമിപ്പോൾ.

സന്തോഷത്തോടൊരുതവണയെന്നപ്പനെക്കാണ്മതിന്നായ്-
ആന്തോഴന്മാർചിലരുമൊരുമിച്ചാലയേവന്നനേരം
എന്തോ ത്വന്മൂർത്തിയെമമമിഴിക്കോണുചെന്നാശ്രയിച്ചു
ചിന്തോദന്വാനതിൽമുഴുകിയാണന്നുതൊട്ടെന്റെചിത്തം.

കാലാകാലക്രമമനുസരിക്കാതെ സന്താപവഹ്നി
ജ്വാലാമാലയ്ക്കൂരിയൊരതിയായ്ത്തീർന്നുമച്ചിത്തമയ്യോ!
മാലാകെത്തീർത്തരുളണമസാമാന്യകാരുണ്യരാശേ.

22. ശ്രീമതി.

എട്ടു കവികൾകൂടി എഴുതിയ ഈ കൂട്ടുകവിതയിൽ 6–ാം ഭാഗം ഒട്ടുവിലെന്റേതാണു്.

23. പഞ്ചാംഗി.

ഒരു സാഹിതീസദസ്സിലെ അഞ്ചംഗങ്ങൾ ചേൎന്നെഴുതപ്പെട്ടതിനാൽ ഈ പേരു ഭേദാ യോജിക്കുന്നു. കടത്തനാട്ടു കെ. ശങ്കരവാരിയർ, കോയിപ്പുള്ളിൽ പരമേശ്വരക്കുറുപ്പു്, പരിയാടത്തു ഗോപാലമേനോൻ, ഒറ്റവിൽ ശങ്കരൻകുട്ടിമേനോൻ, ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ഇവരായിരുന്നു പഞ്ചാംഗങ്ങൾ. അതിലെ അഞ്ചാംസൎഗ്ഗമായിരുന്നു ഒട്ടുവിലിന്റേതും ഒട്ടുവിലത്തേതും. അരമണിക്കൂർകൊണ്ടു തീൎത്തതാണത്രേ ഈ കൃതി.

24. ചണ്ഡാലീമോക്ഷം.

ഇതും ഒരു കൂട്ടുകവിതതന്നെ. നാലാംസൎഗ്ഗമാണു് ഒട്ടുവിലിന്റേതു്.

25. നല്ലഭാഷ.

ഇതു് ഒരു അസംപൂൎണ്ണ പച്ചമലയാളകൃതിയാണു്.

മിന്നൽക്കൊക്കുന്നപൂമെയ് പൊലിമയുമകതാ-
രിട്ടലയ്ക്കും മുലക്കു-
ന്നന്നപ്പോക്കംമഴക്കാറെതിർതലമുടിയും
മുല്ലമൊട്ടൊത്തപല്ലും
കുന്നൽക്കണ്ണുംകടുംചോപ്പുടയചൊടികളും
കാണുകിൽ കൊച്ചുതെക്കൻ
തെന്നൽത്തേരിൽക്കരേറുന്നവനുടെതറവാ-
ട്ടമ്മയോയെന്നുതോന്നും.

26. അപരാധിനിയായ അന്തൎജ്ജനം.

ഒരു നടന്ന കഥയാണു്.

27. ഒരു പതിവ്രതയുടെ കഥ.

ഇതു് കഴ്സൻപ്രഭുവിന്റെ വാഴ്ചക്കാലത്തു നടന്ന ഒരു യഥാൎത്ഥ സംഭവമാണു്.

വട്ടക്കണ്ണുരുറിച്ചുരുട്ടിനെടുതാം മേൽമീശതപ്പിക്ഷിതി-
ക്കിട്ടങ്ങട്ടെ ചവുട്ടി,തട്ടൊടിടമായിൻസ്പൃക,രോതീടവേ
ക്കുട്ടിൽപെട്ടിരകിട്ടിടാത്തപുലിതൻമുന്നിൽപതിച്ചുള്ളൊരാ-
പ്പട്ടിക്കുട്ടികണക്ക പേടിയൊടവൻ താണേവമോതീടിനാൻ.

കുട്ടികളുടെ പാഠപുസ്തകങ്ങളിൽ ചേക്കാനായി ചില കവിതകളും അദ്ദേഹം എഴുതീട്ടുണ്ടു്.

"തീപ്പെട്ടിപണ്ടില്ലതിനാൽ ജനങ്ങൾ-
ക്കേറ്റപ്പെട്ടകഷ്ടം പറയാവതല്ല
ഇപ്പോളതിന്നാതിരിയൊന്നുമില്ല,
തീപ്പെട്ടിയില്ലാത്തൊരുവീടുമില്ല.

നാട്ടിൻപുറങ്ങളിലുള്ള കുട്ടികൾക്കനല്പ്പോരാണം
വിട്ടാൽപിന്നെക്കൊയ്ത്തുകാലംവിശേഷമല്ലോ
രണ്ടുപൂവുവിരിപ്പെന്നും മുണ്ടകനൊന്നുമുണ്ടതിൽ
മുണ്ടകൻകൊയ്യുന്നകാലം മുഴുത്തമോദം.   ഇത്യാദി—

ഈ ഉദ്ധരണങ്ങളിൽനിന്നും കുഞ്ഞുകൃഷ്ണമേനോന്റെ കവിതയുടെ സ്വഭാവം ഏറ്റക്കുറെ മനസ്സിലാകുമല്ലോ.

## സരസഗായക കവിമണി
## കെ. സി. കേശവപിള്ള.

കൊല്ലംതാലൂക്കിൽ പരവൂർ എന്ന ദേശത്തു് 'വാഴവിള' എന്നൊരു പുരാതന ഗൃഹമുണ്ടു്. ആ ഗൃഹത്തിലെ ഒരംഗം വേലുത്തമ്പിദളവായുടെ വലത്തുകൈ എന്ന നിലയിൽ ആലപ്പുഴ സർവ്വാധികാര്യക്കാർ ഉദ്യോഗം വഹിച്ചുകൊണ്ടിരുന്ന കാലത്താണു് പ്രസിദ്ധമായ പള്ളാത്തുരുത്തിസംഭവം ഉണ്ടായതു്. ഈ കുടുംബക്കാർ കണക്ക ചെമ്പകരാമൻ എന്ന രാജദത്തമായ മാറാപ്പട്ടം ഇപ്പോഴും അനുഭവിച്ചുവരുന്നു.

1043 മകരം 22-ാംതീയതി രോഹിണീനക്ഷത്രത്തിൽ, പ്രസ്തുത കുടുംബത്തിലെ ശാഖയായ കോട്ടത്തുവീട്ടിൽവച്ചു്, ലക്ഷ്മിഅമ്മയുടെയും, വലിയവെളിച്ചത്തു രാമൻപിള്ളയുടെയും

പുത്രനായി കെ. സി. കേശവപിള്ള ജനിച്ചു. പിതാവു് കുശാഗ്രബുദ്ധിയും ധാൎമ്മികനും ജ്യോതിശ്ശാസ്ത്രത്തിൽ നല്ല വ്യുൽപന്നനും ആയിരുന്നു. അഞ്ചാംവയസ്സിൽ നാട്ടാചാരം അനുസരിച്ചു് എഴുത്തിനിരുന്നിട്ടു്, പരവൂർ സൎക്കാർ പള്ളിക്കൂടത്തിൽ ചേൎന്നു പഠിത്തം തുടങ്ങി. മാതാപിതാക്കന്മാരുടെ നിരന്തരമായ ഉത്സാഹവും പുത്രന്റെ നൈസൎഗ്ഗികമായ ബുദ്ധിഗുണവും യോജിക്കയാൽ, ബാലൻ ഓരോ ക്ലാസ്സിലും ഒന്നാമനായി പാസ്സായിക്കൊണ്ടിരുന്നു. ഇങ്ങനെ മലയാളം പഠിച്ചുതീൎന്നു. സമീപത്തു് ആംഗലവിദ്യാലയത്തിന്റെ അഭാവത്താലും കൊച്ചുകുട്ടിയെ വീട്ടുവിട്ടു ദൂരദേശത്തയയ്ക്കുന്നതിനു മാതാപിതാക്കന്മാൎക്കുണ്ടായിരുന്ന വൈമനസ്യത്താലും, ഇവിടെവച്ചു് നമ്മുടെ ബാലനു പഠിത്തം നിറുത്തേണ്ടതായി വന്നു. പിന്നീടു് പിതാവിന്റെ മേൽനോട്ടത്തിൽ രാമായണംവായന പരിശീലിച്ചുതുടങ്ങി. അചിരേണ പല രാഗങ്ങളും വശപ്പെടുകയാൽ കൊച്ചുകേശവൻ ഒരു നല്ല ഗായകനായിത്തീരുകയും വായനയുള്ള ദിക്കുകളിലെല്ലാം ക്ഷണിക്കപ്പെടുകയും ചെയ്തുതുടങ്ങി. ഇങ്ങനെ ദൈനംദിനമുള്ള രാമായണപാരായണം പല വിധത്തിൽ പ്രസ്തുത ബാലനു പ്രയോജകീഭവിച്ചു. അതു് അന്നു ബാലഹൃദയത്തിൽ അങ്കുരിപ്പിച്ച ആസ്തികത്വം ആമരണം അപ്രചലിതമായി നിലനിന്നു. രണ്ടാമതായി അതുവഴി ലഭിച്ച വിപുലമായ പദപരിചയവും ആശയസമ്പത്തും അദ്ദേഹത്തിന്റെ കവിതാതരുവിനു പരിപോഷകമായിത്തീൎന്നു. മൂന്നാമതായി അതു് അദ്ദേഹം ഗാനകലയിൽ അസാമാന്യമായ അഭിരുചി ജനിപ്പിച്ചു.

ഈ പരിതഃസ്ഥിതിയിൽ വളൎന്ന ഒരു ബാലൻ സംഗീതസാഹിത്യങ്ങളുടെ ഹൃദ്യമായ സമ്മേളനംകൊണ്ടു സുരഭിലമായിരിക്കുന്ന കഥകളിയാൽ സമാകൃഷ്ടനായിത്തീൎന്നതിൽ അത്ഭുതത്തിനു വകയില്ലല്ലോ. കേളികൊട്ടു കേൾക്കുന്ന ദിക്കിലൊക്കെ ഈ ബാലനും എത്താതിരിക്കയില്ലെന്ന ദിക്കായി. ഈ കഥകളിബ്ഭ്രാന്താണു് അദ്ദേഹത്തിനെക്കൊണ്ടു് 15-ാമത്തെ വയസ്സിൽ പ്രഹ്ലാദചരിതം എന്നൊരു ആട്ടക്കഥ രചിപ്പിച്ചതു്. ഈ വിഷയത്തിൽ കെ. സി. തന്റെ അനുഭവങ്ങളെ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു.

"നാലോ അഞ്ചോ ദിവസങ്ങളിൽ ഇടവിടാതെ ആട്ടമുണ്ടായാലും, ഒരുദിവസമെങ്കിലും മുടക്കംവരുത്താതെ ആ സ്ഥലത്തു ഹാ

ജർകൊട്ടുകയും പ്രഭാതംവരെ നിദ്രയുടെ കഥപോലും വിസ്മരിച്ചു് അത്യുത്സാഹപൂർവ്വം ആട്ടം കാണുകയുംചെയ്യുക പതിവായിരുന്നു. ഇങ്ങനെ കുറച്ചുനാൾ കഴിഞ്ഞപ്പോൾ, ആട്ടത്തിൽ ഭാഗവതർ പാട്ടുപാടുമ്പോൾ, അവിടെച്ചെന്നു് ശിങ്കിടിപാടിയെങ്കിൽ കൊള്ളാമായിരുന്നു എന്നായി ആഗ്രഹം. ഇതിൻെറ ഫലമായി സ്വല്പകാലംകൊണ്ടു പാട്ടുകൾ സാമാന്യം പാടുന്നതിനും കൈകൾ കാണിച്ചാൽ ഗ്രഹിക്കുന്നതിനും വശമായി. ആയിടയ്ക്കു് ഞങ്ങളുടെ ദിക്കിൽ ഒരു ഗൃഹസ്ഥൻെറ പക്കൽ 56 ദിവസത്തെ ആട്ടക്കഥകൾ ചേർന്ന ഒരു പുസ്തകം ഉണ്ടായിരുന്നു. ഒരു സ്വർണ്ണനിധിപോലെ തോന്നിയിരുന്ന ആ പുസ്തകം കുറെ പകർത്തിയെഴുതുന്നതിനായി ഏതാനും ദിവസത്തേക്കു തരണമെന്നു് അദ്ദേഹത്തോടപേക്ഷിച്ചതിൽ "തന്നയയ്ക്കാൻ പാടില്ല; വേണമെങ്കിൽ ഇവിടെ വന്നിരുന്നു പകർത്തിക്കൊള്ളണം" എന്നാണു മറുപടി ഉണ്ടായതു്. അന്നുമുതൽ കടലാസ്സും മഷിയും പേനയും സമ്പാദിച്ചുകൊണ്ടു് അവിടെ ചെന്നിരുന്നു് ഏതാനും കഥകൾ കുറേദിവസംകൊണ്ടു് പകർത്തി എഴുതുകയും പഠിക്കയുംചെയ്തു. അത്രയുമായപ്പോൾ 'ഇനി ഒരാട്ടം നടത്തണം' എന്നായി മോഹം. താമസിയാതെ ഏതാനും വയസ്യന്മാരെ കൂട്ടിച്ചേർത്തു് ഒരു യോഗം ഉണ്ടാക്കി. കഥ ദുര്യോധനവധം എന്നു തീർച്ചപ്പെടുത്തി. ഓരോ വേഷവും നിശ്ചയിച്ചു. അവരവരുടെ വേഷത്തിനുള്ള കോപ്പുകൾ അവരവർതന്നെ കടലാസ്സുകൊണ്ടും മററും ഉണ്ടാക്കിക്കൊള്ളണം എന്നായിരുന്നു ഏർപ്പാടു്. എനിക്കു് ചെണ്ടകൊട്ടു്, പാട്ടു്, ഹനൂമാൻെറ വേഷം ഇത്രയും ആണു് നിശ്ചയിക്കപ്പെട്ടതു്. ഏതാനും ദിവസം അത്യുൽക്കണ്ഠയോടുകൂടി പ്രയത്നംചെയ്തു ഞാൻ കടലാസ്സുകൊണ്ടുണ്ടാക്കിയ ഹനുമൽകിരീടത്തിൻെറ ആ വിചിത്രമായ പ്രതിമ ഇപ്പോഴും എൻെറ മനസ്സിൽ ആവിർഭവിച്ചു മന്ദഹാസത്തെ ജനിപ്പിക്കുന്നു. അടുത്ത ഒരു വീട്ടിൽവച്ചു് ആയിടയ്ക്കുള്ള ഒരു ശിവരാത്രിനാളിൽ കേവലം ബാലന്മാരായ ഞങ്ങൾ കാട്ടിക്കൂട്ടിയ ഗോഷ്ടികൾ ഓക്കുമ്പോൾ ഇന്നും വളരെ ലജ്ജ തോന്നുന്നുണ്ടു്. പുത്രവാത്സല്യനിധിയായ എൻെറ അച്ഛൻ ഒഴികെ മററുള്ള രക്ഷാകർത്താക്കന്മാരെല്ലാവരും ഇതറിഞ്ഞു് എന്നെ വളരെ ശാസിക്കയുണ്ടായി. ഇങ്ങനെ ബാലചാപല്യത്താൽ പോഷിതമായ കഥകളിഭ്രാന്തു് 'ഇനി ഒരാട്ടക്കഥയുണ്ടാക്കണമെന്നുള്ള ദുർമ്മോഹത്തെയാണു്' പിന്നെ മനസ്സിൽ അങ്കുരിപ്പിച്ചതു്. അപ്പോൾ സിദ്ധരൂപം പോലും നോക്കീട്ടില്ല. രാമായണാദികൾ വായിച്ചതുകൊണ്ടുള്ള അറിവേ ഉള്ളു. എങ്ങിനെയോ കയ്യിൽ വന്നുചേർന്ന ഒരു അമരം

തമിഴ്ക്കത്തിന്റെ സഹായവും ഉണ്ട്. എന്തിനധികം? കുറേ നാൾ കഴിഞ്ഞപ്പോൾ എന്റെ കൃതിയായി പ്രഹ്ളാദചരിതം എന്ന ഒരു ഒട്ടക്കഥയുണ്ടായി എന്നുപറഞ്ഞാൽ കഴിഞ്ഞല്ലോ."

അന്ന് ഇടത്തറ പരമുആശാൻ എന്നൊരാൾ പരവൂർ മലയാംപള്ളിക്കൂടം വാദ്ധ്യാരായിരുന്നു. ഇടത്തറ കുടുംബക്കാർ പരമ്പരയാ നാട്ടാശാന്മാരായിരുന്നു. ഇന്നും അടിയന്തിരാവസരങ്ങളിൽ പരവൂരിലെ നായന്മാർ ഇടത്തറ ആശാനു ദക്ഷിണ കൊടുക്കാറുണ്ട്. നമ്മുടെ ബാലകവിയുടെ ഈ കൃതിയിലുള്ള ആദ്യത്തെ പദ്യം പരമുആശാൻ യദൃച്ഛയാ കാണുകയുണ്ടായി. "കേശവനു കവിയായാൽ കൊള്ളാമെന്നു മോഹമുണ്ട്; അല്ലേ? പക്ഷേ അതിന് അല്പം പഠിച്ചെങ്കിലേ ഒക്കൂ" എന്ന് ആശാൻ അധിക്ഷേപിച്ചുവത്രേ. എന്നാൽ അതിനെ തുടന്ന് അദ്ദേഹത്തിനു ഹൃദ്യമായി മറ്റൊരു അനുഭൂതിയുണ്ടായി. അദ്ദേഹം തന്റെ കൃതിയെ പരവൂർ കേശവനാശാൻ എന്ന പണ്ഡിതവരേണ്യനെ കാണിച്ചു. അദ്ദേഹം പറഞ്ഞതു് ഇങ്ങനെ ആയിരുന്നു. "അവിടുന്നു കുറെ സംസ്കൃതം വായിക്കണം. അങ്ങനെ വായിച്ചാൽ ഇതിനെ സ്വയമേവ തിരുത്തുന്നതിനു ശക്തിയുണ്ടാവും." അചിരേണ അദ്ദേഹം കേശവനാശാന്റെ ശിഷ്യത്വം കൈവരിച്ചു. നാടകാലങ്കാരപര്യന്തം ആ ഗുരുവിന്റെ അടുക്കൽനിന്നു പഠിച്ചിട്ട് അദ്ദേഹം 16-ാംവയസ്സിൽ പ്രഹ്ളാദചരിതത്തെ സ്വയം പരിഷ്കരിക്കയും ഹിരണ്യാസുരവധം എന്നു പുതിയ പേർ അതിനു നല്കുകയും ചെയ്തു. പ്രസ്തുത കൃതിയെപ്പററി സാരസ്യവാരാന്നിധിയായ രാമക്കുറുപ്പുമുൻഷി പ്രസ്താവിച്ചിട്ടുള്ളതു താഴെ ചേക്കുന്നു.

"ഈ കൃതിയുടെ കർത്താവു് ഇപ്രകാരമുള്ള കവിതകളിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്നപക്ഷം, ഇദ്ദേഹം ഒരിക്കൽ ഏററവും ഉൽകൃഷ്ടമായ കവിതകൊണ്ടു നമ്മെ വിസ്മയിപ്പിക്കുന്നതിനു ശക്തനായിത്തീരുമെന്നു ഞാൻ വിശ്വസിക്കുന്നു. ഇതിൽ ഞാൻ വായിച്ചുനോക്കിയ ഏതാനുംഭാഗം എനിക്കു് ഏററവും പ്രിയവും ഹൃദയംഗമവും ആയി തോന്നിയിരിക്കുന്നു".

അദ്ദേഹത്തിന്റെ പ്രവചനം ഫലിച്ചു എന്നു പറയേണ്ടതില്ലല്ലോ. പ്രസ്തുത കൃതിയിൽ അദ്ദേഹം തന്റെ ഗുരുവിനെ ഇങ്ങനെ വാഴ്ത്തിയിരിക്കുന്നു.

വിബുധാനന്ദസന്ദായീ
വിദ്യാ കേളിവിശാരദഃ
വിഭാതു ഹൃദയേ നിത്യം
ദേശികഃ കേശവാഹ്വയഃ.

അനന്തരം തന്റെ വിനയത്തെ ഇപ്രകാരം പ്രകാശിപ്പിച്ചുകാണുന്നു:—

ഭോ വിദ്വാംസഃ ക്വ യൂയം? പ്രഥിതസമകലാ-
പേശലാസ്സ്വല്പബുദ്ധിഃ
ക്വാഹം? നാട്യപ്രബന്ധം സരസമകലുഷം,
യദ്വ്യപീതം ചരിത്രം
കവേഃ പ്രഹ്ളാദനാമ്നഃ കൃതിരിയമിഹ വഃ
പ്രീതയേ നോ കഥം സ്യാ-
ദവ്യക്താവാച്യാവണ്ണാ അപി ഹി ശിശുഗിരോ
ലോകഹർഷായ സന്തി.



ഒന്നുരണ്ടു പദ്യങ്ങൾമാത്രം മാതൃകയ്ക്കായി ഉദ്ധരിക്കാം.

തോടി—ചെമ്പട.

പരഭൃതരവരമ്യേ പാവനശ്രീ നിശാന്തേ
സുരഭിലസുമപൂർണ്ണേ നന്ദനോദ്യാനദേശേ
സരസിജദളതുല്യാ ലോലനേത്രാസ്സകാമീ
ഗിരമിതി നിജപത്നീ സസ്മിതം വ്യാജഹാര.

നളിനദളാക്ഷിമാരാം—നിങ്ങളിന്നു
തെളിവോടു കേൾപ്പിൻ മമ വാചം
നളിനിയിതാ വിധുവൊടുതെളിവതി-
ല്ലുളവായ വൈരത്താലേ
അളിനിരയായ ഖഡ്ഗമതികോപാലിളക്കുന്നു. (നളി)

പരഭൃതങ്ങടെ നാദമിന്നു ഹൃദി-
പരിതോഷമതു വളർത്തുന്നു
പരിഭവമോടരികിൽവന്നു—മാരൻ
പരിചോടെ ശരമയയ്ക്കുന്നു
പരിതാപം വളരുന്നു—പാരം മേനി തളരുന്നു
പരിരംഭം കരണീയം മുതിർന്നു.

ബാല്യകൃതികളിൽപോലും ഇങ്ങനെ ദ്വിതീയാക്ഷരപ്രാസം ക്ലേശംകൂടാതെ ഘടിപ്പിച്ചുവന്ന ഈ സരസകവിയെ—പ്രാസം ടക്കാതെയുള്ള കവിതാരചനതന്നെ ദുസ്സാധമായി തോന്നിയിരുന്ന

ഈ മഹാകവിയെ—ദ്വി: പ്രാസവഴക്കകാലത്തു്, അദ്ദേഹം തന്റെ ഗുരുനാഥന്റെ പക്ഷംപിടിച്ചു് ദ്വി: പ്രാസനിർബന്ധത്തെ എതിർത്തു എന്ന കാരണത്താൽ—ചിലർ എന്തൊക്കെയാണു് അധിക്ഷേപിച്ചതു്! പ്രാസം പ്രയോഗിക്കാനുള്ള ശക്തിഹീനതകൂടി അദ്ദേഹത്തിൽ ആരോപിക്കയുണ്ടായി.

രുക്മിണീസ്വയംവരം കമ്പടികളിപ്പാട്ടു്, വൃകാസുരവധം വഞ്ചിപ്പാട്ടു്, പാർവതീസ്വയംവരം അമ്മാനപ്പാട്ടു്, അഷ്ടാംഗഹൃദയവിധിയുടെ അനുവാദമായ സുരതവിധിപാന മുതലായവയൊക്കെ ഇക്കാലഘട്ടത്തിൽ എഴുതപ്പെട്ടവയാണു്.

ഇതിനിടയ്ക്കു് അദ്ദേഹം പാർവത്യകാരായിരുന്ന സ്വപിതാവിനെ സഹായിപ്പാനായി നിത്യവും പ്രവൃത്തിക്കണക്കു് എഴുതിക്കൊണ്ടിരിക്കയും ഒരു ഗുരുമുഖേന ഇംഗ്ലീഷ് പഠിക്കയും ചെയ്തുവന്നു. അചിരേണ ആ ഭാഷയിലും അദ്ദേഹത്തിനു സാമാന്യം നല്ല വ്യുൽപത്തി സിദ്ധിച്ചുവെന്നു്, ഇംഗ്ലീഷിൽനിന്നു് അദ്ദേഹം ചെയ്തിട്ടുള്ള ഹൃദ്യമായ പരിഭാഷകളിൽനിന്നു തെളിയുന്നു.

1063-ൽ അദ്ദേഹം കൊല്ലത്തെ ഒരു വൈദ്യശാലയിൽ സംസ്കൃതം പഠിപ്പിക്കാൻ തുടങ്ങി. എന്നാൽ ഒരു കൊല്ലത്തിനുള്ളിൽ ആ ജോലി അവസാനിപ്പിച്ചിട്ടു്, പെരിനാട്ടു് ഒരു സംസ്കൃതവിദ്യാലയം സ്ഥാപിച്ചു നടത്തിവന്നു.

അധ്യാപകവൃത്തിയിൽ ഏർപ്പെട്ടിരുന്ന കാലത്തു രചിക്കപ്പെട്ടവയാണു് ശൂരപത്മാസുരവധവും, ശ്രീകൃഷ്ണവിജയവും. രണ്ടും ആട്ടക്കഥകളാണു്. ശൂരപത്മാസുരവധത്തിൽ,

നാനാ നനാ നുനനാനാ
നനാ നുനാ നനാ നന
നാനാ നനാ നോന നേനാ
നനാ നേന നനേ നനഃ.

എന്നിങ്ങനെയുള്ള ശാബ്ദികമായ ചില ചെപ്പടിവിദ്യകൾ കാണുന്നുണ്ടെങ്കിലും, കേരളവർമ്മ വലിയകോയിത്തമ്പുരാൻ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ "കവിതാഗുണങ്ങൾ ഇതിൽ പലതും ഉള്ളതുകൂടാതെ ആടിക്കാണുന്നതിനും ഈ കഥ വളരെ നന്നായിരിക്കുമെന്നു തോന്നുന്നു." ആധുനിക കഥകളികളുടെ കൂട്ടത്തിൽ ധാരാ

ളം ആടാറുള്ള ഒരു കൃതിയാണിതു്. കവിതാദേവി പ്രഹ്ളാദചരിതത്തിലേക്കാൾ ഇതിൽ കൂടുതൽ പ്രസന്നയായിക്കാണപ്പെടുന്നു. ഒരു ഗാനം ഉദ്ധരിക്കാം.

ശങ്കരാഭരണം—ചെമ്പട.

ലക്ഷ്മീരക്ഷീണഭക്ത്യാകുലഹൃദയബുധ-
ശ്രേണി ഗീത സ്വ നാഥ
ശ്രീലാവണ്യപ്രധാന പ്രചുരഗുണാവൃതാ
സർവ്വദാ യത്ര ഭാതി
നാകേ വിശ്വൈകപാലോ വിലസതിസ മഹാ
സേനാബന്ധുസ്സദാര-
സ്സത്രാ സത്രാശനാനാം തതിഭിരതിസുഖം
വാസവോ ഭാസമാനഃ.

നാളീകബാണവിശിഖൈർവിവശീകൃതാത്മാ
കേളീവനേ ഖലു കദാചന നന്ദനാഖ്യേ
ആളീവിയോഗമുദിതാം ദയിതാം സ ഗീർവ്വാ-
ണാളീശ്വരസ്സരസമാഹ ശുചിസ്മിതാം ഗാം.

കാന്തേ കേൾ നീ വാചം മേ രതി-
കാന്തേ കല്യാണി!
കാന്തം ഫുല്ലസുമാന്തം ഭാതി നി-
താന്തം കാൺക വിലാസവനം മേ. (കാന്തേ)

വാരണഗാമിനി! മാമകദയിതേ!
ചാരുമുഖൈക്യം വരുവതിനയി തേ!
വാരിജവൃന്ദം വരമിഴി കരുതേ
ഘോരതപസ്സിഹ ശോകമൊടനുദിതം. (കാന്തേ)

പെരുകും നവസുമഫലതതിയാർന്നും
മകരന്ദരസം സതതം ചോർന്നും
ഹരിചന്ദനതരുനിരയിടതൂർന്നും
വിലസുന്നിഹ വിശദപ്രഭ ചേർന്നും (കാന്തേ)

അഞ്ചിതകചഭര ശോഭാതിമിരം
വഞ്ചനചെയ്യുരുതതിനതിരുചിരം
പുഞ്ചിരിതൻപ്രഭയിങ്ങു വളർത്തുക
ചഞ്ചലമിഴി തവ യുക്തമിതാകം. (കാന്തേ)

ശ്രീകൃഷ്ണവിജയം അതിമനോജ്ഞമായിട്ടുണ്ട്. രാജരാജവർമ്മ മൂത്തകോയിത്തമ്പുരാൻ അഭിപ്രായപ്പെട്ടിരിക്കുംപോലെ "കേശവപിള്ളയ്ക്കു മലയാളഭാഷയിലും സംസ്കൃതത്തിലും ഉള്ള അസാധാരണ നൈപുണ്യത്തെയും കവനത്തിലുള്ള സഹജവാസനയെയും രസികതയെയും ആലോചിക്കുമ്പോൾ ഈ ആട്ടക്കഥ ഇത്രമേൽ നന്നായിരിക്കുന്നതിനെക്കുറിച്ചു് ആശ്ചര്യപ്പെടാനില്ല"

ഒന്നുരണ്ടു പദ്യങ്ങളും ഒരു പദവും മാത്രം മാതൃകയായി ഉദ്ധരിച്ചുകൊള്ളട്ടെ.

ചിന്തുംചന്തമിയന്നകാന്തികലതം ശ്രീമാധവൻതന്നെയ-
പ്പൂന്തേൻവാണി മനോജ്ഞമായ ശയനേ താനേ വസിപ്പിച്ചുടൻ
ചാന്തുംനൽക്കളഭം സുമങ്ങളുമണിഞ്ഞേതത്സമീപം മുദാ
ചെന്താർബാണരസാലസാ ഗതവതീ ശൃംഗാരലീലാവതീ.

മുല്ലപ്പൂമാലയൊട്ടക്കചഭരമതിലാലോലമായുല്ലസിക്കേ
മുല്ലപ്പൂബാണനേററം ശരനിരകൾ ചൊരിഞ്ഞീടവേ പാടവേന
ചൊല്ലപ്പോകാതദിവ്യപ്രഭയെഴുമമല ശ്രീമുകുന്ദന്റെയോമൽ
ചെല്ലപ്പൂമേനികണ്ടക്കുവലയമിഴിയാൾ മുങ്ങിയാനന്ദസിന്ധൌ.

സാരി.

കാമിനിമാർമണിയവളംബുജാക്ഷൻ - തന്റെ
കോമളമാം തിരുമേനി കണ്ടുകണ്ടു
കാമരസം ഏറിവിചേർന്നു മുതിർന്നവളന്നു സുന്ദരാംഗീ
സീമയകന്നു കുതൂഹലവാരിധിതന്നിൽ മുങ്ങി
തൊണ്ടികണ്ടാലിണ്ടലുണ്ടായ് മണ്ടിടുമാ-റുള്ള
ചുണ്ടുകൾ താംബൂലരസംപൂണ്ടു പാരം
നീണ്ടുചുരുണ്ടൊരു കുന്തളശോഭയുമാർത്തിപാര-മക-
ത്താണ്ടിൽമൃഗങ്ങൾക്കരുളുമൊരോമൽക്കണ്ണിണയും
ഏറമനംഗവികാരമശേഷമേക്കിടുന്ന-നല്ല
മാറുകവിഞ്ഞൊരു കുളുർമുലമേൽ മണിമാലകളും
കാറണിക്കുഴൽമണിയിങ്ങനെ ബഹുവിധഭംഗിയോടേ-ചെന്നു
കാറൊളിവണ്ണൻ സവിധേ ചഞ്ചലപോലെ വിളങ്ങി.

ഇങ്ങനെ കവിതകൾ തെരുതെരെ എഴുതിക്കൊണ്ടിരുന്നകാലത്തും, അദ്ദേഹം ഉപരിഗ്രന്ഥങ്ങൾ പഠിച്ചുകൊണ്ടാണിരുന്നതു്. വ്യാകരണശാസ്ത്രം എളേടത്തുതമ്പുരാന്റെ അടുക്കലും, കൊല്ലം ഹൈസ്കൂൾ മുൻഷിയായിരുന്ന ഒരു ശാസ്ത്രികളുടെ അടുക്കലും

പഠിച്ചിരുന്നതായിട്ടാണു് അറിവു്. തിരുവനന്തപുരത്തേക്കു താമസംമാററുന്നതിനു മുമ്പു അദ്ദേഹം സിദ്ധാന്തകൌമുദി പഠിച്ചുകഴിഞ്ഞു. തൎക്കശാസ്ത്രസംബന്ധമായ ചില ലഘുഗ്രന്ഥങ്ങളും അക്കാലത്തു പഠിച്ചിരുന്നതായി കാണുന്നു.

കവിതാശക്തി നല്ലപോലെ ദൃഢമായശേഷം രചിക്കപ്പെട്ട രണ്ടു കൃതികളാണു് സ്തവരത്നാവലിയും, സംഗീതമഞ്ജരിയും.

"ഭാഷയിലും സംസ്കൃതത്തിലുമായി സ്വാതിതിരുനാൾ മഹാരാജാവിന്റെയും, ത്യാഗരാജന്റെയും മററും കീൎത്തനങ്ങളുടെ മട്ടിലായിട്ടും നൂതനമായ ചില ചമല്ക്കാരമുള്ള മാരിതിയിലും ഈ കവി നിൎമ്മിച്ചിട്ടുള്ള ഭജനഗാനങ്ങളിൽ കാണുന്ന പദസാരള്യം മാതൃകകളിൽ ഉള്ളതിനേക്കാൾ ഒട്ടും ന്യൂനമായിരിക്കുന്നില്ലെന്നു നിസ്സംശയമായി പറയാം. ചില സ്ഥലങ്ങളിൽ അതിനെ അതിശയിക്കുന്നില്ലയോ എന്നുകൂടി സംശയംതോന്നുന്നു." ചില ഗാനങ്ങളെ മാത്രം ഉദ്ധരിക്കാം.

ഭൂരികല്യാണി—ചെമ്പട.

പ. ശ്രീബാലകൃഷ്ണപാഹിമാം നന്ദതനുജ.
അ—പ. ഗോപാല മനോഹര! താപാലസനാമെന്നെ
നീപാലയെക ജഗതീപാല സുകപോല. (ശ്രീബാ)

ച. 1. കായാമ്പൂനിറമാൎന്നിട്ടും ശോഭനമൃദു-
കായാ ഭാൎഗ്ഗവീനായക
ആയാസമെല്ലാംതീൎന്നമേയസുഖം നല്കുവാൻ
ആയപോൽ വണങ്ങുന്നേൻ മായാമയ മുകുന്ദ. (ശ്രീബാ)

2. അഞ്ചിതമായ നിന്റെ പുഞ്ചിരിയാലേ
അഞ്ചുന്നു ഗോപിമാരെല്ലാം
കാഞ്ചനമയചാരു കാഞ്ചിയതും ചിലമ്പും
വാഞ്ഛാനുകൂലം മമ നെഞ്ചിൽ വിളങ്ങീടേണം. (ശ്രീബാ

3. പൂൎണ്ണചന്ദ്രന്റെ ശോഭയെ ജയിച്ചിട്ടും ശ്രീ
പൂൎണ്ണമായുള്ള നിന്മുഖം
അൎണ്ണോജവിലോചന കണ്ണാ മേ ഹൃദി കരു-
ണാൎണ്ണവ! വിലസീടുംവണ്ണം നീ കൃപചെയ്ക. (ശ്രീബാ)

നാട്ട—രൂപകം.

പ. കമലലോചന ശമലമോചന രാമ. (കമ)

അ-പ. ശമിതതൃഷ്ണ ജയ ജിതദശാനന
പരിപാലയ പരമേശ്വരമുഖനിഷേവിത രാമ. (കമ)

ച. കാമഗാത്രദിനമിത്ര ശ്രീകരഗോത്ര
സോമസമാനനപവിത്ര സുരനതിപാത്ര
രാമശോഭന നതിശർമ്മദായക
കോമളപദയുഗകേശവദാസ കാമദ. (കമ)

സുരുട്ടി—ചെമ്പട.

പ. പൂമേനി വിളങ്ങേണം മമ ഭീമാഘവൃമകലേണം. (പൂമേ)

അ-പ. കാമിതഫലങ്ങളേ കരുണയോടരുളുന്ന
ഭാമാപതേ! വരദ കോമളമായനിൻെറ. (പൂമേ)

ച. 1. വാരിധരാങ്ങൾക്ക തോലിനല്ലംഭ്രിസുമശാലികളും-
മാരോമൽകേശങ്ങൾമേലിൽചേർത്ത ചാരുവാകും മയിൽപീലി
കാരണപൂരുഷ ഹേ! കാണ്മതിനഭിരുചി
പാരവും വളരുന്നു പരമഗുണാഭിരാമ. (പൂമേ)

2. പുഞ്ചിരിയുമതിമാത്രം തവ കിഞ്ചകൃപാദരപാത്രം!-പര-
മഞ്ചിതമാകിയ നേത്രം കാണ്മാൻ വാഞ്ഛയേറുന്നഹോരാത്രം.
ചഞ്ചലകരനവൊഞ്ചിതശോഭി ഖേന്ദ്ര-
മഞ്ചിതഗാനംകേൾപ്പാനെഞ്ചെവിമുതിരുന്നു. (പൂമേ)

3. ശ്രീവന്യമാലാഭിരാമം-തവ ശ്രീവത്സശോഭിതമാറും-നാഥ
സേവേ സമാർത്തികളാറും-വിധ-മേവോദരം രിപുവാറും
ആതുരകളവാൻ പീതകൌശേയമോടും പത്മ-
പേശലപദമോക്കം കേശവദാസനത. (പൂമേനി)

106–ൽ പരവൂർ പടിഞ്ഞാറേറവീട്ട് എന്നു് അക്കാലത്തു പ്രസിദ്ധമായിരുന്ന ഒരു ഗൃഹത്തിൽനിന്നു് കല്യാണിഅമ്മ എന്നൊരു കന്യകയെ വിവാഹംകഴിച്ചു. ആ സ്ത്രീരത്നത്തിൻെറ ജ്യേഷ്ഠസഹോദരിയായിരുന്ന കൊച്ചുകുഞ്ഞിഅമ്മ എണ്ണയ്ക്കാട്ടു തമ്പുരാൻെറ ധർമ്മപത്നിയായിരുന്നു. ഈ രണ്ടു വിദ്വൽകേസരികൾ തമ്മിൽ ഈവിധമുണ്ടായ വേഴ്ച ഇരുകൂട്ടർക്കും ഉപകാരപ്രദമായിത്തീൎന്നു. പരവൂർ കേശവനാശാൻ ഈ വിവാഹത്തെ സംബന്ധിച്ചു് എഴുതിയ മംഗളപദ്യങ്ങളിൽ ഒന്നുരണ്ടെണ്ണം താഴെ ചേർക്കുന്നു.

കൊല്ലംതന്നിലൊരായിരത്തൊടറുപത്തഞ്ചിൽ മഹാമേഷമാം
ചെല്ലപ്പൂമലർ നല്ലപോലെ വിലസും മാസേ മനോമോഹനേ
ചെല്ലംവിംശതിവാസരേ ശുഭകരേ രാശൌ മൃഗേ ശോഭനേ
ചൊല്ലുള്ളശ്ശിശുബാലികയ്ക്കു വസനം നല്കീ മഹാഭാഗ്യവാൻ.

വൈകുണ്ഠൻ കമലാലയയ്ക്കു വനിജയ്ക്കാരാമദേവൻമുദാ
ശ്രീകണ്ഠൻ ധരണീധരേന്ദ്രതനയയ്ക്കംഭോജബാണൻരതേ
ലോകേശൻ ഖലു ഭാരതിയ്ക്കു മലയമത്സ്യായയ്ക്കുമാത്മാനന്ദനം
പാകാരാതിശചിയ്ക്കു ബാലികതനിക്കീ കേശവാഖ്യൻവരൻ.

സൌഭാഗ്യപ്പൊൻകുടം പാർവണശശിമുഖിയാം
 ബാലികപ്പൂത്തകഴനോ-
ടീഭാഗ്യപ്പെട്ടിദ്ദിഷ്ടിക്കു വരിഷ്ഠമാം
 കേശവശ്രീ രമിച്ചു
ശോഭിച്ചുപൂണ്ടു ചീർത്താ വിലസത്തുധരണീ -
 മണ്ഡലേ ദീർഘകാലം
കൈവന്നം കാന്തിതങ്ങൾ വളർന്നിവ ഭൂപചിത്രാ-
 ടെന്നപോലിന്ദ്രഗേഹേ.

വിദ്യുല്ലതാംഗിയൊടു ചേർന്നു ചിരം രമിച്ചി-
വിദ്യാവിഹാരമതിൽ വാഴണമേ ധരണ്യാം
വിശ്വേശ ഞാനിതിനു നിന്തിരുപാദപത്മം
വിശ്വാസമോടു പണിയുന്നു മുഹുർമ്മുഹുശ്ച.

അക്കാലത്തു് അദ്ദേഹത്തിന്റെ ശിഷ്യവർഗ്ഗത്തിൽ തിനവിളരാമൻ എന്നൊരു യുവകവി കൂടി ഉണ്ടായിരുന്നു. മലയാളികളുടെ ഭാഗ്യദോഷത്താൽ അദ്ദേഹം ചെറുപ്പത്തിലേ മരിച്ചുപോയി. ഒന്നുരണ്ടു ചെറുകാവ്യങ്ങൾ മാത്രമേ രചിച്ചിട്ടുള്ളു. ആ യുവകവിയുടെ രണ്ടു മംഗളപദ്യങ്ങൾകൂടി ഉദ്ധരിച്ചുകൊള്ളട്ടെ.

ചൊല്ലേറും നല്ലകൊല്ലം പരിചിനൊടരപ-
 ത്തഞ്ചിലമ്മേടമാസേ
നല്ലോരിപ്പുഴയാറും കലരുമൊരുദിനം-
 തന്നിലെൻ ദേശികേന്ദ്രൻ
ചൊല്ലീടാം കീർത്തിയേററം വിലസിന പരവൂർ
 പശ്ചിമാഗാരദീപ-
ക്കല്യാണി ബാലികയ്ക്കങ്ങഴകൊടു നവ പൂ-
 ഞ്ചേലയും ചേലിൽ നല്കി.

മാണിക്യശ്രീവിളങ്ങും മലയതിലുളവാം
 മഞ്ജുവാപീതടത്തിൻ-
കോണിൽ ചാലേമുളച്ചോരഴകിയ നവതാ-
 ഴാഗ്രഭാഗേ കലയ്ക്കും

കാണെക്കാണെക്കൊതിക്കും സുമമൊട്ടസമമാ-
യുള്ള ദേഹം കലന്നോ-
രേണാക്ഷീമൌലിചേന്നൻ ഗുരുവരനൊട്ടു മാ-
വിഷ്ണുവോടെന്നപോലെ.

ഭാഷാകേരളവമ്മവിലാസവും, ഭാഷാശൃംഗാരലതികയും ഈ യുവകവിയുടെ കൃതികളാകുന്നു.

1066-ൽ കെ. സി. പരവൂരിൽ ഒരു സംസ്കൃതവിദ്യാലയം സ്ഥാപിച്ചു. അക്കാലത്തായിരുന്നു നാരായണീയം എന്ന പ്രസിദ്ധ സംസ്കൃതകൃതിയെ ഭാഷയിലേയ്ക്കു വിവൎത്തനംചെയ്തതു്. മൂലം നോക്കാതെ നിശിതനിരൂപണംചെയ്യുന്ന വിഷയത്തിൽ അഗ്രഗണ്യനായിരുന്ന വിദ്യാവിനോദിനി പത്രാധിപർ, സി. പി. അച്യുതമേനോൻ അതിനെ ഇങ്ങനെ പ്രശംസിച്ചിരിക്കുന്നു.

"ആയിരത്തിൽ ചില്വാനം സംസ്കൃതശ്ലോകങ്ങൾ അടങ്ങിയിരിക്കുന്ന ഈ പുസ്തകം മുഴുവനും പദ്യാനുപദ്യമായി ഭാഷയിലേക്കു പരിഭാഷപ്പെടുത്തുന്നതിലേക്കുള്ള ശ്രമം എത്ര മഹത്താണെന്നു പൂൎണ്ണമായറിയാൻ പരിശ്രമിച്ചിട്ടുള്ളവൎക്കു മാത്രമേ കഴിയൂ. ഈ സംഗതിയെസംബന്ധിച്ചിടത്തോളം ഇത്ര ശ്ലാഘിക്കത്തക്കതായി വേറെ ഒരു തൎജ്ജമ വളരെ ഫലവത്തായ ഇക്കാലത്തുകൂടി ഉണ്ടായിട്ടില്ലെന്നു നിസ്സംശയം പറയാം.

.... .... .... .... .... .... ....
.... .... .... .... .... .... ....

ഞങ്ങൾ ഈ പുസ്തകത്തിന്റെ പല ഭാഗങ്ങളും മൂലത്തോടുകൂടി ഒത്തുനോക്കിയതിൽ അതിലെ അൎത്ഥം തൎജ്ജമയിൽ പൂൎണ്ണ



മായി വന്നിട്ടുണ്ടെന്നു മാത്രമല്ല, അതാതു പ്രകൃതങ്ങളിലെ ഭസ്ഥാങ്ങളും രസങ്ങളുംകൂടി ഇതിൽ സാമാന്യമായി സ്ഫുരിക്കുന്നുണ്ടു്."

ഒരു മൂലശ്ലോകവും തൎജ്ജമയും താഴെച്ചേൎക്കുന്നു.

മൂലം—നിൎവ്യാപാരോപി നിഷ്കാരണമജ! ഭജസേ-
യൽക്രിയാമീക്ഷണാഖ്യാം
തേനൈവോദേതിലീനാപ്രകൃതിരസതികം-
ല്പാപി കല്പാദികാലേ

തസ്യാസാന്ദ്രശുദ്ധാമംഗം കമപിതമതിരോ-
ധായകം സത്വരൂപം
സത്വം ധൃത്വാ ഭവാസി സ്വമഹിമവിഭവാ-
കുണ്ഠ! വൈകുണ്ഠരൂപം.

തർജ്ജമ–നിർവ്യാപാര! ഭവാൻറെയീക്ഷണമതാം നിർമ്മലയാംചേഷ്ടയാൽ
ചേർന്നില്ലാത്തതുപോലെഴും പ്രകൃതിയുന്നതാകുന്നകൎപ്പാദിയിൽ
ശുദ്ധം സത്വമൊരംശമന്യൊടതിൽനിന്നുദ്ധാരണംചെയ്യുന്നീ
സർവ്വോൽകൃഷ്ട വഹിച്ചിടുന്ന മഹിതം ലീലാസ്വരൂപം വിഭോ!

യൌവ്വനദശയിലെത്ത കഴിച്ചു കാറുന്നികഴിഞ്ഞിരുന്ന ഈ കവി ശ്രീകൃഷ്ണഗതമായ തൽഭക്തിയുടെ തള്ളിച്ചയാൽ, തർജ്ജമ ചെയ്യാൻ ദുസ്സാധമെന്നു പരക്കെ വിശ്വസിക്കപ്പെട്ടുപോന്ന ഈ പ്രൌഢകൃതിയെ നിഷ്പക്ഷപാതികളായ പണ്ഡിതന്മാരാൽ ശ്ലാഘ്യമായവിധത്തിൽ ഇങ്ങനെ തർജ്ജമചെയ്തു, അന്നത്തെ വിശിഷ്ട കവികളുടെ കൂട്ടത്തിൽ അസൂയാർഹമായ ഒരു സ്ഥാനം കരസ്ഥമാക്കി. അക്കൊല്ലം കോട്ടയത്തുവച്ചു നടന്ന ഭാഷാപോഷിണിസഭ അദ്ദേഹത്തിനെ അനുമോദിച്ചു നാല്പതുരൂപാ പാരിതോഷികം നല്കിയതിനു പുറമേ, ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും രത്നഖചിതമായ ഒരു പൊന്മോതിരം സമ്മാനിച്ചു. ഇക്കൊല്ലംതന്നെ മലയാളഭാഷാചരിത്രസംഗ്രഹം മണിപ്രവാളം രചിച്ചു. (അച്ചടിച്ചിട്ടില്ല.)

1067–ലെ ഭാഷാപോഷിണിസഭ എല്ലാംകൊണ്ടും ഈ മഹാകവിയുടെ ചരിത്രത്തിലെ ഒരു പ്രധാന ഘട്ടമായിരുന്നു. പുന്നശ്ശേരിനമ്പിയുടെ ആദ്ധ്യക്ഷ്യത്തിൽ നടന്ന ഒരു മഹായോഗത്തിൽ അദ്ദേഹം ഭാഷാപരിഷ്കാരം എന്ന വിഷയത്തെ അധികരിച്ചു ഒരു പ്രസംഗം ചെയ്തു ഗദ്യരചനയിൽ തനിക്കുള്ള പാടവത്തെ വെളിപ്പെടുത്തി. ആ സഭയിൽവച്ചുതന്നെ അദ്ദേഹം ഘടികാവിംശതിയിലും, കവിതാചാതുര്യപരീക്ഷയിലും ഒന്നാം സമ്മാനവും നേടി.

ഘടികാവിംശതിക്കു പരീക്ഷകൻ കേരളവർമ്മ വലിയകോയിത്തമ്പുരാനായിരുന്നു. കുഞ്ഞുകുട്ടൻതമ്പുരാൻ മുതൽപേരായിരുന്നു പരീക്ഷ്യന്മാർ. ഒരു നാഴികയ്ക്കുള്ളിൽ സ്രഗ്ദ്ധരാവൃത്തത്തിൽ ഇരുപതു ശ്ലോകങ്ങൾ നിർമ്മിക്കണമെന്നായിരുന്നു ചോദ്യം. കെ. സി. കേശവപിള്ള കഷ്ടിച്ചു നാല്പത്തിനാലു മിനിട്ടുകൊ

ണ്ടു പദ്യങ്ങൾ എല്ലാം പൂൎത്തിയാക്കി ഏല്പിച്ചു. കുഞ്ഞുകുട്ടൻതമ്പുരാന് പിന്നെയും മൂന്നുനാലു മിനിട്ടുകൾകൂടി വേണ്ടിവന്നുവത്രേ. കവിതാചാതുൎയ്യപരീക്ഷയിലും കുഞ്ഞുകുട്ടൻതമ്പുരാന് രണ്ടാമത്തെ സ്ഥാനമേ ലഭിക്കയുണ്ടായുള്ളു. ഇങ്ങനെ കെ. സി–ക്ക് ഒരു സ്വൎണ്ണമോതിരവും സുവൎണ്ണമുദ്രയും സമ്മാനങ്ങളായി ലഭിച്ചു.

"ഈ ലോകത്തിൽ സുഖമസുഖവും മിശ്രമായ്ത്താനിരിക്കും" എന്ന അഭിജ്ഞോക്തി അനുസരിച്ച് അദ്ദേഹത്തിന് അയിടയ്ക്കുതന്നെ ഒരു അത്യാഹിതം നേരിട്ടു. 1067 ധനുമാസത്തിൽ അതായതു കവിസമാജയാത്ര കഴിഞ്ഞു് ഒരു മാസം തികയുംമുമ്പ് അദ്ദേഹത്തിന്റെ പ്രിയപത്നി ദിവംഗതയായി! ആ സ്ത്രീ കവിതാരചനയിൽ പരിശ്രമിച്ചുകൊണ്ടിരുന്ന നല്ല വിദുഷിയായിരുന്നു.

ഈ വിവരം കത്തുമൂലം ഗ്രഹിച്ച കുഞ്ഞുകുട്ടൻതമ്പുരാൻ കവിയെ ഇപ്രകാരം സമാശ്വസിപ്പിച്ചു.

പാരം പാരിൽപരക്കും പലജനവുമുഴ-
ന്നീടുമീ ഘോരമാം സം-
സാരം സാരം നിനച്ചാൽ പടഹമതുങ്കണ-
ക്കുള്ളുനൽപൊള്ളയത്രേ
പോരുംപോരും ചിലപ്പോളുരുകിമപിപൊഴി-
ക്കുന്ന ശബ്ദങ്ങളാലേ
കീറുംകേറുംവഴിക്കിച്ചെകിട്ടുകൾ തിമിരം-
പോലെയും കണ്ണുപോകും.

പോട്ടേ നിൎവ്വേദഭാവം ഭവമതിലതിസം-
രോഷമുള്ളുംശമായ വ-
ന്നോട്ടേ നാംതമ്മിലിപ്പോൾ പറവതുവെറുതേ
സങ്കടംകൊണ്ടിടേണ്ട.

രാഘവമാധവം നാടകവും ഇക്കൊല്ലം രചിച്ചതാണ്.

ഞാനെന്നുള്ളോരു ഭാവമുള്ളിലുളവാ-
യെന്നാകിലാരാകിലും
നൂനം നിന്ദിതനായ് തനിക്കു തുണയൊ-
ന്നില്ലാതെ വല്ലാതെയാം.

എന്നുള്ള തത്വത്തെ ആസ്പദമാക്കി, സംസ്കൃതരീതി അനുസരിച്ചും രുക്മിണിയുടെ ദൎപ്പവിച്ഛേദത്തെ അധികരിച്ചും രചിക്ക

പ്പെട്ട ഈ നാടകത്തെപ്പററി വിദ്യാവിനോദിനി രേഖപ്പെടുത്തീട്ടുള്ള അഭിപ്രായം മാത്രം ഉദ്ധരിക്കാം.

"ഒരുസമയം ഒന്നോ രണ്ടോ പുതിയ നാടകങ്ങളെ ഇതിൻെറ മേലെ ഗണിക്കാമെങ്കിലും അക്കൂട്ടാടെ ഒന്നാംതരത്തിൽ ചേർക്കേണ്ടതാണെന്നു ഞങ്ങൾ നിസ്സംശയം അഭിപ്രായപ്പെടുന്നു." ..... ............................"എന്നാൽ പുതിയ നാടകങ്ങളുടെ കൂട്ടത്തിൽ അടുന്നതിനു് ഇതു നന്നായിട്ടു് വേറൊന്നുമില്ലെന്നാണു് ഞങ്ങളുടെ അഭിപ്രായം." റ്റു. ആർ. തിരുമേനി അതിനെപ്പററി,

'നിഷ്ഫല്നാതി നവീനനാടകഘടാടോപത്തെയീനാടകം'

എന്നു പറഞ്ഞിട്ടുള്ളതും പ്രസ്താവയോഗ്യമാണു്. സംഗീതനാടകാഭിനയം കേരളത്തിൽ പ്രചരിച്ചുതുടങ്ങിയ കാലമായിരുന്നതിനാൽ, കവിതന്നെ ചില ഗാനങ്ങൾ കൂട്ടിച്ചേർത്തു് സംഗീതരാഘവമാധവം എന്ന പേരിൽ അതിനെ വീണ്ടും പ്രസിദ്ധീകരിച്ചു.

1068–ൽ ലക്ഷ്മീകല്യാണം എന്നൊരു സാമുദായിക നാടകം കൂടി അദ്ദേഹം രചിച്ചു. ഭാഷാപോഷിണിയിലെ ഒരു പരസ്യം അനുസരിച്ചു രചിക്കപ്പെട്ട ഈ നാടകത്തിൽ, കേരളീയരുടെ ഇടയിൽ നടക്കുന്ന അനാചാരങ്ങളെ മന്ദമായി ഉപഹസിച്ചിരിക്കുന്നു. ഉചിതരീതിയിലുള്ള സ്ത്രീവിദ്യാഭ്യാസത്തിൻെറയും പ്രശ്നം, ദുർമ്മന്ത്രവാദം, തറവാട്ടുവിററും കല്യാണം ഘോഷിക്കണം എന്നുള്ള മനഃസ്ഥിതി ഇവയെ നാട്ടിൽനിന്നു് ആട്ടിപ്പായിക്കുന്നതിൻെറയും ആവശ്യകതയെ ഇതിൽ ഭംഗിയായി പ്രകാശിപ്പിച്ചിട്ടുണ്ടു്. ഏതാനും പദ്യങ്ങൾ ഉദ്ധരിക്കാം.

"പ്രാണാന്തത്തോളമെത്തും സുഖവുമസുഖവും
 പങ്കുകൊണ്ടങ്ങുരിക്കും
പ്രാണപ്രേമംകലന്നങ്ങനെ വരസഖിയായ്
 ബുദ്ധിയെത്താത്തദിക്കിൽ
വേണംപോൽ വല്ലഭന്നായ് വിനയമൊടുപദേ-
 ശങ്ങൾ ചൊല്ലിപ്രഭാവാൽ
വാണീടാനുള്ള ഭാര്യയ്ക്കുറിവകമതിലി-
 ല്ലെങ്കിലെന്തോന്നു സൌഖ്യം?"

"കല്യാണം വന്നിട്ടുമ്പോളതുബഹുവിഭവ-
ത്തോടു തോഷിച്ചു ഘോഷി-
ച്ചില്ലെന്നാൽ നമ്മെയെല്ലാവരുമിഹ സതതം
നിർണ്ണയം നിന്ദചെയ്യും
ഉല്ലാസത്തോടിവണ്ണം കരുതിയധികമായ്
ദ്രവ്യനാശംവരുത്താ-
നില്ലേതും ശങ്ക കഷ്ടം കടവുമതിന്നവാ-
ങ്ങിട്ടുവാൻ പേടിയില്ല."

സ്ത്രീകൾ പുമാനും പരമാനുരാഗം
പരസ്പരം മാനസതാരിലുണ്ടാണം
അല്ലാതെ ചെയ്യുന്ന വിവാഹമെല്ലാം
പൊല്ലാതതായായ തീർന്നിടുമില്ലവാദം.

ഈ നാടകവും സജ്ജനശ്ലാഘയ്ക്കു നിതരാം പാത്രീഭവിച്ചു. "പാമരജനങ്ങളുടെ ഇടയിൽ സാധാരണമായുള്ള ഏതാനും ചില അന്ധവിശ്വാസങ്ങളെ നിരാകരിക്കാൻ കവി പ്രത്യേകം ഉദ്ദേശിച്ചിട്ടുണ്ട്. നൂതനനാടകങ്ങളിലൊന്നിലും കാണാത്ത ഒരു വിശേഷവിധിയാണിത്. ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ ജനസമുദായത്തിന്റെ പരിഷ്കാരാഭിവൃദ്ധിക്കു പ്രയോജനകരങ്ങളായിത്തീരുമെന്നുള്ളതിന്നു സംശയമില്ല." എന്നിങ്ങനെയാണ് വലിയ കോയിത്തമ്പുരാൻ ഈ ഗ്രന്ഥത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളത്. മാനവിക്രമൻ ഏട്ടൻതമ്പുരാനാകട്ടെ, ഈ ഗ്രന്ഥത്തെ സംസ്കൃതത്തിലേക്കു വിവൎത്തനംചെയ്ത് അതിനോടു തോന്നിയ ആദരാതിശയത്തെ വെളിപ്പെടുത്തി. മലയാളത്തിൽനിന്നു സംസ്കൃതത്തിലേക്ക് ആദ്യമായി തൎജ്ജമചെയ്യപ്പെട്ട കൃതി ഇതാണെന്നു തോന്നുന്നു.

106?-ൽ കണ്ടത്തിൽ വൎഗ്ഗീസുമാപ്പിളയുടെ അപേക്ഷയനുസരിച്ച്, സകലമതസ്ഥന്മാൎക്കും ഉപയോഗപ്രദമായവിധത്തിൽ ഈശപാരസ്തോത്രം എന്നൊരു ഗാനകൃതി നിൎമ്മിച്ചു. ഒന്നുരണ്ടു ഗാനങ്ങൾ ഉദ്ധരിക്കാം.

ശങ്കരാഭരണം—ചായ്പ്.

പ. സത്യസ്വരൂപവിഭോ! സവേശ്വര!
നിത്യം വണങ്ങിടുന്നേൻ
അ-പ. സത്യസ്വരൂപനാം നിന്നുടെ മാഹാത്മ്യ-
മോൎത്തു സൂചിക്കാനനുഗ്രഹം നല്കേണം. (സത്യ)

പ. 1. സത്യവിരോധമെഴും കാര്യങ്ങളിൽ
സക്തിവളർത്തിടാതെ
സത്യത്തെ നിത്യം സമാശ്രയിച്ചെപ്പൊഴും
ചിത്തസുഖേന ഞാൻ വാണീടുവാനായി. (സത്യ)

2. ഈ മഹീമണ്ഡലത്തിൽ സർവ്വത്തിലും
ചെമ്മേ വിളങ്ങീടുന്ന
നിന്മഹിമാനം വഴിപോലറിഞ്ഞീടാൻ
ദുർമ്മതികൾക്കിടയുണ്ടായ്‌വരാ പാർത്താൽ. (സത്യ)

3. സത്സംഗമുണ്ടാകേണം—സന്മാർഗ്ഗത്തിൽ
ഉത്സാഹം വന്നീടേണം
മത്സരരാഗാദി ദോഷമറിഞ്ഞീടണം
കുത്സിതസംഗമമില്ലാതിരിക്കണം. (സത്യ)

കാമോദരി—അടന്ത.

ച. 1. നാനാജഗത്തുകളൂനതയെന്നിയേ
പാലിക്കും നാഥനേ നീ—മമ
മാനസമേയൊരുനാളും മറന്നീടരു—
തെന്നർത്ഥിക്കുന്നേൻ.

2. കാണപ്പെടുന്നോരു വസ്തുക്കളേയെല്ലാം
കണ്ടുകൃതാർത്ഥമായി—ടാതെ
കാണുന്നവാറിൻ സ്ഥിതികളശേഷവും
സൂക്ഷ്മമായോർത്തീടു നീ.

3. ഉത്ഭവമെന്നതും വൃദ്ധിവൈചിത്ര്യവും
അത്ഭുതശക്തികളും—പിന്നെ
സത്ഭാവവുമവധാനസമേതം നീ
നന്നായ് നിരീക്ഷിക്കേണം.

4. ഇങ്ങനെ നാനാപദാർത്ഥനിരയിൽനി—
രീക്ഷണമുണ്ടായ് വന്നാൽ—തവ
മംഗലമേകും ഭുവനേശ്വരനുടെ
മാഹാത്മ്യം കാണായ്‌വരും

5. അന്നന്നുമോരോ നിയമമെല്ലാറ്റിലും
നിശ്ചിതമെന്നുള്ളതും—കാണാം
എന്നാലതിനെയഖിലം വഴിപോ—
ലനുസരിച്ചീടുക നീ.

1070—ൽ നടന്ന ഭാഷാപോഷിണിസഭയിൽ ഒന്നാംസമ്മാനത്തിന് അർഹമായിത്തീർന്ന ഒരു സരസഗീതാത്മകകൃതിയാണ് ആസന്നമരണചിന്താശതകം. അന്നത്തെ സാഹിത്യവിമർശക

ന്മാരിൽ അഗ്രഗണ്യനായിരുന്ന കെ. രാമകൃഷ്ണപിള്ള അവർകൾ ഈ കൃതിയെപ്പററി (കേരളദർപ്പണത്തിൽ) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

"ഈ ശതകത്തിലെ മണിപ്രവാളരീതി അനതിശയിതമായിരിക്കുന്നു എന്നു ഞങ്ങൾ നിസ്സംശയം അഭിപ്രായപ്പെടുന്നു. സരസപ്രാസസർവസ്വമായ മയൂരസന്ദേശത്തെപ്പോലും ചില ഘട്ടങ്ങളിൽ ഇതു് അതിശയിക്കുന്നില്ലയോ എന്നുള്ള ഞങ്ങളുടെ സംശയം അനുചിതമാണെന്നു തോന്നുന്നില്ല. അചേതനങ്ങൾക്കു ചൈതന്യം കല്പിച്ചു വർണ്ണിക്കുവാൻ വേഡ്സ്വർത്തിനെപ്പോലെ പ്രസ്തുത കവിയും അനന്യസാധാരണമായ പാടവം കാണിക്കുന്നു. ഓരോ പദ്യവും നമ്മെ വിചാരമഗ്നരാക്കിത്തീർക്കുന്നു. അവയിൽ പ്രതിപാദിച്ചിട്ടുള്ള സംഗതികൾ എത്ര വാസ്തവമായിരിക്കുന്നു എന്നു് നാം അത്ഭുതത്തോടുകൂടി അഭിപ്രായപ്പെടുമ്പോഴെല്ലാം കവിയേപ്പററി സീമാതീതമായ ബഹുമാനം തോന്നുന്നു."

വാസ്തവം! ഈ കവിത രചിച്ച കാലത്തിനടുത്താണു് കവി വീണ്ടും വിവാഹബന്ധത്തിൽ ഏർപ്പെട്ടതു്. ദ്വിതീയ പത്നി സ്വമാതുലൻെറ പുത്രിയും പിതാവിൻെറ ഭാഗിനേയിയുമായ നാണിക്കുട്ടിഅമ്മയാണു്. ആസന്നമരണൻെറ അനുഭൂതികളിൽ മിക്കതും കവിക്കു് പിന്നീടു വന്നുചേർന്നതാണു് അത്യത്ഭുതമായിരിക്കുന്നതു്. സന്താനങ്ങളുടെ സംഖ്യ, അവരുടെ പ്രായം, വിദ്യാഭ്യാസനില, തെക്കുവശത്തുള്ള ഗൃഹനിർമ്മാണം മുതലായവയെല്ലാം അതിൽ പറഞ്ഞിരിക്കുംപോലെതന്നെ അദ്ദേഹത്തിനു് അനുഭവപ്പെട്ടു. ഒന്നുരണ്ടു പദ്യങ്ങൾ മാതൃകയ്ക്കായി ചുവടെ ചേർക്കുന്നു.

തെങ്ങിൻതൈകൾവളർത്തി ഞാനധികമ-
ത്തോപ്പിൽ കഴിപ്പിച്ചവ-
ച്ചങ്ങിപ്പോഴവ കായ്ക്കുവാനവസരം
കൈക്കൊണ്ടു നില്ക്കുന്നു, ഹാ!
തിങ്ങിപ്പൊങ്ങിവിളങ്ങിയേററമവയിൽ-
ത്തങ്ങും ഫലം ഭംഗിയോ-
ടിങ്ങിപ്പാപിയിവന്നു തെല്ലനുഭവി-
ച്ചീടാൻ കഴിഞ്ഞില്ലഹോ!

കണ്ടാലാക്ഷമമന്ദമോദമരുളും
കണ്ടങ്ങൾ വേണ്ടോളമി-
ങ്ങുണ്ടാക്കിച്ചു പറമ്പുമേററമിഹസ-
മ്പാദിച്ചുറപ്പിച്ചു ഞാൻ
കുണ്ടാമണ്ടി പിണഞ്ഞിടാതിതുകളെ-
പ്പാലിച്ച കാലങ്ങളിൽ
പണ്ടാരക്കാറും കൊടുത്തിവർ പൊറു-
ത്തീടാൻ തുനിഞ്ഞീടുമോ.

1071-ൽ കേരളവൎമ്മവിലാസം എന്ന സംസ്കൃതകാവ്യം പൂൎത്തിയായി. കേരളവൎമ്മ വലിയകോയിത്തമ്പുരാന് അമ്പതു വയസ്സു തികഞ്ഞ അവസരത്തിൽ അദ്ദേഹത്തെ കീൎത്തിച്ചു രചിച്ചതാണ് ഈ കൃതി. പത്തു ദശകങ്ങളിലായി നൂറു സരസപദ്യങ്ങൾ അതിൽ അടങ്ങിയിരിക്കുന്നു.

യസ്സമ്പൂൎണ്ണപരോപകാരമഹിതം
പഞ്ചാശദബ്ദം വയഃ
സ്ഫായൽകീൎത്തിരതീത്യ സമ്പ്രതി ധൃതീ-
രാവൎത്തി സൎവ്വോപരി
ശ്രീവഞ്ചീശകുലാബ്ധിസംഭവമഹാ-
ലക്ഷ്മ്യാ സമേതശ്ചിരം
പ്രേയസ്യാ ഭുവി പത്മനാഭകൃപയാ-
സോയം വിജേജീയതാം.

1072-ൽ അദ്ദേഹം സൎക്കാർസൎവ്വീസിൽ പ്രവേശിച്ചു. അക്കൊല്ലംതന്നെ മാനവിക്രമൻ ഏട്ടൻതമ്പുരാന്റെ നിൎദ്ദേശമനുസരിച്ചു ശ്രീകാശിയാത്ര മണിപ്രവാളവും അടുത്തകൊല്ലം ശാന്തിവിലാസം ഭാഷയും നിൎമ്മിച്ചു. പിന്നീടു രണ്ടുകൊല്ലത്തേക്കു പറയത്തക്ക സാഹിത്യവ്യവസായമൊന്നും കാണുന്നില്ല. 1076-ൽ സുഭാഷിതരത്നാകരം ഗാനമാലിക ശ്രീമൂലമഹാരാജവിജയം എന്നീ കൃതികൾ പ്രസിദ്ധീകരിക്കപ്പെട്ടു. ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് സുഭാഷിതരത്നാകരം തൃക്കൺപാൎത്തു് കവിക്കു് ഒരു വീരശൃംഖല സമ്മാനിച്ചു. അതിനെപ്പററി മലയാളമനോരമ ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു.

"ഭാഷാകവികളിൽവച്ചു് ഇത്രയും ഉയൎന്നതരത്തിലുള്ള ഒരു രാജസമ്മാനത്തിനു് ഒന്നാമനായി പാത്രീഭവിച്ച കെ. സി.

കേശവപിള്ള അവർകൾ ഇതിന് എല്ലാത്തരത്തിലും അർഹനാണെന്നുള്ളതിൽ സംശയമില്ല.”

കുന്നത്തു പരമേശ്വരമേനോൻ അവർകൾ എഴുതിയ അഭിനന്ദനശ്ലോകംകൂടി ഉദ്ധരിച്ചുകൊള്ളട്ടെ.

ആരിലൂഴിപതികൾക്കു സമ്മതം
ചേതമായവനു നല്കിടുന്നതാം
വീരശൃംഖലയഥാർത്ഥസംജ്ഞയായ്
തീരുകെന്നതു ചുരുക്കമെത്രയും.

തൻകൈ നോക്കി മനോരമാംഗണമതിൽക്കേറിപ്പയറ്റീടുമാ-
ശ്ശങ്കുണ്ണിപ്രമുഖർക്കു സൽക്കവിപദം കിട്ടുന്നതിൻമുന്നമേ
നൽകീർത്തിക്കരുനാട്ടു പാരിടമതിൽ സാഫല്യമാർന്നുള്ളൊരാ-
ക്കേമൻ കവി കേശവാഖ്യനിലതിന്നന്വർത്ഥയായ്ത്തീർന്നതേ.



സുഭാഷിതരത്നാകരത്തിൽനിന്നു മാതൃകാപദ്യങ്ങൾ എടുത്തു കാണിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അതിലെ ഒന്നുരണ്ടു പദ്യങ്ങളെങ്കിലും അറിഞ്ഞുകൂടാത്തവർ വളരെ ചുരുക്കമാണ്.

“സുഭാഷിതമയം ദ്രവ്യം
സംഭരിക്കാത്ത പൂരുഷൻ
പ്രസംഗയാഗകാലത്തി-
ലെന്തു ദക്ഷിണ നല്കിടും?”

“കൈതപ്പൂകത്തുള്ളൊരു ചാരുപുഷ്പം
മണത്തിനാൽ വണ്ടറിയുന്നപോലെ
വിദ്വാൻ പരന്മാരുടെ ഹൃദ്ഗതത്തെ-
സ്സ്വഭാവത്തിനാൽത്തന്നെയറിഞ്ഞിടുന്നു.

1077-ൽ ആംഗലസാമ്രാജ്യം മഹാകാവ്യം സംസ്കൃതത്തിൽനിന്നും തർജ്ജമചെയ്യപ്പെട്ടു. ഇതു ബ്രിട്ടീഷ് ഇൻഡ്യൻ സാമ്രാജ്യത്തിന്റെ ചരിത്രത്തെ അധികരിച്ചു് കേരളപാണിനി സംസ്കൃതത്തിൽ എഴുതിയ ഒരു മഹാകാവ്യമാണ്. ഇതിൽ 23 സർഗ്ഗങ്ങളിലായിട്ടു് 1910 പദ്യങ്ങൾ അടങ്ങിയിരിക്കുന്നു. ഇത്ര വിപുലമായ ഒരു കൃതിയെ സ്വതന്ത്രകൃതിയെന്നു നിർമ്മത്സരന്മാർക്കെല്ലാം തോന്നിക്കത്തക്കവണ്ണം തർജ്ജമചെയ്ത ഈ മഹാകവി സർവ്വഥാ അനുമോദാർഹൻ തന്നെയായിരുന്നു. അവതാരികാകാ

രനായ അപ്പൻതമ്പുരാൻ തിരുമനസ്സിലെ അഭിപ്രായത്തിൽ "രാജരാജകവി രാജവിരചിതമായ മംഗലസാമ്രാജ്യമെന്ന സാംസ്കൃതകാവ്യം കേരളഭാഷാദർപ്പണത്തിൽ പ്രതിഫലിച്ചുണ്ടായ ഈ പ്രതിച്ഛായയിൽ പ്രതിപത്തിയില്ലാത്തവരുണ്ടെങ്കിൽ അവർ പ്രകൃത്യാ കേരളഭാഷയിൽ വിപ്രതിപത്തിയുള്ളവരായിരിക്കണം." ഇക്കൊല്ലത്തിൽ കവി വടശ്ശേരി ശ്രീവേലായുധൻതമ്പി അവർകളുടെ അദ്ധ്യാപകനായി കല്പിച്ചു നിയമിക്കപ്പെട്ടു.

1078–ൽ മംഗല്യധാരണം തുള്ളൽപ്പാട്ടു പ്രസിദ്ധീകൃതമായി. അടുത്തകൊല്ലം സദാരാമ എന്ന സംഗീതനാടകം രചിക്കുന്നു. മലയാളനാടകങ്ങളുടെ കൂട്ടത്തിൽ സദാരാമയ്ക്കുണ്ടായിടത്തോളം പ്രചാരം മറ്റൊന്നിനും ഉണ്ടായിട്ടില്ല. അന്നു കേരളത്തിന്റെ തെക്കേഅറ്റംമുതൽ മറേറഅറ്റംവരെ അചിരേണ പ്രചരിച്ചു സദാരാമയിലെ ഒരു പാട്ടെങ്കിലും അറിഞ്ഞുകൂടാത്തവർ അക്കാലത്തുണ്ടായിരുന്നോ എന്നു സംശയമാണ്. "ചിത്രമെഴുത്തു തിരുമനസ്സിലെ ചിത്രമെന്നപോലെ കേശവപിള്ളയുടെ സദാരാമ പണ്ഡിതന്മാർമുതൽ പാമരന്മാർവരെയുള്ളവരെ ഒരുപോലെ സന്തോഷിപ്പിക്കുന്നുണ്ടു" എന്നു കിളിമാനൂർ അവിട്ടംതിരുനാൾ കോയിത്തമ്പുരാൻ അഭിപ്രായപ്പെട്ടിട്ടുള്ളതു് എത്രയോ പരമാർത്ഥമായിരുന്നു. രണ്ടു ഗാനങ്ങൾ ഉദ്ധരിക്കാം.

എരിക്കിലകാമോദരി—ചായ്പ്പ്.

പ. കമനീമണിയിവൾ കനിവോടിങ്ങരുളിയ
കൌതുകമെന്തു ചൊൽവൂ. (കമനീ)

അ. പ. നവനീതവും തോററു വിമനീഭവിച്ചീടും
കമനീയമാം പൂമെയ്യിവനിലണച്ചല്ലോ. (കമനീ)

ച. ഇളതളിർമൃദുവായിട്ടിളകുമംഗുലികൾ മേ
പുളകിതമായ മെയ്യിൽ
കളഭാഷിണി ചേർത്തു തെളിവോടേ തലോടിയോ-
രളവുസരസമുണർന്നു ഞാനട-
നവളുമഞ്ചു മറഞ്ഞു സുന്ദരി. (കമനീ)

മോഹനം—ആദി.

പ. അതിമധുരാകൃതിയാളാമിവളെപ്പോൽ
ആരെയും കണ്ടില ഞാൻ. (അതി)

അ. പ. വിധിമതമോർത്തു പാരം വിസ്മയം വളരുന്നു
വിവിധപ്രഭാവരമ്യവിശദപ്രഭ വിളങ്ങും. (അതി)

ച. ആരിവൾ മഞ്ജിമസാരമോ?

നാരികൾക്കഭിനവഹാരമോ?
ഭൂരിസുകൃതഫലപൂരമോ?
ശ്രീരതിയുടെയവതാരമോ?
പൊങ്ങുടമങ്കമതിങ്കൽ വിശങ്കമ-
ഹംകൃതിതൻകഥയും കളയുംഘന
കുങ്കുമപങ്കസുസങ്കലിതം കുളുർ-
കൊങ്കകൾ കാൺകിൽ മദംകലരുങ്കില
ചാരുമന്ദഗജയാനമാ-
ടാരുമത്തലിയന്നിട്ടമഭിരുചി
ചേരുമുത്തമയായ് വിലസുന്നൊരു
നാരിയിത്തരമില്ല ചിരം ഭുവി. (അതി)

1080-ൽ കേരളവർമ്മദേവൻെറ ഷഷ്ടിപൂർത്തിമഹോത്സവത്തെ അധികരിച്ചു് ഷഷ്ടിപൂർത്തി എന്നൊരു പ്രശസ്തകാവ്യമെഴുതി. "മലയാളഭാഷയിൽ ഇതു ചാതുര്യവും അലങ്കാരപുഷ്ടിയും ചമൽക്കാരവും സഹൃദയഹൃദയാഹ്ളാദകത്വവും ചേന്നിട്ടുള്ളതായി ഒരു കവിത ഇതിനുമുൻപു കണ്ടിട്ടില്ല" എന്നു കേരളവർമ്മ വലിയകോയിത്തമ്പുരാൻ പ്രസ്താവിച്ചിട്ടുള്ളതിൽ അതിശയോക്തിയുടെ കണികപോലും ഇല്ല. ആ അറുപതു ശ്ലോകങ്ങളും അറുപതു രത്നങ്ങൾതന്നെയാണ്. ഈയാണ്ടിൽ മാലതി എന്ന ഗദ്യകൃതിയും പ്രസിദ്ധീകരിച്ചു.

1081-ൽ മഹാറാണി സേതു ലക്ഷ്മീഭായി തിരുമനസ്സിലെ പള്ളിക്കെട്ടു് ആഘോഷപൂർവം നടത്തപ്പെട്ടു. അതിലേക്കായി രചിക്കപ്പെട്ട പള്ളിക്കെട്ടുവഞ്ചിനം തുള്ളൽപാട്ടു് അഭിനയിക്കുന്നതു് മൂലംതിരുനാൾ പൊന്നുതമ്പുരാൻ തൃക്കൺപാർക്കയും കവിക്കു് വിലപിടിച്ച ഒരു സാൽവ സമ്മാനിക്കയും ചെയ്തു.

1082-ൽ മാനസോല്ലാസം പ്രസിദ്ധീകൃതമായി.

1083-ൽ വിക്രമോർവശീയം സംഗീതനാടകരൂപത്തിൽ വിവർത്തനംചെയ്തു.

1085-ൽ കല്യാണദർപ്പണവും, 1086-ൽ ഗാനമാലിക അഭിനയഗാനമാലിക ഇവയും, 1087-ൽ സംഗീതമാലിക, സാഹിത്യമാലിക ഇവയും അച്ചടിപ്പിച്ചു.

പ്രാസവഴക്ക്:—പലവിധത്തിലുള്ള പ്രാസങ്ങളുടെ കൂട്ടത്തിൽ ദ്രാവിഡർക്കു ദ്വിതീയാക്ഷരപ്രാസത്തോടാണെല്ലാ അധികം പ്രതിപത്തി. സംസ്കൃതത്തിന്റെ ചുവട്ടടികളെ പിന്തുടൎന്ന ചമ്പൂകാരന്മാർ മാത്രമേ ദ്വിതീയാക്ഷരപ്രാസം വൎജ്ജിച്ചുകണ്ടിട്ടുള്ളു. അവരും അതിനെ തീരെ ഉപേക്ഷിച്ചുകളഞ്ഞു എന്നു പറവാൻ നിവൃത്തിയില്ല. ചില കവികൾ ഈ ദ്വിതീയാക്ഷരപ്രാസത്തിനെ ഒന്നുകൂടി പരിഷ്കരിച്ചു്,

ചാടായിവന്നു ശകടാസുരൻതാൻ
ചാടാനൊരുമ്പെട്ട മുകുന്ദനാശ്രേ
വാടാതെ പാദേന ഹനിച്ച ബാലൻ
ചാടായിരം ഖണ്ഡമതായി വീണു.

എന്നിങ്ങനെ സജാതീയദ്വിതീയാക്ഷരങ്ങൾ പ്രയോഗിച്ചുതുടങ്ങി. ഈമാതിരി പ്രാസത്തിന്റെ മധുരിമ കേരളവർമ്മ വലിയകോയിത്തമ്പുരാനെ ആകൎഷിക്കയും അവിടുന്നു് അതിനെ സാൎവ്വത്രികമായി പ്രയോഗിച്ചുതുടങ്ങുകയും അങ്ങനെ അതിനു കേരളവൎമ്മപ്രാസമെന്ന പേർ സിദ്ധിക്കയും ചെയ്തു. പ്രാസം വേണ്ടെന്നു് തലയ്ക്കു ലക്കുള്ളവരാരും ഇതേവരെപ്പറഞ്ഞിട്ടില്ല; ഇനിപ്പറയുമെന്നും തോന്നുന്നില്ല. എന്നാൽ,

യദ്യദാചരതിശ്രേഷ്ഠ-
സ്തത്തദേവേതരോജനഃ

എന്ന മഹദ്വാക്യമനുസരിച്ചു്, കെല്പില്ലാത്തവർപോലും സജാതീയദ്വിതീയാക്ഷരപ്രാസം മുറുകെപ്പിടിച്ചു് അപകടത്തിൽ ചാടിത്തുടങ്ങി.

കൃഷ്ണസാരേ ദദച്ചക്ഷു സ്ത്വയിചാധിജ്യകാർമുകേ
മൃഗാനുസാരിണം സാക്ഷാൽ പശ്യാമിവ പിനാകിനം.'

എന്ന ശാകുന്തളശ്ലോകത്തിനെ വലിയകോയിത്തമ്പുരാൻ തൎജ്ജമ ചെയ്തിരിക്കുന്നതു നോക്കുക.

മൃഗമതിനെയുമാത്തചാപനാകം
ജഗദധിപ ഭവാനെയും വിലോക്യ
മൃഗമനുഗതനാം പിനാകപാണിം
നഗപതിനന്ദിനിതൻപതിം സ്മരാമി.

സൎവ്വകലാവല്ലഭനും ശബ്ദശാസ്ത്രപാരദൃശ്വാവുമായിരുന്ന വലിയകോയിത്തമ്പുരാനുംകൂടി ഈമാതിരി പ്രാസനിർബന്ധംകൊണ്ടു് അടിയിൽ വരയിട്ടിരിക്കുന്ന ശബ്ദങ്ങളെ അനാവശ്യമായി പ്രയോഗിക്കേണ്ടിവന്ന സ്ഥിതിക്കു് മററുള്ളവരുടെ കഥ പറവാനുണ്ടോ? അതിനാൽ ദ്വി: പ്രാസം വേണമോ വേണ്ടയോ എന്നുള്ള പ്രശ്നം ആവിർഭവിച്ചു, സാഹിത്യകാരന്മാർ രണ്ടുകക്ഷികളായി പിരിഞ്ഞു് പത്രസമരം നടത്താൻ ഒരുങ്ങി. പരക്ഷ അന്നത്തെ പ്രധാന സാഹിത്യമല്ലന്മാരാരും അതിൽ പങ്കുകൊണ്ടില്ല. അതിനാൽ യൂയൂൽസുകൾ വടക്കും തെക്കുമുള്ള പണ്ഡിതന്മാരുടേയും കവികളുടേയും അഭിപ്രായങ്ങൾ ക്ഷണിച്ചു. ഇതു് 1066-ൽ ആയിരുന്നു.

"കവിതാവാസനയില്ലാത്തവർ കവിതയ്ക്കു് ആരംഭിക്കാത്തതുപോലെ പ്രാസം പ്രയാസംകൂടാതെ പ്രയോഗിക്കുന്നതിനു സാമൎത്ഥ്യമില്ലാത്തവർ അതിനു പുറപ്പെടരുതാത്തതാകുന്നു" എന്നുള്ള താക്കീതോടുകൂടി കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തന്റെ പ്രാസപക്ഷപാതത്തെ വെളിപ്പെടുത്തി. ഏ. ആർ. ആകട്ടെ, "പ്രാചീനകവികൾ ഉപയോഗിച്ചിട്ടുള്ള ദ്വി: പ്രാസംമാത്രമേ ഭാഷാകവിതയ്ക്കു ഭൂഷണമാകുകയുള്ളു എന്നു ഭ്രമിക്കാതെ, ശബ്ദത്തിനും അൎത്ഥത്തിനും നാനാപ്രകാരങ്ങളായ വൈചിത്ര്യങ്ങളെ ഉല്ലേഖിച്ചു ഭാഷാകവിതയെ പരിപോഷിപ്പിക്കുന്നതിനു ഭാഷാഭിമാനികളെല്ലാവരും ഉദ്യോഗിക്കേണ്ടതാ"ണെന്നും വിധിച്ചു.

സൂക്ഷിച്ചുനോക്കിയാൽ ഈ അഭിപ്രായങ്ങൾ രണ്ടും ഒന്നല്ലേ? ദ്വി: പ്രാസം ഭാഷയ്ക്കു ഭൂഷണമാണെന്നു രണ്ടുപേരും സമ്മതിക്കുന്നു. എന്നാൽ അതു മാത്രമല്ലാതെ വേറെയും ഭൂഷണങ്ങളുണ്ടെന്നായിരുന്നു ഏ. ആർ. തിരുമേനിയുടെ അഭിപ്രായം. പ്രാസം പ്രയാസംകൂടാതെ പ്രയോഗിക്കുന്നതിനു കെല്പില്ലാത്തവർ അതിനു പുറപ്പെടേണ്ട എന്നു വിധിച്ച കേരളവൎമ്മദേവൻ നിഷ്പ്രയാസമായ കവിതയുടെ അസ്തിത്വത്തെ സമ്മതിക്കുന്നതായിട്ടാണു് എനിക്കു തോന്നുന്നതു്. പിന്നെ വഴക്കിനു് എന്തു കാൎയ്യം! കെല്പില്ലാത്തവരും ദ്വി: പ്രാസം പ്രയോഗിച്ചു ഭാഷാകവിതയെ അലങ്കോലപ്പെടുത്തേണ്ടതാണെന്നാരെങ്കിലും പ്രാസവാദികൾ പറയുന്നതു്?

പ്രാസപക്ഷപാതിയായ ചാത്തുക്കുട്ടിമന്നാടിയാരുടെ അഭിപ്രായം നോക്കുക.

......"പ്രാസംകൊണ്ടും രചനാസൌഷ്ഠവംകൊണ്ടും കർണ്ണാനന്ദം ജനിപ്പിക്കുന്നതാകയാൽ പ്രാസം കേവലം ഉപേക്ഷിക്കത്തക്കതല്ല. അന്യഥാ ചാരുതത്വത്തിനുവേണ്ടി പ്രാസത്തെ ഉപേക്ഷിക്കുന്നതു കുറമാകയില്ല; എന്നാൽ പ്രാസത്തിനുവേണ്ടി അർത്ഥചാരുതയെ ഒരിക്കലും കളഞ്ഞുകൂടാ" ഇവിടെ മന്നാടയാർ ആരുടെ പക്ഷത്താണു് നിലകൊള്ളുന്നതു്? തീർച്ചയായും പ്രാസപക്ഷത്തല്ലെന്നു പറയേണ്ടിയിരിക്കുന്നു. അദ്ദേഹം പ്രാസപ്രയോഗവിഷയത്തിൽ കെല്പില്ലാത്തവനായിരുന്നു എന്നു് ആക്ഷെങ്കിലും പറവാൻ കഴിയുമോ? "പ്രാസം നല്ലതാണു്; എന്നാൽ അർത്ഥചാരുതയെ നശിപ്പിച്ചിട്ടു് അതു പ്രയോഗിക്കരുതു്" എന്നായിരുന്നു അദ്ദേഹത്തിൻെറ ഉപദേശം. അതുതന്നെയാണു് പില്ക്കാലത്തു് എ. ആറും ഉപദേശിച്ചതു്. പുന്നശ്ശേരി, സി. അന്തപ്പായി തുടങ്ങിയവരും ഈ അഭിപ്രായക്കാരായിരുന്നു.

വർഷങ്ങൾ ഏതാനും കഴിഞ്ഞു. ഇതിനിടയ്ക്കു ഭാഷയിൽ അറിയാതെതന്നെ ചില പരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടാണിരുന്നതു്. അഭ്യസ്തവിദ്യന്മാരായ യുവാക്കന്മാക്ക് ഷെല്ലിയുടെയും വേഡ്സ്‌വർത്തിൻെറയും രീതിയിലുള്ള കൃതികൾക്കാണു് ആവശ്യമായിരുന്നതു്. അല്ലാതെ പഴയ സമ്പ്രദായങ്ങളിലുള്ള കൃത്രിമകവിതകളായിരുന്നില്ല. അതിനാൽ യുവാക്കന്മാരിൽ അധികപക്ഷവും രാജരാജവർമ്മപക്ഷത്തിലായിരുന്നു. നളിനിയുടെ ആവിർഭാവശേഷമാണു് അവരുടെ ദാഹം ഒട്ടു ശമിച്ചതു്. കവനകൌമുദി വഴിയ്ക്കും അല്ലാതെയും വെളിയിൽവന്ന എത്ര കവിതകൾ ഇന്നുള്ളവർ വായിയ്ക്കുന്നുണ്ടു്? അവയെല്ലാററിനും ദ്വിപ്രാസം വേണ്ടപോലെ ഘടിപ്പിച്ചിട്ടുള്ളതായിട്ടാണു് എൻെറ ഓർമ്മ. ഏതായിരുന്നാലും എ. ആർ. തൻെറ മതം സ്ഥാപിക്കുന്നതിനുവേണ്ടി ദ്വിതീയാക്ഷരപ്രാസനിർബന്ധമില്ലാതെ കവിതകൾ രചിച്ചുതുടങ്ങി. അസൂയാലുക്കൾക്കു് എന്തൊരാശ്വാസം! അദ്ദേഹത്തിനു പ്രാസം പ്രയോഗിക്കാൻ കെല്പില്ലെന്നു ചിലരും, കവിതാവാസനയേ ഇല്ലെന്നു വേറെ ചിലരും രഹസ്യമായും പരസ്യമായും പറഞ്ഞുതുടങ്ങി. ശിവ! ശിവ! ആംഗലസാമ്രാജ്യകർത്താവിനു കവിത ഇല്ലെന്നുപറഞ്ഞാൽ നിരക്കുന്ന കാര്യമാണോ? അതുകൊണ്ടു് 'മലയാളകവിതയിൽ പരിചയംപോരാ' എന്നായി വേറെ ചിലർ. ഇതെല്ലാം അസൂയാജടിലതയിൽനിന്നു് ഉൽഭവിച്ച അഭിപ്രായങ്ങൾ മാത്രമായിരുന്നു.

അസൂയ ഏതുമാതിരി ദുഷ്ടമായ രോഗമാണ്. അതു ക്രമേണ ചിലരുടെ ഉള്ളിൽ ഉരുണ്ടുകൂടി ദുസ്സഹമായ വേദനയെ ജനിപ്പിച്ചുകൊണ്ടിരുന്നു. ഇങ്ങനെ കൊല്ലങ്ങൾ മൂന്നുകഴിഞ്ഞു. "അവിടുത്തെ പ്രിയഭാഗിനേയനും, ശിഷ്യനും" എന്ന നിലയിൽ രാജ രാജവർമ്മ വലിയകോയിത്തമ്പുരാന്റെ കണ്ണിലുണ്ണിയായിത്തന്നെ ഇരുന്നു. പ്രാസകാര്യത്തിൽ ഇങ്ങനെ ഒരു നില അവലംബിച്ചതിൽ വലിയകോയിത്തമ്പുരാനു യാതൊരു കുണ്ഠിതവും ഉണ്ടായിരുന്നില്ല.

1070-ൽ കേരളപാണിനി മേഘസന്ദേശം തർജ്ജമ പ്രസിദ്ധീകരിച്ചു. അതിൽ ദ്വി: പ്രാസം ഉപേക്ഷിച്ചിരുന്നു. ആ കൃതി പ്രാസപക്ഷപാതികളെ വല്ലാതെ മുഷിപ്പിച്ചതായി ഒരാൾ ഒരിടത്തു് പറഞ്ഞിരിക്കുന്നു. ആരെയൊക്കെയാണ് മുഷിപ്പിച്ചതെന്നു നമുക്കു് അചിരേണ കണ്ടുപിടിക്കാൻ സാധിക്കും. മേഘസന്ദേശം തർജ്ജമയെ പ്രാസപക്ഷപാതികളും സ്തുതിച്ചിട്ടുള്ളതായി എന്നറിയാം. ഏതായിരുന്നാലും വലിയകോയിത്തമ്പുരാനും സജാതീയദ്വിതീയാക്ഷരപ്രാസം സാർവ്വത്രികമായി ദീക്ഷിച്ചു് അന്യാപദേശശതകം തർജ്ജമചെയ്തു. ഇതു് 1077-ൽ ആണ്. അതിന്റെ മുഖവുരയിലുള്ള ഒരു വാക്യം ഉദ്ധരിക്കാതിരിക്കാൻ മനസ്സുവരുന്നില്ല. "ദ്വിതീയാക്ഷരപ്രാസംതന്നെ അത്ര ആദരണീയമല്ലെന്നുള്ള അഭിപ്രായത്തോടുകൂടി എന്റെ പ്രിയശിഷ്യനായ ഭാഗിനേയൻ രാജരാജവർമ്മ എം. ഏ. എം. ആർ. എസ്. കോയിത്തമ്പുരാൻ ഭാഷാമേഘസന്ദേശവും ഭാഷാകുമാരസംഭവവും ചമച്ചു് സഹൃദയഹൃദയാഹ്ലാദം ജനിപ്പിച്ചപ്പോൾ ദ്വിതീയാക്ഷരപ്രാസത്തെക്കുറിച്ചുള്ള എന്റെ അസാമാന്യമായ നിർബന്ധത്തെ ഉപേക്ഷിക്കാതെതന്നെ ഒരു സരസകാവ്യം നിർമ്മിക്കാവുന്നതല്ലേയോ എന്നു പരീക്ഷിക്കാനായിട്ടാണ് ഞാൻ മയൂരസന്ദേശം എന്ന സ്വതന്ത്രകൃതിയെ അക്കാലത്തുണ്ടാക്കിയതു്. എന്നാൽ ഒരു സ്വതന്ത്രകാവ്യത്തിലെന്നപോലെതന്നെ ഒരു ഭാഷാന്തരകൃതിയിൽ മേൽപറഞ്ഞ ദ്വിതീയാക്ഷരപ്രാസവിഷയകനിർബന്ധം സാർവ്വത്രികമായി ഘടിപ്പിക്കാവുന്നതാണോ എന്നു പരീക്ഷിക്കാൻ ഈ അന്യാപദേശമണിപ്രവാളത്തിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമം അനായാസേന സഫലമായിത്തീർന്നിരിക്കുന്നു എന്നുള്ള ബോധം സാമാന്യേന സഹൃദയന്മാർക്കെല്ലാവർക്കും ഉണ്ടാകാതിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം."

ഈ വാക്യത്തിൽനിന്നു് ഒരു സംഗതി സ്ഫുടമായി കാണാം. "എന്റെ പ്രിയശിഷ്യനായ ഭാഗിനേയ"ന്റെ രണ്ടു തർജ്ജമകളും സഹൃദയാഹ്ലാദകമായി തീർന്നതായി അവിടുന്നു സമ്മതിച്ചിരിക്കുന്നു. അതിനോടുകൂടി ഒരു സംശയം ജനിക്കുന്നതു് ഇത്രമാത്രമാണു്. ആ തർജ്ജമകൾ കണ്ടതിനുശേഷം അക്കാലത്തുണ്ടാക്കിയതാണോ മയൂരസന്ദേശം?

ഭാഷാഭൂഷണത്തിൽ എ. ആർ. ദ്വിതീയാക്ഷരപ്രാസത്തെപ്പറ്റി ഇപ്രകാരം വിമർശിച്ചിരിക്കുന്നു.

"ദ്വിതീയാക്ഷരപ്രാസത്തെ ഭാഷാകവികൾ തങ്ങളുടെ കവിതാവനിതയ്ക്കു് ഒരു തിരുമംഗല്യമെന്നു വിചാരിച്ചുപോരുന്നു. വേറെ അലങ്കാരങ്ങൾ എത്രതന്നെ ഇരുന്നാലും ദ്വിതീയാക്ഷരപ്രാസമില്ലെങ്കിൽ ശ്ലോകം ശ്ലോകമേ അല്ലെന്നുകൂടി ശഠിക്കാൻ അവർ മടിക്കുന്നില്ല. ഈ നാലക്ഷരങ്ങളെ ഒപ്പിക്കാൻവേണ്ടി കവികുഞ്ജരന്മാർ കാട്ടിക്കൂട്ടുന്ന ഗോഷ്ടികൾ കാണുമ്പോൾ കോപത്തിലും അധികം താപമാണുണ്ടാകുന്നതു്. ചിലർ യതികളെയെല്ലാം നിശ്ശങ്കം ഗളഹസ്തം ചെയ്യുന്നു; മറ്റു ചിലർ സാധുക്കളായ ശബ്ദങ്ങളുടെ കഴുത്തറുക്കുന്നു; എന്നുവേണ്ട കോലാഹലം പലതും കാണാം. ഈ പ്രാസത്തെ ഉപേക്ഷിച്ചാലല്ലാതെ നിരർത്ഥകശബ്ദപ്രയോഗം ഭാഷാകവിതയിൽനിന്നൊഴിഞ്ഞുനില്ക്കുന്നതല്ല."

ഈ അഭിപ്രായം സാധുവല്ലേ? പ്രാസത്തിനുവേണ്ടി അർത്ഥത്തെ ബലികഴിക്കുകയും മറ്റു പല നാനാവിധങ്ങൾ കാണിക്കയും ചെയ്യുന്ന കവികുഞ്ജരന്മാരുടെ നേർക്കല്ല അദ്ദേഹം ആയുധമെടുത്തതു്. പക്ഷേ ചില 'ചെവികടിയന്മാർ' വലിയ കോയിത്തമ്പുരാനെ നേരത്തെ സമീപിച്ചിരുന്നു. അദ്ദേഹത്തിന്റെ ഹൃദയസിംഹാസനത്തിൽ അധിഷ്ഠിതനായിരുന്ന ആ ശിഷ്യപുംഗവനെ അവിടെനിന്നു ഭ്രംശിപ്പിക്കുന്നതിനുള്ള കൂടപ്രയോഗങ്ങൾ അവർ നിരന്തരം പ്രയോഗിച്ചുകൊണ്ടാണിരുന്നതു്. ഈ ദ്വിതീയാക്ഷരപ്രാസാപലംഭനത്തെയും അവർ അതിനുള്ള ഒരു ആയുധമാക്കി. അല്ലാതെ 'തന്റെ ഭാഗിനേയൻ പ്രാസവിഷയത്തിൽ തനിക്കു് എതിരാളിയായി കച്ചകെട്ടിപ്പുറപ്പെട്ടിരിക്കയാണെന്നു്' അദ്ദേഹത്തിനു സ്വയം തോന്നിയതല്ലെന്നുള്ളതിനു് അനേകം തെളിവുകളുണ്ടു്. അവയെ ഞാൻ അന്യത്ര ഹാജരാക്കി വായനക്കാരെ ബോദ്ധ്യപ്പെടുത്തിക്കൊള്ളാം. അവിടുന്നു് ഇക്കാരണ

ത്താൽ മുഷിഞ്ഞില്ലെന്നുള്ളതിനു് ഒരു സാക്ഷ്യം അവിടുന്നുതന്നെ പ്രാസപ്രയോഗശൂന്യമായ ദൈവയോഗം രചിച്ചതാണു്.

പിന്നെയും വർഷങ്ങൾ മൂന്നുകഴിഞ്ഞു. 1082-ൽ തിരുവനന്തപുരം കാളേജ് മലയാളസമാജത്തിന്റെ വാർഷികയോഗത്തിനു് അദ്ധ്യക്ഷനായി വലിയകോയിത്തമ്പുരാനും, പ്രാസംഗികനായി കെ. സി.-യും ക്ഷണിക്കപ്പെട്ടു. ഇവിടെ എന്തോ ഒരു ഉപജാപം നടന്നതായി ചിലർ പറയുന്നതിൽ യാതൊരു വാസ്തവവുമില്ല. "ഉപന്യാസവിഷയം ഇന്നതാണെന്നു മനസ്സിലായാൽ വലിയകോയിത്തമ്പുരാൻ വിസമ്മതം പറയുമോ എന്നു സംശയിച്ചു്, 'ഭാഷാകവിതയെപ്പറ്റി കെ. സി. കേശവപിള്ള ഒരു പ്രബന്ധം വായിക്കുന്നതാണെന്നു മാത്രമേ അദ്ധ്യക്ഷനെ അറിയിച്ചിരുന്നുള്ളു" എന്നു് ഒരു ലേഖകൻ രേഖപ്പെടുത്തിട്ടുള്ളതു് പച്ചക്കള്ളമാണു്. കെ. സി. പ്രബന്ധം മുഴുവനും വലിയകോയിത്തമ്പുരാനെ വായിച്ചുകേൾപ്പിക്കയും, അവിടുന്നു് എഴുതിക്കൊണ്ടിരുന്ന ദൈവയോഗത്തിൽനിന്നു് ഉദാഹരണാർത്ഥം ചില ശ്ലോകങ്ങൾ പ്രബന്ധകാരനു് നല്കുകയും ഉണ്ടായയെന്നുള്ളതിനു് അപ്രതിഷേധ്യമായ തെളിവുകളുണ്ടു്. കെ. സി. യുടെ ഡയറിതന്നെ അതിനു സാക്ഷ്യം വഹിക്കുന്നു.

എന്തായാലും യോഗം നടന്നു. കള്ളി പുറത്തു ചാട്ടുകയും ചെയ്തു. വലിയകോയിത്തമ്പുരാന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ സൂക്ഷ്മബുദ്ധികൾക്കു പലതും മനസ്സിലാക്കാൻ കഴിയും. അവിടുന്നു് ഇങ്ങനെ പ്രസ്താവിച്ചു.

"ദ്വി: പ്രാസത്തിൽ സ്വരവ്യഞ്ജനങ്ങൾക്കു് ഐകരൂപ്യം വരുത്തുക എന്ന ഒരു പുതിയ സമ്പ്രദായം മദ്ധ്യപക്ഷമായിത്തന്നെ ആയിരിക്കാം നടപ്പിൽ വന്നിരിക്കുന്നതു്. ഇപ്പോൾ നല്ല വാസനക്കാരായ പല നല്ല ഭാഷാകവികളും ആ സമ്പ്രദായത്തെ ഐദംപര്യേണ സ്വീകരിച്ചുകാണുന്നുണ്ടു്. നമ്മുടെ പ്രസംഗകർത്താവായ കേശവപിള്ളതന്നെ ദ്വി: പ്രാസത്തിൽ സ്വരവ്യഞ്ജനങ്ങൾക്കു് ഐകരൂപ്യം വരുത്തി അത്യന്തം സഹൃദയാഹ്ലാദജനകങ്ങളായ പല ശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ടു്. ഇതു സാഹിത്യത്തിൽ അല്പം ശ്രമസാദ്ധ്യമായ കാര്യമായിരിക്കാം; പക്ഷെ അതിവാസനക്കാരനായ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ മുതലായ ഏതാനും ചില വശ്യവാക്കുകളുമുള്ള കവികൾക്കു് ഇതു് ഒട്ടും പ്രയാസമുള്ളതായി കാണുന്നില്ല."

തുടൎന്നു പരമേശ്വരയ്യരും കെ. സി–യും തമ്മിൽ വാക്സമരം തുടങ്ങി. അതേവരെ കെ. സി. വലിയകോയിത്തമ്പുരാന്റെ വാത്സല്യഭാജനമായിരുന്നു എന്നു രണ്ടുപേരുടേയും ഡയറികളിൽനിന്നറിയാം. കെ. സി–യുടെ ഭൗതികമായ സർവാഭ്യുദയങ്ങൾക്കും കാരണഭൂതൻ വലിയകോയിത്തമ്പുരാനായിരുന്നു എന്നു പറയുന്നതിലും വലിയ തെറ്റില്ല. അദ്ദേഹത്തിനു അവിടുത്തെ നേക്കുള്ള ഭക്തിയും സീമാതീതമായിരുന്നു. ഒരു വെടിക്കു രണ്ടു പക്ഷി. രണ്ടു വാത്സല്യഭാജനങ്ങളും പുറത്തായി. ഗുരുഭക്തിപരവശനായിരുന്ന ഏ. ആർ. ഒരിക്കൽ തിരുമേനിയെ സന്ദർശിക്കാനായി ചെന്നപ്പോൾ അതിനുള്ള അനുവാദംപോലും അവിടുന്നു നിഷേധിച്ചുകളഞ്ഞു. "ദ്രോഹി ഇതിന്റെ ഫലം അനുഭവിക്കും" എന്നു ഈ അകല്ചയ്ക്കു കാരണമാക്കിയ ആളിനെ ഉള്ളാലെങ്കിലും ശപിച്ചുകൊണ്ടു ഏ. ആർ. തിരിച്ചുപോന്നു. പക്ഷേ ഈ നില അധികകാലം നിലനിന്നില്ല. രക്തത്തിനു ജലത്തിനേക്കാൾ സാന്ദ്രത കൂടുമല്ലോ. അവർ രണ്ടുപേരുടേയും പുനഃസന്ദർശനം കണ്ടുകൊണ്ടിരുന്ന ഒരാൾ എന്നോടു വൎണ്ണിച്ചുകേൾപ്പിക്കയുണ്ടായി, ശിഷ്യൻ സാഷ്ടാംഗം പ്രണമിച്ചു; ഗുരു അദ്ദേഹത്തിനെ കണ്ണീരുകൊണ്ടു അഭിഷേകവും ചെയ്തു. ഇതുപോലെതന്നെ വാസ്തവം ഗ്രഹിച്ചപ്പോൾ കെ. സി–യോടുണ്ടായിരുന്ന നീരസവും അവിടുന്നു ഹൃദയത്തിൽനിന്നു് ആട്ടിപ്പായിച്ചു. കേശവീയത്തിന്റെ കൈയെഴുത്തുപകൎപ്പിൽ അവിടുന്നു രേഖപ്പെടുത്തിട്ടുള്ള അഭിപ്രായം അതിനു തെളിവാകുന്നു. ഒരുവശത്തു് 'ബലേ!' എന്നും, രണ്ടുമൂന്നു വശങ്ങൾക്കുശേഷം ബലേ! ബലേ! എന്നും, ആദ്യത്തെ സൎഗ്ഗത്തിന്റെ അവസാനത്തിൽ ബലേ! ബലേ! ബലേ! കേശവപിള്ളേ! എന്നും, തൃക്കൈ വിളയാടിട്ടു് ഇത്ര മനോജ്ഞമായ ഒരു ഭാഷാകാവ്യം തന്റെ ആയുഷ്കാലത്തിൽ വായിച്ചിട്ടില്ലെന്നു രേഖപ്പെടുത്തിയിരിക്കുന്നു. വ്യതിയാനം ഇങ്ങനെ നില്ക്കട്ടെ.

പ്രാസസമരം കൊമ്പുപിടിച്ചു് 'കേശവനതു ഖണ്ഡിക്കും; പിന്നെ പരമേശ്വരൻ മുളപ്പിക്കും' എന്ന മട്ടിൽ സമരം ദീർഘകാലം നിലനിന്നു. 1085 തുലാം 16–ാംതീയതി വലിയകോയിത്തമ്പുരാന്റെ നിർദ്ദേശമനുസരിച്ചു് കേരളപാണിനിതന്നെയാണു് മാദ്ധ്യസ്ഥവിധി എഴുതിയതു്. സവിസ്തരമായ ചരിത്രം എഴുതിവരുന്നതുകൊണ്ടു് ഇതിലധികം ഇവിടെ വിസ്തരിക്കുന്നില്ല. വിധിയുടെ സ്വരൂപം കാണിപ്പാനായി രണ്ടു വരിമാത്രം ഉദ്ധരിക്കാം.

"ഇതു് (ദ്വിപ്രാസം) അപരിഷ്കൃതമട്ടിലുള്ള അലങ്കാരമാകയാൽ ഇതിനെ എല്ലാവരും ഉപേക്ഷിക്കണം എന്നു ശഠിക്കുന്നതും ഇതു് അനാദിയായ ഒരാചാരമാകയാൽ ഇതിനെ എല്ലാവരും അനുഷ്ഠിച്ചുകൊള്ളണം എന്നു നിർബ്ബന്ധിക്കുന്നതും ന്യായമല്ല." എന്താ പോരേ?

ഈ മഹാന്മാരിൽ ഉള്ളൂർ ഒഴിച്ചു മററാരുംതന്നെ ജീവിച്ചിരിപ്പില്ല. പരേതന്മാരോടു പകവീട്ടാൻ പുറപ്പെടുന്നതിൽപരം മഹാപാപം മറെറന്താണുള്ളതു്? ഉള്ളൂരിൻെറ പ്രീതിക്കുവേണ്ടി ചിലർ അസംബന്ധങ്ങൾ എഴുതിവിട്ടുകൊണ്ടിരിക്കുന്നതു കണ്ടിട്ടാണു് പരിപൂർണ്ണചരിത്രം എഴുതിയേ മതിയാവൂ എന്നു ഞാൻ ഉദ്ദേശിച്ചതു്. അക്കം മാററാനും തിരിയാനും പാടില്ലാത്തവിധത്തിൽ ഇതരകക്ഷികളുടേയും എഴുത്തുകളെ ബ്ലാക്കുചെയ്യാൻപോലും ഏർപ്പാടുചെയ്തിട്ടുണ്ടു്.

"താൻ വാസ്തവത്തിൽ കേരളപാണിനിയുടെ ഒരായുധംമാത്രമായിരുന്നുവെന്നു് കേശവപിള്ള വലിയകോയിത്തമ്പുരാനോടു് ഏററുപറഞ്ഞു"വത്രേ. ഈ അറിവു് ഈ ലേഖകനു് എവിടെനിന്നു കിട്ടി. തൻെറ സ്വാമിയിൽനിന്നാണെങ്കിൽ അതു വെറും 'നുണ'യാണെന്നു് അദ്ദേഹത്തിനോടു് സൗകര്യംപോലെ ഒന്നു പറഞ്ഞേക്കുക. വേറൊരു വാക്യം.

"എന്നുമാത്രമല്ല, ആ ചക്രവർത്തി 'വിശ്വസിച്ചതുപോലെ' അദ്ദേഹം തൻെറ സമയം 'നല്ല കവിതകളെഴുതിക്കൂട്ടുവാൻ' വിനിയോഗിക്കയും ചെയ്തു." ഇതും സ്വാമി പറഞ്ഞതായിരിക്കുമോ? ആരാണു് എഴുതിക്കൂട്ടിയതെന്നു കാലംതന്നെ വിധിച്ചുകൊള്ളും.

കെ. സി. യുടെ അവസാനകൃതി കേശവീയമഹാകാവ്യമാണു്.

'രാജരാജാഖ്യനാമായോരഗ്ഗുരുവിൻെറ കൃപാരസ'-

ത്തെ അവലംബിച്ചു്, 'തദുപജ്ഞം മതം നവ്യം' അതായതു് രാജരാജവർമ്മപ്രസ്ഥാനത്തെ അനുസരിച്ചു് വൈദർഭീരീതിയിൽ രചിച്ചതാണു് ഇക്കാവ്യം. രാജരാജവർമ്മപ്രസ്ഥാനം എന്നാൽ എന്തെന്നുകൂടി ഇവിടെ വിവരിക്കേണ്ടിയിരിക്കുന്നു.

1. കാവ്യങ്ങളിൽ ദ്വിതീയാക്ഷരപ്രാസത്തിനു് ഇതരപ്രാസങ്ങളേക്കാൾ പ്രാധാന്യം കല്പിച്ചിട്ടു കാര്യമില്ല.

2. കഥയുടെ മാർമ്മികാംശത്തെ അവസാനംവരെ പ്രാധാന്യേന പ്രതിപാദിക്കണം.

3. കഥയ്ക്കു പരിണാമഗുപ്തി ഉണ്ടായിരിക്കണം.

4. പാത്രരചനയ്ക്കു സ്വാഭാവികത ഉണ്ടായിരിക്കണം.

5. വർണ്ണനയ്ക്കായിവേണ്ടിമാത്രം വർണ്ണിക്കരുതു്. വർണ്ണനകൾ സന്ദർഭാനുകൂലങ്ങളായിരിക്കണം.

6. കഥാമർമ്മത്തെ വിസ്മരിച്ചു് അപ്രസക്തമായ സംഗതികളുടെ ദീർഘവർണ്ണനകളാൽ കാവ്യത്തിനു വൈരസ്യം വരുത്തരുതു്.

7. ശബ്ദാലങ്കാരങ്ങളെക്കാൾ അർത്ഥാലങ്കാരത്തിനു പ്രാധാന്യം നല്കണം.

8. ഹൃദയംഗമമായ സാദൃശ്യമോ പ്രയോജനമോ കൂടാതെയുള്ള നിലയിൽ വസ്തുക്കൾ തമ്മിൽ ഔപമ്യം കല്പിക്കരുതു്.

9. ഔചിത്യത്തിനു ഭംഗം വരുത്തരുതു്.

10. അലങ്കാരം മിതമായിട്ടു പ്രയോഗിക്കാവൂ.

ഈ നിർദ്ദേശങ്ങളെല്ലാം അക്ഷരംപ്രതി അനുഷ്ഠിച്ചതിനാൽ, കവിത അതിമനോജ്ഞമായിത്തീർന്നിരിക്കുന്നു; എന്നു മാത്രമല്ല ഭാഷയുടെ ഗതിയെ ഒരു പുതിയ പന്ഥാവിലൂടെ തിരിച്ചുവിടുന്നതിനു പര്യാപ്തവുമായി. അതു ഭാഷാസാഹിത്യത്തിൽ ഒരു നവയുഗത്തെ ഉൽഘാടനംചെയ്തുവെന്നു നിസ്സംശയം പറയാം. ഗ്രന്ഥത്തിന്റെ നിരൂപണത്തിനു ഞാൻ ഇവിടെ തുനിയുന്നില്ല. വർണ്ണനകളെല്ലാം സ്വാഭാവികമായിരിക്കുന്നതിനുപുറമേ നായകനായ ശ്രീകൃഷ്ണന്റെ സ്വഭാവോൽകർഷത്തിനു നിദർശകവുമായിരിക്കുന്നു. നവംനവങ്ങളായ ഉല്ലേഖങ്ങളാലും ആമൂലാഗ്രം വ്യാപിച്ചിരിക്കുന്ന ധ്വനിയുടെ സ്വാരസ്യത്താലും കേശവീയത്തിനോടു കിടപിടിക്കത്തക്ക ഒരു മഹാകാവ്യവും ഭാഷയിലില്ലെന്നു നിർമ്മത്സരബുദ്ധികൾ സമ്മതിക്കും. അലങ്കാരപ്രയോഗത്തിലുള്ള ചാതുരി മിക്ക പദ്യങ്ങളിലും കാണാം; എന്നാൽ ഔപമ്യമൂലകങ്ങളായ അലങ്കാരങ്ങളേ അധികമായി പ്രയോഗിച്ചിട്ടുള്ളു.

ഭവാൻ കനിഞ്ഞെന്നുടെ നന്മകൾക്കു
ഭർത്തൃത്വമേററങ്ങു വസിക്കുമെങ്കിൽ
ഭയം വെടിഞ്ഞീ മണിഭംഗമെന്യേ
ഭരിക്കുവേൻ ഞാൻ ഭരണീയബന്ധോ!

ഈമാതിരി ചില പദ്യങ്ങളിൽ ശ്ലേഷപ്രയോഗം അനപേക്ഷണീയവുമാണു്. പുരോഭാഗികൾ നോക്കിയാൽ,

കനിഞ്ഞു മാധവൻ പോററും വൃഷത്തിന്റെ വിഹാരവും
ശിവധാമതപവും ശ്രീമഹിനായകവിലാസവും
നന്ദിയാളുന്ന ഭൂതൌഘമുളകാപൂരസഖ്യവും
മഹാസേനാഢ്യവും പാർത്താലിപ്പു കൈലാസമേ ധ്രുവം.

എന്നിങ്ങനെ പഴയമട്ടിലുള്ള ചില വർണ്ണനങ്ങൾ—വളരെ അപൂർവമായിട്ടു ഉള്ളുതാനും—കണ്ടുവെന്നുവരാം. പക്ഷേ അവയും സന്ദർഭത്തിനു യോജിക്കാത്തവയല്ല. ഈ പുരോഭാഗികൾ ഉമാകേരളത്തിലെ 'അന്നമുണ്ടു കുളമോ' എന്നു തുടങ്ങുന്ന പദ്യങ്ങളെപ്പററി എന്തു പറയുമോ ആവോ? ഇലയിട്ടു ചോറും കറികളും വിളമ്പിയിരിക്കുന്നതു കണ്ടിട്ടു്—അന്നം കാണുന്നു—അതിനാൽ കുളമായിരിക്കണം; സാംഭാർ കാണുന്നു—അതിനാൽ ഭൂമിശാസ്ത്രത്തിൽ എങ്ങാണ്ടോ വായിച്ചിട്ടുള്ള ഒരു തടാകമായിരിക്കണം, എന്നൊക്കെ സംശയിക്കുന്ന ഒരുവനെ ഭ്രാന്താസ്പത്രിയിലയയ്ക്കയല്ലേ വേണ്ടതു്?—അതു നില്ക്കട്ടെ. മാതൃകയ്ക്കായി പ്രസേനന്റെ കിടപ്പു വർണ്ണിക്കുന്ന ഏതാനും സരസപദ്യങ്ങൾമാത്രം ഉദ്ധരിക്കുന്നു.

മൃതിവശഗതനായ് പ്രസേന വീരൻ
കുതിരയൊടൊത്തവിടെക്കിടന്നിരുന്നു
വിധിമഹിമ ബലംവലീയമാണെ-
ന്നതിശയനീയമുരച്ചിടുന്നവണ്ണം

കടുനിണമൊഴുകിപ്പടർന്നു ചുററും
കഠിനതപൂണ്ടു കറുത്തു നിന്നിരുന്നു
സ്ഫുടരുചിതടവും വിശാലവക്ഷ-
സ്തടമവഗാഢതരം പിളർന്നിരുന്നു.

ഹരിതനിറമിയന്ന വാരവാണം
പലവഴിപൊട്ടി വിടന്നിരുന്ന മെയ്യിൽ
വിഘടിതജാരാന്തരത്തിൽനിന്നും
കുടലുകൾ ചാടി വെളിക്കു വീണിരുന്നു.

സുരുചിരത കലൎന്ന വില്ലുമമ്പും
കരയുഗസന്നിധിയിൽ പതിച്ചിരുന്നു
കരവാളി തിരള്ളുന്ന തൊപ്പിയൂരി–
ത്തലയോടു ചേൎന്നരികിൽ കിടന്നിരുന്നു.

ഘനനിരയുടെ കാന്തിയെജ്ജയിക്കും
ഘനതരമോളമായ കേശജാലം
പലവഴി ചിതറിപ്പിണഞ്ഞു പുണ്ണിൻ–
പൊടിയുമണിഞ്ഞു കിടന്നിരുന്നു ചുറ്റും.

മിഴിപകുതിയടഞ്ഞു കണ്ണുമാകം
മണികയ മറച്ചു നിരാഭമായിരുന്നു
കമലിനിയെ വെടിഞ്ഞലഞ്ഞു കന്നും–
വെയിലിലുറഞ്ഞു കരിഞ്ഞ പങ്കജംപോൽ.

അധരയുഗളമല്പമായ്‌വിടൎന്നി–
ട്ടിടയിൽ വിളങ്ങിന ദന്തപംക്തി കണ്ടാൽ
അധികചപലമായ മൎത്ത്യജന്മ–
സ്ഥിതിയെ നിനച്ചു ഹസിക്കയെന്നു തോന്നും.

പ്രകൃതിയുടയ ശാംബരീവിലാസം
ഉഴമറിയുന്നവനെങ്കിലും മുകുന്ദൻ
സ്ഥിതിഗതികളെ തടഞ്ഞ ബാധയ്ക്കാൽ–
ഗമമൊട്ടു നിന്നനിലയ്ക്കു നിന്നുപോയി.

കെ. സി. യുടെ ഗദ്യത്തെപ്പറ്റി ഒന്നുരണ്ടു വാക്കുകൂടി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കല്യാണദ്രവ്യയം, ഗുരുഭക്തി, വേദാന്തോദ്ദേശ്യം, കേരളപാണിനീയം, ഭാഷാപരിഷ്കാരം, സപ്പാരാധനം, തൃപ്തിയും അതൃപ്തിയും, ഉപാദ്ധ്യായഗുണം, സംസ്കൃതഭാഷ, അറം, ഈശ്വരൻ, കണ്ണശ്ശപ്പണിക്കർ, ഭോജചരിത്രസംഗ്രഹം, ദേഹം, ശ്വാസപ്രവൃത്തി, പരിപാകം, ചില പാരമ്പര്യവിശ്വാസ

ങ്ങൾ, വർണ്ണവ്യത്യാസം, വിദ്യാർത്ഥിയുടെ ക്രൂരകൃത്യങ്ങൾ, മഹാറാണി സ്വർണ്ണമയി, പരമാനന്ദം, കവിതയും കവിതാശോധനയും, അസൂയ, പാഠപുസ്തകങ്ങൾ, പരിഷ്കാരം, കുറ്റമയും കുറ്റക്കാരനും, മലയാളിവാണിയുടെ സങ്കടം, ഉദ്യോഗതിമിരം, ചില ഭാഷാപ്രയോഗങ്ങൾ, സാഹിത്യകണ്ണം, ദുഷ്ടന്മാർ, പള്ളിക്കെട്ട്, സീതാരാവണസംവാദം, ചില പ്രയോഗഭേദങ്ങൾ, വൈദ്യപരിഷ്കാരം, ഭാഷാകവിത എന്നിങ്ങനെ നാല്പതോളം ലേഖനങ്ങൾ മലയാളത്തിലും ഇരുപതോളം ലേഖനങ്ങൾ സംസ്കൃതത്തിലും എഴുതീട്ടുണ്ട്.

ഇവിടെ പ്രസ്താവിച്ചുകഴിഞ്ഞത് അച്ചടിച്ചിട്ടുള്ള കൃതികളെപ്പറ്റി മാത്രമാകുന്നു. ഇവ കൂടാതെ ബഹുസഹസ്രം ഒറ്റശ്ലോകങ്ങളും നിരവധി ഗാനങ്ങളും അപ്രസാധിതങ്ങളായി അദ്ദേഹത്തിന്റെ ഡയറികളിൽ കിടപ്പുണ്ട്. ഒരു മനോഹരമായ താരാട്ട് ഇവിടെ ഉദ്ധരിക്കാം.

പശ്ചിമസിന്ധുവിൽനിന്നു — പാരം
സ്വച്ഛമായ് വന്നീടും കാറേ
കല്ലോലസഞ്ചയം തന്നിൽ — പാരം
ഉല്ലസിച്ചീടുന്ന കാറേ
ശീതാംശുമണ്ഡലം തന്നിൽ — നിന്നു
ശീഘ്രമായ് വന്നീടും കാറേ
ആനന്ദമോടുറങ്ങീടും — മാറു
നീ മന്ദമായ് വീശിയാലും
പ്രേഷ്ഠനായീടുമവനെ — യിന്നു
കുളിപ്പിച്ചുകൊണ്ടുവന്നാലും
ഓമനപ്പൈതലുറങ്ങു — മാറു
നീ മന്ദമായ് വീശിയാലും
കുഞ്ഞേയുറങ്ങുക വേഗ — മച്ഛൻ
ഇങ്ങു വന്നെത്തീടുമല്ലോ
അമ്മയാമെൻമാറിടത്തി — ലേറെ
മാശ്വസിച്ചാലുമെൻ കുഞ്ഞേ!
ഓമനയാം നിന്നെ കാണ്മാ — നച്ഛൻ
താമസിയാതെ വന്നീടും
പശ്ചിമഭാഗത്തിൽനിന്നും — പാരം
സ്വച്ഛമാകും മേഘവൃന്ദം

മന്ദേതരം ഗമിക്കുന്നു—തത്ര
ചന്ദ്രനുമുല്ലസിക്കുന്നു
കുഞ്ഞേയുറങ്ങുക വേഗം — ചോമൽ
കുഞ്ഞേയുറങ്ങുക വേഗാൽ.

1089 ചിങ്ങം 11-ാംതീയതി അദ്ദേഹം രോഗശയ്യയെ പ്രാപിച്ചു; എന്നാലും പതിവുള്ള ദിനകൃത്യങ്ങൾ മുടക്കാറില്ലായിരുന്നു. 19-ാംതീയതിയിലെ ഡയറി മാത്രമേ ഭാര്യയുടെ കൈയെഴുത്തിൽ കാണുന്നുള്ളു. 20-ാംതീയതി പകൽ പന്ത്രണ്ടരമണിക്കു് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. കേരളം ഒട്ടുക്കു് ഈ സംഭവത്തെ വിലപിച്ചു എന്നു പറഞ്ഞാൽ തെറ്റില്ല. ശവസംസ്കാരത്തിനുള്ള ചെലവുകളെല്ലാം കൊട്ടാരത്തിൽനിന്നുതന്നെയാണു് വഹിച്ചതു്. മരിക്കുമ്പോൾ, അദ്ദേഹത്തിനു് കെ. എൻ. നാരായണപിള്ള, കെ. എൻ. ഗോപാലപിള്ള, കെ. എൻ. തങ്കമ്മ, കെ. എൻ. മാധവൻപിള്ള എന്ന നാലു സന്താനങ്ങളേ ഉണ്ടായിരുന്നുള്ളു. അവരിൽ മൂത്ത രണ്ടു കുട്ടികളും ഇംഗ്ലീഷു പഠിച്ചുകൊണ്ടിരുന്നു. മകൾക്കു് എട്ടുവയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളു. ഇവരിൽ കെ. എൻ. മാധവൻപിള്ള ഒരു യുവകവിയായിരുന്നു. അദ്ദേഹം രണ്ടുകൊല്ലങ്ങൾക്കു മുമ്പു് ശുചീന്ദ്രത്തുവച്ചു് രക്താതിസാരം ബാധിച്ചു് മരണം പ്രാപിച്ചു. മൂത്ത പുത്രൻ തിരുവിതാംകൂറിൽ പി. ഡബ്ളിയു. ഡി-യിലും, ഗോപാലപിള്ള എം. ഏ. മധുര അമേരിക്കൻ കാളേജിലും ഉദ്യോഗം വഹിക്കുന്നു. മകൾക്കു് അഞ്ചു പുത്രിമാരും ഒരു പുരുഷസന്താനവും ഉണ്ടു്. അവരിൽ മൂത്തപുത്രി എൻ. സരോജിനിയമ്മ ബി. ഏ. പാസ്സായിട്ടു് ബി. ടി. പരീക്ഷയ്ക്കു വായിക്കുന്നു. രണ്ടാമത്തെ പുത്രി ടി. എൻ. സരസ്വതിയമ്മ ബി. ഏ. പരീക്ഷയ്ക്കു് ഇംഗ്ലീഷിലും ചരിത്രത്തിലും പാസ്സായിട്ടു് മ്യൂസിക് അക്കാഡമിയിലും, തൃതീയസന്താനമായ എൻ. ബാലകൃഷ്ണൻനായർ എൻജിനീയറിങ് കാളേജിലും വായിക്കുന്നു. നാലാമത്തെ പുത്രിയായ എൻ. ലളിതാംബികാദേവി മൂന്നാംഫാറത്തിലും, അഞ്ചാമത്തെ പുത്രി എൻ. രാധികാദേവി പ്രിപ്പാറട്ടറിക്ലാസ്സിലും, ഒടുവിലത്തെ സന്താനമായ എൻ. ഇന്ദിരാദേവി നാലാംക്ലാസ്സിലും പഠിക്കുന്നു. ഇതാണു് അദ്ദേഹത്തിന്റെ കുടുംബസ്ഥിതി.

കെ. സി.-യുടെ രണ്ടു ഛായാശ്ലോകങ്ങൾ.

കണ്ടാൽ കോമളമാം കറുത്തനിറമാണച്ഛാ! മഹാ സൌമ്യനാ-
ണണ്ടാനന്ദമതെപ്പോഴും മധുരമാം മന്ദസ്മിതസ്യാഭയും

കൊണ്ടാടേണ്ടൊരു വജ്റകുണ്ഡലവുമായ്കൈക്കൊണ്ടുമേസ്സാൽ നട-
യ്ക്കുണ്ടായാത്രയിതത്ര ഞാനന്നുദിനം കണ്ടേറ്റു കൊണ്ടാടനേൻ.

അഞ്ചൽ ആർ. വേലുപ്പിള്ള.

ശ്രീ തുകുന്ന മുഖം മൃദുസ്മിതമലം വാഗ്ധാടി കാർകുന്തളം
കാരിൽ കാന്തികലന്ന ഹീരമണിയാക്കണ്ണും കുറേ ഹ്രസ്വമാം
വണ്ണം നല്ല കറുത്തതാണുടലതിൽ പൊക്കം കുറഞ്ഞെങ്കിലും
വണ്ണത്തിൽ കുറയില്ല ദീപ്തിയുമിതേമട്ടാം മനോജ്ഞൻ ഭവാൻ.

സി. കെ. കയ്യാക്കോസ്.

ഇതാണു കെ. സി—യുടെ രൂപം. അദ്ദേഹത്തിനെ ഒരിക്കൽ കണ്ടിട്ടുള്ളവർ മറക്കാൻ വളരെ പ്രയാസമാണ്. കവി എന്ന നിലയിൽ മാത്രമേ അദ്ദേഹത്തിനെ സാധാരണ ജനങ്ങൾ അറിയാറുള്ളുവെങ്കിലും, അദ്ദേഹം ഒരു ഒന്നാന്തരം സമുദായപരിഷ്കാരികൂടിയായിരുന്നു. പറവൂരിലെ നായന്മാരുടെ ഇടയിൽനിന്ന് അനാചാരങ്ങളെ ആട്ടിപ്പായിക്കുന്ന വിഷയത്തിൽ അദ്ദേഹം വലുതായ പ്രേരണാശക്തി പ്രയോഗിച്ചിരുന്നു. അതുപോലെതന്നെ ഈഴവരുടെ അവശതകൾ നീക്കുന്ന വിഷയത്തിലും അദ്ദേഹത്തിനാൽ കഴിവുള്ളതെല്ലാം പ്രയത്നിച്ചുകൊണ്ടാണിരുന്നത്.

കൃത്യനിഷ്ഠയെ സംബന്ധിച്ചിടത്തോളം അദ്ദേഹം ഒരു മാതൃകയായിരുന്നുവെന്നു പറയാം. എല്ലാക്കാര്യത്തിലും ഒരു ചിട്ടയുണ്ടായിരുന്നു. ഓരോന്നിനും ഓരോ സമയം ക്ലിപ്തപ്പെടുത്തിയിരിക്കും. ഒരു കാരണവശാലും ആ കാര്യപരിപാടിക്കു മാററം വരുത്തുകയില്ല. ഒരു കത്തു വന്നാൽ അതു വന്ന തീയതിയും മറുപടിത്തീയതിയും അതിൽത്തന്നെ കുറിക്കും. അദ്ദേഹത്തിൻെറ ഡയറി വായിച്ചുനോക്കിയാൽ, എത്ര കത്തുകൾ എന്നെല്ലാം വന്നുചേൻവെന്നും അവയുടെ സാരം എന്തായിരുന്നുവെന്നും, അവയ്ക്കു് എന്നു് എന്തു മറുപടി അയച്ചുവെന്നും വ്യക്തമായി മനസ്സിലാക്കാൻ കഴിയും. രാവിലെ നാലുമണിമുതൽക്കു് രാത്രി പതിനൊന്നു മണിവരെയുള്ള സമയത്തെ ക്ലിപ്തകാര്യപരിപാടി അനുസരിച്ചു് അധ്യാപനം, സന്ദർശനം, ഗൃഹാധ്യാപനം, കവിതാപരിശ്രമം, സംഗീതാധ്യാപനം, ലേഖനനിർമ്മാണം, സംശയനിവാരണം,

മറുപടിയെഴുത്തു്, ഡയറിയെഴുത്തു് എന്നീ കാര്യങ്ങൾക്കായി അദ്ദേഹം വിനിയോഗിച്ചുവന്നു. 1083 ചിങ്ങമാസം 12-ാംതീയതി എന്തോ കാരണവശാൽ മാററി എഴുതിയ സമയവിവരപ്പട്ടിക താഴെ ചേർക്കുന്നു.

രാവിലെ 5 മുതൽ 7 വരെ വീട്ടിൽ കുഞ്ഞുങ്ങളെ പഠിപ്പിക്കുക.

$7\frac{1}{2}$-മുതൽ $8\frac{1}{2}$-വരെ കൊട്ടാരത്തിൽ പൊന്നമ്മയെ പഠിപ്പിക്കുക.

9-മുതൽ 10-വരെ ഇംഗ്ലീഷ് വായന.

10-മുതൽ 11-വരെ സംസ്കൃതവായന.

11-മുതൽ 12-വരെ കവിത.

1-മുതൽ $2\frac{1}{2}$-വരെ പത്രവായന, എഴുത്തുകൾവായന മുതലായവ,

$2\frac{1}{2}$-മുതൽ 4-വരെ എഴുത്തുകൾ എഴുതുക.

4-മുതൽ 6-വരെ സംസ്കൃത അദ്ധ്യാപനം.

$6_2$-മുതൽ $8\frac{1}{2}$-വരെ കൊട്ടാരത്തിൽ തമ്പിയേപ്പഠിപ്പിക്ക.

9-മുതൽ 10-വരെ കവിത.

പരിശോധനയ്ക്കായി ഒരു പുസ്തകം ചെന്നാൽ തിരിച്ചും മറിച്ചും നോക്കീട്ടു് വല്ലതും ഒന്നു് എഴുതിഅയയ്ക്കുന്ന പതിവു് അദ്ദേഹത്തിനില്ലായിരുന്നു. ആദ്യന്തം സൂക്ഷ്മമായി പരിശോധിച്ചതിനുശേഷമേ തിരിച്ചയയ്ക്കാറുണ്ടായിരുന്നുള്ളു. ഇങ്ങനെ നിരവധി പുസ്തകങ്ങൾ അദ്ദേഹം പരിശോധിച്ചിട്ടുമുണ്ടു്.

## കുണ്ടൂർ നാരായണമേനോൻ.

പച്ചമലയാളത്തിൽ കാവ്യങ്ങൾ രചിക്കുന്നതിൽ വിജയം നേടീട്ടുള്ള അപൂർവ്വം ചില കവികളിൽ ഒരാളായിരുന്നു കുണ്ടൂർ; 1037-ൽ അദ്ദേഹം ജനിച്ചു.

പൊട്ടും കരളേവനമ-
പ്പൊട്ടുംതൊട്ടുള്ള നെററിയതുകണ്ടാൽ
മട്ടുംമട്ടുംമൊഴിയുടെ
മട്ടും മററുള്ളവർക്കു കിട്ടിടുമോ?"

ഉണ്ടോ നേരത്തുട്ടക്കും തള്ളൊരോടമരടക്കും ചൊടിക്കും ചൊടിക്കും
കൊണ്ടൽക്കേറെക്കൂട്ടക്കുന്നഴകുമൊരുമട്ടുക്കും മുടിക്കും മുടിക്കും
കണ്ടാലുൾക്കൊമ്പിടിക്കുന്നഴലുകിടപ്പിടിക്കും പിടിക്കും പിടിക്കും
കൊണ്ടാടേണ്ടുന്നടയ്ക്കും മുടിയ ഴയുമിടയ്ക്കുന്നടിക്കുന്നടിക്കും.

എന്നിങ്ങനെയുള്ള യമകപ്പണികളൊക്കെയും അദ്ദേഹം പച്ചമലയാളത്തിൽ വരുത്തീട്ടുണ്ടു്. കണ്ണൻ, കോമപ്പൻ, പാക്കനാർ, ചെറിയ ശക്തൻതമ്പുരാൻ എന്നിങ്ങനെ മൂന്നുനാലു കൃതികൾ അദ്ദേഹം പച്ചമലയാളത്തിൽ എഴുതീട്ടുള്ളവയാണു്. പ്രാസത്തിൽ ഇത്ര നിർബ്ബന്ധമുള്ള കവികൾ വേറെ അധികം ഉണ്ടായിരുന്നോ എന്നു സംശയമാകുന്നു. ഉദാഹരണാർത്ഥം കോമപ്പനിൽനിന്നു് ഏതാനും പദ്യങ്ങൾ ഉദാഹരിക്കാം.

പൂവമ്പഴത്തിനെതിർമെയ്യെഴുമുണ്ണിയോടു
പോയ്‌വച്ചുകൂടിയൊരു കോമനടുത്തിടുമ്പോൾ
പൂവമ്പനും വെരുകമൂക്കൊടടുത്തുചുത്തൻ
പൂവമ്പെടുത്തു പുരുവില്ലിലുടൻതൊടുത്തു.

മറ്റാരുമില്ലിവിടെയിങ്ങനെവന്നതൊട്ടു
തെറ്റാകുമെന്നിടയിൽക്കമൊട്ടുണ്ണിയമ്മ
തെറ്റാതെചെല്ലുമലരമ്പുകളേറ്റുവാടി-
ച്ചുറ്റാലോടുമവിടെത്തലതാഴ്ത്തിനിന്നു.

കോമങ്കലെത്തിട്ടുമൊരുള്ളോട്ടുകോൾമയിൽക്കോ-
ണ്ടോമങ്കമണ്ണിലൊരുകാൽവിരലാൽവരച്ചു്
പൂമങ്കയൊത്തൊരവളാമലരമ്പനാം കെ-
ക്കേമങ്കയുത്തതിൽ വിയത്തു വിറച്ചുനിന്നു.

പറ്റില്ല പറ്റലർപുലത്തിയ പെണ്ണിനുൾത്താർ
പറ്റില്ലിവങ്കലവളിൽക്കരൾചെന്നതയ്യോ
മാറ്റിത്തമെന്നനിനവുള്ളൊരു കോമനൊട്ടു
മാറിത്തെളിച്ചിതുടനാനില കണ്ടനേരം.

നില്ലെന്നുപേടി, മലരമ്പനടുത്തുചെല്ല-
ചെല്ലെന്നു, നാണമതു വയ്യ വരട്ടെയെന്നു്,
ചെല്ലെന്നുടൻ കൊതിയുമൊന്നുമുരയ്ക്കുവാനാ-
ളല്ലെന്നുപിന്നെയവനൊന്നു പരുങ്ങിനിന്നു.

രണ്ടാൾക്കുമുണ്ടണയുവാൻ കൊതിയെന്നുകണ്ടു
രണ്ടാളുമുൾത്തളിരുകൊണ്ടവർതമ്മിൽവെട്ട
കണ്ടാലുമെങ്കിലുമണഞ്ഞിടുവാൻമടിച്ചു
രണ്ടാളുമമ്പമലരമ്പനുനേരവൻതാൻ.

കണ്ണിൻവഴിക്കുകരൾകോമനടൻകൊടുത്താ
പെണ്ണിന്നുതന്റെകരളാംമലർകാഴ്ചവച്ചു
ഉണ്ണിക്കടയ്ക്കുടയനന്മകളൊക്കെയുള്ളാ-
ലെണ്ണിക്കുറച്ചവിടെനിന്നു തെളിഞ്ഞു കോമൻ.

നാലു ഭാഷാകാവ്യങ്ങൾ എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിട്ടുള്ള കഥകൾ നാലും സരസങ്ങളാണ്. പക്ഷേ ഒരെണ്ണം വായിച്ചാൽ മററുള്ളവയുടെ പോക്കും മട്ടും ഒക്കെ ഗ്രഹിക്കാൻ കഴിയുന്നതിനു പുറമേ, പച്ചമലയാളത്തിനുള്ള കഴിവുകളുടെ പരിമിതിയും അവയിൽനിന്ന് ഏറക്കുറെ ഗ്രഹിക്കാം.

കുണ്ടൂരിന്റെ പ്രാസബ്ഭ്രമത്തിനുദാഹരണമായി ഒരു സ്തോത്രംകൂടി ഉദ്ധരിച്ചുകൊള്ളട്ടെ.

വരാത്ഭുതവപുസ്സതിൽപകുതിവാങ്ങിവാഴുന്നൊരു
വരാവരവലാന്തകാദ്യമരവർഗ്ഗവന്ദ്യേ! ശിവേ!
വരാംഗി വലയാലയേ വിലസിടുന്ന വാമാക്ഷി മാൽ-
വരാതെവര വാൻവരം വിരവിൽനല്ക വിശേപശരീ.

തരംഗതരളാക്ഷിനിൻതിരുമിഴിത്തലത്തല്ലിനാൽ
തരംകെട്ടകയാൽ തട്ടൾത്തളിർതെളിഞ്ഞുതാപംകെടാൻ
തരംതളിർതൊഴുംതനോ! തരമൊടോത്തു താരമ്പനി-
ത്തരം തവ തദർദ്ധമെയ്തരുമുമേ തുണയ്ക്കേണമേ.

ഭവാനു ഭവയോഗ്യമാം ഭുവനഭാഗ്യമേ പങ്കജോൽ-
ഭവാബ്ധിഭവനാദിഭക്തജനഭുക്തിമുക്തിപ്രദേ
ഭവാനിഭയമാററണേ ഭവദനുഗ്രഹം തെററിയാൽ
ഭവാനി! ഭവനം ഭവത്ഭവഭയംഭവിക്കും ഭൃശം.

കുലാദ്യചിലസൽഗ്ഗുണക്കിളികളൊത്തു കൂത്താടിടും
കുലായമരമേ! കഴിങ്കുഴലിമാർ കുലോത്തംസമേ

കുലാദ്രികുലകുഞ്ജരപ്രിയകുമാരി തേ പാപസം-
കുലാദ്രികുലിശാമലക്കഴലിണയ്ക്കു കൂപ്പുന്നു ഞാൻ.

കടത്തിഹ ഭവോൽക്കടക്കടൽ കടക്കുവാനൊന്നുതാൻ
കടത്തിടുവതിന്നു നിൻകരുണതാനതിൻകപ്പലും
കടത്തിരുമിഴിക്കളിക്കളരിയാക്കിമാം കാമസം-
കടത്തിലുഴലാത്തുമേ കനിവിയന്നു കാക്കേണമേ.

ഈ വലയേശ്വരീപഞ്ചകത്തിൽ എല്ലാത്തരം പ്രാസങ്ങളും പ്രയോഗിച്ചിരിക്കുന്നതു നോക്കുക.

രഘുവംശം, കുമാരസംഭവം എന്നീ കാളിദാസകൃതികളുടെ തർജ്ജമകളിൽപോലും ഈ പ്രാസദീക്ഷ കാണിച്ചതിനാൽ വന്നുപോയ തകരാറുകൾ ചില്ലറയൊന്നുമല്ല. ഈ നിർബ്ബന്ധത്തിനു് അല്പമൊരു അയവു വരുത്തിയിരുന്നെങ്കിൽ, അവ ഇതിൽ പതിന്മടങ്ങു ശ്ലാഘ്യമായിത്തീരുമായിരുന്നു.

ഭാഷാരഘുവംശത്തിൽ,

പ്രഭാതരമ്യമാം ഭവന്മുഖമതിൽ സ്വതേ ചേരുമ-
ശ്ശുഭാതുലമരുന്മണം പരഗ്ഗുണത്തിനാൽ കിട്ടുവാൻ
പ്രഭാതപവനൻ പഴംകുസുമവും പറിച്ചബ്ജ വ-
ല്ലഭാതപമണഞ്ഞുടൻ വിടരുമംബുജം ചേർന്നുതേ.

തുടുത്തൊരുതരുത്തളിക്കമണഞ്ഞുപാരംഗുണം
കടുത്തപുതുമുത്തുതൻപ്രഭയെഴും ഹിമാംഭഃകണം
എടുത്തിള്ളു തവാധരേ രദനകാന്തിയാൽ തൻനിറം
കൊടുത്തമധുരസ്മിതക്കളിയതിന്നെഴും കാന്തിയേ.

എന്നിങ്ങനെ, തർജ്ജമയാണെന്നു തോന്നാത്തവിധത്തിലുള്ള പ്രസന്നമധുരങ്ങളായ നിരവധി പദ്യങ്ങളുണ്ടെങ്കിലും, വായനക്കാർക്കു ക്ലേശം ജനിപ്പിക്കുന്ന ശ്ലോകങ്ങളും കുറവല്ല. ഇവയെ മൂലശ്ലോകങ്ങളോടൊത്തുവച്ചു നോക്കുക.

വൃന്താച്ശ്ലഥം ഹരതി പുഷ്പമനോകഹാനാം
സംസൃജ്യതേ സരസിജൈരരുണാംശുഭിന്നൈഃ
സ്വാഭാവികം പരഗുണേന വിഭാതവായുഃ
സൗരഭ്യമീപ്സുരിവ തേ മുഖമാരുതസ്യ.

താമ്രോദരേഷു പതിതം തരുപല്ലവേഷു
നിർദ്ധൗതഹാരഗുളികാ വിശദം ഹിമാംഭഃ
ആഭാതിലബ്ധപരഭാഗതയാധരോഷ്ഠേ
ലീലാസ്മിതം സദശനാർച്ചിരിവ ത്വദീയം,

ആദ്യത്തെ പദ്യത്തിലെ 'പ്രഭാതരളമാം' 'ശുഭാതുല' എന്നീ വിശേഷണങ്ങൾ പ്രാസത്തിനുവേണ്ടി മാത്രം ചേർത്തിട്ടുള്ളവയാണെങ്കിലും, ആ മാതിരി സ്വാതന്ത്ര്യങ്ങൾ തർജ്ജമക്കാർക്ക് അനുവദിക്കത്തക്കതാണെന്നാണ് എനിക്ക തോന്നുന്നത്. അതുകൊണ്ട് ആശയത്തിന്ന ന്യൂനതയൊന്നും വന്നിട്ടില്ലല്ലോ. അതുപോലെ തന്നെ, അരുണാംശുഭിന്നൈഃ, എന്നതിനെ 'അബ്ജരാഗപ്രഭാതപമണഞ്ഞുടൻ വിടർന്ന' എന്ന പരത്തിപ്പറഞ്ഞതും ക്ഷന്തവ്യംതന്നെ. എന്നാൽ 'അശോകഹാനാം വൃന്ദാൽ ശ്ലഥം പുഷ്പംഹരതി' എന്നതിനെ 'പഴംകുസുമവും പറിച്ചു'' എന്ന ചുരുക്കിക്കളഞ്ഞത് അത്ര പററിയില്ല. അടുത്ത പദ്യത്തിൻെറ തർജ്ജമയിൽ ഈ മാതിരി ന്യൂനതയൊന്നും ഇല്ലതാനും.

കവിയ്ക്ക ദ്വിതീയാക്ഷരപ്രാസം പോരാ, തൃതീയാക്ഷരപ്രാസവും പോരാ, കഴിയുന്നിടത്തൊക്കെ ചതുർത്ഥാക്ഷരപ്രാസവും പഞ്ചാക്ഷരപ്രാസവും വേണമെന്നാണ നിർബ്ബന്ധം. ആ നിർബ്ബന്ധം, കവിയെ ചില ദിക്കുകളിൽ ശ്വാസം മുട്ടിച്ചിരിക്കുംപോലെ തോന്നുന്നു.

തത്രസ്വയംവരസമാഹൃതരാജലോകം
കന്യാലലാമകമനീയമജസ്യ ലിപ്സോഃ
ഭാവാവബോധകലുഷാ ദയിതേവ രാത്രൗ
നിദ്രാചിരേണ നയനാഭിമുഖീ ബഭൂവ.

ഇതിൻെറ തർജ്ജമയായ,

സ്വയംവരമതിന്നു ഭൂപതികളങ്ങശേഷം സവി-
സ്മയം വരുവൊരാവിധം വിലസിടുന്ന വാമാക്ഷിയിൽ
പ്രിയം പരമജന്നകണ്ടരികിൽ നിദ്രചെന്നീല വി-
പ്രിയംപെരികെയാന്നൊരദ്ദയിതയെന്നപോലേ ചിരം.

എന്ന ശ്ലോകത്തിൽ ചതുർത്ഥാക്ഷരപ്രാസം ഘടിപ്പിച്ചിരിക്കുന്നതു് അർത്ഥത്തിന്ന് അല്പം കോട്ടംവരുത്തീട്ടല്ലയോ എന്നു സംശയി

ക്കുന്നു. 'തത്ര' 'രാത്രൗ' ഈ ശബ്ദങ്ങൾ വിട്ടുകളഞ്ഞു പോകട്ടെ; ഭാവാവബോധകലുഷാ ദയിതാ ഇവ രാത്രൗ നിദ്രാ ചിരേണ, നയനാഭിമുഖീ ബഭൂവ എന്നതിൻെറ സ്വാരസ്യം വിപ്രിയംപെരികെയാണ്ടൊരുദ്ദയിത എന്നപോലെ ചിരംചെന്നില എന്ന വാക്കുകൾക്ക് ഇല്ലതന്നെ. എന്നാലും തർജ്ജമ ഒരുവിധം ഭംഗിയായിട്ടുണ്ടെന്നു സമ്മതിച്ചാലും,

സത്വം പ്രശസ്തേ മഹിതേ മദീയേ
വസംശ്ചതുർത്ഥോഗ്നിരിവാഗ്ന്യഗാരേ
ദ്വിത്രാണ്യഹാന്യർഹസിസോഢുമർഹ-
ദ്യാവദ്യതേ സാധയിതും ത്വദർത്ഥം.

എന്ന ശ്ലോകത്തിൻെറ തർജ്ജമയിൽ കാണുന്ന,

'ഗൃഹത്തിൽ മമ മൂന്നിനും പുറമെയുള്ള തീ' കുറേ കഷ്ടമായിപ്പോയി. തർജ്ജമ ചുവടേ പകർത്താം.

ഗൃഹത്തിൽ മമ മൂന്നിനും പുറമെയുള്ള തീപോലെയാ-
മഹത്വമെഴുമഗ്നിശാലയിലയേ സുഖംപോലിനി
മഹത്വമിയലുംമുനേ മരുവണം ദിനം രണ്ടുമൂ-
ന്നിഹത്വമതിനുള്ളിൽ നിൻധനമതിന്നിവൻ നോക്കുവൻ.

ഇവിടെ കവി പ്രാസത്തിനുവേണ്ടി ഒട്ടുവളരെ ബുദ്ധിമുട്ടിക്കാണുന്നു. 'മഹത്വ' ശബ്ദത്തെ അനാവശ്യമായി ആവർത്തിച്ചതിനു പുറമേ 'ഇഹത്വം' എന്നിങ്ങനെ തൻെറ പതിവിനു നേരേ വിപരീതമായി സംസ്കൃതം പ്രയോഗിക്കയും സോഢുമർഹസി എന്നതിനെ 'മരുവണം' എന്ന് ഒഴുക്കൻമട്ടിൽ ഭാഷാന്തരീകരിക്കയും ചെയ്യേണ്ടതായി വന്നു.

അഥാധിശിഷ്യേ പ്രയതഃ പ്രദോഷേ
രഥം രഘുഃകല്പിത ശാസ്ത്രഗർഭം
സാമന്തസംഭാവനയൈവധീരഃ
കൈലാസനാഥം തരസാ ജിഗീഷുഃ.

ഇതിൻെറ തർജ്ജമയായ,

കണക്കകലുമാറുനൽക്കണനിറച്ചുടൻ ശുദ്ധനാ-
യിണക്കിയ രഥത്തിലാരഘുകരേറി സന്ധ്യാഗമേ
കണക്കിലുരുധൈര്യമോട്ടടനിടഞ്ഞു സാമന്തനെ-
ക്കണക്കഥ കുബേരനെപ്പടയിൽവെന്നു പോന്നീടുവാൻ.

എന്ന പദ്യത്തിലെ ആ കണക്ക് നല്ല കണക്കിനു പററിയെങ്കിലും വിവൎത്തനം കണക്കിനു പററിയോ എന്നു സംശയമാണു്. കല്പിതശാസ്ത്രഗർഭം എന്നതിനെ കണക്കകലുമാറു നൽക്കണെനിറച്ചു് എന്നു നീട്ടി തർജ്ജമചെയ്യുകഴിഞ്ഞിട്ടും പിന്നെയും പാദം അവസാനിക്കായ്കയാൽ ഉടൻ എന്നും ക്രുദ്ധനായ് എന്നും രണ്ടു പദങ്ങൾ കൂട്ടിച്ചേൎത്തു് ഒത്തിണക്കിയപ്പോൾ പ്രാസം 'കണക്ക്'തെററിയെങ്കിലും ഇണങ്ങി എന്നൊരാശ്വാസം. 'ധീര' എന്നതിനെ പ്രാസത്തിനുവേണ്ടി 'കണക്കിലുരുധൈൎയ്യമോടുടൻ' എന്നാക്കേണ്ടിവന്നു. 'ഉടൻ' എന്നും 'അഥ' എന്നും ആവൎത്തിക്കാനും നിൎബ്ബന്ധിതനായി.

സ്ഥാലീപുലാകന്യായേന ചിലതെടുത്തു കാണിച്ചുവെന്നേയുള്ളു. പ്രാസനിർബ്ബന്ധം അല്പം കുറച്ചിരുന്നുവെങ്കിൽ തർജ്ജമ കുറേക്കൂടി നന്നായിരിക്കുമായിരുന്നു എന്നു കാണിപ്പാൻവേണ്ടി മാത്രം. കവി വശ്യവാക്കായിരുന്നു എന്നുള്ളതിനു യാതൊരു സംശയവുമില്ല. അദ്ദേഹം 1111 കൎക്കടകത്തിൽ പരലോകപ്രാപ്തനായി.

## കുമാരനാശാൻ.

1046 മേടം 1-ാംനു- ചിത്രാപൌൎണ്ണിമാ ദിവസം ചിറയിൻകീഴിൽ കടയ്ക്കാവൂരിനടുത്തു കായിക്കര എന്ന സ്ഥലത്തു് തൊമ്മൻവിളാകത്തുവീട്ടിൽ നാരായണനാശാന്റെയും കൊച്ചുപെണ്ണെന്നു വിളിച്ചുവന്ന കാളിയമ്മയുടേയും പുത്രനായി ജനിച്ചു. * കുമാരു എന്നാണു വിളിച്ചുവന്നതു്. കുമ്മൻപിള്ളി രാമൻപിള്ള ആശാന്റെ ശിഷ്യനും, ശ്രീനാരായണഗുരു, പെരുനെല്ലി കൃഷ്ണൻവൈദ്യൻ, വെളുത്തേരി കേശവനാശാൻ എന്നീ പ്രസിദ്ധകവികളുടെ സതീൎത്ഥ്യനും ആയിരുന്ന ഉടയാൻകുഴി കൊച്ചുരാമൻവൈദ്യന്റെ അടുക്കലാണു് ആദ്യം സംസ്കൃതം പഠിച്ചതു്. പിന്നീടു സൎക്കാർ മലയാംപള്ളിക്കൂടത്തിൽ ചേൎന്നു പതിനാലാം വയസ്സുവരെ പഠിച്ചിട്ടു് ഒന്നുരണ്ടുകൊല്ലം മണലൂർ ഗോവിന്ദനാശാന്റെ അടുക്കൽ സംസ്കൃതം അഭ്യസിച്ചു. ഒന്നുരണ്ടുകൊല്ലങ്ങൾകൊണ്ടു നാടകാലങ്കാരപൎയ്യന്തം വായിച്ചു് ഒരുമാതിരി നല്ല പാണ്ഡിത്യം സമ്പാദിച്ചു. അങ്ങനെയിരിക്കെ ഒരുദിവസം കായി

* ജനനം 1048-ലാണെന്നു് അദ്ദേഹത്തിന്റെ വിധവ പറയുന്നു.

ക്കരെയുണ്ടായിരുന്ന ചില ഭക്തന്മാരുടെ ക്ഷണമനുസരിച്ചു് നാണുഗുരുസ്വാമികൾ അവിടെ വിജയം ചെയ്തപ്പോൾ കുമാരുവിനെക്കണ്ടു സന്തുഷ്ടനായിട്ടു് അദ്ദേഹത്തിനെ തന്റെ ശിഷ്യനായി സ്വീകരിച്ചു. സ്വാമികൾ കുമാരുവിന്റെ സാഹിത്യവാസനയെ പരിപോഷിപ്പിച്ചുകൊണ്ടിരുന്നു. ശൃംഗാരകവിതകൾ എഴുതിപ്പോകരുതെന്നു ഗുരു ശിഷ്യനെ ഉപദേശിച്ചിരുന്നു. ഏതാനംകൊല്ലങ്ങൾ കഴിഞ്ഞു് അദ്ദേഹം മൈസൂർ സർവ്വീസിലിരുന്ന ഡാക്ടർ പല്പു മുഖാന്തിരം കുമാരുവിനെ ബാംഗ്ളൂർ സംസ്കൃതമഹാപാഠശാലയിൽ ചേർത്തു. എന്നാൽ അവിടത്തെ അവസാനപരീക്ഷയിൽ ചേരുംമുമ്പു് ബാംഗ്ളൂരിൽ പ്ലേഗു വ്യാപിക്കയും ഡാക്ടർ പല്പു ശീമയ്ക്കു പോകുവാൻ നിർബന്ധിതനാവുകയും ചെയ്കയാൽ കുമാരു ആ സ്ഥലംവിട്ടു മദ്രാസിലേയ്ക്കുപോയി. ബാംഗ്ളൂരിൽ താമസിച്ചിരുന്ന കാലത്താണു് പ്രബോധചന്ദ്രോദയം നാടകവും സൌന്ദര്യലഹരിയും ഭാഷയിലേയ്ക്കു തർജ്ജമചെയ്തതു്. സൌന്ദര്യലഹരി 1076—ൽ പൂർത്തിയാക്കി.

അരുവിപ്പുറം നാരായണഗുരുസ്വാമി അവർകളുടെ ശിഷ്യൻ കുമാരു ആശാൻ എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ട ആ തർജ്ജമയിലെ ഒരു ശ്ലോകം ഉദ്ധരിക്കാം.

മാറിപ്പോകാത്ത മന്ദാകിനിയുടെ ചുഴിയോ?
  മൊട്ടുരണ്ടിട്ട രോമ-
ത്താരൊക്കും തൈലതയ്ക്കുള്ളരിയൊരു തടമോ?
  താർശരക്കാശ്നത്തീ-
നീറീട്ടും കുണ്ഡമോ നാഭികകയിളു രതിതൻ
  നിത്യമാം കുത്തരങ്ങോ?
ഭാരോസിദ്ധിക്കു ഗൌരീഗിരിശമിഴികൾതൻ-
  വീക്ഷ്യമാം ലക്ഷ്യമൊന്നോ?

ആശാന്റെ കവിതാശക്തി ഈ ഇളംപ്രായത്തിലും പ്രശസ്തനിലയിൽ എത്തിക്കഴിഞ്ഞിരുന്നുവെന്നു് ഈ തർജ്ജമ തെളിയിക്കുന്നു.

മദ്രാസിൽവച്ചു് അഞ്ചാറുമാസം ഒരു പ്രശസ്തപണ്ഡിതന്റെ അടുക്കൽ വായിച്ചിട്ടു് അവിടെനിന്നും കൽക്കത്തായിലേക്കു തിരിച്ചു. അവിടെ പ്രധാനമായി വായിച്ചതു ന്യായശാസ്ത്രമായിരുന്നു. എന്നാൽ 1075—ൽ അവിടെയും മഹാമാരി പരക്കുകയാൽ

തൎക്കതീൎത്ഥൻ എന്ന ബിരുദം സമ്പാദിക്കുംമുമ്പേ അദ്ദേഹത്തിനു നാട്ടിലേയ്ക്കു മടങ്ങിപ്പോരേണ്ടതായി വന്നുകൂടി. ഇതിനിടയ്ക്കു 'വിചിത്രവിജയം' 'മൃത്യുഞ്ജയം' എന്ന രണ്ടു നാടകങ്ങളും 'ശാങ്കരശതകം' 'സുബ്രഹ്മണ്യശതകം' എന്നു രണ്ടു പദ്യകൃതികളും എഴുതി.

പിന്നീടു ഗുരുസ്വാമിയുടെ അന്തേവാസിയായി കഴിച്ചുകൂട്ടുകയും, ചിന്നസ്വാമി എന്ന പേരാൽ പ്രസിദ്ധനായിത്തീരുകയും ചെയ്തു. നാരായണഗുരുസ്വാമിയുടെ വലംകൈയായി നിന്ന് അദ്ദേഹത്തിന്റെ അധഃകൃതോന്നമനയത്നങ്ങളിലെല്ലാം ആശാനും പങ്കുകൊണ്ടിട്ടുണ്ട്. വിവേകോദയം മാസികയുടെ ആധിപത്യവും അദ്ദേഹംതന്നെ വഹിച്ചിരുന്നു.

1083-ൽ പാലക്കാട്ട് അല്പകാലം താമസിക്കാനിടയായി. അന്ന് എഴുതപ്പെട്ടതും മിതവാദിയിൽ പ്രസിദ്ധീകരിക്കപ്പെട്ടതുമായ 'വീണപൂവ്' സഹൃദയലോകത്തെ പെട്ടെന്ന് ആകർഷിച്ചു. അല്പകാലം കഴിഞ്ഞിട്ട് തിരുവനന്തപുരത്തു കാഴ്ചബംഗ്ലാവിനോട്ട് അനുബന്ധിച്ചിരിക്കുന്ന Zoo-വിൽ ഒരു സിംഹം പ്രസവിച്ചതിനെ അധികരിച്ച് 'സിംഹപ്രസവം' എന്നൊരു ഖണ്ഡകാവ്യവും അദ്ദേഹം രചിച്ചിട്ടുണ്ട്. എന്നാൽ സഹൃദയാഗ്രണിയും വിദ്വൽകുലകൗസ്തുഭവുമായ ഏ. ആർ. തമ്പുരാന്റെ കരാലംബത്തോടുകൂടി—1086-ൽ ആണെന്നു തോന്നുന്നു—നളിനി ആവിർഭവിച്ചതിനു ശേഷമാണ് ആശാൻ മഹാകവിപ്പട്ടത്തിന് അർഹനായിത്തീൎന്നതു്. മലയാളസാഹിത്യത്തിൽ ആ കൃതി ഒരു നവ്യസരണിയെ ഉൽഘാടനംചെയ്തു എന്നു പറയാം. അതിനെത്തുടൎന്ന് 'ലൈലാമജ്നൂൺ' എന്ന ഉർദ്ദുഗാനത്തിന്റെ കഥയെ ഉപജീവിച്ച് അദ്ദേഹം ലീല എന്നൊരു ഖണ്ഡകാവ്യം പ്രസിദ്ധപ്പെടുത്തി. മലയാളികൾ ആ കൃതിക്കു സ്നേഹമസൃണമായ സ്വാഗതമരുളി. പിന്നീട് ശ്രീബുദ്ധചരിതം, ബാലരാമായണം എന്നീ കൃതികൾ പുറപ്പെട്ടു.

ഇതിനിടയ്ക്ക് ആശാൻ കുന്നുകുഴിയിലുള്ള ഒരു ഈഴവകന്യകയെ പഠിപ്പിച്ചുകൊണ്ടിരുന്നു. അതു് അവരുടെ ദാമ്പത്യബന്ധത്തിനു വഴിതെളിച്ചു. ഈ സംഭവം ഈഴവരുടെ ഇടയിൽ വലുതായ ഒരു ക്ഷോഭവും നൈരാശ്യവും ജനിപ്പിച്ചു. അവരുടെ വാത്സല്യഭാജനമായിരുന്ന ചിന്നസ്വാമി നാരായണഗുരുസ്വാമിയുടെ അനന്തരഗാമിയാവുമെന്നായിരുന്നു അവരെല്ലാം പ്രതീ

ക്ഷിച്ചിരുന്നതു്. ഈ മാന്യദേഹം ഇപ്രകാരം ഗാർഹസ്ഥ്യം കൈക്കൊണ്ടതിൽ ഉണ്ടായ നൈരാശ്യം പല പരിഹാസകവനങ്ങളേയും ലേഖനങ്ങളേയും ആവിർഭവിപ്പിച്ചു. അതിനു മറുപടിയായിട്ടാണു് ഗ്രാമവൃക്ഷത്തിലെ കുയിൽ പുറപ്പെട്ടതു്. ഏ. ആർ. രാജരാജവൎമ്മ കുമാരനാശാന്റെ ആരാധനാവിഗ്രഹമായിരുന്നു അദ്ദേഹത്തിന്റെ അകാലചരമത്തെപ്പററി വിലപിക്കുന്ന പ്രരോദനം തത്വചിന്താമേദുരമായ ഒരുത്തമകാവ്യമാകുന്നു.

1095-ൽ ചിന്താവിഷ്ടയായ സീത പ്രസിദ്ധീകൃതമായപ്പോൾ ചില പ്രതികൂലവിമർശങ്ങൾ ഉണ്ടായെങ്കിലും അതിനു് ഇന്നും വില ഇടിഞ്ഞുപോയിട്ടില്ല. മലബാറിൽ ഉണ്ടായ മാപ്പിളലഹളയാണു് ദുരവസ്ഥയുടെ ആവിർഭാവത്തിനു കാരണം. അടുത്ത കാവ്യങ്ങൾ ചണ്ഡാലഭിക്ഷുകിയും കരുണയുമാണു്. ഇങ്ങനെ ഉത്തമകാവ്യമാല്യം അണിയിച്ചു് കൈരളിയെ അനുഗ്രഹിച്ചുകൊണ്ടിരുന്ന ആ മഹാകവി 1099 മകരം 8-ാംനു- തൃക്കുന്നപ്പുഴയ്ക്കു് അല്പം വടക്കു പല്ലനവച്ചുണ്ടായ റഡീമർബോട്ടപകടത്തിൽ മുങ്ങിപ്പോയതു കേരളത്തിനു് ഒരു തീരാനഷ്ടമായിത്തീർന്നു. കവി, പത്രാധിപർ, എസ്. എൻ. ഡി. പി. കാൎയ്യദശി, പ്രജാസഭയുടേയും നിയമസഭയുടേയും സാമാജികൻ എന്നീ നിലകളിലെല്ലാം ഇരുന്നു് ഈഴവസമുദായത്തെ സേവിച്ചുകൊണ്ടിരുന്ന ഈ മഹാനുഭാവന്റെ വേർപാടു് ആ സമുദായത്തെ മാത്രമാത്രം വേദനപ്പെടുത്തി എന്നും പറയാവുന്നതല്ല.

വീണപൂവു്, സിംഹപ്രസവം, നളിനി, ലീല, ചിന്താവിഷ്ടയായ സീത, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി, ബുദ്ധചരിതം, ബാലരാമായണം, പ്രരോദനം, വനമാല എന്നീ കാവ്യങ്ങളുടെയും, സൌന്ദൎയ്യലഹരി, മേഘസന്ദേശം, പ്രബോധചന്ദ്രോദയം, രാജയോഗം എന്നീ തൎജ്ജമകളുടേയും ഒന്നുരണ്ടു സ്വതന്ത്രനാടകങ്ങളുടേയും കൎത്താവെന്ന നിലയിൽ അദ്ദേഹത്തിന്റെ കവിയശസ്സ് പരമകാഷ്ഠയിൽ എത്തിയിരുന്ന അവസരത്തിൽ ആയിരുന്നു ഈ വിയോഗം. ഏതു മുക്കിൽ ചെന്നാലും ആശാന്റെ ഗാനങ്ങളേ കേൾക്കാനുണ്ടായിരുന്നുള്ളൂ. ജാതിക്കണ്ണുകൾകൊണ്ടു നോക്കി ശീലമുള്ളവർ ചിലപ്പോൾ ആശാനേയും വള്ളത്തോളിനേയും ത്രാസ്സുതട്ടിൽവച്ചു തൂക്കിത്തുടങ്ങി.

ആശാനാശയഗംഭീരൻ

വള്ളത്തോൾ ശബ്ദസുന്ദരൻ

എന്നിങ്ങനെയുള്ള കള്ളനാണയങ്ങളും നടപ്പിൽവന്നു. പ്രസംഗമഞ്ചങ്ങളിൽ ചിലപ്പോൾ രണ്ടു ഭാഷാകവികളേയും, മററുചിലപ്പോൾ മൂന്നു കവികളേയുംപററി മാത്രമേ പ്രസംഗങ്ങൾ കേൾപ്പാനുണ്ടായിരുന്നുള്ളു. വിഷയമെന്തായിരുന്നാലുംശരി ഈ കവികളുടെ കൃതികളിൽനിന്ന് ഏതാനും വരികൾ പാടിയില്ലെങ്കിൽ പ്രസംഗം കേൾപ്പാൻ ആളില്ലെന്നുവന്നു. ഒരു രസകരമായ അനുഭവം പറയാം. ഏതാനും വർഷങ്ങൾക്കുമുമ്പ് പറവൂർ ഹൈസ്കൂളിൽവച്ചു നടന്ന ഒരു സഹകരണമഹായോഗത്തിൽ ആദ്ധ്യക്ഷ്യം വഹിക്കുന്നതിനു ഞാൻ നിർബ്ബന്ധിതനായി. മഞ്ചേരി രാമകൃഷ്ണയ്യർ സഹകരണത്തെപ്പററി ഒരു പ്രസംഗം നടത്തി. രണ്ടുമണിക്കൂർനേരം പ്രസംഗം നീണ്ടുനിന്നു. എന്നിട്ടു സദസ്യരിൽ ആരും നീരസം പ്രദർശിപ്പിച്ചില്ല. അതിന്റെ രഹസ്യം എന്തായിരുന്നുവെന്നോ? അദ്ദേഹം മൂന്നു ഭാഷാകവികളുടേയും കൃതികളിൽനിന്നു ധാരാളം ഗാനങ്ങൾ മനോഹരമായ കണ്ഠത്തിൽ പാടി. പ്രസംഗവിഷയത്തിനും ഈ ഗാനത്തിനും തമ്മിലുള്ള ബന്ധമെന്തായിരുന്നു എന്ന് അവരിൽ ആരും ചിന്തിച്ചതേയില്ല.

എന്തൊരു മഹനീയമായ പരിവർത്തനമാണ് കുമാരനാശാൻ ഭാഷയ്ക്കു വരുത്തിവച്ചത്!

ഏ. ആർ. തിരുമേനിയുടെ അനുഗ്രഹത്തോടുകൂടി നളിനി ലോകരംഗത്തിൽ പ്രവേശിച്ച ആ സുദിനം ഭാഷാദേവിയുടെ ജാതകപത്രികയിലെ ഉച്ചാദിബലങ്ങളോടുകൂടി സുസ്ഥാനസ്ഥിതനായിരുന്ന ഭാഗ്യാധിപന്റെ ദശാരംഭമായിരുന്നു എന്നു പറയാം.

അതിനെത്തുടർന്നുണ്ടായ ഓരോ കാവ്യവും ഭാഷാദേവിയുടെ കണ്ഠാഭരണങ്ങളായിത്തന്നെ വിളങ്ങി. അൻപത്തിയൊന്നാമത്തെ വയസ്സിൽ—ജീവിതസായാഹ്നത്തിനെ സമീപിക്കപോലും ചെയ്തിട്ടില്ലായിരുന്ന ഘട്ടത്തിൽ—അദ്ദേഹം ബോട്ടുമുങ്ങി മരിക്കാതിരുന്നുവെങ്കിൽ ഹാ! മലയാളസാഹിത്യത്തിന്റെ നില ഇന്നത്തേതിൽ എത്ര ശോഭനമായിത്തീരുമായിരുന്നു!

Lyric എന്ന് ഇംഗ്ലീഷിൽ പറഞ്ഞുവരുന്ന ഗീതികാവ്യങ്ങൾ അതിനുമുമ്പ് അജ്ഞാതമായിരുന്നില്ലെങ്കിലും ഗീതികാവ്യപ്രസ്ഥാനത്തിനു പ്രതിഷ്ഠ നല്കാൻ കാരണഭൂതൻ കുമാരനാശാനായിരുന്നുവെന്നു നിസ്സന്ദേഹം പറയാം. മഹാകാവ്യങ്ങളും ഗീതികാ

വ്യങ്ങളും ഒരുപോലെ ഭാഷയ്ക്കു് ആപേക്ഷിതങ്ങളാണു്. മഹാകാവ്യങ്ങളിൽ കവി, നിസ്സംഗകനായ യതീശ്വരനെന്നപോലെ അത്യുന്നതസ്ഥാനത്തു നിന്നുകൊണ്ടു് പ്രപഞ്ചത്തെ നിരീക്ഷണം ചെയ്യുന്നു. അവയിൽ നാം പ്രപഞ്ചത്തെ സാകല്യേന ദർശിക്കുന്നു. ഗീതികാവ്യത്തിലാകട്ടെ, കവി ഭാവാവിഷ്ടനായ മനുഷ്യൻെറ നിലയെ സ്വയം പ്രാപിച്ചുകൊണ്ടാണു് ആ ഭാവത്തെ ചിത്രണംചെയ്യുന്നതു്. അതിനാൽ ഗീതികാവ്യം ഭാവതരളിതമായ ഹൃദയവല്ലകിയുടെ ഗാനമാകുന്നു. കവി കേവലം ഉദാസീനനായ പ്രേക്ഷകനല്ല; തൻെറ വ്യക്തിത്വത്തെ മറന്നു് അവസ്ഥാന്തരത്തെ പ്രാപിച്ചിരിക്കുന്നവനാകുന്നു. മഹാകവിക്കു കാര്യങ്ങളെല്ലാത്തിപ്പുരത്തി പറയുന്നതിനു സ്വാതന്ത്ര്യമുണ്ടു്. ഗീതികാവ്യകർത്താവിനു് ആ സ്വാതന്ത്ര്യം ഇല്ല. മഹാകവികൾ അനുവാചകന്മാരുടെ ഊഹത്തിനു വിട്ടുകൊടുക്കുന്ന അവസ്ഥിതികളായിരിക്കും പ്രായേണ ഗീതികാവ്യങ്ങൾക്കു പ്രധാന വിഷയം. രാമായണത്തിൽ രാമചന്ദ്രൻ സീതയെ വനത്തിൽ പരിത്യജിച്ചതും, അവിടെവച്ചു ദേവി ലവകുശന്മാരെ പ്രസവിച്ചതും, രാമചന്ദ്രൻ അശ്വമേധത്തിനു് ഉദ്യമിച്ചതും വിവരിച്ചിട്ടുണ്ടു്. എന്നാൽ രാമചന്ദ്രൻെറ അശ്വമേധവിഷയകമായ സമാരംഭത്തെപ്പററി കേട്ടപ്പോൾ ദേവിയുടെ ഹൃദയത്തിൽ അങ്കുരിച്ച ചിന്തകളെന്തൊക്കെയായിരുന്നു എന്നു മിണ്ടീട്ടേ ഇല്ല. ആ അവസ്ഥിതിയെ വർണ്ണിക്കുന്ന ഭാരം ഗീതികാവ്യകൃത്തിനാണു്. അയാൾ ക്ഷണനേരത്തേയ്ക്കു് ദേവിയുടെ അവസ്ഥയെ പ്രാപിച്ചിട്ടു്, അവളുടെ മനസ്സിൽ അങ്കുരിച്ച ഭാവങ്ങളെ ആത്മാർത്ഥതയോടുകൂടി വർണ്ണിക്കുന്നു. ഒരേയൊരു അവസ്ഥിതിയെ മിതവും സാരവുമായ വാക്കുകളാൽ യാഥാർത്ഥ്യത്തോടുകൂടിയും, എന്നാൽ കലാപരമായ സൌന്ദര്യത്തിൽ ദത്തദൃഷ്ടിയായും ചിത്രീകരിക്കുന്ന ഭാവസുന്ദരമായ കവിതയാണു് ഗീതികാവ്യം. ഭാവത്തെ വിശദീകരിക്കുന്നതിനു് ആവശ്യമുള്ളതിൽ കവിഞ്ഞുള്ള പ്രകൃതിവർണ്ണനയോ അലങ്കാരപ്രയോഗമോ അതിൽ കാണുകയില്ല. മററു ലക്ഷണങ്ങളെല്ലാം ഉഭയസാധാരണങ്ങളാണു്.

കുമാരനാശാൻെറ ഗീതികാവ്യങ്ങളുടെ നിരൂപണത്തിനു ഞാൻ ഇവിടെ ഉദ്യമിക്കുന്നില്ല. പ്രകൃതിയെ സൂക്ഷ്മമായി നിരീക്ഷണം ചെയ്യുന്നതിലും സുന്ദരമായ വിധത്തിൽ ചിത്രണം ചെയ്യുന്നതിലും അദ്ദേഹത്തിനെ അതിശയിക്കുന്ന ഒരു കവി ഈ അടുത്ത കാലത്തെങ്ങും ഉണ്ടായിട്ടില്ല. അദ്ദേഹത്തിൻെറ ഓരോ ചിത്രവും സമ്പൂർണ്ണമാണു്. അലങ്കാരങ്ങൾ മിതമായിട്ടേ ഉപയോഗിച്ചിരിക്കയുള്ളൂ.

"ഇലയും കുലയുമരിഞ്ഞിടവെട്ടിമുറിച്ചിട്ട
മലവാഴത്തടിപോലെ മലർന്നടിഞ്ഞു." '
"ഉടഞ്ഞശംഖുപോലെയുമരിച്ചുമുറിച്ചവാഴ-
ത്തടപോലെയും കിടക്കമസ്ഥിക്കൂടങ്ങൾ."

ഈമാതിരിയിൽ പ്രകൃതിയിൽനിന്നു കടഞ്ഞെടുത്ത ഉപമകളാണു് അദ്ദേഹത്തിനു് അധികം പ്രിയം. മൂരിശൃംഗാരമൊഴിച്ചു് മററു രസങ്ങളെല്ലാം വെളിപ്പെടുത്തുന്നതിനു് അദ്ദേഹത്തിനു കഴിയുമായിരുന്നു. എന്നാൽ—

"സ്നേഹമാണഖിലസാരമൂഴിയിൽ
സ്നേഹസാരമിഹ സത്യമേകമാം."
"സ്നേഹത്തിൽനിന്നുദിക്കുന്നു—ലോകം—
സ്നേഹത്താൽ വൃദ്ധിതേടുന്നു
സ്നേഹംതാൻ ശക്തി ജഗത്തിൽ—സ്വയം—
സ്നേഹംതാനാനന്ദമാർക്കും
സ്നേഹംതാൻ ജീവിതം ശ്രീമൻ—സ്നേഹ—
വ്യാഹതിതന്നെ മരണം
സ്നേഹം നരകത്തിൻദ്വീപിൽ—സ്വർഗ്ഗ—
ഗേഹം പണിയും പടുത്വം."

ഇങ്ങനെ സ്നേഹത്തിൻെറ യഥാർത്ഥവും നിർമ്മലവും ആയ പ്രേമത്തിൻെറ മഹത്വത്തെയാണു് അദ്ദേഹത്തിൻെറ കവിതകളിൽ കീർത്തിച്ചിരിക്കുന്നതു്. ശാശ്വതാനന്ദത്തിലേയ്ക്കു വഴിതെളിക്കുന്നതും, ഏതവസ്ഥയിലും അവ്യഭിചരിതമായി വർത്തിക്കുന്നതും, ഇഹത്തിനും പരത്തിനും നിതാന്തസുഖമ നല്കുന്നതിനു പര്യാപ്തമായിരിക്കുന്നതുമായ പ്രേമത്തെപ്പററി മധുരകണ്ഠത്തിൽ കൂജനം ചെയ്തുകൊണ്ടിരുന്ന ഈ കവികോകിലം ഭാഷാസാഹിത്യോദ്യാനത്തിൽ മാധവകാലം വന്നണഞ്ഞുകഴിഞ്ഞു എന്നു സൂചിപ്പിച്ചു. നളിനി ആത്മവിസ്താരകവും പരിപാവനവുമായ സാത്വികപ്രേമത്തിൻെറ ശുഭപരിണാമത്തെ പ്രകാശിപ്പിക്കുന്നുവെങ്കിൽ ലൌകികപ്രേമം കുറേക്കാലം സമുദായാചാരരൂപമായ അയഃശൃംഖലയിൽപെട്ടു ഞെരുങ്ങിയതിനുശേഷം അതിനെ ഭേദിച്ചു് എങ്ങനെ വിജയദശയിൽ എത്തുന്നു എന്നു ലീലയും, പ്രേമത്തിൻെറ അപ്രതിരോധ്യമായ ഗതിയെ ജാതിനിയമങ്ങൾക്കും ലോകമര്യാദയ്ക്കും തടഞ്ഞുനിർത്താൻ കഴിയുകയില്ലെന്നു ദുരവസ്ഥയും, പരിശുദ്ധമായ

പ്രേമം അനശ്വരത്വത്തിലേയ്ക്കു ത്വരിതപ്രയാണം ചെയ്യുന്നുവെന്നു ചണ്ഡാലഭിക്ഷുകിയും, രജോഗുണത്തിൽ അങ്കുരിച്ചു തമസ്സിൽ വളൎന്ന പ്രേമത്തിനും ഭൂതദയയ്ക്കുള്ള കാന്താകൎഷണശക്തിയുടെ സ്പർശത്താൽ സാത്വികഭാവം പ്രാപിക്കാൻ കഴിവുണ്ടെന്നു കരുണയും വെളിപ്പെടുത്തിത്തരുന്നു. ചിന്താവിഷ്ടയായ സീതയിൽ നായിക പെട്ടെന്നുണ്ടായ അഭിമാനവിജൃംഭണത്താൽ നായകനേയും കുട്ടംബത്തേയും ഒക്കെ അല്പം പരുഷമായവിധത്തിൽ ത്യജിച്ചശേഷം പ്രേമവിഹംഗമത്തിൻെറ ചിറകുകൾക്കുള്ളിൽ സ്വയം അഭയം പ്രാപിക്കുന്നു. അലൌകികമായ വിശ്വപ്രേമത്തിൻെറ മൂൎത്തിമദ്ഭാവം പൂണ്ടിരിക്കുന്ന ഗൌതമബുദ്ധൻെറ ചരിത്രമാണല്ലോ ശ്രീബുദ്ധചരിതം.

യൌവനാരംഭത്തിൽതന്നെ താപസോത്തമനായ ശ്രീനാരായണഗുരുവിൻെറ സാഹചൎയ്യം ലഭിക്കയാലായിരിക്കാം—പ്രപഞ്ചത്തിൻെറ അനശ്വരത്വത്തെപ്പററിയുള്ള ചിന്തയിൽനിന്നു സഞ്ജാതമായ ഒരു ശോകച്ഛായ ആശാൻെറ എല്ലാ കവിതകളിലും പൊന്തിനില്ക്കുന്നതു്. ലോകഗതിയെപ്പററി ഗാഢമായി ചിന്തിച്ചിട്ടുള്ളവരാരും,

Tell me not in mournful numbers
That life is but an empty dream

എന്നു പറകയില്ല. കൎമ്മവിപാകത്താൽ ഗൃഹസ്ഥാശ്രമധൎമ്മം കൈക്കൊണ്ടുപോയെങ്കിലും മുനിവാടത്തിൽ വളൎന്ന കുമാരനാശാനു് ജീവിതത്തിൻെറ വിഷാദമയത്വബോധം എങ്ങനെ അകററിനിൎത്താൻ സാധിക്കും? അദ്ദേഹത്തിൻെറ എല്ലാ കൃതികളിലും ഒരു മാതിരി വിഷാദാത്മകത്വം കാണുന്നതിനുള്ള ഹേതു അതുതന്നെ.

ആശാൻ ഒരുദിവസം ഉണൎന്നപ്പോൾ പെട്ടെന്നു മഹാകവിയായിത്തീൎന്നു എന്നു് ആരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അതില്പരം അബദ്ധം മറെറാന്നില്ല. ആദ്യകാലങ്ങളിൽ അദ്ദേഹവും പൂൎവ്വകവിസരണിയിലൂടെയാണു സഞ്ചരിച്ചുകൊണ്ടിരുന്നതു്. ഷെല്ലി, ബ്രൌണിങ്, വേഡ്സ്‌വൎത്തു മുതലായ ആംഗലകവികളുടെ ഗീതികാവ്യങ്ങൾ വായിച്ചു രസിച്ചിട്ടുള്ളവൎക്കു് അത്തരം കവിതകൾ ഭാഷയിലുണ്ടാകുന്നില്ലല്ലോ എന്നു വലുതായ കുണ്ഠിതം ജനിച്ചിരുന്നു. പലരും ഈ സംഗതിയെ സംബന്ധിച്ചു ലേഖനങ്ങൾ എഴുതിക്കൊണ്ടിരുന്നു. ഞാനും ചില ലേഖനങ്ങൾ ദക്ഷിണദീപത്തിൽ പ്രസിദ്ധപ്പെടുത്തിയതായി ഓൎക്കുന്നു. വെണ്മണിയുടെ മൂരി

ശൃംഗാരവും, സജാതീയ ദ്വിതീയാക്ഷരപ്രാസവും മററും ഒപ്പിച്ച് പൂർവ്വകവികൾ ചവച്ചുതുപ്പിയ ആശയക്കൊന്തുകൾ നാലുവരികളിൽ നിരത്തിവച്ച്, ശബ്ദങ്ങളെക്കൊണ്ടു ചെപ്പടിവിദ്യകൾ കാട്ടുന്ന രീതിയും ആക്കും രസിക്കാതെയായി. ഏ. ആർ. കോയിത്തമ്പുരാൻ ഈ നവീനാശയത്തിനു ശിഷ്യഗണങ്ങളുടെ ഇടയ്ക്കു പ്രാബല്യം നല്കുന്നതിനു വേണ്ടുന്ന യത്നങ്ങൾ ചെയ്തുകൊണ്ടിരുന്നു. പരിതഃസ്ഥിതികൾ ഇങ്ങനെ അനുകൂലമായിരിക്കവേയായിരുന്നു നളിനിയുടെ ആവിർഭാവം. തമ്പുരാൻ അതിനു സർവ്വാത്മനാ സ്വാഗതംചെയ്തു. മി: ജി. രാമൻമേനോൻ വിപുലമായ ഒരു മണ്ഡനവും പ്രസിദ്ധീകരിച്ചു. പ്രയോഗശുദ്ധിയിൽമാത്രം നോട്ടമുണ്ടായിരുന്ന പഴഞ്ചന്മാരിൽ ചിലർ,

"ഓതി നീണ്ടജടയും നഖങ്ങളും
ഭൂതിയുംചിരതപസ്വിയെന്നതും"

ഇത്യാദി പദ്യഭാഗങ്ങളെ പെറുക്കിയെടുത്ത് ആക്ഷേപിക്കാതിരുന്നില്ല. ആശാന് ശബ്ദശുദ്ധിയിൽ നോട്ടമോ 'ശ്വാസംമുട്ടിയാലും പ്രാസംമുട്ടിക്കരുതെന്ന' നിർബന്ധമോ ഉണ്ടായിരുന്നില്ല. ഭാവത്തിന്റെ സമ്യക്സ്ഫുരണത്തിനു വ്യാകരണവിധികളെ ലംഘിക്കേണ്ടിവന്നാൽ അദ്ദേഹം അങ്ങനെതന്നെ ചെയ്യുമായിരുന്നു. അതുപോലെ ഉചിതവൃത്തങ്ങൾ തിരഞ്ഞെടുക്കുന്ന വിഷയത്തിലും അദ്ദേഹം ഉദാസീനഭാവമാണു കൈക്കൊണ്ടത്.

അലങ്കാരങ്ങളുടെ മിതമായ പ്രയോഗത്തിൽ അദ്ദേഹത്തിനു വൈമുഖ്യമുണ്ടായിരുന്നില്ലെങ്കിലും,

കാനനത്തിൽ വസിക്കുന്ന
വ്യാഘ്രംപോലെ സരസ്വതി.'

എന്നീമാതിരിയുള്ള ശ്ലിഷ്ടപ്രയോഗങ്ങളോ,

പൊട്ടുംകരളേവനമ-
പ്പൊട്ടുംതൊട്ടുള്ള നെററിയതു കണ്ടാൽ
മട്ടും മട്ടും മൊഴിയുടെ-
മട്ടും മറവുള്ളവർക്കു കിട്ടിടുമോ?

ഇത്തരത്തിലുള്ള യമകപ്പുണികളോ അദ്ദേഹത്തിന്റെ കൃതികളിൽ കാണ്മാനില്ല.

എന്നാൽ ഇതൊക്കെ ഈ പരിവർത്തനഘട്ടത്തിനുശേഷമുള്ള കഥയാണ്.

നിരയാനിരയാ നിരയാ
നിരയാംബോധിക്ക നിയതമകലത്തായ്
വരയാ വരയാ വരയാ
വരയാരും വിട്ടവരെയെ വന്ദിക്കാം.

എന്നിങ്ങനെ അദ്ദേഹം എഴുതിത്തള്ളിയ കാലവുമുണ്ടായിരുന്നു. ആ ശ്ലോകത്തെ ഒരിക്കൽ കരുവാ കൃഷ്ണനാശാൻ നാണുഗുരുവിനെ ചൊല്ലിക്കേൾപ്പിച്ചിട്ട് ആശാൻെറ കവിതയാണെന്ന് അറിവിച്ചപ്പോൾ അദ്ദേഹം ചോദിച്ചു:—

എന്താണ് ഇതിൻെറ അൎത്ഥം?

കൃഷ്ണനാശാൻ അൎത്ഥം പറഞ്ഞുതീൎന്നപ്പോൾ,

"ഇതു് റെറിഅൎത്ഥം. ഇനി തീൎത്ഥം കേൾക്കട്ടെ" എന്നു പറഞ്ഞു സ്വാമികൾ മന്ദഹസിച്ചു.

കുമാരനാശാൻെറ കവിതകളിൽനിന്നു പദ്യങ്ങൾ ഉദ്ധരിച്ചു കാണിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അവയിൽ പലതും കാണാതെ ചൊല്ലാൻ കഴിവുള്ളവരാണല്ലോ അനുവാചകന്മാരിൽ ഭൂരിപക്ഷവും. പേരിനുമാത്രം ചില പദ്യഖണ്ഡങ്ങളെ ചുവടേ ചേൎക്കുന്നു.

വീണപൂവ്—ഈ കൃതി തത്വചിന്താപരമാണ്.

It is not growing like a tree in bulk
Doth make man better be

എന്ന് ഒരു പാശ്ചാത്യകവി പാടിയിരിക്കുന്നു. ജീവിതത്തിൻെറ മഹത്വം അതിൻെറ ദൈൎഘ്യത്തെ ആശ്രയിച്ചല്ല സ്ഥിതിചെയ്യുന്നതെന്നും ഒരുദിവസം വികസിച്ച് അന്നന്നുതന്നെ കൊഴിഞ്ഞുപോകുന്ന ലില്ലിയുടെ ജീവിതമാണു സമ്പൂൎണ്ണമെന്നും ആ കവി പറയുന്നു. അതേ ആശയത്തെത്തന്നെ,

സാധിച്ചുവേഗമഥവാ നിജജന്മകൃത്യം
സാധിഷ്ഠർപോട്ടിഹ സദാ നിശി പാന്ഥലോകം
ബാധിച്ചു രൂക്ഷശിലവാഴ്വതിൽനിന്നുമേലെ-
ജ്യോതിസ്സുതൻ ക്ഷണികജീവിതമല്ലി കാമ്യം.

എന്ന സരസപദ്യത്താൽ ആശാൻ ആവിഷ്കരിച്ചിരുന്നു.

പ്രരോദനം—ഇതു മലയാളത്തിലെ വിലാപകാവ്യങ്ങളിൽ വച്ച് അത്യുത്തമമാകുന്നു. മരണം എന്നു കേൾക്കുമ്പോൾ സാധാ

രണമനുഷ്യർ മാത്രമല്ല പണ്ഡിതന്മാർപോലും ഞെട്ടിപ്പോകുന്നു. അങ്ങനെയിരിക്കുന്ന മരണം ആശാൻ കാണുന്നതു് ഇങ്ങനെയാണു്.

ജീവന്നിങ്ങുബഹുക്രിയം ജടിലമാമിദ്ദീർഘയാത്രാകഥ-
യ്ക്കാവശ്യം മൃതിയാംവിരാമനിലയം സ്വാത്മപ്രതീതിക്കുമേ.

ശ്രീബുദ്ധചരിതം (പ്രകൃതിവർണ്ണന)—

അങ്ങനെ നിർമ്മിച്ചിതു വിശ്രമവന
മംഗലനാമമെഴുന്ന മഹാരാമം
ഭംഗിയും പ്രൌഢിയുംകൊണ്ടന്നതുല്യമാ-
മെങ്ങുമേ ഭൂമിയിലില്ലതുപോലൊരാ.
ഉച്ചാവചശോഭതേടിപ്പരന്നുയ-
ർന്നുച്ചാരുവൃക്ഷവാടികൾ നടുവിലായ്
പച്ചച്ചെടികളും കുന്നുകളും പൂണ്ടു
മെച്ചമേറുന്നൊരു കുന്നു വിളങ്ങുന്നു
വിസ്തീർണ്ണമാം ഹിമവാന്റെ തടത്തിൽനി-
ന്നെത്തിയതുവഴി ഗംഗയെക്കാണുവാൻ
തത്തിക്കളിച്ചുപോം രോഹിണിയാംനദി
നിത്യമക്കുന്നിൻചുവടു കഴുകുന്നു.
താലദ്രുമങ്ങളും തിന്ത്രിണീജാലവും
ചേലൊത്തുവാച്ചുവളർന്നിട്ടതുകളിൽ
നീലനഭസ്സിൻ നിറമാർന്ന പൂക്കളെംപൂ-
ണ്ടാലോലഭംഗികലർന്നെഴും വള്ളികൾ
മേലേപടർന്നുവയിലതിൻതെക്കുള്ള
ഭൂലോകമെല്ലാം മറഞ്ഞുകിടക്കുന്നു.
...　...　...　...　...
...　...　...　...　...

ചിന്താവിഷ്ടയായ സീത—ജീവിതത്തിന്റെ അസ്ഥിരതയെപ്പററി കവികോകിലം ഇങ്ങനെ പാടിയിരിക്കുന്നു.

ഒരുനിശ്ചയമില്ലയൊന്നിനും
വരുമോരോ ദശ, വന്നപോലെ പോം
വിരയുന്നു മനുഷ്യനേതിനോ
തിരിയാ ലോകരഹസ്യമാർക്കുമേ.

തിരിയും രസബിന്ദുപോലെയും
പൊരിയും നെന്മണിയെന്നപോലെയും
ഇരിയാതെ മനം ചലിപ്പൂ ഹാ!
ഗുരുവായും ലഘുവായുമാർത്തിയാൽ.

നളിനി—പ്രേമത്തിന്റെ ദിവ്യശക്തിയെ ഇക്കഥ ഉദാഹരിക്കുന്നു. ധ്യാനശീലനും സ്വയമാനന്ദമാനസനുമായ ദിവാകരൻ അധിത്യകാസ്ഥാനമാർന്ന്,

'വാനിൽനിന്നു നിജനീഡമാർന്നെഴും
കാനനം ഖഗയുവാവു പോലവേ'

ഒന്നു നോക്കുന്നു.

ഭൂരിജന്തുഗമനങ്ങൾ പൂത്തെഴും
ഭൂരുഹങ്ങൾ നിറയുന്ന കാടുകൾ
ദൂരദർശനകൃശങ്ങൾ കണ്ടുതേ
ചാരുചിത്രപടഭംഗിപോലവൻ.
പണ്ടുതന്റെ പുരപുഷ്പവാടിയും-
ക്കൊണ്ടവാപികളെ വെന്നപൊയ്കയിൽ
കണ്ടവൻ, കുതുകമാർന്നതെന്നലിൽ-
തണ്ടുലഞ്ഞു വിടരുന്നതാരുകൾ.

സാവധാനമെതിരേറ്റു ചെല്ലുവാ-
നാവികസ്വരസരസ്സയച്ചപോൽ
പാവനൻ സുരഭിവായുവന്നുക-
ണ്ടാവഴിക്കു പദമൂന്നിനാനവൻ.

ആഗതർക്കു വിഹഗസ്വരങ്ങളാൽ
സ്വാഗതം പറയുമാ സരോജിനി.

യോഗിയെ വശഗനാക്കി, കുന്നിന്റെ ചുവട്ടിൽ എത്തിയമാത്രയിൽ എങ്ങനെയോ,

'ചെറുതാർത്തിയാർന്നവാറൊന്നുവീർത്തു നെടുതായുടൻ യതി.'

അതിനു കാരണം കവിതന്നെ പറയുന്നു:—

ജന്തുവിന്നു തുടരുന്നു വാസനാ-
ബന്ധമിങ്ങുടലുവീഴുവോളവും.

അതേ സമയത്തുതന്നെ,

"അത്ഭുതാം തരുവിലീനമേനിയായ്
നില്പോരാൾക്കു തിരതല്ലി ഹൃത്തടം."

നായകൻ ചിന്തയാർന്നതേയുള്ളൂ. എന്നാൽ നായികയായ നളിനിയുടെ ഹൃദയം തിരതല്ലി. അതും അവർ പരസ്പരം കാണാതിരുന്ന ഒരവസരത്തിൽ!

കണ്ടതില്ലിവർ പരസ്പരം മരം-
കൊണ്ടു നേർവഴി മറഞ്ഞിരിക്കയാൽ
രണ്ടുപേരുമകതാരിലാന്നിതൽ-
ക്കണ്ടി! കാൺക ഹ ഹ! ബന്ധവൈഭവം.

നളിനി,

ആശു വായുവിൽ ലസൽപ്രസൂനയാ-
മാശിരീഷ ലതപോൽ ഞെട്ടിനാൾ
സീമയററഴലിലൊട്ടു സൂചിത-
ക്ഷേമമൊന്നഥ ചലിച്ചു മീനിനാൽ
ഓമനപ്പുററുമൃണാളമെന്നപോൽ
വാമനേത്രയുടെ വാമമാംകരം

ഇങ്ങനെ ആധുനികപാശ്ചാത്യനാടകരീതിയിൽ നിർവ്വഹണ സന്ധിയിൽ തുടങ്ങിയിട്ടാണ് കഥ പറഞ്ഞുതുടങ്ങുന്നതു്.

ചണ്ഡാലഭിക്ഷുകി—

ജാതിഭേദത്തിന്റെ യുക്തിഹീനതയെ വെളിപ്പെടുത്തുന്നതിനവേണ്ടി എഴുതപ്പെട്ടതാണ്.

വ്യാമോഹമാന്നും സുഖത്തിൽ—പര-
ക്ഷേമത്തിൽ വിപ്രിയമാന്നും
പാമരചിത്തം പുകഞ്ഞു—പൊങ്ങും
ധൂമമാമീഷ്യതാൻ ജാതി."

എന്നും,

നെല്ലിൻചുവട്ടിൽ മുളയ്ക്കും—കാട്ടു
പുല്ലല്ല സാധുപ്പുലയൻ.

എന്നും അതിൽ അദ്ദേഹം സമത്ഥിച്ചിരിക്കുന്നു.

കരുണ—ആശാന്റെ കവിതകളുടെ കൂട്ടത്തിൽ ഏററവും ഹൃദ്യമായിട്ടുള്ളതു കരുണയാണ്. പ്രേമത്തിന്റെ സൂക്ഷ്മസ്വഭാവം അതിൽ പ്രകാശിപ്പിച്ചിരിക്കുന്നു.

ജീവിതം അതിദയനീയമാണെന്നും,

പുഷ്പശക്തിവഹിക്കുമപ്പളുങ്കുപാത്രം വിരലാൽ
മുട്ടിയാൽമതി തവിടുപൊടിയാമല്ലോ.

അങ്ങനെയുള്ള ഈ ജീവിതത്തെ സുഭഗമാക്കിത്തീർക്കുന്നതു പരിശുദ്ധപ്രേമമാണെന്ന് അദ്ദേഹം സ്ഥാപിക്കുന്നു.

പ്രേമമേ നിൻ പേരുകേട്ടാൽ പേടിയാംവഴിപിഴച്ചു
കാമകിങ്കരർ ചെയ്യുന്ന കട്ടംകൈകളാൽ

വൃത്തം കരുണാരസത്തിനു തെല്ലുപോലും യോജിക്കുന്നില്ലെങ്കിലും ആ സംഗതി അതു വായിക്കുമ്പോൾ നാം മറന്നുപോകുന്നു.

ദുരവസ്ഥ—ഈ കഥ ആശാനും തെല്ലു ദുരവസ്ഥ വരുത്തിവച്ചു. യാഥാസ്ഥിതികന്മാർ അദ്ദേഹത്തിനെ കണക്കററു് അധിക്ഷേപിച്ചു. എന്നിട്ടും അതു ജീവിക്കതന്നെ ചെയ്യുന്നു.

ആശാന്റെ ഛായയെ വർണ്ണിക്കുന്ന ഒരു ശ്ലോകം ഉദ്ധരിച്ചുകൊണ്ടു പ്രകൃതത്തിൽനിന്നു വിരമിക്കാം.

ചിന്താശീലം സ്ഫുരിക്കും വലിയനയനമാസ്ഥൂലമാം ഹ്രസ്വദേഹം
സന്തോഷംപൂണ്ടപൊട്ടിച്ചിരിയെവിടെയുമുൾക്കൊള്ളുമുദ്ദാമഭാവം
ദന്തംതെല്ലൊന്നുയർന്നിട്ടമരുവതഥ നൽ കാകളീരമ്യകണ്ഠം
ചിന്തിച്ചാലെൻകുമാരാഹ്വയകവിയിതേമട്ടു കാണുന്നു മുൻപിൽ.



## കായംകുളം സി. കുഞ്ഞൻവൈദ്യൻ.

പുതുപ്പള്ളിൽ വാരണപ്പള്ളിയെന്നൊരു പ്രസിദ്ധപ്പെട്ട ഈഴവഗൃഹമുണ്ടു്. വലിയ ധർമ്മിഷ്ഠന്മാരും സംസ്കൃതാശയന്മാരും ആയിരുന്നു ആ കുടുംബക്കാർ. ബാല്യത്തിൽ പ്രാഥമികവിദ്യാഭ്യാസം കഴിഞ്ഞു പിതാവിന്റെ അടുക്കലും കുമ്മൻപിള്ളി രാമൻപിള്ളയാശാന്റെ അടുക്കലും ജ്യോതിഷം അഭ്യസിച്ചു. കുറേക്കാലം വെളുത്തേരി കേശവനാശാന്റെ അടുക്കൽ വൈദ്യം പഠിച്ചിരുന്നതായും അറിയുന്നു. യൗവനപ്രാപ്തിക്കു മുമ്പേതന്നെ അഹല്യാമോക്ഷം ഊഞ്ഞാൽപാട്ടും, ശംബരവധം കലതിപ്പാട്ടും നിർമ്മിച്ചു് ബാലകവി എന്ന പേർ സമ്പാദിച്ചു.

ശ്രീമന്തം ശിവദായിനം ഗിരിസുതാ
ശ്രീശ്ലേഷസമ്മാർജ്ജിത
ശ്രീഭസ്മാംകിത ഭൂരിചാരുവപുഷാ
ശ്രീജാനിവന്ദ്യാംഘ്രികം

ശ്രീഗംഗാധരമദ്ധചന്ദ്രധരം
ശ്രീനാരദാദ്യൈർനതം
ശ്രീകർത്താരമഹം ഭജേ സവിനയം
ശ്രീനീലകണ്ഠം സദാ.

എന്ന പദ്യം 16–ാംവയസ്സിൽ അദ്ദേഹം രചിച്ചതാണ്. ഭാഷാ വാസവദത്തവും അനേകം ഒററശ്ലോകങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

## കല്ലമ്പള്ളി വേലുത്തമ്പി.

തിരുവനന്തപുരത്ത് 'കല്ലമ്പള്ളി' എന്നൊരു പുരാതനഗൃഹമുണ്ട്. പന്തളത്തു വിദ്വാൻതമ്പുരാൻെറ പുത്രനായ വേലുത്തമ്പി 1032–ാമാണ്ടിടയ്ക്കു ജനിച്ചു. പ്രഹ്ളാദചരിതം, ഹരിശ്ചന്ദ്രചരിതം എന്ന രണ്ടു് ആട്ടക്കഥകൾ നിർമ്മിച്ചിട്ടുണ്ട്.

## പുതുപ്പള്ളി വാരണപ്പള്ളി ഗോവിന്ദപ്പണിക്കർ.

1036–ൽ ജനിച്ചു. നല്ല വ്യുൽപന്നനായിരുന്നു. വൈദ്യശാസ്ത്രത്തിലും ഗണിതത്തിലും വലിയ പാണ്ഡിത്യം സമ്പാദിച്ചിരുന്നു. പാഞ്ചാലീസ്വയംവരം കുറത്തിപ്പാട്ടും, കൃഷ്ണലീല ഉഴിഞ്ഞാൽപാട്ടും പണിക്കരാൽ രചിക്കപ്പെട്ട കൃതികളായിരുന്നു. അനേകം ഒററശ്ലോകങ്ങളും ചില വിശിഷ്ടപദങ്ങളും രചിച്ചിട്ടുണ്ട്.

## അമ്പലപ്പുഴ ചപ്പുഅണ്ണാവി.

ഞാൻ വളരെ ചെറുപ്പത്തിൽ അദ്ദേഹത്തിനെ കണ്ടിട്ടുള്ളതായി ഓർക്കുന്നു. സീതാസ്വയംവരം എന്നൊരു കഥ അദ്ദേഹം എഴുതീട്ടുണ്ട്.

## രാമവർമ്മ അപ്പൻതമ്പുരാൻ.

പ്രസിദ്ധ കവയിത്രിയും സംഗീതവിദുഷിയുമായിരുന്ന കൊച്ചി കൊച്ചിക്കാവമ്മതമ്പുരാൻെറ പുത്രനായി 1051 തുലാം

24–ാംതീയതി ജനിച്ചു. രണ്ടുവയസ്സ് തികഞ്ഞപ്പോൾ മാതാവു തീപ്പെട്ടുകയാൽ മാതൃലാളന അനുഭവിക്കാൻ ഉള്ള ഭാഗ്യം സിദ്ധിച്ചില്ല. 10–ാംവയസ്സിൽ കൊച്ചീമഹാരാജാവിന്റെ മേൽനോട്ടത്തിൽ നടന്നുവന്ന സംസ്കൃതപാഠശാലയിൽ ചേൎന്നു കാവ്യങ്ങളെല്ലാം പഠിച്ചുതീൎത്തു. അനന്തരം ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങി. അതിനോടുകൂടിത്തന്നെ വ്യാകരണം, അലങ്കാരം, തൎക്കം എന്നീ വിഷയങ്ങളും അഭ്യസിച്ചുകൊണ്ടിരുന്നു. പിന്നീടു് എറണാകുളം ഹൈസ്കൂളിൽ ചേൎന്നു് അവിടെനിന്നു് 1070–ൽ മെട്രിക്കുലേഷൻ പാസ്സായിട്ടു് മദ്രാസ് പ്രസിഡൻസി കാളേജിൽ ചേൎന്നു എഫ്. ഏ. പാസ്സായിട്ടു് ബി, ഏ–യ്ക്കു പഠിച്ചു് ഐച്ഛിക വിഷയത്തിൽ വിജയം സിദ്ധിച്ചു.

1073–ൽ അമ്പാട്ടു വടക്കേമുടവക്കാട്ടു് ശ്രീമതി നാണിക്കുട്ടിഅമ്മയെ വിവാഹംചെയ്തു. 1078 മുതൽ 81–വരെ രസികരഞ്ജിനിമാസികയെ ഭംഗിയായി നടത്തി. ആ മാസിക നിന്നതിനു ശേഷം താമസം തൃശ്ശിവപേരൂരേയ്ക്കു മാററി. അവിടെവച്ചു് അല്പം ജ്യോതിഷവും വശമാക്കി.

മംഗളോദയം കമ്പനിയുടെ ആരംഭംമുതൽക്കു് ഒരു വ്യാഴവട്ടക്കാലം അതിന്റെ പ്രധാന നിൎവ്വാഹകൻ അവിടുന്നായിരുന്നു. കേരളീയ ആയുൎവേദവൈദ്യശാല സ്ഥാപിച്ചു നടത്തിക്കൊണ്ടിരുന്നതും അവിടുന്നുതന്നെ. അതിനും പുറമേ സീതാറാം നെയ്ത്തുശാലയുടെ സ്ഥാപനത്തിലും അവിടുന്നാണു് മുന്നിട്ടു പ്രവൎത്തിച്ചതു്. മദിരാശി ആയുൎവേദകമ്മിഷനിലെ അംഗം, സമസ്തഭാരത ആയുൎവേദമഹാസഭയിലെ പ്രതിനിധി, മദിരാശി സൎവ്വകലാശാലയിലെ പരീക്ഷകൻ, ബോർഡ് ആഫ് സ്റ്റഡീസ്സിലെഅംഗം, സാഹിത്യപരിഷത്തിന്റെ സ്ഥിരാദ്ധ്യക്ഷൻ മുതലായ നിലകളിലെല്ലാം അവിടുന്നു ശോഭിച്ചിട്ടുണ്ടു്. അവിടുത്തെ മാനേജുമെൻറിൽ ഒരു ഹൈസ്കൂളും രണ്ടു ലോവർസെക്കണ്ടറിസ്കൂളുകളും നടന്നുവന്നു.

അവിടുന്നു സാഹിത്യപോഷണാൎത്ഥം ചെയ്തിട്ടുള്ള ശ്രമങ്ങൾ നാനാമുഖങ്ങളാകുന്നു. അസംഖ്യം സുപ്രസിദ്ധങ്ങളായ ഗ്രന്ഥങ്ങളെ മംഗളോദയം വഴിക്കു് അവിടുന്നു വെളിക്കു കൊണ്ടുവന്നിട്ടുണ്ടു്. പ്രാചീനഗ്രന്ഥമാലികയുടെ പ്രസാധകൻ അവിടുന്നായിരുന്നു.

ഭാസ്കരമേനോൻ, ഭൂതരായർ, മംഗളമാല നാലുഭാഗങ്ങൾ പ്രസ്ഥാനപഞ്ചകം, അനേകം പ്രഹസനങ്ങൾ, ദ്രാവിഡവൃത്തങ്ങളും അവയുടെ ദശാപരിണാമങ്ങളും, കാലവിപര്യയം, കൊച്ചീരാജ്യചരിതങ്ങൾ എന്നിങ്ങനെ അവിടുന്ന് അനേകം കൃതികൾ രചിച്ചിട്ടുണ്ട്. അവിടുത്തെ പേർ ഭാഷാസാഹിത്യചരിത്രത്തിൽ നിന്നും ഒരുകാലത്തും മാഞ്ഞുപോകയില്ലെന്നു നിസ്സന്ദേഹം പറയാം. അവിടുന്ന് ഈയിടയ്ക്കാണ് സ്വർല്ലോകം പ്രാപിച്ചത്. അതു മലയാളഭാഷയ്ക്കും നാട്ടിനും ഒരുപോലെ തീരാനഷ്ടമായിരിക്കുന്നു. അവിടുത്തെ ഭാസ്കരമേനോനാണ് ഭാഷയിൽ ആദ്യമുണ്ടായ നല്ല ഡിററക്ടീവു നോവൽ. പ്രാചീനകവികളെ അനുകരിക്കുന്ന വിഷയത്തിൽ അവിടുന്ന് അനിതരസാധാരണമായ സാമർത്ഥ്യം സമ്പാദിച്ചിരുന്നു. സാഹിത്യചരിതം ഒന്നാംഭാഗത്തിൽ തോലകവിയുടെ കൃതിയാണെന്നുപറഞ്ഞ് ഞാൻ ഉദ്ധരിച്ചിട്ടുള്ളതും പലരും അങ്ങനെ വിശ്വസിച്ചുപോന്നതുമായ,

"മാടിൻ കോടിമടവാരെ
കാട്ടും പടലും പിടിച്ചു മുടിയോരന്റെ
ഊട്ടുകിടപ്പാനൊരുവഴി-
യടിപിടിയോ പേരുചൊല്ലി മുറവിളിയോ."

എന്ന പദ്യം അവിടുത്തെ കൃതിയാണെന്ന് അവിടുന്നുതന്നെ എന്നെ അറിയിച്ചിട്ടുണ്ട്. ഗ്രന്ഥവിമർശനത്തിലും അവിടുന്ന് അതിസമർത്ഥനായിരുന്നുവെന്നു മണിപ്രവാളശാകുന്തളത്തിന്റെ മുഖപ്രസംഗം വായിച്ചിട്ടുള്ളവർക്കു നല്ലപോലെ മനസ്സിലാവും. രസികരഞ്ജിനിയുടേയും കൈരളിയുടേയും ഗ്രന്ഥവിമർശങ്ങൾ പുസ്തകവിമർശനത്തിനു മാതൃകകളായിരുന്നുവെന്നു പറയാം. അവ പത്രാധിപർ രാമകൃഷ്ണപിള്ളയുടെ വിമർശംപോലെ പരുഷങ്ങളോ മററു പല മാസികകളിലേയും പത്രങ്ങളിലേയും നിരൂപണങ്ങൾപോലെ ബാലിശങ്ങളോ ആയിരുന്നില്ല. ജീവിക്കയും മററുള്ളവരെ ജീവിച്ചുകൊള്ളാൻ വിടുകയും ചെയ്ക എന്ന നയത്തെ അവിടുന്ന് പുസ്തകസമാലോചനയിലും അനുവർത്തിച്ചുപോന്നു. അവിടുത്തെ പാണ്ഡിത്യത്തിന്റെ അഗാധതയ്ക്ക് അനുരൂപമായിരുന്നു മററുള്ളവരോടുള്ള പെരുമാററത്തിൽ അവിടുന്നു പ്രദർശിപ്പിച്ചുവന്ന വിനയത്തിന്റെ സുഭഗത. പാണ്ഡിത്യവും വിനയവും യമളജാതങ്ങളാണല്ലോ. "എന്നെ എതിർക്കുന്നവർ എന്റെ ആജന്മശത്രുക്കളാകുന്നു" എന്ന് ഒരു പണ്ഡിതകേസരി ഒരിക്കൽ ഒരു വലിയ സദസ്സിൽവച്ചു പ്രസംഗിക്കയുണ്ടാ

യി. അതു കേട്ടുകൊണ്ടിരുന്ന അപ്പൻതമ്പുരാൻ തിരുമനസ്സിലെ മുഖത്തു കളിയാടിയ സ്മിതരുചി എത്ര സാരഗർഭമായിരുന്നു!!

അപ്പൻതമ്പുരാന്റെ വിയോഗം ഭാഷയ്ക്കു് അനിവാര്യമായ ഒരു നഷ്ടമാകുന്നു. അവിടുത്തെ ഗദ്യശൈലി അനുകരണയോഗ്യമാകുന്നു. പച്ചമലയാളശബ്ദങ്ങൾക്കു് എത്രമാത്രം ശക്തിയുണ്ടെന്നു് അവിടുത്തെ പ്രയോഗങ്ങൾ നോക്കിയാൽ മനസ്സിലാവും. നാശോന്മുഖമായിരുന്ന അനേകം ശുദ്ധദ്രാവിഡപദങ്ങളെ പുനരുജ്ജീവിപ്പിച്ചു പ്രചുരപ്രചാരം നല്കുന്നതിനു് അവിടുന്നു മംഗളമാലവഴിക്കു ശ്രമിച്ചിട്ടുണ്ടു്. ശ്രവണമാത്രത്താൽ ഹൃദയത്തിലേയ്ക്കു പാഞ്ഞുകേറത്തക്കവണ്ണം തന്മയത്വത്തോടുകൂടി വർണ്ണിക്കുന്നതിനും ഫലിതസമ്പൂർണ്ണമായി എഴുതുകയും സംസാരിക്കയും ചെയ്യുന്നതിനും അവിടുത്തേയ്ക്കുണ്ടായിരുന്ന വാസന അസാധാരണമായിരുന്നു. കഥകളികളിലും നാടകങ്ങളിലും പാത്രങ്ങളെക്കൊണ്ടു് അവരവരുടെ സംസ്കാരത്തിനും സ്ഥിതിക്കും കാലദേശാദികൾക്കും അനുരൂപമായി സംസാരിപ്പിക്കുന്നതിൽ അവിടുന്നു പ്രത്യേകം ശ്രദ്ധവെച്ചിട്ടുണ്ടു്. മിതമായ ഭാഷയിൽ അർത്ഥലോപം വരുത്താതെ വാക്യങ്ങൾ രചിക്കുന്നതിനു് അദ്ദേഹത്തിനുണ്ടായിരുന്നിടത്തോളം പാടവം ഇന്നത്തെ മിക്ക ഗദ്യകാരന്മാരിലും കാണാറില്ല. ആരുടെ കൃതിയായിരുന്നാലും സാഹിത്യരസം ഉള്ളതാണെങ്കിൽ ഏതു കൃതിയേയും അവിടുന്നു് ആസ്വദിക്കയും തൽക്കർത്താക്കളെ അഭിനന്ദിക്കയും ചെയ്യുമായിരുന്നു. അസൂയ എന്ന ദോഷം അവിടുത്തെ തീരെ തീണ്ടുകപോലും ചെയ്തിട്ടില്ലായിരുന്നതിനാൽ അദ്ദേഹം ജീവിച്ചിരുന്നിടത്തോളംകാലം സർവ്വോത്തമനായ സാഹിതീനേതാവായിത്തന്നെ വാണു. ആരും അവിടുത്തെ നേതൃത്വത്തെപ്പറ്റി പിറുപിറുക്കപോലും ചെയ്തിട്ടില്ല.

## വിദ്വാൻകുട്ടി.

യുയോമിയാമതസ്ഥാപകനായ ഇദ്ദേഹം ഹിന്ദുമതധർമ്മം തെറ്റാതെ അനുഷ്ഠിച്ചുവന്ന ഒരു തമിഴ്ബ്രാഹ്മണനായിരുന്നു. സംസ്കൃതത്തിലും ഭാഷയിലും സാമാന്യം നല്ല വൈദുഷ്യമുണ്ടായിരുന്നെന്നു പ്രസിദ്ധീകൃതമായിട്ടുള്ള തൽകൃതികളിൽനിന്നു തെളിയുന്നു. യുയോമതക്കാരെല്ലാം ബ്രാഹ്മണരുടെ രീതിയിൽ വസ്ത്രധാരണം ചെയ്കയും മാംസഭക്ഷണം വർജ്ജിക്കയും ചെയ്യുന്നു. അവർക്ക്

പള്ളികൾ ഇല്ല. ഗൃഹങ്ങൾതന്നെയാണ് അവരുടെ ക്ഷേത്രം. ലോകം അവസാനിക്കാറായെന്നും, യേശുവിന്റെ വെളിപാടു വേഗം ഉണ്ടാകുമെന്നും അവർ വിശ്വസിക്കുന്നു. ഈ മതക്കാർ സംഖ്യയിൽ കുറഞ്ഞുകുറഞ്ഞു് ക്രമേണ ഇതരക്രൈസ്തവവിഭാഗങ്ങളിൽ ലയിച്ചുതുടങ്ങിയിട്ടുണ്ടു്.

വിദ്വാൻകുട്ടിയുടെ യുയോമിയാത്മഗീതങ്ങളിൽനിന്നു് ഏതാനും ശ്ലോകങ്ങളും ഗാനങ്ങളും ഉദ്ധരിക്കുന്നു.

അച്ഛപ്രതിമാ പിത്രോ-
രച്ഛാംബാകാചിദസുപ്രതിമാ പിത്രോഃ
സ്വച്ഛായാമൃതവല്ലി
തുച്ഛീകൃത ദുഷ്കൃതിപ്രിയാമൃതവല്ലീ.

ശുദ്ധസ്നേഹാത്മകരാ-
സക്തപ്രാണാദ്ഗദിത സ്നേഹാത്മകരാ
ചിത്താരുണ്യം പ്രാപ്താ
ശുദ്ധോദന ജീവനകാരുണ്യം പ്രാപ്താ

ദിവ്യമനോഭവശരണം
ഹവ്യമിദം ഭോക്തു കാമിനോ ഭവ ശരണം
ഭവ്യങ്കരകരവാളീ
ക്രവ്യാദക്ഷേമനാശകരവാളീ.

എട്ടാം യേശുവിൻ വെളിപ്പാടുവേഗമുളവാ-
കേണ്ടുന്നവററെ വടിവൊടു കാണിക്കുന്നു. (എട്ടാം)
ഈശനവന്നേകി യേശുതൻദാസക്കവ-
കാശമാവാൻ തൻദൂതൻ യോസപ്പിന്നയച്ചു. (എട്ടാം)
ആയതിനെ യോഹന്നാനായി സൂചിപ്പിച്ചാൻ
ഹോഹോയി യോഹന്നാൻ കാണായ് അവ ചൊല്ലും.(എട്ടാം)
സാക്ഷാദ്ദേവവാക്യേശു സാക്ഷി എന്നിവകൾതൊ-
ട്ടക്ഷി കണ്ടതൊക്കയും സാക്ഷികരിച്ചവൻ. (എട്ടാം
കേൾക്ക ഈ വചനം വായിക്ക ഇതിലുള്ളവ
കാക്ക എന്നാലവനെ ഭാഗ്യവാനാക്കീടും. (എട്ടാം)

ആത്മഗീതങ്ങൾ ജയദേവൻെറ ഗീതഗോവിന്ദത്തിൻെറ രീതിയിൽ ശ്ലോകങ്ങളായും പാട്ടുകളായും രചിക്കപ്പെട്ടിരിക്കുന്നു.

ശ്ലോകം— പത്മാവതീരമണനാം ജയദേവനുള്ളി-
ലൈക്യാത്മകാന്തിവിലസീ വികസിച്ചു പത്മം
അന്നേരമങ്ങവനുടേ പുറകിൽ ധ്വനിച്ചു
വങ്കാളമൊത്തൊരുനിനാദമവൻ ശ്രവിച്ചാൻ.

അല്ലാവെന്നാദ്യമാമെൻ പരമയമമൊമേ-
ഗാവദന്ത്യം ത്രിയേക
സ്നേഹാത്മാവിൻെറ വാസസ്ഥലമഖിലവുമ-
ണ്ടായിവന്നോരുമൂലം
ഞാനെന്നാത്മാവുരച്ചാനെഴുതിയെഴുസഭ-
യ്ക്കായയച്ചീടുകാ നീ
കാണുംകാര്യങ്ങളെന്നാനതുപൊഴുതവന-
വ്വാക്കുകാണ്മാന്തിരിഞ്ഞാൻ.

ഭൂപാളം— ത്രിപുട.

കണ്ടേനന്നേരമാത്മപുരുഷന്തിരുവടിതന്തിരുവടിവോ
കണ്ടേൻ കനകവിളക്കേഴുമവനുടെ നടുവിലായി. (കണ്ടേൻ)

1 കണ്ടകനകവിളക്കേഴുമേഴുസഭകൾ
ഉണ്ടവൻ വലംകൈയിലേഴുതാരങ്ങൾ ദൂതൻ
അമലനിലയങ്കിയണിഞ്ഞുവന്മാവിൽ
സുവർണ്ണക്കച്ചപൂണ്ടുള്ളവൻ തലമുടിയോ
ഹിമത്തിന്നൊത്തവെള്ളനയനമഗ്നിജ്വാല
സമംകഴലിണകൾ പഴുപ്പിച്ചോട്ടിന്നൊത്തതായി. (കണ്ടേൻ)

2 തന്നുടെ നാദം ബഹുതണ്ണീരോശയ്ക്കൊത്തതാം
നന്നായ്മൂർച്ചയുള്ളൊരുമിന്നുമിരുവായ്ത്തലവിൾ
തനതുവായിൽനിന്നു പുറപ്പെടുന്നു മുഖ-
ദിനകരൻ ശക്തിയിൽ വിളങ്ങുംവണ്ണമതാം
ഘനമഹിമയിലീവണ്ണം ഞാനവനെ വീ-
ക്ഷണംചെയ്താറെ കാൽക്കൽ മരിച്ചവനെപ്പോലെവീണു. (കണ്ടേ)

3 എന്മേൽവലകൈ വച്ചാൻ ഭയമരുതെന്നാനവൻ
നന്മതന്നുടെജീവൻതാനാദ്യന്തമാമെന്നാൻ

മരിച്ചെന്നേക്കും ജീവിച്ചിരിക്കുന്നവനെന്നാൽ
മരണപാതാളങ്ങൾ തുറക്കും താക്കോലുകൾ
കരത്തിലുണ്ടു നീ കണ്ടിരിക്കുന്നവയേയും
വരുന്നവയെയുന്നീയെഴുതുകയെന്നാനവനേ. (കണ്ടേ)

## പത്രാധിപർ രാമകൃഷ്ണപിള്ള.

'മല്ലൻപേരാർ' എന്ന പ്രസിദ്ധമഹാപുരുഷന്റെ വംശത്തിൽ 1053-ാമാണ്ടു് സഞ്ജാതനായ ഈ മഹാപുരുഷൻ അടുത്ത കാലത്തു ജീവിച്ചിരുന്ന സാഹിത്യമല്ലന്മാരുടെ നാടുനായകമായി ശോഭിച്ചതിൽ അത്ഭുതപ്പെടാനില്ല. അദ്ദേഹം വാത്സല്യഭാജനമായ മാതുലന്റെ ആജ്ഞാനുസരണം പതിനാലാംവയസ്സിൽ ഇംഗ്ലീഷ് പഠിക്കുന്നതിനുവേണ്ടി നെയ്യാററുംകരെ വിട്ടു തിരുവനന്തപുരത്തു വന്നതുമുതല്ക്കു പത്രവായനയിൽ വലിയ ശ്രദ്ധ കാണിച്ചുതുടങ്ങി. രണ്ടുകൊല്ലങ്ങൾക്കുള്ളിൽ മെട്രിക്കുലേഷൻ പരീക്ഷ ജയിച്ചിട്ടു് ഗുരുമുഖ്യന്മാരിൽനിന്നു നല്ല ഗദ്യമെഴുത്തുകാരൻ എന്ന സർട്ടിഫിക്കെറേറാടുകൂടി ലേഖനമെഴുത്തിനു് ആരംഭിച്ചു. അക്കാലങ്ങളിൽ ഗദ്യമായും പദ്യമായും തുടരെത്തുടരെ എഴുതിക്കൊണ്ടിരുന്ന ലേഖനങ്ങളൊക്കെയും വിദഗ്ദ്ധഹസ്തങ്ങളാൽ പരിശോധിക്കപ്പെട്ടതിനുമേലേ പ്രകാശിപ്പിക്ക പതിവുണ്ടായിരുന്നുള്ളു. പലേ ലേഖനങ്ങൾ സരസഗായകകവി കെ. സി. കേശവപിള്ള തിരുത്തിക്കൊടുത്തതായി അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പുകളിൽ കാണുന്നു. രാമകൃഷ്ണപിള്ള അവർകളുടെ അന്നത്തെ കത്തുകളിൽ ചിലതിനെ ആ മഹാകവി ഭദ്രമായി സൂക്ഷിച്ചുവച്ചിട്ടുമുണ്ടു്.

രാമക്കുറുപ്പുമുൻഷിയുടെ സുശിക്ഷണഫലമായി മികച്ച പണ്ഡിതനെന്ന നിലയിൽ ബി. എ. ബിരുദം സമ്പാദിച്ചുകൊണ്ടാണു് അദ്ദേഹം തിരുവനന്തപുരം കാളേജു വിട്ടതു്. അതിനോടുകൂടി 'വഞ്ചിഭൂപഞ്ചിക'യുടെ പത്രാധിപത്യം കൈയേല്ക്കാൻ അദ്ദേഹം നിശ്ചയിച്ചു.

1075 ചിങ്ങം 30-ാംതീയതി 'കേരളദർപ്പണം' എന്ന പത്രം തിരുവനന്തപുരത്തു് പാൽകുളങ്ങര തോപ്പുവീട്ടിൽ പരമേശ്വരൻപിള്ള അവർകളുടെ പരോക്ഷമായ മാനേജിംഗ് ഉടമസ്ഥത

യിലും രാമകൃഷ്ണപിള്ളയുടെ മാനേജിംഗ് ഉടമസ്ഥതയിലും പത്രാധിപത്യത്തിലും പുറപ്പെട്ടുതുടങ്ങി. വഞ്ചിഭൂപഞ്ചികയുടെ ഭരണകൂടത്തിനുള്ളിൽ ഉണ്ടായ പിളപ്പിന്റെ ഫലമായിട്ടായിരുന്നു ദർപ്പണം ആവിർഭവിച്ചതു്. ദർപ്പണത്തിന്റെ രണ്ടാംലക്കത്തിൽ ഇപ്രകാരം എഴുതിയിരുന്നു:—

"ഈ ഭിന്നിപ്പിന്റെ ഫലമായി വഞ്ചിഭൂപഞ്ചികയുടെ ജനയിതാക്കളായി പത്രാധിപത്യം ഏററിരുന്ന ശ്രീമാൻ പിള്ളയും, പേട്ടയിൽ രാമൻപിള്ള ആശാനവർകളും, രക്ഷാധികാരം ഏററിരുന്ന മഹാമഹിമശ്രീ വലിയകോയിത്തമ്പുരാൻ തിരുമനസ്സും, അവിടത്തെ ഭാഗിനേയനായ ഏ. ആർ. രാജരാജവമ്മ കോയിത്തമ്പുരാൻ തിരുമനസ്സും പഞ്ചികയുമായുള്ള ബന്ധം വിട്ടുകളഞ്ഞു. എന്നാൽ വഞ്ചിഭൂപഞ്ചികയോടൊപ്പംതന്നെ തലസ്ഥാനത്തുനിന്നു തങ്ങളുടെ പത്രാധിപത്യത്തിൽ സ്വതന്ത്രമായി വേറൊരു പത്രം ആരംഭിക്കുവാൻ വേണ്ട സകല ഏർപ്പാടും ഉടനടി ചെയ്കയും മേൽപറഞ്ഞ മഹാന്മാരുടെ സഹായത്തോടും അനുമതിയോടുംകൂടി കേരളദർപ്പണം രംഗപ്രവേശം ചെയ്കയുംചെയ്തു."

നാട്ടുരാജ്യങ്ങളിൽ ജനപ്രതിനിധിസംഘങ്ങൾ സ്ഥാപിച്ചു് ജനതയെ ഭരണകാൎയ്യങ്ങളിൽ പ്രവേശിപ്പിക്കുന്നതിന്റെ ആവശ്യത്തെപ്പററി ഇദംപ്രഥമമായി ശക്തിയുക്തം പ്രക്ഷോഭണമാരംഭിച്ചതു് ഈ പത്രമാണെന്നു പറയാം. 1077 മകരം 28-ാംതീയതിയിലേയും കുംഭം 13-ാംതീയതിയിലേയും മുഖപ്രസംഗങ്ങൾ വായിച്ചുനോക്കുക. ആദ്യത്തെ മുഖപ്രസംഗത്തെ ഇങ്ങനെ അവസാനിപ്പിച്ചിരിക്കുന്നു:—

"ജനപ്രാതിനിധ്യഏർപ്പാടു് അന്യരാജ്യത്തുനിന്നു് ഇൻഡ്യയിൽ കൊണ്ടുവരപ്പെട്ടിട്ടുള്ളതാണെന്നും ദേശസാത്മ്യകരണം തൃപ്തികരമായി സിദ്ധിച്ചിട്ടില്ലാത്തതിനാൽ അതു നാട്ടിൽ തഴയ്ക്കുന്നതല്ലെന്നും എതിർവാദം ചെയ്യുന്നവർക്കു മൈസൂരും പുതുക്കോട്ടയും അതുതത്തെ ജനിപ്പിക്കുമെന്നതിൽ എന്തു സന്ദേഹം? തിരുവിതാംകൂർ കൊച്ചി എന്നീ നാട്ടുരാജ്യങ്ങളിൽകൂടി ഈ ഏർപ്പാടുണ്ടായി കാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു."

1077 കുംഭത്തിലെ മുഖപ്രസംഗത്തിൽ വൎത്തമാനപ്പത്രങ്ങളുടെ ധൎമ്മത്തേയും മാഹാത്മ്യത്തേയും ഇങ്ങനെ വൎണ്ണിച്ചിരിക്കുന്നു:—

"ഈ രാജ്യത്ത് യജമാനനും ദാസനും തമ്മിലുള്ള ബന്ധം ഇന്നതാണെന്നുള്ളതിനേപ്പററി ശരിയായ ഒരു ബോധം ഉണ്ടായിട്ടില്ലെന്നുള്ളത് പ്രസിദ്ധമാണല്ലോ. ഇപ്പറഞ്ഞ ന്യൂനതനിമിത്തമായിട്ട് ചിലപ്പോൾ ദാസന്മാർ യജമാനന്മാരുടെ ഭാവത്തെയും, യജമാനന്മാർ ദാസന്മാരുടെ നിലയേയും അവലംബിക്കാറുണ്ടുതാനും. പൊതുജനദാസൻ എന്നാൽ ഒരു രാജ്യത്തിലെ ജനസാമാന്യത്തിൻെറ ദാസൻ എന്നാകുന്നു. ജനസാമാന്യമെന്നതു മൂർത്തീഭവിച്ചിട്ടില്ലാത്ത ഒരു സംഘം മാത്രമാണ്. ഈ അമൂർത്തമായ സംഘം തൻെറ മനോഗതങ്ങളെ തുറന്നുപറയുന്നതു് വർത്തമാനപ്പത്രംമുഖേനയും, പ്രാസംഗികന്മാർവഴിയും, ആണെന്നും നാം അറിഞ്ഞിട്ടുള്ളതാണല്ലോ. എന്നാൽ പ്രസംഗരംഗസ്ഥലങ്ങളിൽനിന്നു ജനസാമാന്യത്തിൻെറ മനോഗതങ്ങളെ കേൾക്കുക എന്നുള്ളതു് ഈ സംസ്ഥാനത്തിൽ തുലോം ദുർല്ലഭമാണെന്നു വിശേഷാൽ പറയണമെന്നില്ല; ഇവിടെ ആളുകൾ പൊതുജനസമക്ഷം പ്രസംഗിക്കുന്നതിനു സ്വതേ ഉത്സാഹികളോ ഇഛശ്രക്കളോ ആയിരിക്കുന്നില്ല. പകരം വർത്തമാനപ്പത്രങ്ങളെക്കൊണ്ടാണ് ആ കൃത്യത്തെ സാധിച്ചുപോരുന്നതു്."

പത്രാധിപത്യത്തിനിടയ്ക്കു് രാമകൃഷ്ണപിള്ള അവർകൾ നിയമപഠനത്തിലും പുസ്തകപരിശോധനയിലും ഏർപ്പെട്ടിരുന്നു. പലപ്പോഴും അദ്ദേഹത്തിൻെറ ഗ്രന്ഥനിരൂപണം പരുഷമായ രൂപത്തെ അവലംബിച്ചുപോന്നിരുന്നുവെങ്കിൽ അതിനു കാരണം പുരുഷവിദ്വേഷമായിരുന്നില്ല. സ്വാതന്ത്ര്യമായിരുന്നു അദ്ദേഹത്തിൻെറ ആരാധനാമൂർത്തി. തൻെറ ശ്രേയസ്സിനു കാരണഭൂതനായിരുന്ന സ്വന്തം കാരണവരുടെ നേർക്കുപോലും നിശിതലേഖനബാണം പ്രയോഗിക്കാൻ അദ്ദേഹം മടിച്ചിട്ടില്ല.

കേരളദർപ്പണത്തിൻെറ പ്രവർത്തകനെന്ന നില അവസാനിച്ചപ്പോൾ അദ്ദേഹം സ്വദേശാഭിമാനി, കേരളൻ എന്നു രണ്ടു പത്രങ്ങൾ നടത്തിത്തുടങ്ങി. അക്കാലത്തു് ഞാൻ ഒരു വിദ്യാർത്ഥിയായിരുന്നു. ഈ രണ്ടു പത്രങ്ങളേയും ഞാൻ മുടങ്ങാതെ വായിച്ചുവന്നു. ഉദ്യോഗസ്ഥന്മാരുടെ ഇടയ്ക്കുതന്നെയും ആ പത്രങ്ങളെ ശ്രദ്ധമായി വായിക്കാത്തവർ ഉണ്ടായിരുന്നോ എന്നു സംശയമാണ്. സർക്കാർപക്ഷം പിടിച്ചും സ്വദേശാഭിമാനിക്കെതിരായും നടത്തിപ്പോന്ന പശ്ചിമതാരക തുടങ്ങിയ ചില പത്രങ്ങളോടു ജനങ്ങൾക്കു് എത്രമാത്രം പുച്ഛരസമാണുണ്ടായിരുന്നതെന്നും പറഞ്ഞറിവിക്കാൻ പ്രയാസം.

1084-ൽ അദ്ദേഹം നിയമപരീക്ഷയ്ക്കു ചേർന്നെങ്കിലും വിജയം സിദ്ധിച്ചില്ല; എന്നാൽ ആ വഴിക്കു സിദ്ധിച്ച നിയമപരിചയം അദ്ദേഹത്തിന് അത്യന്തം പ്രയോജകീഭവിച്ചു. സ്വദേശാഭിമാനിയേയും, അന്നത്തെ പ്രസിദ്ധ ആംഗലപത്രങ്ങളിൽ ഒന്നും, ദിവാൻബഹദൂർ സി. കരുണാകരമേനോനവർകളുടെ ആധിപത്യത്തിൽ പുറപ്പെട്ടുവന്നതുമായ ഇൻഡ്യൻ പേട്രിയട്ടിനേയും താരതമ്യപ്പെടുത്തി സരസഗദ്യകാരനായ കുന്നത്തു ജനാർദ്ദനമേനോൻ അവർകൾ പ്രസ്താവിച്ചിട്ടുള്ളതിനെ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

"ഇൻഡ്യൻ പേട്രിയററിൽ കണ്ടതു് കൃത്രിമാലങ്കാരമാണു്; സ്വദേശാഭിമാനിയിൽ കണ്ടതാവട്ടെ നൈസർഗ്ഗികസുഷമയാണു്. ഇതിൽ ഏതാണു് കൂടുതൽ ആകർഷണീയം. പരിശുദ്ധഹൃദയത്തിൽനിന്നു്—പ്രലോഭനങ്ങൾക്കെതിനും ഏതുകാലത്തും തീണ്ടുവാൻപോലും വയ്യാത്ത സുസ്ഥിരനിഷ്ഠയിൽനിന്നു്—പരാത്പരമായി പാരമാത്ഥികസുഖത്യാഗത്തിൽനിന്നു്,സ്വയംതന്നെ വാഗ്രൂപേണ ആവിർഭവിക്കുന്ന ആ ദിവ്യതേജസ്സെവിടെ? ഏതു ദേശത്തുനിന്നു്—ഏതു ഗ്രാമത്തിൽനിന്നു്—ഏതു പറയക്കുടിയിൽനിന്നു്—പുറപ്പെട്ടതായാലും ലോകത്തെ മുഴുവനും ശാശ്വത്തായി ആനന്ദിപ്പിക്കുന്ന ആ ദിവ്യതേജസ്സെവിടെ? ആ ദിവ്യതേജസ്സിന്റെ മുമ്പിൽ സ്വാത്ഥപരമായ ഫലേച്ഛയോടുകൂടി ബലാൽ പൊക്കിപ്പിടിക്കുന്ന കൈവിളക്കിനോ സ്ഥാനം? സ്വദേശാഭിമാനി എന്നെ അധികം ആകർഷിക്കുവാൻ ഹേതു ഇന്നതെന്നു് അതിന്റെയും ഇൻഡ്യൻ പേട്രിയട്ടിന്റെയും അനന്തരജീവിതം കണ്ടപ്പോഴാണു് ഞാൻ അറിഞ്ഞതു്."

പത്രപ്രവത്തകൻ എന്ന നിലയിൽ രാമകൃഷ്ണപിള്ള വഞ്ചിരാജ്യത്തെ നിഷ്കാമമായി സേവിച്ചു. അതു നിമിത്തം അതിപ്രബലന്മാരായ ശത്രുക്കളും അദ്ദേഹത്തിനുണ്ടായി. പ്രകൃത്യാ ശാന്തനും, സുസ്മേരവദനനും, അതിവിനീതനും ആയിരുന്നെങ്കിലും, അനീതിയോടു് എതിരിടുന്ന അവസരങ്ങളിലെല്ലാം അദ്ദേഹത്തിന്റെ ക്ഷമ അസ്തമിച്ചുപോകയും, നിയമപരിധിയെപ്പോലും ഉല്ലംഘിക്കുമാറു് തൂലികാഗ്രത്തിൽനിന്നു്, പ്രതിപക്ഷിയുടെ മാറിടത്തിൽ കുഴിഞ്ഞിറങ്ങി അയാളുടെ ശിരസ്സിനെ ഛേദനംചെയ്യുമാറുള്ള വാക്‌ശരങ്ങൾ പുറപ്പെടുകയും പതിവായിരുന്നു. ആ അവസരങ്ങളിൽ ഹിമവാനെപ്പോലുള്ള നിശ്ചലധീരതയും, ചണ്ഡമാ

രുതന്റെ അപ്രധൃഷ്യതയും, വ്യാഘ്രത്തിന്റെ അഹങ്കാരവും, സിംഹത്തിന്റെ ഗാംഭീര്യവും, അദ്ദേഹം പ്രദർശിപ്പിച്ചിരുന്നു. ഗ്രന്ഥവിമർശനത്തിലും ഈ അക്ഷമ പ്രത്യക്ഷപ്പെടാറുണ്ടായിരുന്നെന്നു് ബാലാകലേശ വാദം, പൌരസ്ത്യദീപബന്ധനം, ധമ്മരാജാനിരൂപണം ഇവയിൽനിന്നു നല്ലപോലെ തെളിയുന്നു. സാമാന്യം നല്ല പണ്ഡിതനും കവിയുമായിരുന്ന മി: കറുപ്പനു വാസ്തവത്തിൽ ഒരു വലിയ ഉപകാരമാണു് രാമകൃഷ്ണപിള്ള ബാലാകലേശഖണ്ഡദ്വാരാ ചെയ്തതെന്നു വേണമെങ്കിൽ പറയാം. എന്തുകൊണ്ടെന്നാൽ അതിന്റെ ഒരു പതിപ്പു് അതിവേഗം വിററഴിയത്തക്കവണ്ണം അതിനു് ആ നിരൂപണം കുപ്രസിദ്ധി സമ്പാദിച്ചുകൊടുത്തു. ഈ നിരൂപണങ്ങളിൽ പുരുഷവിദ്വേഷം കലന്നിട്ടുണ്ടെന്നുപോലും പൊതുവേ ജനങ്ങൾ സംശയിച്ചുപോകത്തക്കവിധത്തിൽ അവ അത്ര പരുഷങ്ങളായിരുന്നു. എന്നാൽ രാമകൃഷ്ണപിള്ളയ്ക്കു് ആരോടും ഒരു വിദ്വേഷവും ഉണ്ടായിരുന്നില്ല. കവിതകളിൽ തെററുകൾ വരുത്തുന്നതു് ഭാഷാദേവിയോടു ചെയ്യുന്ന വലിയ അനീതിയായിട്ടാണു് അദ്ദേഹം ഗ്രഹിച്ചുവച്ചിരുന്നതു്. ആ തെററുകൾ കണ്ടപ്പോൾ അനീതിയോടു് അദ്ദേഹത്തിനുണ്ടായിരുന്ന സഹജമായ വിദ്വേഷം ഉണന്നുവെന്നേയുള്ളു.

രാജർഷിയായിരുന്ന ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ ഭരണത്തെസംബന്ധിച്ചു രൂക്ഷവിമർശങ്ങൾ ആദിഘട്ടത്തിൽതന്നെ ഉണ്ടായിട്ടുണ്ടു്. ക്ഷമാധനനായിരുന്ന ആ തിരുമേനി, തിരുമനസ്സിലെ വിമർശകന്മാരോടു് അനുകമ്പാപൂർവമായിട്ടല്ലാതെ പെരുമാറിട്ടുമില്ല. മലയാളിപ്രക്ഷോഭണകാലത്തുണ്ടായ ലേഖനപരമ്പരയെ പുസ്തകരൂപേണ പ്രസിദ്ധീകരിച്ചിട്ടുള്ളതു വായിച്ചുനോക്കിയാൽ ആ ലേഖകന്മാരോടു തിരുമേനി എങ്ങനെ ദയാപൂർവം പെരുമാറി എന്നു നാം അത്ഭുതപ്പെട്ടുപോകും. അവരിൽ ഒരാളായിരുന്ന ജീ. പി. പിള്ള അവർകൾ നിയമപഠനത്തിനായി ഇംഗ്ലണ്ടിൽ പോയിരുന്ന കാലത്തു് അവിടുന്നു ധനസഹായംപോലും ചെയ്തുവത്രേ. അവിടുന്നു് അക്ഷമയെ ക്ഷമകൊണ്ടു ജയിപ്പാനാണു് ശ്രമിച്ചതു്. അതുപോലെ രാമകൃഷ്ണപിള്ളയോടും അത്ഭുതകരമായ സഹിഷ്ണുതതന്നെ അദ്ദേഹം പ്രകാശിപ്പിച്ചു. എന്നാൽ ദിവാൻ സർ പി. രാജഗോപാലാചാരി അത്തരക്കാരനായിരുന്നില്ല. അദ്ദേഹത്തിന്റെ മേൽ ശകാരവർഷം ചൊരിഞ്ഞുതുടങ്ങിയപ്പോൾ, ഭാവമൊക്കെ പകന്നു. 1086 കന്നി

10-ാംതീയതി പത്രാധിപർ നാടുകടത്തപ്പെട്ടു. മഹാരാജാവു് ശ്രീപത്മനാഭനിൽ സർവ്വം സമർപ്പിച്ചുകൊണ്ടു് ഉരുകുന്ന ഹൃദയത്തോടുകൂടിയാണു് അതിനു് അനുവാദം നല്കിയതെന്നു പറയപ്പെടുന്നു.

ഈ നാടുകടത്തു് അദ്ദേഹത്തിനു് ഒരു പുതിയ മാതാവിനെ സമ്പാദിച്ചുകൊടുത്തു. ഒരുദിവസം കുന്നത്തു ജനാർദ്ദനമേനോനും അദ്ദേഹവുംകൂടി സന്ധ്യാസമയത്തു നടന്നുകൊണ്ടിരിക്കെ തരവത്തു വീട്ടിന്റെ പടിക്കൽ എത്തി. അമ്മാളുഅമ്മയെ ഒന്നു കണ്ടുകളയാമെന്നു് അവർ നിശ്ചയിച്ചു. അങ്ങനെയാണു് രാമകൃഷ്ണപിള്ളയും ആ മനസ്വിനിയുമായി ഇദംപ്രഥമമായി പരിചയപ്പെട്ടതു്. ഇതു് 1084-ൽ ആയിരുന്നു. അവർ അചിരേണ തന്റെ ദത്തമാതാവായിത്തീരുമെന്നു് അദ്ദേഹം സ്വപ്നത്തിൽപോലും വിചാരിച്ചിരുന്നില്ല.

രാമകൃഷ്ണപിള്ള നാടുവിട്ടതിനുശേഷവും പത്രാധിപരായിത്തന്നെയാണു് ജീവിച്ചതു്. 'ആത്മപോഷിണി'യുടെ പത്രാധിപത്യം അദ്ദേഹം കൈയേറ്റു. അന്നുമുതല്ക്കു മാസികയുടെ നിലയും വിലയും പ്രചാരവും വളരെ വർദ്ധിച്ചുവെന്നുപറയാം. മരണകാലം ആസന്നമായിരുന്ന ഘട്ടത്തിൽപോലും അതിന്നു് അദ്ദേഹം ലേഖനങ്ങൾ എഴുതിക്കൊടുത്തിട്ടുണ്ടു്. 1091 തുലാത്തിലാണു് പൌരസ്ത്യദീപവിമർശം പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയതു്. വൃശ്ചികം ധനു ലക്കങ്ങളിൽ തുടർന്നുകാണുന്നുവെന്നാണു് എന്റെ ഓർമ്മ. മീനം ലക്കത്തിൽ അദ്ദേഹത്തിന്റെ മരണവാർത്ത പ്രസിദ്ധപ്പെടുത്തിയിരിക്കയും ചെയ്തു. അദ്ദേഹത്തിന്റെ ലേഖനങ്ങളെല്ലാം ശേഖരിക്കുന്നതായാൽ അതു മലയാളഭാഷയ്ക്കു് ഒരു വലിയ സമ്പത്തായിരിക്കും. 'പത്രപ്രവർത്തനം' എന്ന പുസ്തകം അദ്ദേഹത്തിൽനിന്നു ലഭിച്ചിട്ടുള്ള ഒരു അമൂല്യനിധിയാണു്. "ഭാഷാചരിത്രമുള്ളിടത്തോളംകാലം ശ്രീമാൻ രാമകൃഷ്ണപിള്ളയുടെ നാമധേയം, ശക്തിയും, ചൈതന്യവുമുള്ള പേനയെ ഉപയോഗിച്ചു് ജീവനും ചുണയുമുള്ള ഗദ്യത്തെ രചിക്കാൻ പ്രാപ്തിയും പരിചയവുമുള്ള പണ്ഡിതന്നു പര്യായമായി പ്രശോഭിക്കും."

നല്ല ഗദ്യകാരൻ, പ്രഗത്ഭവിമർശകൻ, ധീരനായ പോരാളി, നിഃസ്വാർത്ഥദേശാഭിമാനി, നിഷ്കാമകർമ്മയോഗി ഈ നിലകളിൽ രാമകൃഷ്ണപിള്ളയെ മലയാളികൾ എന്നും സ്മരിച്ചുകൊണ്ടേയിരിക്കും.

രാമകൃഷ്ണപിള്ളയുടെ ജീവിതരീതി സരളവും, ആഡംബരവിവജ്ജിതവുമായിരുന്നു. ഉള്ളതുകൊണ്ടു് ഓണംപോലെ കഴിപ്പാൻ അദ്ദേഹത്തിനും സഹധർമ്മിണിയായ ശ്രീമതി ബി. കല്യാണിഅമ്മയ്ക്കും നല്ലപോലെ അറിയാമായിരുന്നതിനാൽ സാധാരണ ഗൃഹസ്ഥന്മാർ അനുഭവിക്കാറുള്ള ക്ലേശങ്ങളൊന്നും അവരെ തീണ്ടിയിരുന്നില്ല. ബി. എ. ബിരുദധാരിണിയെങ്കിലും, കല്യാണിഅമ്മയ്ക്കു ഗൃഹകൃത്യങ്ങൾ നിർവ്വഹിക്കുന്നതിൽ യാതൊരു സങ്കോചവുമില്ലായിരുന്നു. ഗൃഹത്തിലായാലും ആഫീസിലായാലും ഒരു നല്ല ചിട്ടയുണ്ടായിരുന്നു. രണ്ടേടിക്കിലും പ്രേമത്തിൻെറ വേഴ്ചയും വാഴ്ചയും കാണപ്പെട്ടുവന്നു. അച്ചുക്കൂടത്തിൽ ജോലിത്തിരക്കിനു യോജിച്ചവണ്ണം അച്ചുനിരത്തുകാരും മററുമില്ലായിരുന്നെങ്കിലും ഉള്ളവരെല്ലാം രാമകൃഷ്ണപിള്ളയുടെ നിസ്സീമസ്നേഹത്താൽ പ്രേരിതരായിട്ടു് യന്ത്രങ്ങളെപ്പോലെയാണു് പ്രവത്തിച്ചുകൊണ്ടിരുന്നതു്. അവരെല്ലാം സംതൃപ്തരും സന്തുഷ്ടരുമായി വത്തിച്ചുവന്നു.

ആഡംബരത്തിൽ പ്രിയമില്ലെങ്കിലും ശുചിയിൽ അദ്ദേഹത്തിനു വലിയ നിഷ്ഠയായിരുന്നു. ആ നിഷ്ഠയുടെ ഫലം ഗൃഹത്തിലും ആഫീസിലും ഒരുപോലെ കാണ്മാനുണ്ടായിരുന്നു. അച്ചുക്കൂടത്തിലെ കേസുകൾപോലും ശുദ്ധമായി വച്ചിരുന്നു. ഒരക്ഷരവും സ്വന്ത അറവിട്ടു് മറെറാരറയിൽ വീഴുക പതിവില്ലാതിരുന്നതിനാൽ പ്രൂഫ് തിരുത്തുന്നതിനു വലിയ വിഷമം നേരിട്ടിരുന്നില്ലെന്നു് അവിടെ ജോലിചെയ്തിരുന്നവരിൽ ചിലർ പറഞ്ഞുകേട്ടിട്ടുണ്ടു്.

സമുദായപരിഷ്കരണവിഷയത്തിൽ രാമകൃഷ്ണപിള്ള, സി. കൃഷ്ണപിള്ള അവർകളുടെ വലംകൈയായിരുന്നു. അന്ധവിശ്വാസബഹിഷ്കരണാത്ഥം അനവധി ലേഖനങ്ങൾ അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ശകുനത്തിലോ, ജ്യൌതിഷത്തിലോ അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നില്ല. ദ്വിതീയ പുത്രൻെറ ജനനത്താൽ പിതാവിൻെറ ആയുസ്സിനു ന്യൂനത നേരിട്ടിട്ടുണ്ടെന്നും, അതിനാൽ പ്രതിവിധികൾ ചെയ്യണമെന്നും ജ്യോത്സ്യന്മാർ പറഞ്ഞപ്പോൾ, "ഈശ്വരൻ പ്രാത്ഥനകൊണ്ടു പ്രസാദിക്കുമെന്നാണു് എൻെറ വിശ്വാസം. വഴിപാടും പൂജയും കൈക്കൂലിയാണു്. കൈക്കൂലി കൊടുക്കുകയും വാങ്ങുകയും ചെയ്യുന്ന ആളുകളെ കുററപ്പെടുത്തുകയും അധമ്മത്തിൽനിന്നു് ഒഴിക്കുവാൻ യത്നിക്കയും ചെയ്യുന്ന ഞാൻതന്നെ കൈക്കൂലികൊടുക്കാൻ പുറപ്പെട്ടാൽ പ്രസംഗത്തിനു വിപരീതമായി പ്രവത്തിക്കേണ്ടിവരും. അതിനു

ഞാൻ ഒരുക്കമില്ല. വരുന്നതു വരട്ടേ" എന്നാണ് അദ്ദേഹം പറഞ്ഞതു്. ഏതായിരുന്നാലും ആ പുത്രന്റെ ജനനംമുതല്ക്ക് അദ്ദേഹത്തിന്റെ ആരോഗ്യം ക്ഷയിച്ചുതുടങ്ങിയതുകണ്ടു്, ഭർത്തൃഗതപ്രാണയായ കല്യാണിഅമ്മ ചില പ്രതിവിധികളെപ്പററി സംസാരിച്ചപ്പോൾ "എൺപതുവയസ്സു കഴിഞ്ഞതിനുമേലേ ഞാൻ മരിക്കയുള്ളൂ. ഞാൻ ഇഴയിടെയെങ്ങും മരിക്കാൻ നിശ്ചയിച്ചിട്ടില്ല" എന്നുപറഞ്ഞു് അദ്ദേഹം അവരെ ധൈര്യപ്പെടുത്തുകയാണ് ചെയ്തതു്.

ഈശ്വരനിലും പുനർജ്ജന്മത്തിലും അദ്ദേഹത്തിനു ദൃഢവിശ്വാസമുണ്ടായിരുന്നു. മാതാവിന്റെ മരണത്തെ സംബന്ധിച്ചു് അദ്ദേഹം പറഞ്ഞതു് "ഇനി ഈശ്വരസന്നിധിയിൽവച്ചു ഞങ്ങൾതമ്മിൽ കണ്ടുകൊള്ളാം" എന്നായിരുന്നു. അതുപോലെതന്നെ മരണശയ്യയിൽവച്ചു് "പോരാൻ തരമുണ്ടെങ്കിൽ കൂടെപോരു" എന്നു സ്വപത്നിയോടു പറഞ്ഞതും ഇവിടെ പ്രസ്താവയോഗ്യമാകുന്നു.

രാമകൃഷ്ണപിള്ളയ്ക്കു പുരുഷവിദ്വേഷം ലേശംപോലും ഇല്ലായിരുന്നുവെന്നു് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. സ്വദേശാഭിമാനിയെ കർക്കശമായി എതിർത്തുകൊണ്ടിരുന്നതു് സുഭാഷിണിയായിരുന്നു. ഒരിക്കൽ അദ്ദേഹവും, സുഭാഷിണി പത്രാധിപരും നല്ല ഗദ്യപദ്യകാരനും ആയ കെ. ഗോവിന്ദപ്പിള്ളയുംതമ്മിൽ സൌഹാർദ്ദപൂർവം സംസാരിച്ചുകൊണ്ടിരുന്നതു കണ്ടിട്ടു് ഒരു സ്നേഹിതൻ അത്ഭുതം പ്രകടിപ്പിച്ചപ്പോൾ അദ്ദേഹം പറഞ്ഞതാവിതു്:—

"സുഭാഷിണിയും സ്വദേശാഭിമാനിയും തമ്മിൽ എതിർക്കുന്നുവെന്നല്ലാതെ, ഞാനും മി. ഗോവിന്ദപ്പിള്ളയുംതമ്മിൽ അന്നും ഇന്നും സ്നേഹിതന്മാർതന്നെ."

"അദ്ദേഹത്തിന്റെ മുഖത്തുനിന്നു പരദോഷപ്രസ്താവം വിനോദാർത്ഥംപോലും പുറപ്പെട്ടുകണ്ടിട്ടില്ല" എന്നും, സ്വന്തനിലയിൽ പരദോഷപ്രസ്താവം ചെയ്യുന്നതിൽ എത്രത്തോളം വൈമുഖ്യമുണ്ടോ അത്രയും വൈമുഖ്യം പത്രംവഴിക്ക് ഉദ്യോഗസ്ഥന്മാരെ ഗുണസങ്കീർത്തനം ചെയ്യുന്നതിനും അദ്ദേഹത്തിനുണ്ടു്" എന്നൊരു മാന്യൻ എഴുതീട്ടുള്ളതു പരമാർത്ഥമാണ്.

സമുദായസ്സൽ രാമകൃഷ്ണപിള്ളയ്ക്കു വളരെ ഹൃദയോദ്വേഗജനകമായിരുന്നു. അദ്ദേഹം അതിനെ ജനതാമദ്ധ്യത്തിൽനിന്നു് ആട്ടിപ്പായിക്കുന്നതിനു കഴിയുന്ന യത്നങ്ങളെല്ലാം ചെയ്തുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ ഹൃദയം തിരുവിതാംകൂറിനെ ഗാഢമായി സ്നേഹിച്ചു; അതിനാൽ അവിടെ അധിവസിക്കുന്ന എല്ലാ സമുദായങ്ങളും അദ്ദേഹത്തിൻെറ നിസ്സീമമായ പ്രേമത്തിനു പാത്രമായിട്ടാണിരുന്നതു്. തിരുവിതാംകൂർ വിട്ടതിനുശേഷവും അദ്ദേഹം തിരുവിതാംകൂറുകാരനായിട്ടുതന്നെ ജീവിച്ചു. ഓരോ ജാതിക്കാരും മതക്കാരും എൻെറ ജാതി, എൻെറ മതം എന്നു നിലവിളി കൂട്ടിക്കൊണ്ടിരിക്കുന്നതിനിടയ്ക്കു് രാമകൃഷ്ണപിള്ളമാത്രം എൻെറ രാജ്യം എൻെറ രാജ്യം എന്നു വിളിച്ചുകൊണ്ടു തൽസേവനാർത്ഥം ജീവിതത്തെ സമപ്പിച്ചു.

## പി. കെ. നാരായണപിള്ള.

അമ്പലപ്പുഴ ക്ഷേത്രത്തിനു കിഴക്കുവശത്തു തെക്കുവടക്കായി പോകുന്ന തോട്ടിനു കുറുകെ ഒരു പാലമുണ്ടു്. തകഴിക്കു പോകുന്ന റോഡു് അവിടെയാണു് ആരംഭിക്കുന്നതു്. ആ റോഡിനു് അല്പം തെക്കുമാറിയാണു് പി. കെ. നാരായണപിള്ളയുടെ ഗൃഹം. ആലപ്പുഴ പ്ലാപ്പള്ളിവക്കീലിൻെറ മകനായി 1053-ൽ ജനിച്ചു. അമ്പലപ്പുഴ മലയാംപള്ളിക്കൂടത്തിലും ഇംഗ്ലീഷ് മിഡിൽസ്കൂളിലും പഠിച്ചിട്ടു് ആലപ്പുഴ ഗവമ്മെൻറു് ഇംഗ്ലീഷ്ഹൈസ്കൂളിൽ ചേന്നു് മെട്രിക്കുലേഷൻ പാസ്സായി. അനന്തരം തിരുവനന്തപുരം മഹാരാജാസ് കാളേജിൽചേന്നു് എഫ്. ഏ., ബി. ഏ. ഈ പരീക്ഷകളിൽ ജയിച്ചു. മലയാളത്തിൽ ഒന്നാംക്ലാസ്സിൽ പാസ്സായതിനാൽ ഉടൻതന്നെ തിരുവനന്തപുരം ഹൈസ്കൂൾ പണ്ഡിതനായും, 1076-ൽ കാളേജിലെ മലയാളം ട്യൂട്ടരായും നിയമിക്കപ്പെട്ടു. ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങുംമുമ്പേതന്നെ സംസ്കൃതം ഒരുവിധം നല്ലപോലെ പഠിച്ചിരുന്നതുകൊണ്ടു് ഏ. ആർ. രാജരാജവമ്മകോയിത്തമ്പുരാൻെറ നിത്യസാഹചര്യം

മൂലം അദ്ദേഹത്തിൻെറ സംസ്കൃതപാണ്ഡിത്യം പതിന്മടങ്ങു വദ്ധിച്ചു. കോശഗ്രന്ഥങ്ങൾ അദ്ദേഹത്തിനു മുഖസ്ഥമായിരുന്ന തിനുപുറമേ വ്യാകരണശാസ്ത്രത്തിലും വിപുലമായ പാണ്ഡിത്യം അദ്ദേഹത്തിനുണ്ടായിരുന്നു.

ഞാൻ സെക്കൻറുഫാറത്തിൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണ് അദ്ദേഹത്തെ ഇദംപ്രഥമമായിക്കണ്ടതു്. അന്നു ഞങ്ങളുടെ സ്കൂൾവാർഷികദിനം ആയിരുന്നു. പ്രധാന പ്രസംഗകാരൻ പി. കെ. ആയിരുന്നു. Peep into our Past എന്ന വിഷയത്തെ അധികരിച്ചു് അദ്ദേഹംചെയ്ത പ്രസംഗത്തിൽ ഒരക്ഷരം പോലും എനിക്കു മനസ്സിലായിരുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ ആ കോമളമായ മുഖഭാവവും, അംഗ്യാഭദങ്ങളും എൻെറ ഹൃദയത്തിൽ നല്ലപോലെ പതിഞ്ഞു. പി. കെ. അമ്പലപ്പുഴക്കാരായ ഞങ്ങളുടെ ആരാധനാപാത്രമായിരുന്നു. പിന്നീടു ഞാൻ കണ്ടതു് ബി. ഏ. പാസ്സായകൊല്ലം എൻെറ പത്നിയുടെ മാതുലനായിരുന്ന വക്കീൽ നാണംപിള്ളയുടെ ഗൃഹത്തിൽവച്ചു നടന്ന ഒരു നായർ കരയോഗത്തിലായിരുന്നു. അന്നു് അദ്ധ്യക്ഷം വഹിച്ചതു് പി. കെ–യും പ്രസംഗകാരനായിരുന്നതു ഞാനുമായിരുന്നു. ഞാൻ നായന്മാരുടെ ജാതിവ്യത്യാസത്തിനുള്ള കാരണങ്ങളെ പ്രതിപാദിച്ചു് ഒരു ദീർഘമായ പ്രസംഗംചെയ്തു. ജാതിവ്യത്യാസം എന്ന പേരുപോലും അദ്ദേഹത്തിനു കണ്ണാരുന്തുമായിരുന്നതിനാലും ഞാൻ ആഭിജാത്യമുള്ള കുടുംബത്തിൽപെട്ടുപോയവനായതുകൊണ്ടും അദ്ദേഹം എൻെറ അഭിപ്രായങ്ങളിൽ ചിലതിനെ കക്ശമായി എതിത്തു. ആ അധിക്ഷേപം എന്നെ സംബന്ധിച്ചിടത്തോളം അസംഗതമായി എനിക്കു തോന്നിയതിനാൽ അതിനെ ഖണ്ഡിച്ചു് ഒരു ലേഖനം ഞാനും അചിരേണ പ്രസിദ്ധപ്പെടുത്തി.

വഷങ്ങൾ പിന്നെയും രണ്ടുമൂന്നു കഴിഞ്ഞു. ഞാൻ പറവൂർ ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്ററായിപ്പോയി. ഞാൻ ഉപനിഷത്തുകൾ പഠിക്കുന്നതിൽ ബദ്ധശ്രദ്ധനായി കഴിഞ്ഞുകൂടിയ കാലമായിരുന്നു അതു്. അമ്പലപ്പുഴ കാരൂർ എന്ന സ്ഥലത്തുവച്ചു നടന്ന ഒരു മഹായോഗത്തിലും അദ്ദേഹം അദ്ധ്യക്ഷനായും ഞാൻ

പ്രസംഗക്കാരനായും ചെന്നുചേൎന്നു. 'സനാതനധൎമ്മം' എന്ന വിഷയത്തെ അധികരിച്ചായിരുന്നു എന്റെ പ്രസംഗം. അന്നും "സനാതനധൎമ്മം എന്നൊരു മതമില്ല, സത്യം പറയുക, ഹിംസ ചെയ്യാതിരിക്കുക ഇതൊക്കെയാണു് സനാതനധൎമ്മം" എന്നൊക്കെ അദ്ദേഹം തട്ടിവിട്ടു. ഇങ്ങനെ രണ്ടുപ്രാവശ്യം ഞങ്ങൾതമ്മിൽ എടയേണ്ടിവന്നുവെങ്കിലും ഞാൻ ഒരു ഗുരു എന്ന നിലയിൽതന്നെ അദ്ദേഹത്തിനെ ആദരിക്കയും പൂജിക്കയും ചെയ്തുവന്നു. എന്നാൽ കഥകളിയെപ്പററി അദ്ദേഹം എഴുതീട്ടുള്ള അഭിപ്രായങ്ങളോടു് എനിക്കു വലുതായ വിപ്രതിപത്തി തോന്നുകയാണുണ്ടായതു്.

ട്യൂട്ടരായിരുന്ന കാലത്തുതന്നെ ബി. എൽ. പരീക്ഷയിൽ പാസ്സായിരുന്നു. 1084-ൽ അദ്ദേഹം ആലപ്പുഴ കോടതിയിൽ പ്രാക്ടീസുതുടങ്ങി. പ്രസിദ്ധ വാഗ്മിയായിരുന്നതിനാൽ ധാരാളം കേസ്സുകൾ ലഭിച്ചു. മി: പി. എൻ. പത്മനാഭപിള്ള അവർകൾ മുൻസിഫായിട്ടുള്ള അവസരമായിരുന്നതിനാൽ അദ്ദേഹത്തിന്റെ കേസ്സുകൾ എല്ലാം പി. കെ-ക്കു ലഭിച്ചു. 1085-ൽ കോട്ടയത്തേക്കു പ്രാക്റ്റീസു മാററി. അക്കാലത്താണു് അദ്ദേഹം യാതൊരു ഫീസ്സും വാങ്ങാതെ സമുദായാവകാശ സ്ഥാപനാൎത്ഥം നിഃസ്വാൎത്ഥമായി ഒരു കേസ് പിടിച്ചു് ശക്തിപൂൎവ്വം വാദിച്ചു ജയംനേടിയതും. അതിനോടുകൂടി പി. കെ-യുടെ പേരും പെരുമയും വൎദ്ധിച്ചു. നമ്പൂരിമാൎക്കു നായന്മാരെ ക്ഷേത്രവിരോധം ചെയ്യുന്നതിനുള്ള അധികാരമില്ലെന്നു വിധിയുമുണ്ടായി. വിചാരണ നടത്തിയ സ്മാൎത്തനു ശ്രുതിയോ സ്മൃതിയോ യാതൊന്നും അറിഞ്ഞുകൂട എന്നു് അദ്ദേഹം തെളിയിച്ചു.

1098-ൽ അദ്ദേഹം ഹൈക്കോൎട്ടിൽ പ്രാക്ടീസു മാററി. ഇക്കാലത്തു നായന്മാരുടെ ഇടയ്ക്കു് ഭാഗനിയമം നടപ്പിലാക്കുന്നതിനു് അദ്ദേഹം മനഃപൂൎവ്വം പ്രയത്നിച്ചുകൊണ്ടിരുന്നു. 1100-ൽ ഹൈക്കോൎട്ടുജഡ്ജിയായി നിയമിക്കപ്പെട്ടു. 1108-ൽ പെൻഷൻപററി. അറുപതു വയസ്സു തികയുന്ന വൎഷത്തിൽ അതായതു് 1113-ൽ മരണം പ്രാപിച്ചു.

ശ്രീമൂലം പ്രജാസഭ, ടെക്സ്റ്റുബുക്കകമ്മിററി, കോട്ടയം മുൻസിപ്പൽ കൌൺസിൽ, പഴയ നിയമനിർമ്മാണസഭ, (ആറു കൊല്ലം തുടച്ച്) സൌത്തിൻഡ്യൻ സ്റ്റേററ് പീപ്പിൾസുകൌൺസിൽ, ദേവസ്വം വിഭജനക്കമ്മിററി, യൂനിവേഴ്സിററി കമ്മിററി, നാട്ടുഭാഷാവിദ്യാഭ്യാസക്കമ്മിററി, ട്രാവൻകൂർ ന്യൂസ്പേപ്പർ റഗുലേഷൻെറ അനുദ്യോഗസ്ഥക്കമ്മിററി, മദ്രാസ് സെനററു മുതലായവയുടെ മെമ്പർസ്ഥാനം അദ്ദേഹം വഹിച്ചിരുന്നു. സ്റ്റേററു പീപ്പിൾസ് കാൺഫറൻസ് വിശേശ്വരയ്യായുടെ ആദ്ധ്യക്ഷ്യത്തിലാണു നടന്നതു്. അന്നു നടന്ന പ്രസംഗങ്ങളിൽവച്ചു് ഏററവും ഗംഭീരമായിരുന്നതു് പി. കെ–യുടേതായിരുന്നു.

ഭാഷയെ സംബന്ധിച്ചിടത്തോളം ആധുനികഗ്രന്ഥനിരൂപകന്മാരുടെ കൂട്ടത്തിൽ അത്യുന്നതമായ ഒരു സ്ഥാനമാണു് അദ്ദേഹം വഹിക്കുന്നതു്. നിശിതമായ ബുദ്ധി, മികച്ച കാവ്യരസാസ്വാദനശക്തി, നിഷ്പക്ഷമനോഭാവം മുതലായി നിരൂപകനു് അവശ്യം വേണ്ട ഗുണങ്ങൾ എല്ലാം അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു. അബദ്ധം പറഞ്ഞാൽപോലും സുബദ്ധമാണെന്നു വായനക്കാർക്കു തോന്നിക്കുമാറു് എഴുതുന്നതിനുള്ള അന്യാദൃശമായ പാടവവും അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളെഴുത്തച്ഛനും കുഞ്ചൻനമ്പ്യാരും ഉത്തമനിരൂപണമാതൃകകളാണു്. പ്രതിപക്ഷബഹുമാനരാഹിത്യം അദ്ദേഹത്തിനെ സ്പർശിച്ചിരുന്നതേ ഇല്ല.

പി. കെ–യെപ്പോലെ ഒരു പ്രസംഗകാരനെ ഞാൻ കണ്ടിട്ടേയില്ല. ഫലിതംനിറഞ്ഞ നല്ലനല്ല വാക്യങ്ങൾ മധുരമായ കണ്ഠത്തിൽ നിരർഗ്ഗളം പ്രവഹിക്കുന്നതുകാണാം. നമ്പ്യാരുടെ കൃതികളെല്ലാം നല്ലപോലെ പഠിച്ചിരുന്നതുകൊണ്ടോ എന്തോ അദ്ദേഹത്തിൻെറ ഫലിതത്തിനുള്ള രസികത ഒന്നു വേറെതന്നെ ആയിരുന്നു.

ഗവേഷണവിഷയത്തിലും പി. കെ. ധാരാളം പ്രവർത്തിച്ചിട്ടുണ്ടു്. എന്നാൽ ധനാർജ്ജനത്തിൽ ഉള്ള താൽപര്യാധിക്യം നിമിത്തം അദ്ദേഹത്തിനു ഭാഷയ്ക്കുവേണ്ടി കഴിവുള്ളിടത്തോളം

പ്രയത്നിക്കാൻ സാധിക്കാതെപോയതിൽ നമ്മുടെ ഭാഗ്യദോഷമാണെങ്കിലും കുടുംബത്തിന്റെ ഭാഗ്യംതന്നെ.

പ്രധാനകൃതികൾ—അനേകം ലേഖനങ്ങൾ, പ്രസംഗതരംഗിണി ഒന്നും രണ്ടും ഭാഗങ്ങൾ, കുഞ്ചൻനമ്പ്യാർ, എഴുത്തച്ഛൻ കോകസന്ദേശം (അച്ചടിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല) കിമപികാവ്യം ഇവയാകുന്നു. കിമപികാവ്യം പരിഹാസകവനമാണെങ്കിലും അതിപ്രൌഢമായിരിക്കുന്നു. 1113 മകരം 8-ാംതീയതി അദ്ദേഹം മരിച്ചു.

## കരയംവെട്ടത്തു സുകുമാരപിള്ള.

ഞാൻ തിരുവനന്തപുരത്തു പഠിച്ചുകൊണ്ടിരുന്നകാലത്തു് 1086-ൽ ആണെന്നു തോന്നുന്നു, ഒരിക്കൽ കൊല്ലത്തേക്കു വഞ്ചിയിൽ സഞ്ചരിക്കവേ ഈ പണ്ഡിതനുമായി പരിചയപ്പെട്ടുകയും പലപ്പോഴും അദ്ദേഹത്തെ സന്ദർശിക്കയും ചെയ്തിട്ടുണ്ടു്. മികച്ച പണ്ഡിതനെങ്കിലും വിനയവാരാന്നിധിയും പരമഭാഗവതനും ആയിരുന്ന ഈ കവിയോടു സംസാരിച്ചുകൊണ്ടിരുന്നാൽ സമയം പോകുന്നതു് അറിയുമായിരുന്നില്ല.

അദ്ദേഹം പടിഞ്ഞാറേക്കൊല്ലത്തു് കരയംവെട്ടത്തുവീട്ടിൽ ജനിച്ചു. മാതാമഹനായ ഗോവിന്ദനാമാവു് മഹാപണ്ഡിതനായിരുന്നതിനാൽ സുകുമാരപിള്ളയുടെ മാതാവിനും നല്ല വൈദുഷ്യമുണ്ടായിരുന്നു. അവരെ കവി "മാതരം വിദുഷീരത്നം" എന്നു ഭക്തിപുരസ്സരം സ്മരിച്ചിരിക്കുന്നതു നോക്കുക. വടക്കുന്തലദേശത്തു വല്യവീട്ടിൽ ഉണ്ണിക്കുറുപ്പാശാനായിരുന്നു പിതാവു്. അദ്ദേഹം "രാജഹസ്തേന കങ്കണം" വാങ്ങിയ പണ്ഡിതാഗ്രണിയുമായിരുന്നു. സുകുമാരപിള്ള ആദ്യകാലത്തു പിതാവിൽനിന്നു സാമാന്യം വൈദുഷ്യം സമ്പാദിച്ചിട്ടുണ്ടു്. "കൃഷ്ണാദേവാന്വയസത്തമോ മമ ഗുരുഃ ശ്രീനിവാസാഭിധാചാര്യ"നെന്നു കവിയാൽ സ്മരിക്കപ്പെട്ടുന്ന കൊല്ലം ജില്ലാക്കോടതി വക്കീൽ ശ്രീനിവാസയ്യങ്കാരുടേയും, പിന്നീടു്, പ്രസിദ്ധ വൈയാകരണനായിരുന്ന ലക്ഷ്മീനാരായണശാസ്ത്രികളുടേയും അടുക്കൽ ശാസ്ത്രപരിശീലനംചെയ്തു.

1118 തുലാമാസത്തിൽ മരണംപ്രാപിക്കുന്നതുവരെ അദ്ദേഹം ഈശ്വരധ്യാനത്തിലും ഗ്രന്ഥരചനയിലും ഏർപ്പെട്ടു ജീവിതം നയിച്ചു. ഭജനകീർത്തനമാല തുടങ്ങിയ അനവധി ഗാനങ്ങളും മൂലമഹീശസ്തവം തുടങ്ങിയ മഹാരാജപ്രശസ്തികളും, ലക്ഷ്മണാസ്വയംവരം, ശതമുഖരാവണവധം, ശിവരാത്രിമാഹാത്മ്യം, സ്യമന്തകം മുതലായ ആട്ടക്കഥകളും അദ്ദേഹം രചിച്ചിട്ടുണ്ടു്. ഗാനകലയിൽ നിപുണനായിരുന്നതുകൊണ്ടു സുകുമാരപിള്ളയുടെ ഗാനങ്ങൾ പാടാൻ വളരെ സുഖമുള്ളവയാണു്. ലക്ഷ്മണാസ്വയംവരം 1074-ൽ നിർമ്മിക്കപ്പെട്ടു.

"സുലക്ഷണാഢ്യലക്ഷണാസ്വയംവരം മനോഹരം
മഹാഹ്രശുക്തിസംഭവപ്രവാളനദ്ധഹാരവത്
സുപദ്യഗദ്യഭൂഷിതം സുനർത്തകപ്രവർത്തകം
വിഭാതിസുഷ്ഠു സൽക്കവീന്ദ്രമാനസാബ്ജഭാസ്കരം.

എന്നു ശ്രീനിവാസശ്ലോകാരും,

"കിർമ്മീരവധം മുതലായ മററു ചില ആട്ടക്കഥകളിലെപ്പോലെ ഇതിൽ പ്രൌഢതരങ്ങളായ പ്രയോഗങ്ങളും സൌശബ്ദ്യാദികളായ ഗുണങ്ങളും സമ്പൂർണ്ണങ്ങളായി കിടക്കുന്നില്ലെങ്കിലും ഒരു ആട്ടക്കഥയ്ക്കു സരസമനോഹാരിത വരാൻതക്കവണ്ണമുള്ള പ്രയോഗചാതുരിയും, പാത്രകല്പനയും ഇതിലുണ്ടു്" എന്നിങ്ങനെ പുന്നശ്ശേരി നീലകണ്ഠശർമ്മാവും അതിനെ പ്രശംസിച്ചിരിക്കുന്നു.

പാടി—ചെമ്പട.

കാലേ തത്ര സുധാവിലേപധവളേ സൌധേ മദനാമോദനേ
ജ്യോത്സ്നാമേളനകോമളേ മണിമയേ കാമ്യേതി രമ്യസ്ഥിതേ
മഞ്ചേ മഞ്ജുളമഞ്ചലാമിവ ലസൽഗാത്രീം പവിത്രാനനാ-
മൂചേ ഭാനുമതീംസ്മരോജ്ഝിതമനോധൈര്യോ ദുര്യോധനഃ.

ചഞ്ചലാക്ഷിമാരണിയും-കാഞ്ചനമണിമാലികേ
അഞ്ചിതശ്രീവിളങ്ങീടും-പഞ്ചസായകാധിവാസേ. (ചഞ്ചലാ)

നിൻചിരിവെണ്ണിലാവാലെൻ നെഞ്ചകകൈരവത്തിനു
തഞ്ചീടുന്ന കൌതുകം വഞ്ചനവാക്കല്ലേ; കല്യേ. (ചഞ്ചലാ)

കുന്തളഗതേ മയൂരങ്ങടം ഹന്ത കണ്ടിട്ടഭ്രസ്ഥ്യാ
ചിന്തമാനന്ദേന പാരം ചന്തമായായാടീടുന്നു. (ചഞ്ചലാ)

നിന്നുടെമുഖേന്ദുവാലെ നന്ദനസന്നിഭോദ്യാനേ
ഖിന്നമാകുന്നായ്യോ കോകവൃന്ദമെൻ സുന്ദരീമൌലേ. (ചഞ്ചലാ)

ഉത്തമേ നിൻയാനംകണ്ടിങ്ങെത്തിയാൽ മത്തഹസ്തീന്ദ്രൻ
സത്വരംനിൻമദ്ധ്യംകണ്ടു വിത്രസ്തനായോടും ഹനം (ചഞ്ചലാ)

നിന്നവയവസൌന്ദര്യമെൻ നയനോത്സവമേവ-
മെന്നല്ലാ ഭവദ്ദർശനേ വന്നീടുന്നു കാമാർത്തി മേ. (ചഞ്ചലാ)

മോഹനാധരേ മനസിജാഹവലാലസേ രത്യാ
ദേഹി മേ സന്തോഷം മനോമോഹിനി മൽപ്രാണനാഥേ! (ചഞ്ചലാ)

ശതമുഖരാമായണം 75-ൽ രചിക്കപ്പെട്ടുവെന്നു തോന്നുന്നു.

ഇന്ദളം.

രണമഥകൃതവന്തൌ രാമചന്ദ്രൌ സുരേന്ദ്രൌ
ശിവഭവപിതൃനാഥശ്ചാത്തരോഷം ചിരായ
തദനുരഘുകുലേന്ദ്രോ യുക്തനിർമ്മുക്തചേതാഃ
സരസിജദളനേത്രാമാത്മകാന്താം ജഗാദ.

കാന്തേന്ദുശ്രീമദാസ്യേ നിഖില നതജനത്രാ-
ണന പ്രീണനാഢ്യേ
ഹന്തവ്യൻ തന്നെനിന്നാൽ ദനുജ നിവനമയേ!
മംഗളാപാംഗിയാളെ!
എന്നും നിന്നാലെ സാദ്ധ്യം തനുജവമതിനാൽ
പോരതിൽ ചാരുശീലേ
കാന്തേ കൊന്നാലുമേനം സതി സകലജഗൽ
സുന്ദരീവൃന്ദവന്ദ്യേ.

സ്യമന്തകം—

ശങ്കരാഭരണം—ആദി.

വാനോർ വാഴ്ത്തുന്ന കൃഷ്ണൻ തിരുവടി ഒരുനാ-
ളഞ്ചിടും മഞ്ചമാന്നി-
ട്ടാനന്ദത്തോടു മന്ദസ്മിതമലർചൊരിയും
രുഗ്മിണീദേവിയോടേ,
ചേണാളും നവ്യവീണാധ്വനിമുദിതമന-
സ്സായ്മനോമോഹനശ്രീ
വാണീടും മേനിയോടൊത്തിതി വചനമുര-
ച്ചീടിനാന്തഡമോദം.

മന്ദാരപുഷ്പങ്ങളുടെ മഞ്ജുളപരിമളത്താൽ
വന്നീടുന്ന വണ്ടുകളിങ്ങന്നയാനേ കണ്ടീടുക.
വണ്ടുകൾനിൻചുണ്ടുകണ്ടിങ്ങാണ്ടിടുമെന്നാലും നിന്റെ
കൊണ്ടൽവേണികണ്ടു ലജ്ജിച്ചിണ്ടൽ പൂണ്ടതുകൾക്കു
വീണയേമാററിവയ്ക്കുക വീണയും വണങ്ങും നിന്റെ
ഗാനനാദം കേൾക്കട്ടെ ഞാനാനനശ്രീജിതചന്ദ്രേ!
ചാരുവാകുമെരുക്കിലക്കാമോദരിഗാനത്തിങ്കൽ
മന്ദമന്ദമരവിന്ദസുന്ദരാക്ഷീ പാടീടുക.

ശിവരാത്രിമാഹാത്മ്യം—

മധ്യമാവതി.

സദ്യഃ സോദ്യോഗമുദ്യദ് ഗുണനിധിരനണീ-
യഃപ്രതാപോദ്യോതിതാന്തഃ
കാന്താരോ ജ്യാനിനാദ ക്ഷുഭിതമൃഗഗണാൻ
ബാണജാലൈർന്നൃപാലഃ
ഹത്വാഹത്വാ ബലീയഃ പടു ഭടനിവഹൈഃ
സംഭൃതാഖർവ്വഗർവ്വൈഃ
പ്രോല്ലൂത ക്ഷ്മാരുഹായാം വനഭുവിമൃഗയാ
മോദിതാത്മാ ബഭൂവ.

തത്രാടവ്യാം ത്രുടിതജടിലോ ധൂജ്ജടേരക്ഷിവഹ്നി-
ജ്വാലാഭ്രാജന്നയനയുഗളോ രാക്ഷസോജ്ഞാതനാമാ
ശ്രുത്വാ സേനാരവമുരുരുഷാ രൂക്ഷഹര്യക്ഷനാദം
കൃത്വാ ഗത്വാ നൃവരമവദദ്ഭൂരിഘോരസ്വരൂപഃ.

എന്തിനായ്വന്നുനീയന്തികപ്രദേശത്തി-
ലന്തകപുരത്തിങ്കൽ ഹന്ത ഗമിപ്പതിന്നോ
മദ്ഭയംനിമിത്തമെന്നഭ്യൂഹ്യമന്തകനും
സമ്പ്രാപിച്ചീടുകില്ല ഡംഭം തവ വൃഥൈവ
സംഹാരരുദ്രനമിങ്ങാഹവത്തിനുവന്നാൽ
സിംഹംഗജമിവ ത്വാം സംഹരിച്ചീടുമഹം
എന്നെബ്ഭയപ്പെടാതെ സൈന്യസമേതനായി
വന്നതു നിന്നുടയ സന്നതാഹേതുവത്രേ
വന്യമൃഗങ്ങളെ നീ കൊന്നതുകൊണ്ടു കീർത്തി
വന്നീടുമോ നോക്കട്ടെ വന്നീടുക രണത്തിനായ്".

## വി. എൻ. ഗോവിന്ദൻ ജ്യോത്സ്യൻ.

കാർത്തികപ്പള്ളിയിൽ ചവറേ കൃഷ്ണനാശാൻ * എന്ന പ്രസിദ്ധജ്യോത്സ്യന്റെ ശിഷ്യനും ഗണകവംശോന്നതനും ആയിരുന്ന ഗോവിന്ദനാശാൻ ഒരു നല്ല പണ്ഡിതകവിയായിരുന്നു. ഈയിടെയാണു മരിച്ചതു്. ആററുങ്ങൽക്കാരനായിരുന്നു. ലളിതാവിജയം, മേഘനാദവിജയം, ശ്രീരാമാശ്വമേധം എന്നു മൂന്നു് ആട്ടക്കഥകൾ രചിച്ചിട്ടുണ്ടു്.

ലളിതാവിജയം—

മോഹനം—അടന്ത.

അഥ സ തൽ പിതൃദത്തവിധാനതോ
ഹൃദിവിചിന്ത്യ വിഭും വൃഷവാഹനം
സുനിയതസ്സുതരുദ്രമനും ജപ-
ന്നഭജത പ്രയതോ വിജനേ വനേ.

പ. ധ്യായാമീഹ മഹേശ ഭവന്തം
ധാതൃമുഖാമരഹൃദയനിശാന്തം.

അ. പ. മായാതീത മഹായതിമണ്ഡല മാന്യചരിത
ദൈന്യ ശമന ധന്യഹിത വദാന്യ ഗിരിശ. (ധ്യാ)

ച. 1. ഗംഗാഭുജംഗ ശശാങ്കവിരാജിത
പിംഗാഭതുംഗ ജടാഭരവും ബത
ശൃംഗാരയോനിശരീരദാഹംചെയ്തോ-
രംഗാരകുങ്കുമശോഭിതഫാലവും
മഹിതചില്ലീവിലാസമാന്നോരു
മിഹിരചന്ദ്രവിലോചനങ്ങളു-
മഹികദംബ കുണ്ഡലദ്യുതി
സഹിതഗണ്ഡ സുനാസികാരുചി
മേദുരമരുണാധരരദനാ-
ദരഹസിതാനിയുമിവ. (ധ്യാ)

* വിദ്വാൻ കുറുപ്പിന്റെ മകൻ.

ച. 2. കാളഘനാഘനകോമളമാം
ഗളനാളഭുജാന്തര രാജിതയാകിയ
വ്യാളമുഖാഭരണാവലിയും കര-
മേളിത പരശുമൃഗാഭയവരവും
പരിചെഴും തിരുമാറുമുദരവു-
മരിയരോമല താതന്നാഭിയു-
മുരഗവര രശനാ വിരാജിത
കരിവരാജിനമായ ചേലയും
ഊരുയുഗള ചാരുതയോടു
ചേരുമനഘജാനുവുമിവ. (ധ്യാന)

ച. 3. പങ്കമറ്റനകണകഴൽനൂപുര
സങ്കലിതാംഘ്രിയുഗം നഖവും പദ-
പങ്കജരഞ്ജിതമായ സുരാസുര
സംഘകിരീടമഹാമണികാന്തിയും
കാണുന്നമലർബാണമഥന!
താണടികളിൽവീണയി വിഭോ! (ധ്യാന)

മേഘനാദവിജയം—

തോടി—ചെമ്പട.

മന്ദാകിന്യാർദ്ര മന്ദാനിലരഥവിചര-
ന്മാരശൃംഗാരലക്ഷ്മീ
സന്താനാമോദിവല്ലീ തരുകുസുമചലദ്
ഭൃംഗഗുഞ്ജന്നികുഞ്ജേ
വീക്ഷം വീക്ഷം സ തത്താദൃശ പുരുവിഭവം
നന്ദനേ സുന്ദരീണാം
തത്രോദഞ്ചിഗാഃ സ്മരാർത്ത്യാ സുമധുരവപുഷാം
സൈരമൂചേ സമാജേ.

ഇന്ദുനേർമുഖിമാരെ! നന്ദനാരാമംകാൺക
നന്ദനീയമിന്നതിവേലം
നന്ദിയിൽ നാനാരസതുന്ദിലമിതുകണ്ടാൽ
കന്ദസായകരമ്യമന്ദിരമെന്നുതോന്നും (ഇന്ദു)
കല്പശാഖികളാകും കെല്പെഴും സൈനികന്മാർ
പുഷ്പബാണങ്ങൾ ഹന്ത തൂകീടുന്നു
പുഷ്പചാപരഞ്ജിത ഷൾപദഗണങ്ങടെ
ചൊൽപ്പെറും നാദകാമദർപ്പസൂചകമല്ലോ. (ഇന്ദു)

തങ്കപ്പത്തിനിന്നോറും തങ്കനകളംസ
സങ്കലചാമരങ്ങൾ പൂണ്ടു മാരൻ
പൂങ്കളുർവാനരഥത്തിങ്കലമന്നുകൊണ്ടു
പൂങ്കണയെയ്യപാരം സങ്കടം നൽകുന്നമേ. (ഇന്ദു)

രാമാശ്വമേധം—

പന്തുവരാടി.

രോദനമിങ്ങഹോ വനേ മനുജാദ മൃഗങ്ങടെ സുജീവനെ
ഖേദമിയന്നാതുരതനപീ നാദം നൂനം വാദംവേണ്ട
തനിച്ചുവനഭുവിവന്നീ നല്ലൊരു മനുഷ്യയുവതീപരിദീനം
താനീവണ്ണം കേണഴൽപൂണ്ടാൻ തരമെന്തോർത്താലനിദാനം
വനപ്പൂരങ്ങടെയിടയിൽപ്പൊങ്ങും തനുപ്പുവിയതിനില്ലവസാനം
വാണികളിവൾരമൊഴിയുമ്പോൾക്കയിൽ നിരനാണംകോലുന്നതിമൌനം
സുനിശ്ചയംസവിധേചെന്നിവളെത്തുനപ്പീടാഞ്ഞാലനചിതമരിനാൽ
ക്രൂരതപംമേ ഭൂരത്തള്ളിച്ചാരത്തമ്പിൽചെന്നിട്ടന്നേൻ
നിനയ്ക്കിലുണ്ടോ വിണ്ണിലുമൊരുമാനിനിക്കിദം തനുമാധുര്യം
നിഹ്നുത ചാലേ ഖിന്നതയാലേ എന്നതുമഴകിൻപ്രാചുര്യം
കനക്കെയുള്ളോരുഗർഭരത്താൽ തരിമ്പുമില്ലതിവൈധുര്യം
എനിക്കിണങ്ങും പ്രിയയാമെന്നും മനക്കരുനിൽ തോന്നീടുന്നു
ഏതുമയാലും ത്രാണംചെയ്യുൻ ത്രാതാമററിന്നേതാളിവിടെ
ഏതവളിവൾ വനിതാമണി മലർ മാനിതമരിയ ശിരോമണി.

നളചരിതം രണ്ടാംദിവസത്തെ കഥയിലെ കാട്ടാളൻെറ പദത്തെ അനുകരിച്ചു് എഴുതീട്ടുള്ള ഈ ഗാനം എത്ര നന്നായിരിക്കുന്നു. കവിയുടെ രചനാനൈപുണി എല്ലാ കൃതികളിലും നല്ലപോലെ കാണ്മാനുണ്ടു്.

## പേരൂർ രാമക്കുറുപ്പു്.

പരേതനായ മുതാക്കൽ പേരൂർവീട്ടിൽ രാമക്കുറുപ്പു് എഴുതി, 1100-ാമാണ്ടു് പരലോകപ്രാപ്തനായ കല്ലറമഠത്തിൽ തിരുമനസ്സിലെ മഠത്തിൽവച്ചു് അരങ്ങേററംകഴിച്ച ഗുരുദക്ഷിണ ആട്ടക്കഥ നന്നായിട്ടുണ്ടു്.

പാടി—ചെമ്പട

നൈസർഗ്ഗോജ്ജ്വലപഞ്ചമാഞ്ചിതപിക-
ശ്രേണീഗളൽകാകളീ
കേളീഗാനവിതാനതാനപികസദ്
ഭൃംഗാളി ശൃംഗാരിതേ
സാന്ദ്രാമോദസമീരചോതലളിതേ
ലീലാവനേ ദാനവഃ
സൈ്വരം പഞ്ചജനാഭിധോ നിജഗളേ
ദാരാൻ വിഹാരോൽസുകഃ.

തരുണീമണികാന്തേ വരികാന്ത്ര വിലാസവനാന്തേ
പുരുസൌരഭചാരുവസന്തേ പുതുശോഭകൾ കാൺകയിശാന്തേ
ശൃണുഭാമിനി കോകിലഗാനം മധുപാവലിതാനിവന്ദനം
മദനാലസമിന്നതിവേലം മധുരാധരി ഖഗളഗജാലം
മദനോത്സവ രസമിതുകാലം മാമനുഭാവയതിരതിലോലം.

എരിക്കിലക്കാമോദരി—ചെമ്പട.

നിർമ്മലഗുണധാമൻ, കേൾക്കമേ കാന്ത നമ്മരസികധീമൻ
നിർമ്മമിതാവന്നു മന്മഥ വീരനിന്നു നന്മലർമയശര
വന്മഴയൊട്ടമിഹ നിർമ്മഥയതി തന്നു മർമ്മചയ ക്ഷമ
ഭൂരവേ വരൻ മറഞ്ഞുപത്തിനിതാന്തൾതാരഹോ മാഴ്കിവലഞ്ഞു
ചാരവേയുടൻ മന്ദമാരുതൻ ചെന്നണഞ്ഞുകോരകമയകുച
ഭാരമിഹതടവി വീരവിശദമധുഗീരതുളുന്നു.
സോമകിരണസുന്ദരം പൂമഴതൂകും കോമളലതാമന്ദിരം
തൂമണിശിലാമഞ്ചം പൂമയതളിമവും
മാമകഹൃദിനിതരാമയികലയതി കാമദമദനമദാമയമധുനാ
മധുയുതവനീമണിതം എന്നുതോന്നുന്നു മധുകരപികരഞ്ജിതം
മധുരമധുരാധരം മധു മമ നല്കിവേഗാൽ
മധുസഖശരഭവ വിധുരതകളകയി
വിധുസദൃശവദനവിധുത കദനഭോ!

## എടമന ഗണപതിപ്പോററി.

ഈ കവിയുടെ ഭദ്രകാളീമാഹാത്മ്യം മൂന്നു ദിവസത്തെ കഥകളും മഹിഷമർദ്ദനവും പ്രൌഢമായിട്ടുണ്ട്.

താരകോദ്ഭവം—

ഭൈരവി—ചെമ്പട.

ശില്പികുലങ്ങളിൽവച്ചിട്ടുത്തമനായിട്ടം നിൻെറ
ശില്പമിതുകണ്ടിടത്തോളമുൾപ്പൂവിലെനി-
ക്കല്പമല്ലഭിക്കുന്നു മോദം
ധിക്കൃതശക്രപുരോത്തമമിപ്പുര-
മത്രരചിച്ച നിനക്കിഹ സമ്പ്രതി
സൽകൃതിയുക്തമതിന്നു തരുന്നഹ-
മുൾക്കുതുഹലേന വന്നു വാങ്ങുക
കരുപ്പതേ രചിതേത്രമേ! ഹൃദ-
ഭാരമതേ! രമതേ!

താരകവിജയം—

എരിക്കിലക്കാമോദരി—അടന്ത.

മദനസുന്ദര കാന്ത മഞ്ജുളശീല
മമ മൊഴിയതു കേട്ടാലും
മലയാദിസമനായ കൊലയാനക്കഴുത്തേറി
ബലവാൻ വാസവൻ വജ്റമിളക്കിക്കൊണ്ടടുത്തപ്പോൾ
മടിക്കാതെ ഭവാനെത്തിപ്പിടിച്ചൈരാവതക്കൊമ്പി-
ണ്ടെടുത്തിന്നുനതുകൊണ്ടു കൊട്ടത്തോടിച്ചയച്ചില്ലേ

കലഹിച്ചുവരും ദേവകുലമൊക്കെപ്പടവെട്ടി-
പ്പലവട്ടം വിറപ്പിച്ചിട്ടുലകെല്ലാം വശത്താക്കി
തളരാതെ തെളിവോടു മരുവുന്ന ഭവാനെൻെറ
വരനായിട്ടിരിപ്പതിൽ വരമെന്തുള്ളൊരു ഭാഗ്യം.

താരകവധം—

പുറനീര—ചെമ്പട

പരമശിവൻതൻ നിടിലേക്ഷണ ശിഖി
പരിണതിയിലുളവാകിയ നിന്നുടെ
തിരുവടിയുഗമടിയങ്ങൾ തൊഴുന്നിഹ
ഭദ്രേ! ജയജയ! ഭൈരവി ജയജയ!
ബാലസുധാംശു വിരാജിത ജടയും
ഫാലതലോജ്ജ്വല നയനവുമെന്നും

കാലേ കരളിലുദിക്കാകേണം
കരധൃതശൂലകപാലം നാന്തക
സുരരിപുഭാരുക ശീഘ്രമിതെല്ലാം
കരുണാ ജലധേ! തോന്നാകേണം.
കരിവരവിലസിത കുണ്ഡലയുഗവും
ഗിരിശിഖരോന്നത ഘനകുചഭരവും
ഗിരിശതനുജേ ഹൃദികരുതുന്നിഹ
നരവരബഹുളശിരസ്സുകൾ കോൎത്തൊരു
വരമാല്യംകൊണ്ടുദിത വിലാസം
തിരുമാറിടവും തോന്നുക നിയതം.
കരിവരചൎമ്മാവൃതകടിതടവും
തരിയോടുന്ന ചിലമ്പുകളോടും
ചരണാംബുജവും തോന്നുക ഹൃദി മമ
കൊടിയഭുജംഗമ ഭൂഷണബഹുളം
വടിവിയലും വപുരഞ്ജനശോഭം
മുടിമുതലടിവരെയും ഹൃദി തോന്നുക
ഭദ്രേ! ജയജയ! ഭൈരവി ജയജയ!

മഹിഷമൎദ്ദനം അട്ടക്കഥ—

വികസ്വര വികസ്വരൈരധിവൃതമന്മഥപ്രാഭവേ
വിസൃത്വരസുഗന്ധിഭിഃ കുസുമസഞ്ചയൈരഞ്ചിതേ
സമേത്യമതിമോഹനേ ശതമഖസ്സ്വയം നന്ദനേ
ജഗാദ നികടസ്ഥിതാം മുദിതമാനസാം പ്രേയസീം.

പ്രിയസഖി! വരിക സുശീലേ! ബാലേ
നിയതനിരാകൃത മുകുരകപോലേ
തവ ഹസിതാമല രുചിരതപോലേ
ഭവദമലേന്ദു മരീചി വിശാലേ
വരകൃതമാലേ വികച തമാലേ
സുരഭിതമാലേയാനില ലോലേ
ഉപചിത മദന രസായന സാലേ
ഉപവനകൂലേ സുരഭരസുകൂലേ
സുമരസ പാന മദായിത കണ്ഠം
സുമുഖി നദത്യധുനാ കളകണ്ഠം
മദന ധനുൎഗ്ഗുണ നിനദമഭംഗം
മദിരായതമിഴി ജനയതിഭൃംഗം.

മത്തമയൂരം പശ്വസദാരം
നൃത്യതിചാരുവിരാവമുദാരം
മധുമൊഴി തവ തന്നീട്ടകം മധുരം
മദനരസൈകരസായനമധരം.

## മടവൂർ വയക്കൽ സി. നാരായണപിള്ള.

ഇദ്ദേഹം മടവൂർ വയക്കൽ ജനിച്ചു. കാവ്യാലങ്കാരങ്ങളും, ജ്യോതിഷവും നല്ലപോലെ അഭ്യസിച്ചിരുന്നു. കെ. സി. കേശവപിള്ള അവർകളുടെ ഉത്തമമിത്രമായിരുന്നു. ഭക്തിസംവദ്ധന ശതകം, പല ഒററശ്ലോകങ്ങൾ, അനേകം ഉപന്യാസങ്ങൾ, വിദ്വാൻ കോയിത്തമ്പുരാൻെറ ജീവചരിത്രം, കാളുവാശാൻെറ ജീവചരിത്രം മുതലായ സൽകൃതികളും ശ്രീവഞ്ചിരാജ്യചരിതം കാവ്യവും മടവൂർ ആശാൻ രചിച്ചിട്ടുണ്ടു്. മലയാംപള്ളിക്കൂടം ഹെഡ്മാസ്റ്ററായിരുന്നു. അടുത്തകാലത്താണു് മരിച്ചതു്.

## മലപ്പുറത്തു ഗോവിന്ദൻതമ്പി.

ഏറനാട്ടു താലൂക്കു് കീഴുമുറി അംശത്തിൽ മലപ്പുറത്തു പാറമഠത്തിൽ 1051 മകരത്തിൽ ജനിച്ചു. ബാല്യത്തിലേതന്നെ കവിത എഴുതിത്തുടങ്ങി. 1. ചന്ദ്രഹാസചരിതം ഓട്ടൻതുള്ളൽ, 2. യയാതിചരിതം ഓട്ടൻതുള്ളൽ, 3. നൃഗമോക്ഷം ഓട്ടൻതുള്ളൽ ഇവ ബാല്യത്തിലെ കൃതികളാകുന്നു. ഇവ കൂടാതെ ചില നാടകങ്ങളും അനേകം ഒററശ്ലോകങ്ങളും രചിച്ചിട്ടുണ്ടു്.

## ഒ. എം. ചെറിയാൻ.

ഹൈസ്കൂൾ അദ്ധ്യാപകൻ, ഹെഡ്മാസ്റ്റർ, റിക്രൂട്ടിങ്ങ് ആഫീസർ, സ്കൂൾ ഇൻസ്പെക്ടർ എന്നീ നിലകളിലെല്ലാം പ്രശസ്തമായവിധത്തിൽ രാജ്യസേവനം നടത്തീട്ടു് ചിരകാലം വിശ്രമസുഖം അനുഭവിച്ചശേഷം 1120-ൽ എഴുപത്തിരണ്ടാമത്തെ വയസ്സിൽ മരണംപ്രാപിച്ചു. ഇംഗ്ലീഷിലും മലയാളത്തിലും നല്ലപോലെ പ്രസംഗിക്കമായിരുന്നു. ഭാഷാപോഷിണി മാസിക

യുടെ പഴയ ലക്കങ്ങൾ നോക്കിയാൽ അദ്ദേഹത്തിന്റെ ചില കവിതകളും അനേകം ഉപന്യാസങ്ങളും കാണാം. കവിതാവാസനയുടെ അഭാവംകൊണ്ടു് വൃത്തങ്ങൾ ചിലപ്പോൾ ചതുരമായിപ്പോയിരിക്കാം. എന്നാൽ ഗദ്യരചനയിൽ അസാധാരണമായ പാടവം പ്രദർശിപ്പിക്കയും ഭാഷാസാഹിത്യകാരന്മാരുടെ മുന്നണിയിൽ എത്തുകയുംചെയ്തു. ഭൂപ്രകൃതിശാസ്ത്രം മനസ്സിന്റെ മാനദണ്ഡം കാലന്റെ കൊലയറ മുതലായി പല ഗദ്യഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടെങ്കിലും പ്രധാന കൃതി ഹൈന്ദവധർമ്മസുധാകരം എന്ന ബൃഹദ്ഗ്രന്ഥമാകുന്നു. അതിന്റെ ഒരു ഭാഗം മാത്രമേ അച്ചടിക്കപ്പെട്ടിട്ടുള്ളു. വിപുലമായ ഗവേഷണപാടവവും പരധർമ്മസഹിഷ്ണുതയും വിജ്ഞാനസമ്പത്തും പ്രദർശിപ്പിക്കുന്ന ആ ഗ്രന്ഥം ഭാഷാസാഹിത്യത്തിനു് ഒരു അമൂല്യസമ്പത്താണു്.

## നന്ത്യാരുവീട്ടിൽ കെ. പരമേശ്വരൻപിള്ള

ഞാൻ ബി. ഏ. ക്ലാസ്സിൽ പഠിക്കുന്ന കാലത്തു് ഏ. ആർ. തമ്പുരാന്റെ കീഴിൽ അദ്ദേഹം സംസ്കൃതട്യൂട്ടരായിരുന്നു. സംസ്കൃതത്തിൽ എം. ഏ. ബിരുദം നേടിയിട്ടു് ജോലിയിൽ പ്രവേശിച്ച കാലംമുതല്ക്കു് പ്രസ്തുത മഹാപാഠശാലയെ ചിരകാലം പ്രശസ്തമായ രീതിയിൽ സേവിച്ചശേഷം സ്വഗൃഹത്തിൽ 'മുനിയേ'പ്പോലെ ജീവിച്ചുവന്ന ഈ പണ്ഡിതൻ 1120-ൽ 72-ാം വയസ്സിൽ പരലോകം പ്രാപിച്ചു. മഹാ ബുദ്ധിമാനും, പ്രചണ്ഡപണ്ഡിതനും, അഗാധചിന്തകനും, നല്ല സാഹിത്യനിരൂപകനും, യുക്തിവാദിയും ആയിരുന്നു. ഭാഷയിൽ പറയത്തക്ക ഗ്രന്ഥങ്ങൾ ഒന്നും രചിച്ചിട്ടില്ലെങ്കിലും മദ്രാസു് സർവകലാശാലയിൽ ചെയ്ത പ്രസംഗങ്ങളെ ചേർത്തു് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതു വളരെ വിജ്ഞാനപ്രദമാകുന്നു.

## സി. എസ്. ഗോപാലപ്പണിക്കർ ബി. എ.

ചെറുകഥാപ്രസ്ഥാനത്തിന്റെ ഉൽഘാടകന്മാരുടെ കൂട്ടത്തിൽ ഒരു അത്യുന്നതസ്ഥാനത്തിനു് അർഹനായ ഈ സര

കഥാകൃത്തിനെ അറിയാത്തവരായി ഇപ്പോൾ കേരളത്തിൽ ആരെങ്കിലും ഉണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ മിത്രമായിരുന്ന ഒട്ടേനിൽ കുഞ്ഞുകൃഷ്ണമേനോൻ നാരായണിക്കുട്ടി മുതലായ നാലു കഥകൾ എഴുതി പ്രസിദ്ധീകരിച്ചെങ്കിലും അവയ്ക്കു ചെറുകഥകളുടെ ലക്ഷണമൊന്നുമില്ല. അമ്പാടി നാരായണപ്പുതുവാളിന്റെയും, കാരാട്ടു് അച്യുതമേനോന്റെയും സുകുമാരൻ ബി. എ. യുടേയും സി. എസ്സ്. ഗോപാലപ്പണിക്കരുടേയും കഥകൾക്കു മാത്രമേ ആ ലക്ഷണങ്ങൾ കുറച്ചെങ്കിലും കാണമാറുണ്ടായിരുന്നുള്ളു. ഇന്നു് ഈ ശാഖ പുരോഗമായിത്തീർന്നിരിക്കുന്നു എങ്കിലും, സി. എസ്സ്. ഗോപാലപ്പണിക്കർ മുതൽപേർ ഈ വിഷയത്തിൽ ചെയ്തിട്ടുള്ള ഭാഷാസേവനത്തെ ഒരിക്കലും വിസ്മരിക്കാവുന്നതല്ല. കഥാരത്നമാലികയിൽ ചേർത്തു കാണുന്ന കഥകളെല്ലാം കല്പനാവൈചിത്ര്യത്തിലും പാത്രസൃഷ്ടി, പരിണാമഗുപ്തി, രസഭാവാദികളുടെ പൌഷ്കല്യം, വർണ്ണനകളുടെ പരിമിതത്വം മുതലായവയിലും പ്രശംസാർഹമായ നിലയിൽ വർത്തിക്കുന്നു. ചെറുകഥാപ്രസ്ഥാനത്തെ അന്യത്ര വിവരിക്കുന്നതാണു്. അതിനാൽ ഇവിടെ ചുരുക്കുന്നു.

സി. എസ്സ്. ഗോപാലപ്പണിക്കരുടെ കഥാകഥനരീതിയും ഭാഷാശൈലിയും ഉത്തമമായിരിക്കുന്നു. ദ്വാരക, മുതല നായാട്ടു്, മുതലായ കഥകൾ എത്രപ്രാവശ്യം വായിച്ചാലും നമുക്കു് അവയിൽ വിരക്തി തോന്നുകയില്ല; പിന്നെയും വായിക്കണമെന്നേ തോന്നുകയുള്ളൂ.

സി. എസ്സ്. ഗോപാലപ്പണിക്കരായിരുന്നു ചിററൂർ ഗുരുമഠത്തിന്റെ ഇന്നത്തെ നിലയ്ക്കുള്ള പ്രധാന ഹേതു. ആ മഠത്തിൽ ഇന്നും എഴുത്തച്ഛന്റെ ജന്മദിനം ആഘോഷപൂർവം കൊണ്ടാടി വരുന്നു. 1113–ൽ അദ്ദേഹം പരലോകം പ്രാപിച്ചു.

## കാരാട്ടു് അച്യുതമേനോൻ.

എറണാകുളത്തു് ചീഫ്കോർട്ടു വക്കീലായിരുന്നു. ഫലിതഭാഷണചതുരനായിരുന്ന അദ്ദേഹത്തിനെ ഞാൻ എറണാകുളം

കാളേജിൽ പഠിച്ചുകൊണ്ടിരുന്നകാലത്തു് പലതവണ ചെന്നു കണ്ടിട്ടുണ്ടു്. അദ്ദേഹത്തിന്റെ 'അമ്മായി പഞ്ചതന്ത്രം' തുറന്നു നോക്കിപ്പോയാൽ പിന്നെ താഴത്തു വയ്ക്കുന്ന കാര്യം പ്രയാസമാണു്.

'അമ്മായിഅമ്മയെ അമ്മിമേൽവച്ചിട്ടു
നല്ലോരു കല്ലോണ്ടു നാരായണ!'

എന്ന അതിലെ ഈരടികൾ ഇപ്പോൾ പഴമൊഴിപോലെ ആയിട്ടുണ്ടു്. വിരുതൻശങ്കുവും അദ്ദേഹത്തിന്റെ ഒരു വിശിഷ്ടകൃതിയാകുന്നു.

## താഴമൺ പ്രഭാകരൻതന്ത്രി.

ചെങ്ങന്നൂർ താഴമൺമഠത്തിൽ പ്രഭാകരൻതന്ത്രി മരിച്ചിട്ടു് ഇപ്പോൾ പത്തുപതിനാറുകൊല്ലമായിരിക്കുന്നു. ഷഷ്ടിപൂർത്തി കഴിഞ്ഞു് അടുത്തകൊല്ലം മരിച്ചുപോയി. അദ്ദേഹം മഹാപണ്ഡിതനും നല്ല മാന്ത്രികനും ആയിരുന്നതിനാൽ കാശി മുതലായ ദിക്കുകളിൽ പോലും മന്ത്രകർമ്മങ്ങൾക്കായി പോയിട്ടു് ഒരുലക്ഷത്തിൽപരം രൂപ സമ്പാദിച്ചിരുന്നതായി അറിയുന്നു. അദ്ദേഹം ഏററുമാനൂർ ക്ഷേത്രത്തിനു സമീപം ഏതാനും വസ്തുക്കൾ വാങ്ങി അവിടെ ഒരു മഠം പണിയിച്ചു താമസിച്ചുവന്നു. പൊതിയിലെ ഒരു ചാക്യാർസ്ത്രീയെയാണു് വിവാഹംകഴിച്ചിരുന്നതു്. അദ്ദേഹം ഹരിണാലയക്ഷേത്രമാഹാത്മ്യ(ഗദ്യ)വും, അഭിമന്യൂൽഭവം ആട്ടക്കഥയും രചിച്ചിട്ടുണ്ടു്. അഭിമന്യൂൽഭവത്തിന്റെ ആദ്യശ്ലോകത്തിൽ,

ശ്രീമന്നൃൽപാദ സദ്മാശ്രിതനിഖിലജഗൽ
ക്ഷേമദാനന്ദസാന്ദ്ര
ശ്രീമൽ സച്ചിൽ പ്രകാശായിത മഹിത മനോ–
ധ്യാന സമ്പ്രാപ്തകാമഃ.
ആമോദം കേരളസാഹ്വയ നിജവസതി–
വാസുദേവാഭിധാനോ
ദദ്യാൽ സാഹിത്യ രത്നാകരകലശഭവോƒ–
നർഗ്ഗളം മംഗളം തേ.

എന്നു തന്റെ ഗുരുവിനെ ഭക്തിപൂർവ്വം സ്മരിച്ചിരിക്കുന്നു. ഒടുവിലത്തെ ശ്ലോകമായ,

പ്രഭാകരവിശിഷ്ടഗോ സുരുചിരാഭിമന്യൂൽഭവം
പ്രതിക്ഷണമഹോത്സവഃ കലിത നന്ദനാഹ്ളാദകഃ
സ്വഭാവഗുണമണ്ഡലോ മിളിത പാണ്ഡവഃ പൂർണ്ണസൽ-
പ്രഭാവ വിഭവഃ ശിവം ദിശതു വോച്യുതം സോച്യുതഃ.

എന്ന പദ്യത്തിൽ കാണുന്ന 'കലിതനന്ദനാഹ്ളാദകഃ' എന്ന ഭാഗത്തിൽനിന്നു ഗ്രന്ഥം പൂർത്തിയായതു് 1036 ഇടവം രണ്ടാം തീയതി ആണെന്നു ഗ്രഹിക്കാം.

കവിത വളരെ നന്നായിട്ടുണ്ടു്. ഒരു ഭാഗം ഉദ്ധരിക്കാം.

ഉദ്യൽകോടി കഠോരഭോന പടലീ
ലഗ്നസ്ഫുടാഹോപജി-
ജ്ജ്വാലാജാലകരാള ലോലരസനാ
ഗാഢാവലീഢേ മുദാ
ഭ്രാമ്യത് ഖാണ്ഡവ കാനനാന്തരലസൽ
സത്വൌഘല വൃക്ഷാവലീ-
ന്യക്ഷീണദ്യുതി സംഗതാംഗ ശിഖിനാ-
ദ്യാമാവ ധൂമോദ്ഗമഃ.

പാടി—ചെമ്പട.

പാടീരാഗരു ചൂത ജാതി ബകുളാ
ലോകാദി സാലാവൃതേ
നാഗേശോപവനേ നഗേശരുചിരേ
ലീലാ വിഹാരോദരേ
നാനാ ചാരുലതാവലീ സുമസമേ-
താമോദ കാമോദയേ
വാമാമാഹ സമാഹിതോതി മുദിതോ
ദൈതേയ ജാതോമയഃ.

മൃഗധരസമാനനേ മൃഗശാബലോചനേ
മൃഗമദവിശേഷമാം നഗസമയോധരേ. (മൃഗ)
ഉരഗപതി തക്ഷകൻ മുരുവുമതിവിസ്തരം
പരമുപവനോദരം പുരമിതു മഹത്തരം. (മൃഗ)

ഫണിവരപുരാംഗനാഗാന പരിമേളിതം
മണിഖചിതമണ്ഡപം ക്ഷണരുചി വിരാജിതം. (൩൬)

കളശിഖികളാടിട്ടും പുളിനമൊട്ടു മേന്നിട്ടും
നളിനചനമേറിട്ടും കളർമധുലിച്ചിട്ടും. (൩൭)

വരകളഭഗാമിനി ഉരഗവരധാമനി
സരസിരുഹ കാമിനി മരുവിടുക നാമിനി. (൩൮)

കേദാരഗൌഡം — മുറിയടന്ത.

പടയിൽ തോററൊളിയബെട്ടുത്തോ ഗ്രുഢം
പൊടിക്കും ഞാനിന്നു കൊടി മടിക്കില്ലൊട്ടും
പട്ടുതപമോടെതിർത്തീടിൽ കുടിലമതികടെ പടലമൊട്ടു
കിടക്കൂട്ടും തവ മോടിവിട്ടുമുടനെ വിട്ടുകില്ലോടിയെന്നാലും
വടിവൊട്ടടനടി കൂട്ടുമെൻ ശരക്കൂടകോടികൾക്കുടികാഷ്ഠക=
ളെട്ടുമിട്ടുവരട്ടിടും ഉഗ്രം പട്ടുതപമുള്ളവർവന്നാൽ തട്ടക്കാമസ്രം.




Printed at the V. V. Press, Quilon

# വിജ്ഞാപനം

| | രൂ. | ണ. |
|---|---|---|
| കേരളഭാഷാസാഹിത്യചരിത്രം 1 മുതൽ 7 വരെ ഭാഗം സെററ് 1-ന് | 33 | 0 |
| അമ്മയെത്തേടി | 1 | 0 |
| അമൃതവല്ലി | 2 | 0 |
| ആദർശരമണി | 1 | 4 |
| ഉണ്ണുനീലിസന്ദേശം (ശൂരനാട്) | 5 | 0 |
| അംബാദേവി | 2 | 8 |
| രാമായണം ഇരുപത്തിനാലുവൃത്തം (സവ്യാഖ്യാനം) | 1 | 0 |
| പ്രാചീനകേരളം | 1 | 0 |
| സുകേശിനി | 1 | 8 |
| കഥാരത്നങ്ങൾ | 0 | 12 |
| ബാങ്കുമിഴുങ്ങി | 1 | 4 |
| മഹാത്മാഗാന്ധി | 1 | 8 |
| നേതാജി | 1 | 4 |
| ഇൻഡ്യയിലെ വീരാത്മാക്കൾ | 2 | 0 |
| തിരുമുൽക്കാഴ്ച (ശൂരനാട്) | 1 | 4 |
| സൌരഭൻ | 0 | 12 |
| രാധാമണി 1-ം 2-ം ഭാഗങ്ങൾ | 5 | 0 |
| സാഹിത്യപ്രവേശിക | 2 | 0 |
| [illegible] | 1 | 0 |
| തിരുവിതാംകൂറിലെ മഹാന്മാർ | 1 | 0 |
| മാതൃപൂജ | 1 | 8 |
| രാക്കിളികൾ | 1 | 0 |
| ഇരട്ടടികൾ | 1 | 4 |
| രാധാറാണി | 1 | 0 |
| പുഷ്പാഞ്ജലി | 1 | 4 |
| കണ്ണശ്ശന്മാരും എഴുത്തച്ഛനും | 1 | 8 |
| രാമാനുജൻ എഴുത്തച്ഛൻ | 1 | 8 |
| സാഹിത്യഭൂഷണം | 1 | 8 |
| കുഞ്ചൻനമ്പ്യാർ | 2 | 0 |
| സ്റ്റേററ് കാൺഗ്രസ്സ് വിജയം | 3 | 0 |
| വിലാസലീല | 2 | 0 |
| യാഥാർത്ഥ്യങ്ങൾ | 1 | 0 |
| യശോധര | 1 | 8 |
| അന്തരാഗോൽക്കർഷം | 1 | 4 |
| വീരരാഘവശംസനം | 1 | 0 |
| ചന്ദ്രലേഖ | 1 | 8 |
| അത്ഭുതനിലയത്തിലെ വിഷംചീറുന്ന കണ്ണുകൾ | 1 | 4 |
| [illegible] | 1 | 8 |
| ജ്യോതിശ്ശാസ്ത്രാദർശം 1-ം, 2-ം, 3-ം ഭാഗങ്ങൾ | 6 | 0 |

അപേക്ഷിക്കേണ്ടും മേൽവിലാസം :-

**V.V. Book Depot, Chalai, Trivandrum.**



Cover Printed at the Union Press, Tvm.